# സ്വാമി രാമതീർത്ഥൻ

## വിദേശപ്രസംഗങ്ങൾ



(Malayalam)
**Swami Ramatheerthan**
**(Lectures to Foreign Countries)**
Compiled by
**Sri Sivasankarasramam**
Karimpinpuzha P. O., Kottarakkara
First Published January 1997
Cover Design : Thomas Sasthamangalam
Typesetting : Akshara Graphix, Thiruvananthapuram
Publishers
Sri Siva Sankarasramam
Karimpinpuzha P.O., Kottarakkara - 691 513

Printed at Solar Offset Printers (P) Ltd. Ph: 65849, 417281

Price **Rs. 90.00**

23 - 2000 - 1997

# അവതാരിക

## സ്വാമി രാമതീർത്ഥൻ
## ബ്രഹ്മൈവ ന ബ്രഹ്മവിത്

ജഗത്തിൻെറ പരമകാരണമാണു ബ്രഹ്മം. അഖണ്ഡമായ ആനന്ദ ബോധമാണു ബ്രഹ്മസ്വരൂപം. ബ്രഹ്മവിദ് ബ്രഹ്മഭവതി - ബ്രഹ്മത്തെ യറിയുന്നയാൾ ബ്രഹ്മമായിത്തീരുന്നു എന്നാണുപനിഷത് പ്രഖ്യാപനം. ബ്രഹ്മമായിത്തീർന്നാൽ പിന്നെ ആ വ്യക്തി ബ്രഹ്മത്തെയറിയുന്ന യാളല്ല; സാക്ഷാദ് ബ്രഹ്മം തന്നെയാണ്. അങ്ങനെ ബ്രഹ്മത്തെ അറി ഞ്ഞശേഷം അറിയുന്നയാളായിട്ടല്ല സാക്ഷാദ് ബ്രഹ്മമായിത്തന്നെ വിരാ ജിച്ചിരുന്ന ഒരു മഹാപുരുഷനായിരുന്നു സ്വാമിരാമതീർത്ഥൻ. ബ്രഹ്മ മായിത്തീരുന്നതോടെ താനും ജഗത്തും ഒരേ ബ്രഹ്മംതന്നെയാണെന്നാ സ്ഥിതപ്രജ്ഞൻ സംശയലേശം കൂടാതെ അനുഭവിക്കുന്നു. അത്തരം മഹാത്മാക്കൾ സുദുർലഭന്മാരാണെന്നാണു ഗീതയുടെ പ്രഖ്യാപനം. സുദുർലഭന്മാരായ അത്തരം ജീവന്മുക്തന്മാരിൽ ഒരാളായിരുന്നു സ്വാമി രാമതീർത്ഥൻ. ഈ സ്വാനുഭവത്തിനുശേഷമുള്ള അദ്ദേഹത്തിൻെറ ജീവിതവും പ്രവർത്തനങ്ങളും അക്കാര്യം ഉച്ചൈസ്തരം വിളിച്ചറിയിക്കു ന്നു. രാമൻെറ സ്വന്തം വാക്കുകൾതന്നെ ശ്രദ്ധിക്കുക: 'ഞാൻ രാജാധി രാജനായ രാമനാണ്. എൻെറ സിംഹാസനം നിങ്ങളുടെ ഹൃദയത്തി ലാണ്. ഞാൻ വേദങ്ങൾ രചിച്ചപ്പോഴും കുരുക്ഷേത്രത്തിൽവച്ചു ഗീത ഉപദേശിച്ചപ്പോഴും മെക്കയിലും യറൂശലേമിലും വച്ചു എൻെറ സന്ദേശ ങ്ങൾ പ്രഖ്യാപിച്ചപ്പോഴും ജനങ്ങൾ എന്നെ തെറ്റിദ്ധരിച്ചു. എൻെറ ശബ്ദം നിങ്ങളുടെ ശബ്ദം തന്നെ. തത് ത്വം അസി - അതു നീ തന്നെ.

1873, ഒക്റ്റോബർ 22-ലാണു രാമൻെറ ജനനം. പടിഞ്ഞാറെ പഞ്ചാ ബിൽ ഗുജറൻവാല ജില്ലയിൽ മുരളീവാല ഗ്രാമത്തിലാണദ്ദേഹം ജനി ച്ചത്. ഇപ്പോഴാ സ്ഥലം പാകിസ്ഥാനിലാണ്. രാമചരിതമാനസം രചിച്ച

പ്രസിദ്ധനായ തുളസീദാസനു ജന്മം നൽകിയ ഗോസ്വാമി ബ്രാഹ്മണ കുടുംബമാണ് രാമൻെറ ജന്മംകൊണ്ടു വീണ്ടും സാഫല്യമടഞ്ഞത്. ഗോസ്വാമി ഹീരാനന്ദ് എന്നായിരുന്നു അച്ഛൻെറ പേര്. നിഹാൽദേവി യായിരുന്നു അമ്മ. ബാലനായ രാമൻ സൗന്ദര്യം കൊണ്ടും ബുദ്ധി സാമർത്ഥ്യം കൊണ്ടും ജാതിമതഭേദമെന്യേ ആ ഗ്രാമത്തിലെ സകല ജന ങ്ങളുടെയും ആകർഷണകേന്ദ്രമായിരുന്നു.

1895-ൽ ഗണിതശാസ്ത്രത്തിൽ പ്രശസ്തമായ രീതിയിൽ എം. എ. ബിരുദം കരസ്ഥമാക്കി. ഗണിതശാസ്ത്രത്തിൽ അക്കാലത്തു രാമനെ ജയിക്കാൻ ലോകത്തിൽ മറ്റാരും തന്നെയുണ്ടായിരുന്നില്ല. വിദേശപര്യ ടനവേളയിൽ ഇക്കാര്യം വിദേശശാസ്ത്രജ്ഞന്മാർ തന്നെ പരീക്ഷിച്ചു റപ്പിച്ചിട്ടുള്ളതാണ്. ഗണിതത്തിലെന്നപോലെ കെമിസ്ട്രി, ഫിസിക്സ് തുടങ്ങിയ ഭൗതികശാസ്ത്രങ്ങളിലും രാമനുണ്ടായിരുന്ന പാണ്ഡിത്യം അസാധാരണമായിരുന്നു. വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ രാമൻെറ നിശ്ചയദാർഢ്യം ആരെയും അതിശയിപ്പിക്കുന്ന ഒന്നായിരുന്നു. ഒരിക്കൽ അധ്യാപകൻ പിറ്റേദിവസം തന്നെ ചെയ്തുകൊണ്ടു വരാനായി കണക്കിൽ കുറെ ചോദ്യങ്ങൾ ഇട്ടയയ്ക്കുകയുണ്ടായി. എല്ലാ ചോദ്യങ്ങൾക്കും അന്നു രാത്രി നേരം വെളുക്കുന്നതിനു മുൻപു താൻ ഉത്തരം കണ്ടെത്തുമെന്നു രാമൻ പ്രതിജ്ഞ ചെയ്തു. അതിനു കഴിയാതെ വരുന്നപക്ഷം ആത്മ ഹത്യ ചെയ്താലെന്തെന്നു വരെ അദ്ദേഹം ആലോചിച്ചു. എന്നാൽ നേരം പ്രഭാതമായപ്പോഴേയ്ക്കും ഒരു ചോദ്യം അവശേഷിച്ചിരുന്നു. രാമൻ നിരാശനായി പുറത്തിറങ്ങി ഉദയസൂര്യൻെറ നേരേ ദൃഷ്ടി പതിപ്പിച്ചു. അപ്പോഴേയ്ക്കും അവസാന ചോദ്യത്തിൻെറ ഉത്തരം അന്തരീക്ഷത്തിൽ സുവർണലിപികളാൽ രേഖപ്പെടുത്തിയിരിക്കുന്നതായി അദ്ദേഹത്തിനു തോന്നി. അങ്ങനെ മനുഷ്യൻെറ നിശ്ചയദാർഢ്യത്തിനു പ്രകൃതി പോലും സഹായകരമായിരിക്കുമെന്ന വേദാന്തനിയമം ചെറുപ്പത്തിൽ തന്നെ രാമന് അനുഭവപ്പെടുകയുണ്ടായി.

1896-ൽ ലാഹൂർ ഫോർമൻ ക്രിസ്റ്റ്യൻ കാളേജിൽ കണക്കു പ്രൊഫസ്സറായി ജോലിയിൽ പ്രവേശിച്ചു. പ്രൊഫസ്സറായി ജോലി നോക്കിക്കൊണ്ടിരിക്കേ 1897 നവംബറിൽ ലാഹൂറിൽ വച്ചൊരു ദിവസം വിവേകാനന്ദ സ്വാമിയുടെ പ്രസംഗം കേൾക്കാനിടയായി. രാമൻെറ ജീവി തത്തിലെ ഒരു വഴിത്തിരിവായിരുന്നു ആ സംഭവം. നേരത്തേ ഒരു കൃഷ്ണ ഭക്തനായിരുന്ന രാമൻ വിവേകാനന്ദ സ്വാമിയുടെ ഉത്തേജകമായ പ്ര സംഗം ശ്രവിച്ചതോടെ വേദാന്തതത്ത്വങ്ങളിലേയ്ക്കു ബലാൽ ആകർഷി ക്കപ്പെട്ടു. തുടർന്ന് ഉപനിഷത്തുകൾ, ഗീത, യോഗവാസിഷ്ഠം തുടങ്ങിയ വേദാന്തശാസ്ത്രഗ്രന്ഥങ്ങളിൽ അദ്ദേഹത്തിൻെറ ശ്രദ്ധ പതിഞ്ഞു. അ തോടെ ജഗത് സത്യം സംശയാതീതമായി ആ നിശിത ബുദ്ധിക്കു തെളി ഞ്ഞുകിട്ടി. രാമൻ ഉപനിഷത് സത്യമായ ബ്രഹ്മത്തെ അറിഞ്ഞു ക്രമേണ

തൻെറ ബ്രഹ്മസ്വരൂപം പൂർണമായി മറമാറ്റി അനുഭവിച്ചു. അങ്ങനെ ബ്രഹ്മജ്ഞാനി ബ്രഹ്മമായിത്തീരുന്നു എന്ന ഉപനിഷത് പ്രഖ്യാപനം അദ്ദേഹം സ്വജീവിതത്തിൽ സാക്ഷാത്കരിച്ചു.

പൂർണമായ ബ്രഹ്മാനുഭവത്തോടെ ലൗകികകാര്യങ്ങളിൽ തികച്ചും വിരക്തനായിത്തീർന്ന രാമൻ സ്വയം കാഷായം ധരിച്ചു സംന്യാസം സ്വീകരിച്ചു. അതുവരെ തീർത്ഥരാമനായിരുന്ന രാമൻ രാമതീർത്ഥനായി മാറി. രാമൻെറ സംന്യാസം എത്രമാത്രം സത്യാനുഭവത്തിൽ ഉറപ്പുറ്റതായിരുന്നു എന്നു തെളിയിക്കുന്ന ഒരു സംഭവം രേഖപ്പെടുത്തിയിട്ടുള്ളതിപ്രകാരമാണ്. ഗൃഹസ്ഥനായിരുന്ന രാമനു ധർമപത്നിയും കുഞ്ഞുങ്ങളുമുണ്ടായിരുന്നു. രാമൻ 1901ൽ സംന്യാസം സ്വീകരിച്ചു വീടുവിട്ടു പോകാൻ തീരുമാനിച്ചതോടെ അദ്ദേഹത്തിൻെറ സഹധർമിണി സ്വഭർത്താവിനെ അനുഗമിക്കാനുള്ള ആഗ്രഹം പ്രകടമാക്കി. രാമതീർത്ഥൻ അനുമതി നൽകി. പക്ഷെ മൂന്നു കരാറുകൾ നടപ്പാക്കിയ ശേഷം മാത്രം. ഭർത്താവ് മരിച്ചുപോയി എന്നു തീരുമാനിക്കണം; അതായിരുന്നു ഒന്നാമത്തെ കരാറ്. മറ്റൊന്നു സമ്പത്തെല്ലാം ദാനം ചെയ്യണം എന്നതായിരുന്നു. കുട്ടികളെ വഴിയരികിൽ നിറുത്തിയിട്ട് ഈശ്വരൻ നോക്കിക്കൊള്ളുമെന്നു തീരുമാനിക്കണം. അതായിരുന്നു മൂന്നാമത്തെ കരാറ്. ആദ്യത്തെ രണ്ടു കരാറുകളും നടപ്പാക്കാൻ അദ്ദേഹത്തിൻെറ ധർമപത്നി ഒരുക്കമായിരുന്നു. എന്നാൽ മൂന്നാമത്തെ കരാറു നടപ്പാക്കാൻ അവർക്കു വിഷമമുള്ളതുപോലെ തോന്നി. തുടർന്ന് രാമതീർത്ഥൻ അവരെ കുഞ്ഞുങ്ങളെ സംരക്ഷിക്കാൻ നിയോഗിച്ചശേഷം സർവസംഗപരിത്യാഗിയായി വീടുവിട്ടിറങ്ങിപ്പോവുകയും ചെയ്തു.

സത്യം പൂർണമായി അനുഭവിക്കുന്ന ഒരാളിൽ പിന്നെ പ്രാരബ്ധവശാൽ ഒരാഗ്രഹം മാത്രമേ അവശേഷിക്കുന്നുള്ളൂ. താനനുഭവിക്കുന്നതും മനുഷ്യജീവിതത്തെ പൂർണധന്യതയിലെത്തിക്കുന്നതുമായ ആ സത്യത്തെ കഴിയുന്നത്ര ലോകത്തുടനീളം പ്രചരിപ്പിക്കണമെന്നയാഗ്രഹം. അതിനായി രാമതീർത്ഥൻ വിദേശപര്യടനത്തിനൊരുമ്പെട്ടു. അങ്ങനെ 1902 ൽ അദ്ദേഹം തൻെറ വിദേശയാത്രയാരംഭിച്ചു. ആദ്യമായി പോയതു ജപ്പാനിലേയ്ക്കായിരുന്നു. അവിടെ നിന്നും അമേരിക്കയിലെത്തി. രണ്ടുകൊല്ലത്തോളം അദ്ദേഹം പ്രസംഗപരമ്പരയിലൂടെ അമേരിക്കയിൽ അദ്വൈതവേദാന്തം പ്രചരിപ്പിച്ചു. അന്നത്തെ അമേരിക്കൻ പ്രസിഡൻറിൻെറ അതിഥിയായിട്ടായിരുന്നു അദ്ദേഹം അവിടെ കഴിച്ചുകൂട്ടിയത്. അമേരിക്കൻ പര്യടനം കഴിഞ്ഞു ജർമനി, ഫ്രാൻസ്, ഇറ്റലി, ഈജിപ്റ്റ് എന്നീ രാജ്യങ്ങൾ സന്ദർശിക്കുകയുണ്ടായി. വിദേശപര്യടനം കഴിഞ്ഞ് 1904-ൽ അദ്ദേഹം ഇൻഡ്യയിൽ മടങ്ങിയെത്തി. പൂർണസത്യം അനുഭവിച്ചറിഞ്ഞ രാമൻ എന്തിനിങ്ങനെ പ്രസംഗിക്കാനും മറ്റും പുറപ്പെട്ടു എന്ന ചോദ്യത്തിനദ്ദേഹം തന്നെ ഉത്തരംപറയുന്നതിങ്ങനെയാണ്. 'എനിക്കു പ്രസംഗിക്കേ

ണ്ടിയിരിക്കുന്നു. അല്ലെങ്കിൽ കുട്ടിക്കാലം മുതൽ ഞാനെന്തിനാമോഹം വച്ചു പുലർത്തി. എനിക്കു പ്രസംഗിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ ഞാൻ എന്റെ മാതാപിതാക്കളെയും ഭാര്യയെയും കുഞ്ഞുങ്ങളെയും ലൗകികങ്ങളായ സ്ഥാനമാനങ്ങളെയും ആശാവഹമായിരുന്ന ഭാവിയെയും വെറുതേ എന്തിനുപേക്ഷിച്ചു. ദിവ്യമായ ജ്ഞാനാഗ്നിയുടെ പ്രഭാപൂരം പരത്തി എനിക്കു പ്രസംഗിക്കേണ്ടിയിരിക്കുന്നു. ഞാനനുഭവിക്കുന്ന സത്യം ലോകത്തെ അറിയിക്കേണ്ടിയിരിക്കുന്നു. ധൈര്യമായും നിർഭയമായും ഏതെതിർപ്പിനെയും അവഗണിച്ചും എനിക്കു പ്രസംഗിക്കേണ്ടിയിരിക്കുന്നു'.

രാമന്റെ പ്രസംഗങ്ങൾക്ക് പല പ്രത്യേകതകളുമുണ്ട്. അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങൾ സാർവജനീനങ്ങളാണ്. ഏതെങ്കിലും മതക്കാരെയോ വർഗക്കാരെയോ വിശ്വാസികളെയോ മാത്രം മുന്നിൽ കണ്ടുകൊണ്ടു രൂപം നൽകപ്പെട്ടവയല്ല. തികഞ്ഞ ശാസ്ത്രീയമായ പശ്ചാത്തലവും പരിപൂർണമായ ചിന്താസ്വാതന്ത്ര്യവും അവ നിർലോഭം പ്രദാനംചെയ്യുന്നു. അവ ലോകത്തൊന്നിനെയും നിന്ദിക്കുന്നില്ല. അവ സ്വന്തമായി ശിഷ്യപരമ്പരയോ സംഘടനയോ വിശ്വാസപ്രമാണമോ പടുത്തുയർത്താൻ വ്യഗ്രത കാണിക്കുന്നില്ല. രാമന്റെ പ്രസംഗങ്ങളിൽ സ്വാർഥതയുടെ കണികപോലുമില്ല. പ്രശംസയോ കീർത്തിയോ സമ്പത്തോ ഒന്നും അവ ലക്ഷ്യമാക്കുന്നില്ല. യുക്തിയിലും അനുഭവത്തിലും അധിഷ്ഠിതമായ ശാസ്ത്രീയസത്യം ലോകത്തിനു വെളിപ്പെടുത്തിക്കൊടുക്കുക മാത്രമാണവയുടെ ലക്ഷ്യം. സർവോപരി താൻ സ്വയം പരീക്ഷിച്ചുറപ്പിച്ചനുഭവിക്കാത്ത ഒന്നും രാമന്റെ സിദ്ധാന്തങ്ങൾക്കു വെളിപ്പെടുത്താനില്ല. ആധ്യാത്മികജീവിതത്തിന്റെ വിജയത്തിനെന്നപോലെ ലൗകികജീവിതത്തിന്റെ വിജയത്തിനും രാമന്റെ പ്രസംഗങ്ങൾ വ്യക്തമായി വഴിതെളിക്കുന്നു. ആധ്യാത്മികവും ലൗകികവുമായ ജീവിതങ്ങളെ സമഞ്ജസമായി സമന്വയിപ്പിക്കുന്നതാണു രാമന്റെ വാഗ്‌വൈഖരി.

സത്യബോധത്തിന്റെ വെളിച്ചത്തിൽ മനുഷ്യചിത്തത്തെ ഇളക്കിമറിക്കുന്നവയാണു രാമന്റെ പ്രസംഗങ്ങൾ. അവ ഉത്തേജിപ്പിച്ചു മദിപ്പിച്ചു ചിത്തത്തെ സത്യാനുഭവത്തിന്റെ നേർക്കു ബലാലാകർഷിക്കുന്നു. കുറഞ്ഞപക്ഷം തല്കാലത്തേയ്ക്കെങ്കിലും മനുഷ്യമനസ്സിനെ ദിവ്യമായ ഒരാനന്ദാനുഭൂതിയിൽ മഗ്നമാക്കി തുടർന്നുള്ള സത്യാന്വേഷണത്തിനു ശക്തമായ പ്രേരണ നൽകുന്നു. എല്ലാ സംശയങ്ങളുമകന്നു ചിത്തം പ്രസന്നമായി അവനവന്റെ ദിവ്യത്വം അനുഭവിച്ചറിയാൻ അവ അവസരമുണ്ടാക്കുന്നു. നിർഭയവും നിർമത്സരവുമായ സത്യാന്വേഷണത്തിനവ പാത ഒരുക്കുന്നു. സർവത്ര സത്യം മാത്രം കണ്ടനുഭവിച്ചു ജീവിതത്തെ ചരിതാർഥമാക്കാൻ അവ സഹായിക്കുന്നു.

അമേരിക്കയിലും മറ്റു വിദേശരാജ്യങ്ങളിലും നടത്തിയ രാമന്റെ ദിവ്യപ്രഭാഷണങ്ങളിൽ നിന്നും തിരഞ്ഞെടുത്ത മണിമുത്തുകൾ കോർ

ത്തിണക്കിയതാണു പ്രസ്തുത ഗ്രന്ഥം. സത്യാനുഭൂതിയാൽ ദിവ്യമായ ഭ്രാന്തുപിടിച്ച് ഉന്മത്തനായ രാമതീർഥൻ എല്ലാ ചരാചരങ്ങളിലും ഈശ്വരനായ താൻതന്നെ നിറഞ്ഞിരിക്കുന്നതായി ദർശിച്ചു. 'ഞാൻ സത്യം പ്രചരിപ്പിക്കുകയല്ല, സത്യം എന്നെ പ്രേരിപ്പിച്ചോടിച്ചു സ്വയം പ്രചരിക്കുന്നു' എന്നാണദ്ദേഹം തൻെറ പ്രസംഗപര്യടനത്തെക്കുറിച്ചു പറയാറുള്ളത്. 'ഈശ്വരസാക്ഷാത്കാരം ആരും ഇനിമേൽ നേടിയെടുക്കേണ്ട ഒരു കാര്യമല്ല, എല്ലാവരും പണ്ടേതന്നെ ഈശ്വരസ്വരൂപികളാണ്' എന്നാണദ്ദേഹം വിളംബരം ചെയ്യുന്നത്. അവനവനിൽ കുടികൊള്ളുന്ന ഈശ്വരതത്ത്വത്തെ മാറിനിന്നു കാണാൻ ശ്രമിക്കുന്നതു വൃഥാ പ്രയത്നമാണെന്നാണു രാമമതം. ആത്മാവിനെയും ഈശ്വരനെയും കുറിച്ചു വ്യക്തമായ വെളിച്ചം തരുന്ന ചില ചോദ്യോത്തരങ്ങൾ നമുക്കിവിടെ ഉദ്ധരിക്കാം.

'നിങ്ങൾക്ക് ആത്മാവുണ്ടോ ?

'ഇല്ല, എനിക്കൊരാത്മാവില്ല; ഞാനാത്മാവാണ്, നിങ്ങൾക്കാത്മാവുണ്ടോ എന്ന ചോദ്യം തെറ്റാണ്; ശരീരം ഞാനും ആത്മാവ് എൻെറ എന്തോ ഒന്നും ആണെന്നല്ലേ ആ ചോദ്യത്തിനർഥം. സ്വയം ആത്മാവായ എനിക്ക് ഒരു ശരീരമുണ്ട്; അങ്ങനെ ഈ ലോകം മുഴുവൻ എൻേറതാണ്.

'നിങ്ങൾ ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടോ ?

'ഞാൻ ഈശ്വരനെ അറിയുന്നു, അറിയാത്ത കാര്യത്തിലാണു വിശ്വാസം. ഞാൻ ഈശ്വരനെ അറിയുന്നു. ഞാൻ സ്വയം ഈശ്വരനാണ്. അതുകൊണ്ടെനിക്ക് ഈശ്വരനിൽ വിശ്വസിക്കേണ്ട കാര്യമില്ല.

'ഞാൻ എല്ലാമാണെങ്കിൽ ഞാൻ എന്തിനു കഷ്ടപ്പെടുന്നു ?

കഷ്ടപ്പെടുന്നു എന്നത്, എല്ലാം ഞാനാണെന്നറിയാത്തതുകൊണ്ടു തോന്നുന്ന ഒരു ഭ്രമമാണ്. സ്വപ്നത്തിൽ നിങ്ങൾ തന്നെയല്ലേ നിങ്ങളുടെ ചുറ്റുമുള്ളതെല്ലാം. സ്വപ്നത്തിൽ പർവതങ്ങളും നദികളും പാമ്പും പുലിയും എല്ലാം നിങ്ങൾതന്നെയാണ്. എന്നിട്ടും നിങ്ങൾ ദുഃഖിക്കുന്നതായി തോന്നുന്നത് ഈ അറിവില്ലാത്തതുകൊണ്ടല്ലേ ?

അപരിമേയമായ ഉപനിഷത് സത്യത്തോട് ഒന്നായി അലിഞ്ഞു ചേർന്നുനിന്നുകൊണ്ടുള്ള അപ്രതിരോധ്യങ്ങളായ പ്രഖ്യാപനങ്ങളാണു രാമൻെറ അരുളപ്പാടുകൾ. സങ്കല്പവാദവും (Idealism) പ്രത്യക്ഷവാദവും (Realism) എന്ന വിഷയത്തെക്കുറിച്ചു രാമൻ അമേരിക്കയിൽ പ്രസംഗിച്ചു. രണ്ടിനെയും അനിഷേധ്യമായി അനുരഞ്ജിപ്പിക്കുന്ന ഈ പ്രസംഗത്തിൻെറ മാഹാത്മ്യം പരിഗണിച്ച് അമേരിക്കയിലെ പതിമൂന്നു സർവകലാശാലകൾ അദ്ദേഹത്തിനു L.L. D. ഡിഗ്രി സമ്മാനിക്കാൻ മുന്നോട്ടു വന്നു. രാമൻ കൃതജ്ഞതാപൂർവം അതു തിരസ്കരിക്കുകയാണുണ്ടായത്.

രാമതീർത്ഥൻെറ വിദേഹമുക്തിയെക്കുറിച്ചു ഭിന്നാഭിപ്രായങ്ങൾ പ്രചരിക്കുന്നുണ്ട്. മുപ്പത്തിമൂന്നാം വയസ്സിൽ 1906 ഒക്റ്റോബർ 17-ാം

തീയതി ദീപാവലി ദിവസം ഭിലാങ്ഗംഗയിൽ കുളിച്ചുകൊണ്ടു നിന്ന പ്പോൾ രാമദേഹം ചുഴിയിൽപെട്ടൊഴുകിപ്പോയി എന്നാണു വിദേഹ മുക്തിയെക്കുറിച്ചുള്ള പ്രബലമായ അഭിപ്രായം. ഇക്കാര്യത്തിൽ ദേഹം അറിയാതെ ഒഴുക്കിൽ പെട്ടതാണെന്നും രാമൻബോധപൂർവം ദേഹം ത്യജിക്കുകയാണുണ്ടായതെന്നും അഭിപ്രായഭേദമുണ്ട്. ഇനിയും ഭിലാങ് ഗംഗയിലല്ല മറ്റെവിടെയോ വച്ചാണു രാമൻെറ വിദേഹമുക്തി സംഭവിച്ച തെന്നും അഭിപ്രായഭേദങ്ങൾ കാണ്മാനുണ്ട്. എന്തായാലും ഇത്തരം അഭി പ്രായഭേദങ്ങളെ ഗൗരവപൂർവം പരിഗണിക്കേണ്ടതില്ല. ബ്രഹ്മജ്ഞാനം ഉറപ്പുവരുന്നതോടെ ഒരു ജീവന്മുക്തൻ ദേഹം ത്യജിച്ചുകഴിഞ്ഞയാളാ യിട്ടാണു ശാസ്ത്രം അദ്ദേഹത്തെ വിവരിക്കുന്നത്. താൻ ദേഹമല്ലെന്നു ള്ള ഉറപ്പായ അനുഭവംതന്നെയാണദ്ദേഹത്തിൻെറ ദേഹത്യാഗം. തുടർന്ന് അദ്ദേഹത്തിനുള്ളതായി ലൗകികന്മാർ കാണുന്ന ദേഹം വഴിയരികിലോ മറ്റെവിടെയെങ്കിലുമോ എപ്പോൾ വീണുപോയാലും അദ്ദേഹം അതു കൂട്ടാക്കുന്നതേയില്ല. ഒരു പാമ്പു ചട്ട കഴറ്റിക്കളയുന്ന ലാഘവത്തോടെ യോ അല്ലെങ്കിൽ ഒരു നടൻ വേഷമഴിച്ചുവയ്ക്കുന്ന ലാഘവത്തോടെ യോ മാത്രമേ ആ സംഭവത്തെ അദ്ദേഹം നോക്കിക്കാണുന്നുള്ളൂ. സൂര്യ നായി പ്രകാശിക്കുന്നതു രാമനാണ്, നക്ഷത്രങ്ങളായി തിളങ്ങുന്നതു രാമനാണ് എന്നു ലോകമെമ്പാടും നടന്നു പ്രഖ്യാപിച്ച രാമനു പിന്നെ ഏതു ദേഹമാണു ത്യജിക്കാനുള്ളത്. അതുകൊണ്ടു തള്ളാനോ കൊള്ളാ നോ ഒന്നുമില്ലാതിരുന്ന രാമതീർത്ഥൻെറ വിദേഹമുക്തിയെക്കുറിച്ചുള്ള അഭിപ്രായഭേദങ്ങൾ ലൗകികദൃഷ്ടിയിലെ പാകപ്പിഴകളാണെന്നു മാത്രം കരുതി സമാധാനിക്കാവുന്നതേയുള്ളൂ.

പ്രപഞ്ചസത്യം പ്രപഞ്ചമുണ്ടെന്നു കരുതുന്നവർക്ക് അതിൻെറ തുടക്കംമുതൽ തന്നെ ഉപനിഷത്തുകളെന്നറിയപ്പെടുന്ന ശ്രുതി ശാസ്ത്രീ യമായി സംശയം കൂടാതെ വെളിപ്പെടുത്തിക്കൊടുത്തിട്ടുണ്ട്. എന്താണാ സത്യം ? ബോധഘനമായ ബ്രഹ്മം മാത്രമേ ഇവിടെ വസ്തുവായി നില വിലുള്ളൂ. അതിലുണ്ടെന്നു തോന്നുന്ന നാനാത്വം വെറും ഭ്രമം. ഇതറി ഞ്ഞാൽ ഇവിടെ സൃഷ്ടിയുമില്ല, സംഹാരവുമില്ല, പ്രപഞ്ചവുമില്ല. പക്ഷേ മനുഷ്യർ ഭ്രമത്തിൽ മോഹബദ്ധരാകുന്നതോടെ ആ സത്യം മറയ്ക്കപ്പെട്ടു പോകുന്നു. ആ സത്യം വീണ്ടും ഉച്ചൈസ്തരം പ്രഖ്യാപിക്കാൻ ബ്രഹ്മം തന്നെ വേഷമണിഞ്ഞപോലെ സത്യസ്വരൂപന്മാർ വന്നെത്തുന്നു. സത്യം വെളിപ്പെടുത്തുകയെന്ന ഇന്ദ്രജാലഭാഗം നിർവഹിക്കാനെത്തുന്ന മായാ പുരുഷന്മാർ. അങ്ങനെ വന്നെത്തിയ ആശ്ചര്യരൂപമായ ഒരു മായാ പുരുഷനായിരുന്നു രാമതീർത്ഥൻ. ഊർജ്ജസ്വലമായ ഒരു മിന്നൽ പിണർപോലെ ആ അത്ഭുതപ്രതിഭാസം തേജോമയമായി മിന്നിത്തിളങ്ങി. സ്വകൃത്യം പൂർണമായി നിർവഹിച്ചിട്ടു ലോകദൃഷ്ടിയിൽനിന്നു മറയു കയും ചെയ്തു. എന്നാൽ ഇവിടെ വാരിവിതറിയിട്ടു പോയ പ്രകാശകണി

കകൾ ആത്മാർത്ഥതയുള്ള സത്യാന്വേഷികൾക്കു സഞ്ചാരപഥത്തിലെ ദീപസ്തംഭങ്ങളായിത്തന്നെ വിളങ്ങുന്നു. ആ രത്നങ്ങളിൽ കുറയെണ്ണം പെറുക്കിയെടുത്തു സൂക്ഷിച്ചിരിക്കുന്ന ഒരു മണിച്ചെപ്പാണു പ്രസ്തുത ഗ്രന്ഥം. ആത്മാർത്ഥതയുള്ള സത്യാന്വേഷികൾക്കു വിലമതിക്കാൻ കഴി യാത്ത ഒരു രത്നാകരമായി ഇതനുഭവപ്പെടുമെന്നുറപ്പിച്ചു പ്രഖ്യാപിച്ചു കൊണ്ടു ഞാനീ മഹാനിധി സജ്ജനങ്ങൾക്കായി സമർപ്പിക്കുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

**ജി. ബാലകൃഷ്ണൻ നായർ**

ശിവാരവിന്ദം
12-11-1996

# ഉള്ളടക്കം

Page

# 1

## ആനന്ദത്തിൻെറ ഉറവിടം

ആനന്ദം എവിടെയാണിരിക്കുന്നതെന്നു നമുക്ക് ഒന്നന്വേഷിക്കാം. കൊട്ടാരങ്ങളിലോ, കുടിലുകളിലോ, സുന്ദരിമാരുടെ ലീലാവിലാസങ്ങളിലോ, കനകവും വെള്ളിയും കൊണ്ടു വാങ്ങാവുന്ന പദാർത്ഥങ്ങളിലോ എവിടെയാണ് ആനന്ദത്തിൻെറ താമസസ്ഥലം എന്നു നോക്കാം. സുഖത്തിൻെറ സഹജമായ ഭവനം എവിടെ ? സഞ്ചാര സൗകര്യങ്ങൾ വർധിച്ച കാലമാണല്ലോ ഇത്. ആവിയും വിദ്യുച്ഛക്തിയും മറ്റും വന്നു സമയവും ദൂരവും ഇല്ലാതെയാക്കി. ഓരോരുത്തരും അവരവരുടെ സഞ്ചാരകഥകൾ എഴുതുന്നു. ആനന്ദവും അതുപോലെ സഞ്ചരിക്കുന്നു. അതിൻെറ സഞ്ചാരകഥ നമുക്കു സ്വല്പം ചിന്തിക്കാം.

ഒരു ശിശുവിനു അതിൻെറ ചെറുപ്പത്തിൽ ഉണ്ടാകുന്ന ആനന്ദസ്ഫുരണംകൊണ്ടു നമുക്കു ആരംഭിക്കാം. ആ കുഞ്ഞിനു ഇഹലോകത്തിലെ മുഴുവൻ ആനന്ദവും അതിൻെറ അമ്മയുടെ മാറിടത്തിൽ, ആണ് ഇരിക്കുന്നത്. ഒരു ചെറുപൈതലിനു അതിൻെറ മാതാവിൻെറ മുലകളെപ്പോലെ ആനന്ദംകൊടുക്കുന്ന മറ്റൊരു സാധനവും ലോകത്തിലില്ല. കുഞ്ഞ് അതിൻെറ അമ്മയുടെ മാറിൽ മുഖം മറച്ചുകൊണ്ടു പക്ഷേ പറയുന്നു: 'നോക്കൂ! എന്നെ കണ്ടുപിടിക്കൂ! ഞാനെവിടെയാണ് ?' അതു പൊട്ടിച്ചിരിക്കുന്നു. തന്നെത്തന്നെ മറന്ന് അതു സോല്ലാസം ചിരിക്കുന്നു. ഈ കുഞ്ഞിനു പുസ്തകങ്ങളെല്ലാം നിരർത്ഥകമാണ്; പണമൊന്നും സാരമില്ല; പഴത്തിനോ മധുരദ്രവ്യങ്ങൾക്കോ അതിനു രുചിയില്ല. അതു ചെറിയ കുഞ്ഞല്ലേ ? ഇഹലോകസൗഖ്യം സകലതും അതിന് അവിടെ - അമ്മയുടെ മാറിൽ - ആണ് കേന്ദ്രീഭവിച്ചിരിക്കുന്നത്.

കുറേ കാലം കഴിയുന്നു. ആ കുഞ്ഞിൻെറ ആനന്ദകേന്ദ്രം വേറേ ഏതോ ഒന്നിലേയ്ക്കു മാറുന്നു. ആനന്ദത്തിൻെറ ഇരിപ്പിടം ഇപ്പോൾ കളിപ്പാട്ടങ്ങളിലോ, പാവകളിലോ എല്ലാമാണ്. ഈ രണ്ടാമത്തെ പതനത്തിൽ അതിനു ഈ പാവകൾ അമ്മയെക്കാൾ കൂടുതൽ പത്ഥ്യമാണ്. കളിപ്പാട്ടങ്ങൾക്കോ പാവകൾക്കോവേണ്ടി ആ കുട്ടി ഏറ്റവും പ്രിയപ്പെട്ട അമ്മയോടു ശണ്ഠകൂടുന്നു.

കുറേക്കാലം കൂടി കഴിയട്ടെ. പാവകളിലും മറ്റും നിന്നു ആനന്ദം അതിൻെറ കേന്ദ്രസ്ഥാനം മാറ്റുകയായി. അവയിൽ ആനന്ദം ഇപ്പോൾ

ഇരിക്കുന്നില്ല. ഈ മൂന്നാംഘട്ടത്തിൽ, കുട്ടി കുമാരപദത്തിൽ എത്തിയപ്പോൾ, അതിൻെറ സുഖം പുസ്തകങ്ങളിലോ, പക്ഷേ കഥാപുസ്തകങ്ങളിലോ, മറ്റോ ആയിരിക്കാം. ഇപ്പോൾ പാവകളോ കളിക്കോപ്പുകളോ അതിനെ രസിപ്പിക്കുന്നില്ല. കഥാപുസ്തകങ്ങൾ ആ സ്ഥാനത്തു പ്രവേശിച്ചിരിക്കുന്നു. പുസ്തകങ്ങൾ രസകരവും ആഹ്ലാദപ്രദവും ആയി അതിനു തോന്നുന്നു. എന്നാൽ ആനന്ദം ഇതാ! വീണ്ടും സഞ്ചാരം തുടരുകയായി.

സ്ക്കൂളിൽ നിന്നു യുവാവ് കോളേജിൽ പ്രവേശിച്ചുകഴിഞ്ഞു. കോളേജു ജീവിതകാലത്ത് അയാളുടെ സുഖം വേറേ ചിലതിലാണു ഇരിക്കുന്നത്. ശാസ്ത്രീയവും തത്ത്വജ്ഞാനപരവും ആയ പുസ്തകങ്ങളിൽ എന്നിരിക്കട്ടെ. കുറേക്കാലം അയാൾ അത്തരം പുസ്തകങ്ങൾ പഠിക്കുന്നു. എന്നാൽ പുസ്തകപാരായണത്തിൽ നിന്നു അയാളുടെ ആനന്ദം സർവകലാശാലാബിരുദങ്ങളിലേയ്ക്കു സംക്രമിച്ചുകഴിഞ്ഞു. ആ ആഗ്രഹമാണ് അയാളുടെ സന്തോഷത്തിൻെറയും, തൃപ്തിയുടെയും കേന്ദ്രസ്ഥാനം. വിദ്യാർത്ഥി സർവകലാശാലയിൽ നിന്നു വിജയപതാകയും ഏന്തിത്തിരിച്ചുവരുന്നു. അയാൾക്കു ആദായകരമായ ഒരുദ്യോഗംകിട്ടുന്നു. ഈ യുവാവിൻെറ ആനന്ദം സ്വത്തിലും പണത്തിലും കേന്ദ്രീഭവിക്കുന്നു. ഇപ്പോൾ അയാളുടെ ജീവിതത്തിലെ ഏക സ്വപ്നം സമ്പത്തു വർദ്ധിപ്പിക്കാനാണ്. ഉദ്യോഗത്തിലിരുന്നു പണിപ്പെട്ടു പണം സമ്പാദിച്ചുകഴിഞ്ഞു. അപ്പോൾ ആനന്ദം അവിടെനിന്നു വേറൊന്നിലേയ്ക്ക് കുതിക്കുന്നു. അതെന്താണ്! ഒരു തരുണീമണി തന്നെ. ഇപ്പോൾ, അയാൾക്കൊരു പ്രിയതമയെ കിട്ടണം. അവൾക്കായിട്ടു തൻെറ സ്വത്തെല്ലാം ചെലവാക്കാൻ അയാൾ സന്നദ്ധനാണ്. അമ്മയുടെ മാറിടം അയാൾക്കു സുഖം കൊടുക്കുന്നില്ല. കളിക്കോപ്പുകൾ അയാളെ ആകർഷിക്കുന്നില്ല; കഥാപുസ്തകങ്ങൾ ദൂരെയെറിയാൻ മടിയില്ല. അയാളുടെ ഏകസങ്കല്പം ആയ സുന്ദരിയെപ്പറ്റി കൂടുതൽ ഗ്രഹിക്കാനാവശ്യമുള്ളിടത്തോളമേ ആ സന്ദർഭത്തിൽ ആ പുസ്തകങ്ങളും മറ്റും അപ്പോൾ വായിക്കയുള്ളു. ഭാര്യയ്ക്കുവേണ്ടി അതുകളെല്ലാം അയാൾ ത്യജിക്കുന്നു. ബദ്ധപ്പെട്ടുണ്ടാക്കിയ പണമെല്ലാം ഇപ്പോൾ ആനന്ദകേന്ദ്രമായ ചാപല്യങ്ങൾക്കായി ചെലവഴിക്കുന്നു. യുവാവു കുറേക്കാലം ഭാര്യയുമായി കഴിച്ചുകൂട്ടുന്നു. അപ്പോഴേയ്ക്കും ആനന്ദം അതാ! വീണ്ടും ദൂരെ പോയിക്കഴിഞ്ഞു! ഭാര്യയെപ്പറ്റി ചിന്തിക്കുമ്പോഴുണ്ടായിരുന്ന ആനന്ദം ഇപ്പോൾ വേണ്ടതുപോലെ വരുന്നില്ല. അയാളുടെ ആനന്ദം ഭാര്യയുടെ അടുക്കൽ നിന്ന് ജനിക്കാൻപോകുന്ന അരുമക്കുഞ്ഞിലേയ്ക്കു സംക്രമിക്കുന്നു. വിവാഹം കഴിഞ്ഞാൽ ദമ്പതികൾ സന്താനത്തെ കാംക്ഷിക്കയും അതിനായി ഈശ്വരപ്രാർത്ഥന ചെയ്കയും ചെയ്യുന്നു. അതിനായി അവർ സർവശക്തികളും പ്രയോഗിക്കുന്നു; ഡാക്ടർമാരുടെ സഹായം, ദിവ്യന്മാരുടെ അനുഗ്രഹം മുതലായതു സമ്പാദിക്കുന്നു. ഒരു സന്താനലാഭത്തിനായി അവർ കഴിയുന്നതെല്ലാം ചെയ്യാറുണ്ട്.

ഈ യുവാവിൻെറ സന്തോഷമെല്ലാം സന്താനലാഭത്തിൽ കേന്ദ്രീ ഭവിക്കുന്നു. ഇങ്ങനെ ആനന്ദത്തിൻെറ പ്രയാണത്തിൽ ആറാമത്തെ ഘട്ട മാണു ഈ കുഞ്ഞ്. ആ യുവാവിനു താമസിയാതെ ഒരു ശിശുവുണ്ടാ കാൻ ഈശ്വരാനുഗ്രഹമുണ്ടായി; ഹാ! അയാളുടെ ആഹ്ലാദത്തിന് അതി രില്ല. ഈ ആറാമത്തെ പതനത്തിൽ - ചന്ദ്രനെപ്പോലുള്ള കുഞ്ഞിനെ ലഭി ച്ചപ്പോൾ (പ്രായംചെന്നിട്ടുള്ള മറ്റേക്കുട്ടിക്ക്, യുവാവിന്) അയാളുടെ സന്തോഷത്തിൻെറ പരമകാഷ്ഠ പ്രാപ്തമായി. ആ ഓമനമുഖം കാണു മ്പോഴുള്ള സന്തുഷ്ടി ചില്ലറയാണോ ? ഒരു സാമാന്യ മനുഷ്യൻെറ സൗ ഭാഗ്യകേന്ദ്രം ഇതുതന്നെയാണ്. ഇതിനുമേൽ മനുഷ്യൻ ചൈതന്യഹീന നാകയേ ഉള്ളൂ. കുഞ്ഞ് വളർന്നുവരുമ്പോഴേയ്ക്ക് അതിൻെറ ആകർഷ ണശക്തി - കൗതുകം - കുറഞ്ഞുപോകുന്നു. ഇങ്ങനെ മനുഷ്യൻെറ ആനന്ദം ഒരു വസ്തുവിൽ നിന്ന് വേറെ വസ്തുക്കളിലേയ്ക്കു പൊയ് ക്കൊണ്ടിരിക്കുന്നു. ഒരിക്കൽ ഒരു പദാർത്ഥത്തിൽ ആനന്ദം ഇരിക്കുന്നു. വേറൊരു സമയത്ത് അതു വേറൊന്നിലേയ്ക്കു പോകുന്നു.

ഈവിധമുള്ള പദാർത്ഥവിശേഷങ്ങളിലാണോ ആനന്ദം ഇരിക്കുന്ന തെന്നു നമുക്കൊന്നു പരിശോധിക്കാം. അമ്മയുടെ മാറിടത്തിലോ, പാവ കളിലോ, പുസ്തകങ്ങളിലോ, സ്വത്തിലോ, ഭാര്യയിലോ, മക്കളിലോ അഥവാ ഈ ലോകത്തിലെ മറ്റേതെങ്കിലും ഒന്നിലോ സൗഭാഗ്യം ഇരി ക്കുന്നോ എന്നു നോക്കാം. ഈ ആനന്ദത്തെ സഞ്ചരിക്കുന്ന സൂര്യപ്രകാ ശത്തോട് ഉപമിച്ചുനോക്കാം. സൂര്യരശ്മി സ്ഥലംതോറും സഞ്ചരിക്കുന്നു, ഒരിക്കൽ ഇത് ഇൻഡ്യയിൽ പതിക്കുന്നു; കുറച്ചുകഴിയുമ്പോൾ അതു യൂറോപ്പിൽ കാണപ്പെടുന്നു. ഇങ്ങനെ അതും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. സന്ധ്യാകാലത്തു സൂര്യപ്രകാശം ഓരോരോ സ്ഥലങ്ങളിൽകൂടി കട ക്കുന്നു. കിഴക്കേ അമേരിക്കയിൽ സൂര്യപ്രകാശം പതിച്ച് പിന്നീടു പടി ഞ്ഞാറോട്ടു പോകുന്നു. ഇങ്ങനെ വെളിച്ചം നാടുതോറും പോയിപ്പോയി ജപ്പാനിൽ എത്തിച്ചേരുന്നു. പിന്നെയും അത് അവിടെനിന്നു പുറപ്പെടു ന്നു. ഇങ്ങനെ സൂര്യരശ്മി പലപലയിടങ്ങളിൽ സഞ്ചരിക്കുന്നു. എന്നാൽ സൂര്യപ്രകാശം കാണപ്പെടുന്ന ഈ ഭിന്നഭിന്നരാജ്യങ്ങളെല്ലാം ആ പ്രകാശ ത്തിൻെറ ഉത്ഭവസ്ഥാനം സൂര്യനിലത്രേ. സൂര്യരശ്മിയെന്നപോലെ ഓരോരോ പദാർത്ഥങ്ങളിൽ കൂടി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ആനന്ദം എവിടെനിന്നു പുറപ്പെടുന്നു എന്നു നമുക്കു പരീക്ഷിക്കാം. അതിൻെറ യഥാർത്ഥ ജനനസ്ഥലം എവിടെയാണ് ? അതേ, ആനന്ദത്തിൻെറ സൂര്യനെ നമുക്ക് ഒന്നു നോക്കുകതന്നെ.

ഒരോമന മകനെക്കൊണ്ട് അനുഗൃഹീതനായ ഈ യോഗ്യൻെറ കാര്യംതന്നെയെടുക്കാം. അയാൾ ഒരു ദിവസം തൻെറ ആഫീസിൽ ഇരി ക്കുന്നു. ആഫീസ് ജോലിത്തിരക്കിൽ പെട്ടെന്ന്, ടെലഫോൺ മണിയടി ക്കുന്നതു കേൾക്കുന്നു. അയാൾ ചാടിയെഴുന്നേറ്റ് ടെലഫോണിൻെറ

സമീപത്തെത്തുന്നു. വർത്തമാനം എന്തെന്നറിയാൻ ഭാവിക്കുമ്പോഴേയ്ക്ക് അയാളുടെ ഹൃദയം തുടിക്കുന്നു. അയാളുടെ ഹൃദയം പണ്ടില്ലാത്തവിധം ത്രസിക്കുന്നു. ടെലഫോണിൽനിന്ന് വർത്തമാനം കേട്ടു. പാവം നെടുവീർപ്പിടുന്നു. കരയാൻ ഭാവിക്കുന്നു. അയാളുടെ തൻേറടമെല്ലാം ഓടിമറഞ്ഞു. മുഖത്തു രക്തപ്രസാദമേയില്ല. പെട്ടെന്ന് അയാൾ പുറത്തുചാടി. കാറിലേയ്ക്കു പാഞ്ഞു. ഇതിനിടയ്ക്കു പോസ്റ്റുപ്യൂൺ അയാൾക്കു ഒരു കത്തുകൊടുക്കുന്നു. ഈ എഴുത്തിൽ എന്താണ് ? ആഹ്ലാദപ്രദമായ ഒരു വാർത്ത അതിലുണ്ട്. ലൗകികമായി നോക്കിയാൽ സന്തോഷപ്രദമായ വിധം വളരെ വലിയ ധനലാഭം ഉണ്ടായി എന്നാണീ വർത്തമാനം. അയാൾ ഒരു ഭാഗ്യക്കുറി - ലോട്ടറി - യിൽ ഒരു കുറിക്കു പണംകൊടുത്തിരുന്നു. ലക്ഷംരുപാ അയാൾക്കിപ്പോൾ കിട്ടിയിരിക്കുന്നു. ഈ വാർത്ത അയാളെ ആഹ്ലാദിപ്പിക്കേണ്ടതും, രസിപ്പിക്കേണ്ടതും ആണ്. എന്നാൽ അത് അപ്പോൾ അങ്ങനെ ചെയ്യുന്നില്ല. ടെലഫോണിൽകൂടി കിട്ടിയ വാർത്ത അയാളുടെ ഹൃദയത്തെ കഠിനമായി വേദനിപ്പിക്കുന്നു. അതിനാൽ ഈ ധനലാഭം അയാളെ സന്തോഷിപ്പിക്കുന്നില്ല. ഒരു യുവസുന്ദരിയുടെ മുഖാരവിന്ദം ഈ കാറിൽ കാണാനുണ്ട്. അവളെ ഒരുനോക്കു കണ്ടു കുറച്ചു സല്ലാപംചെയ്യാൻ അയാൾ മുമ്പു വളരെ ശ്രമിച്ചിരുന്നു. എന്നാൽ സാധിച്ചിട്ടില്ല. എന്നാലും, ഇപ്പോൾ അവളുടെ പുഞ്ചിരിപ്പൂനിലാവ് അയാളെ ആകർഷിക്കുന്നില്ല. അയാൾ തൻെറ വീടിരിക്കുന്ന തെരുവിൽ എത്തി. വലിയ ശബ്ദവും ലഹളയും കേൾക്കുന്നു. തൻെറ വീട്ടിനു തീപിടിച്ചു കത്തുകയാണ്. ഭാര്യയും, അമ്മയും, അമ്മൂമ്മയും, സ്നേഹിതരും എല്ലാം മാറത്തടിച്ചു കരയുന്നു. തൻെറ സ്നേഹിതരെയെല്ലാം അയാൾ അവിടെ കണ്ടു. എന്നാൽ ഒന്നുമാത്രം കണ്ടില്ല. അയാളുടെ അപ്പോഴത്തെ ആനന്ദകേന്ദ്രമായത് - അതാണ് കാണാഞ്ഞത്. ആ അരുമപ്പൈതൽ - ഓമനത്തങ്കക്കുടം - അതവിടെ കാണപ്പെടുന്നില്ല. അയാൾ അതിനെപ്പറ്റി ചോദിച്ചു. ഭാര്യയ്ക്കുത്തരം പറയാൻ ശക്തിയില്ല. കരച്ചിലും വിളിയുമാണ് മറുപടി. പരമാർത്ഥം അയാൾ ഒരുവിധം മനസ്സിലാക്കി. കുഞ്ഞു കെട്ടിട ത്തിൽ അകപ്പെട്ടുപോയി എന്ന് അയാൾ അറിഞ്ഞു. തീപിടിത്തം തുടങ്ങിയപ്പോൾ കുഞ്ഞ് ആയയുടെ - വളർത്തമ്മയുടെ കയ്യിലായിരുന്നു. അവൾ അതിനെ ഉറക്കി തൊട്ടിലിൽ കിടത്തിയിട്ടു പുറത്തേയ്ക്കു പോയിരുന്നു. പുരയ്ക്കു തീപിടിച്ചപ്പോഴത്തെ വെപ്രാളത്തിൽ എല്ലാവരും പുറത്തേയ്ക്കു ഓടിക്കളഞ്ഞു. വേറെ ആരുടെയെങ്കിലും കയ്യിൽ കുഞ്ഞുണ്ടായിരിക്കുമെന്നു ഓരോരുത്തരും വിചാരിച്ചുപോയി. എന്തിന് ? എല്ലാവരു, പുറത്തുവന്നു നോക്കിയപ്പോഴാണ് തീചുറ്റിപ്പിടിച്ചിരിക്കുന്ന മുറിയ്ക്കകത്ത് കുഞ്ഞു അകപ്പെട്ടുപോയെന്നുള്ള കാര്യം മനസ്സിലായത്. കരച്ചിലും, പല്ലുകടിക്കലും, ചുണ്ടുകടിക്കലും, മാറത്തടിക്കലും എല്ലാമായി. എന്തുഫലം ? ഇതാ! നമ്മുടെ വിദ്വാനും, ഭാര്യയും, അമ്മയും, സ്നേഹിതരും, ആയയും എല്ലാവരും അടുത്തുനില്ക്കുന്നവരോടും,

പോലീസുകാരോടും, മറ്റുള്ളവരോടും അവരുടെ പ്രിയപ്പെട്ട കുഞ്ഞിനെ രക്ഷിക്കണമെന്നു വിളിച്ചുപറയുന്നു! 'എങ്ങിനെയെങ്കിലും ഞങ്ങളുടെ കുട്ടിയെ - ഓമനക്കുഞ്ഞിനെ-രക്ഷിച്ചുതരുവിൻ! ഞങ്ങളുടെ സ്വത്തെല്ലാം തന്നേയ്ക്കാം. ഞങ്ങൾ സകലതും ഉപേക്ഷിച്ചേയ്ക്കാം. ഞങ്ങളുടെ കുഞ്ഞിനെ രക്ഷിക്കുവിൻ!' കുഞ്ഞിനെ രക്ഷിക്കുവിൻ! ആ ശിശുവിനു വേണ്ടി സകലതും ത്യജിക്കാൻ അവർ തയ്യാറാണ്; തീർച്ചതന്നെ. കുഞ്ഞ് വളരെ ഓമനയാണ്. അതിനുവേണ്ടി നമ്മുടെ സകല സമ്പത്തും വസ്തുക്കളും ത്യാഗംചെയ്യേണ്ടതും അത്രേ. എന്നാൽ ഒരു ചോദ്യം ചോദിക്കാനുണ്ട്. 'ആ കുഞ്ഞ് - ആനന്ദത്തിൻെറ ആസ്ഥാനം, ഈ ലോകത്തിലേയ്ക്ക് ഏറ്റവും പ്രിയപ്പെട്ട ആനന്ദധാമം ആണോ ? അതോ, ആനന്ദത്തിൻെറ മർമ്മം വേറെവല്ലയിടത്തും ആണോ?' അൽപം ശ്രദ്ധിച്ചുകേൾക്കണേ! കുഞ്ഞിനു വേണ്ടി സകലതും ഉപേക്ഷിക്കപ്പെടുന്നു. ന്യായം! എന്നാൽ വേറെ എന്തോ ഒന്നിനുവേണ്ടി - ഉൽകൃഷ്ടമായ വേറെ ഒന്നിനു വേണ്ടി - ആ കുഞ്ഞിനെക്കൂടി ത്യജിക്കയല്ലയോ ചെയ്യുന്നത് ? സ്വത്തെല്ലാം തള്ളിക്കളയുന്നു; പണമെല്ലാം എറിഞ്ഞുകളയുന്നു; വസ്തുവകകളും കുഞ്ഞിനുവേണ്ടി ത്യജിക്കപ്പെടുന്നു. എന്നാൽ വേറെ എന്തിനോ വേണ്ടി കുഞ്ഞ് ത്യജിക്കപ്പെടുന്നു. തീയ്യിൽ ചാടാൻ അന്യന്മാരാരെങ്കിലും ഒരുക്കമുണ്ടെങ്കിൽ അവരുടെ ജീവൻകൂടി പൊയ്ക്കോട്ടെ എന്നുവയ്ക്കാം! അപ്രകാരമുള്ള ഓമനക്കുഞ്ഞിനെ വേറെ ഏതാണ്ടിനുവേണ്ടി, അതിനെക്കാൾ കൂടുതൽ പ്രിയതരവും വലിയതും ആയ ഒന്നിനുവേണ്ടി, ബലികഴിക്കുന്നു. ആ ഏതാണ്ടൊന്നാണ് കുഞ്ഞിനെക്കാൾ വലിയത്. അതാണ് ആനന്ദത്തിൻെറ യഥാർത്ഥകേന്ദ്രം; അതാണ് സന്തോഷത്തിൻെറ ഉൽപത്തിസ്ഥാനം. ആ ഏതാണ്ടൊന്ന് എന്താണ് ? നോക്കുക. അവർ തന്നെത്താൻ തീയ്യിൽച്ചാടുവാൻ തയ്യാറില്ല. ആ ഏതാണ്ടൊന്നാണ് ആത്മാവ്. അവർ തീയ്യിൽ വീണാൽ ആത്മബലി ചെയ്യേണ്ടിവരും. അതിന് അവർ തയ്യാറായിരുന്നില്ല. ശിശുവിനായി മറ്റുള്ളതെല്ലാം ബലികഴിക്കപ്പെട്ടു. ആത്മാവിനായി ശിശുവും ബലികഴിക്കപ്പെട്ടു.

സന്തോഷത്തിൻെറ പരമസ്ഥാനമായി തോന്നിയ കുഞ്ഞിൽ പോലും ആനന്ദം ഇരിക്കുന്നില്ലെന്നു നാം കാണുന്നു. അത് സുന്ദരവും ഓമനയും ആനന്ദത്തിൻെറ ഇരിപ്പിടവും ആയത് തൻെറ ആത്മാവാകുന്ന സൂര്യനിൽ നിന്ന് രശ്മിസമൂഹം അതിൽ പതിച്ച് അത് അനുഗ്രഹിക്കപ്പെട്ടതുകൊണ്ടാണ്; ആ രശ്മി കുഞ്ഞിൽ പ്രകൃത്യാ ഉള്ളതല്ല. അത് കുഞ്ഞിൽത്തന്നെ നിസർഗ്ഗജമായിരുന്നുവെങ്കിൽ ആ കുഞ്ഞിൻെറ ശരീരത്തിൽ അത് എന്നെന്നേയ്ക്കും കാണപ്പെടുമായിരുന്നു. ഓമനയുടെ മുഖം പ്രകാശമാനമാക്കിച്ചെയ്ത സൂര്യപ്രകാശം അതിൻെറ ജന്മസ്ഥാനമായ നമ്മുടെ അന്തർഭാഗത്ത് - അന്തഃകരണത്തിൽനിന്ന്, - നമ്മിൽനിന്നു ഉദിച്ചതാണ്; ഉല്പത്തികേന്ദ്രം നമ്മുടെ ആത്മാവുതന്നെയാണ്.

നാമിപ്പോൾ ആനന്ദകേന്ദ്രത്തിൻെറ - ആനന്ദഭവനത്തിൻെറ - വളരെ അടുത്ത് എത്തിയിരിക്കുന്നു. കുഞ്ഞിനുവേണ്ടിയല്ലാ അത് നമ്മുടെ പ്രിയപ്പെട്ടതായിരിക്കുന്നത്. നമുക്കുവേണ്ടി - ആത്മാവിനു വേണ്ടി - കുഞ്ഞു പ്രിയപ്പെട്ടതായിരിക്കുന്നു. ഭാര്യയ്ക്കുവേണ്ടി ഭാര്യ പ്രിയതമയായിരിക്കുന്നില്ല; ഭർത്താവിനുവേണ്ടി ഭർത്താവു പ്രിയതമനായിരിക്കുന്നില്ല! ഭാര്യ തനിക്കു - ആത്മാവിനു - വേണ്ടി പ്രിയതമയായിരിക്കുന്നു; ഭർത്താവ് ആത്മാവിനുവേണ്ടി പ്രിയതമനായിരിക്കുന്നു. ഇതാണ് പരമസത്യം. ഒരു സാധനത്തെ അതിനുവേണ്ടിത്തന്നെ സ്നേഹിക്കുന്നുവെന്ന് ആളുകൾ പറയുന്നു. അതു സാധിക്കയില്ല! അതു ശരിയല്ല. സമ്പത്തിനു വേണ്ടി സമ്പത്തു ഇഷ്ടമായിരിക്കുന്നില്ല! അതു നമുക്കുവേണ്ടി നല്ലതായിരിക്കുന്നു. ഒരിക്കൽ പ്രണയഭാജനമായിരുന്ന പ്രാണപ്രേയസി ഭർത്താവിൻെറ താല്പര്യങ്ങൾക്കു വിരുദ്ധമാണെന്നു കാണുമ്പോൾ ഭർത്താവ് വിവാഹബന്ധത്തിൽ നിന്നു മോചിക്കാനാഗ്രഹിക്കുന്നു; മോചിക്കുന്നു. ഭർത്താവു ഭാര്യയുടെ കാര്യങ്ങൾക്കു ദോഷമായി നിന്നാൽ ഭർത്താവും ഉപേക്ഷിക്കപ്പെടുന്നു. ധനം ആവശ്യത്തിന് ഉതകാതെവരുമ്പോൾ അതു ദൂരെ എറിയപ്പെടുന്നു. നീറോ എന്ന റോമാചക്രവർത്തിയെ നിങ്ങൾക്കറിയാമല്ലോ. മനോഹരമായ റോമാനഗരം - ചക്രവർത്തിയുടെ തലസ്ഥാന പട്ടണം - അദ്ദേഹത്തിനു ഉപയോഗമോ സുഖമോ കൊടുക്കുന്നില്ലെന്നു അദ്ദേഹത്തിനു തോന്നി. വലിയ ഒരു തീപിടിത്തം കാണാനായിരുന്നു അദ്ദേഹത്തിൻെറ കൊതി; നോക്കുക! സമീപത്ത് ഒരു കുന്നിൻെറ മുകളിൽ പോയിരുന്നുകൊണ്ട് തനിക്കു ഗംഭീരമായ ഒരു തീപിടിത്തം കാണാൻ വേണ്ടി, അദ്ദേഹം സ്നേഹിതന്മാരെ അയച്ചു റോമാനഗരം നിശ്ശേഷം തീവെപ്പിച്ചു. ആ പട്ടണം ദഹിക്കുന്നതുകണ്ടു രസിച്ചുകൊണ്ട് അദ്ദേഹം ഫിഡിൽ വായിച്ചുപോലും! നമ്മുടെ താല്പര്യങ്ങൾക്കു കൊള്ളാതെയായാൽ സ്വത്തുപോലും നാം വലിച്ചു ദൂരെയെറിയുന്നുവെന്നു നമുക്കു കാണാം. ആശ്ചര്യകരമായ, വളരെ അത്ഭുതകരമായ ഒരു കാഴ്ച രാമൻ നേരിട്ടു കണ്ടിട്ടുണ്ട്. ഗംഗാനദിയിൽ ഒരിക്കൽ വലിയ ഒരു വെള്ളപ്പൊക്കം ഉണ്ടായി. ജലപ്രവാഹം ഒന്നിനൊന്നു വർദ്ധിച്ചുവന്നു. ഒരു മരത്തിൻെറ കൊമ്പിൽ ഒരു കുരങ്ങും അതിൻെറ കുട്ടികളുംകൂടി അകപ്പെട്ടു. കുട്ടികളെല്ലാംകൂടി തള്ളയുടെ അടുത്തെത്തി. അവരിരുന്ന സ്ഥലത്തേയ്ക്കു പൊങ്ങി വെള്ളവും വന്നു. തള്ളക്കുരങ്ങു കൂടുതൽ പൊക്കമുള്ള ഒരു കൊമ്പിലേയ്ക്കു ചാടി. അവിടെയും വെള്ളംചെന്നു. ഏറ്റവും ഉയർന്ന കൊമ്പിലേയ്ക്കു വീണ്ടും കുട്ടികളോടുകൂടി അതു ചാടിക്കയറി. എന്നാൽ വെള്ളം അങ്ങോട്ടും പൊങ്ങിച്ചെന്നു. കുഞ്ഞുങ്ങളെല്ലാം തള്ളയുടെ ദേഹത്തു പറ്റിപ്പിടിച്ചിരുന്നു. വെള്ളം അതിൻെറ പാദങ്ങളിൽ വന്നുചേർന്നു. ഉടനെ ആ തള്ള ഒരു കുഞ്ഞിനെ പിടിച്ചു തൻെറ കാലിൻെറ അടിയിൽ വച്ചു. വെള്ളം പിന്നെയും ഉയർന്നു. ഉടനെ തള്ളക്കുരങ്ങു വേറൊരു കുട്ടിയെക്കൂടി പിടിച്ചു തൻെറ കാലിനടിയിൽ വച്ചു. വെള്ളം വീണ്ടും ഉയർന്നു.

തന്നെ സ്വയം രക്ഷിക്കുന്നതിനു വേണ്ടി ആ തള്ളക്കുരങ്ങു നിർദ്ദയം മൂന്നാമതും ഒരു കുഞ്ഞിനെക്കൂടി കാല്ക്കടിയിൽ പിടിച്ചുവച്ചു. ഇതാണ് കഥ. നമ്മുടെ ആവശ്യത്തിനോ പ്രയോജനത്തിനോ കൊള്ളുന്നിടത്തോളമേ ജനങ്ങളും അർത്ഥങ്ങളും നമുക്കു ഇഷ്ടമായിരിക്കൂ. അവ നമുക്കു പയോഗമല്ലെന്നു കണ്ടാൽ ആ ക്ഷണം നാം അവയെല്ലാം ബലികഴിക്കും.

ആനന്ദത്തിൻെറ ഉത്ഭവം, അതിൻെറ ഇരിപ്പിടം നമ്മുടെ ഉള്ളിൽ എവിടെയോ ആണെന്നു ഇങ്ങനെ നമുക്കു സിദ്ധിക്കുന്നു. ആനന്ദോല്പത്തി നമ്മുടെ അകത്ത് എങ്ങാണ്ട് ആണ്. എന്നാൽ അതെവിടെയാണ് ? കാലുകളിലാണോ ? കാലുകൾ ശരീരം മുഴുവനും ചുമക്കുന്നു. അതിനാൽ ആ സ്ഥാനം അതുകളിലാണോ ? അല്ല. അതു പാദങ്ങളിലല്ല. അതു പാദങ്ങളിൽ ആയിരുന്നുവെങ്കിൽ അവ ലോകത്തിലേയ്ക്കു പ്രിയതമങ്ങൾ ആയിരുന്നേനെ. ബാഹ്യമായ എല്ലാത്തിലുംവച്ചു പാദങ്ങൾ ഏറ്റവും പ്രിയപ്പെട്ടവതന്നെ. എന്നാൽ അവ കൈകളോളം പ്രിയപ്പെട്ടവയല്ല. ആനന്ദാവാസം കൈകളിലാണോ ? കൈകൾ കാലിനേക്കാൾ പ്രിയപ്പെട്ടവയാണ്. എന്നാലും കൈകളിൽ ആനന്ദത്തിൻെറ നിവാസസ്ഥാനമില്ല. ആനന്ദം മൂക്കിലോ കണ്ണിലോ ആണോ ഇരിക്കുന്നത് ? കണ്ണുകൾ കൈകളെയും മൂക്കിനെയുംകാൾ വിലപ്പെട്ടതാണ്. എന്നാൽ ആനന്ദം അവയിലും ഇരിക്കുന്നില്ല. കണ്ണുകളെക്കാൾ പ്രിയപ്പെട്ട ഏതാണ്ടിനെപ്പറ്റി ചിന്തിക്കുക. അതു ജീവനാണെന്നു നിങ്ങൾ പക്ഷേ പറയും. ആട്ടെ! ശരീരം മുഴുവനും എടുക്കുക. അതു ആനന്ദകേന്ദ്രമല്ല. ചിലപ്പോൾ ശരീരം മുഴുവനും നാം ത്യജിക്കുന്നതായിക്കാണുന്നു. ശരീരം നാം പ്രതിനിമിഷം ഭേദപ്പെടുത്തിക്കൊണ്ടിരിക്കുന്നു. പല കാലംകൊണ്ടു ശരീരത്തിൻെറ ഓരോ അണുക്കളും മാറി വേറെ അണുക്കൾ അവയുടെ സ്ഥാനത്തു വരുന്നു. ആനന്ദം തലച്ചോറിലോ, ഹൃദയത്തിലോ, ബുദ്ധിയിലോ ഇരിക്കുന്നതായിരിക്കുമോ? അവിടെ ആയിരിക്കാമോ? എന്നാൽ ബുദ്ധിയെ ക്കാൾ പ്രിയപ്പെട്ടതായിട്ടെന്തെങ്കിലും ഉണ്ടോ എന്നു നോക്കാം. നമുക്കൊന്നു പരീക്ഷിക്കാം. ബുദ്ധിയെക്കാൾ പ്രിയതരവും മനോഹരവും ആയ എന്തെങ്കിലും ഉണ്ടെങ്കിൽ ആനന്ദം അതിൽ ഇരുന്നേയ്ക്കാം. ജീവനോ അഥവാ ഹിന്ദുക്കൾ പറയുംപോലെ, പ്രാണനോ ആനന്ദത്തിൻെറ ഉല്പത്തിസ്ഥാനം ആയേക്കാം. എന്തെന്നാൽ ആലോചനാശക്തികളെ ഉപേക്ഷിച്ചുപോലും ജനങ്ങൾ ജീവിക്കാനാഗ്രഹിക്കുന്നു. ഇവിടെ രണ്ടു ഗതിയുണ്ട്. ഒന്നുകിൽ തീരെ മരിക്കുക; അല്ലെങ്കിൽ കിറുക്കനായി, ഭ്രാന്തനായി ജീവിക്കുക. ഭ്രാന്തനായി ജീവിച്ചാലും, എല്ലാവരും ജീവിക്കാൻ ആഗ്രഹിക്കുന്നു. ജീവനുവേണ്ടി ബുദ്ധിയും ജ്ഞാനവുംപോലും നാം ബലികൊടുപ്പാൻ ചിലപ്പോൾ തയ്യാറുള്ളതായിക്കാണുന്നു. അപ്പോൾ ജീവൻ - വ്യക്തിപര ജീവൻ - ആനന്ദത്തിൻെറ പാർപ്പിടമായിരിക്കാം. അതായിരിക്കാമോ ആനന്ദസത്തിൻെറ സൂര്യൻ ? ജീവനാണോ ആനന്ദത്തെ ഉദിപ്പിക്കുന്ന സൂര്യനെന്നു ചിന്തിക്കുക. ഒരിക്കലും അല്ല എന്നു വേദാന്തം പറയുന്നു.

സന്തോഷത്തിൻെറ ഇരിപ്പിടം ജീവൻപോലുമല്ല. ആനന്ദത്തിൻെറ ഉത്ഭവം അകത്തെ സ്വർഗ്ഗം - ഇതിനെക്കാളും ഉയരെയാ ണ്. വ്യക്തിപരജീവൻെറ അപ്പുറത്താണ്. അതപ്പോൾ എവിടെയാണ് ?

രാമൻ ഒരിക്കൽ അത്യാസന്നമരണാവസ്ഥയിൽ കിടന്നിരുന്ന ഒരു യുവാവിനെക്കണ്ടു. അയാൾക്ക് ഒരു കഠിനരോഗമായിരുന്നു. ദേഹത്തിൽ കഠിനവേദനകൾ തോന്നിയിരുന്നു. വേദന കാൽവിരൽകളിൽ നിന്നാണ് തുടങ്ങിയത്. ആദ്യം അതത്ര കഠിനമായിരുന്നില്ല,. ക്രമേണ അത് വർദ്ധിച്ചുവന്നു. അപ്പോൾ അയാളുടെ ശരീരം സന്നിയും, കോച്ചലും കൊണ്ട് പുളഞ്ഞുപോകുമായിരുന്നു. ക്രമേണ വേദന മുട്ടുവരെ എത്തി. അവിടെനിന്ന് അതു പിന്നെയും മേലോട്ടുകയറി. അത് വയറ്റിലായി. ഹൃദയത്തിൽ നോവ് എത്തിയപ്പോൾ അവൻ മരിച്ചു. അയാൾ ഒടുക്കം ഉച്ചരിച്ച വാക്ക് 'അയ്യോ! ഈ ജീവൻ എപ്പോൾ പോകും ? ഈ പ്രാണൻ എപ്പോൾ എന്നെ വിടും ?' എന്നായിരുന്നു. ആ മനുഷ്യൻെറ വാക്കാണിത്. അമേരിക്കയിൽ നിങ്ങൾ ആത്മാവിനെ ഉപേക്ഷിക്കുന്നു എന്നാണ് പറയാറുള്ളത്. ഇൻഡ്യയിൽ ഞങ്ങൾ ശരീരം ഉപേക്ഷിക്കുന്നു എന്നു പറയുന്നു. ഇതാണ് വ്യത്യാസം. അമേരിക്കയിൽ ദേഹം മനുഷ്യനായും, ആത്മാവ് അതിനോടുചേരുന്ന ഏതാണ്ടായും ഗണിക്കപ്പെടുന്നു ഇൻഡ്യയിൽ ജീവനിൽനിന്ന് ശരീരം പ്രത്യേകമായി ഗണിക്കപ്പെടുന്നു. യഥാർത്ഥ ദേഹിസത്യമായി കരുതപ്പെടുന്നു. ദേഹം മരിക്കുമ്പോൾ ദേഹി മരിക്കുന്നതായി അവിടെ ആരും വിശ്വസിക്കുന്നില്ല. ദേഹം മാറുന്നു;ദേഹി നശിക്കുന്നില്ല. 'അയ്യോ! ജീവൻ എപ്പോൾ പോകും ? പ്രാണൻ എപ്പോൾ എന്നെ വിടും ?' എന്നാണ് ആ യുവാവിൻെറ അവസാന വാക്ക്.

'എൻെറ ജീവൻ, എൻെറ പ്രാണൻ' എന്നു വിളിക്കുന്ന ഏതാണ്ടൊന്ന് - ജീവനേക്കാളും പ്രാണനേക്കാളും ഉപരിനില്ക്കുന്ന ഒന്ന് - പ്രാണനെയും ജീവനെയുംകാൾ മുകളിലായി അവയുടെ ഉടമസ്ഥനായ ഒന്ന് ഉണ്ടെന്നു ഇതിനാൽ സിദ്ധിക്കുന്നു. ജീവനെയും, പ്രാണനെയും, ശരീരത്തിനെയുംകാൾ അത് വളരെ പ്രിയപ്പെട്ടതായിരിക്കുന്നു. ഈ ഉയർന്ന ഉടമസ്ഥന് - പ്രാണനെക്കാൾ മുകളിലായ ഈ പദാർത്ഥത്തിന് - ആവശ്യമില്ലാത്തതായ ശരീരവും പ്രാണനും ജീവനും ഇപ്പോൾ ഉപേക്ഷിക്കപ്പെട്ടു. ബലികഴിക്കപ്പെട്ടു. പ്രാണനെയും ജീവനെയുംകാൾ ഉയർന്ന അതിനുവേണ്ടി ജീവൻ ത്യജിക്കപ്പെട്ടു. ഇത് ജീവനെപ്പോലും അധഃകരിക്കുന്ന വിധം അത്ര മനോഹരമാണ്. ആനന്ദത്തിൻെറയും സന്തോഷത്തിൻെറയും അടിസ്ഥാനം ഇതിൽ ആയിരിക്കണം. നമ്മുടെ സംതൃപ്തിയുടെയും സന്തുഷ്ടിയുടെയും ഉത്ഭവസ്ഥാനം അതായിരിക്കണം. ബുദ്ധിയെ ക്കാൾ പ്രാണനോ, ജീവനോ പ്രിയപ്പെട്ടതാണെന്നു തോന്നുന്നതെന്തുകൊണ്ടെന്ന് ഇപ്പോൾ നാം കാണുന്നു. നമ്മിൽ ഉൾക്കൊള്ളുന്ന യഥാർത്ഥ വസ്തുവിന് പ്രാണങ്ങൾ വളരെ അടുത്തിരിക്കുന്നു. കണ്ണുകളെക്കാൾ ബുദ്ധി ആനന്ദകരമായിരിക്കുന്നത് എന്തുകൊണ്ട് ? കണ്ണുകളേക്കാൾ

**ബുദ്ധി 'ഈ വസ്തു'വിന്** സമീപത്തിരിക്കുന്നതിനാൽ. പാദങ്ങളെക്കാൾ **കണ്ണുകൾ വിലയേറിയതാ**യിത്തോന്നുന്നതെന്തുകൊണ്ട് ? കാലുകളെ **ക്കാൾ കണ്ണുകൾ യഥാർത്ഥ** വസ്തുവിൻെറ സാത്മ്യം വഹിക്കുന്നതു **കൊണ്ട്. ഓരോരുത്തരും** അവരവരുടെ കുട്ടി അന്യരുടെ - അയല്ക്കാ **രുടെ - കുഞ്ഞിനെക്കാൾ** ഓമനയായി ഗണിക്കുന്നതെന്തുകൊണ്ട് ? **'നിങ്ങളുടെ യഥാർത്ഥ വ**സ്തുവാകുന്ന സ്വർണ്ണംകൊണ്ട് അതിന് കൂടു **തൽ നിറംകൊടുത്തുപോയ**തിനാൽ 'എൻേറത്' എന്നു പറയുന്ന കുഞ്ഞ് **നിങ്ങൾക്കു കൂടുതൽ** പ്രിയതരമായിരിക്കുന്നു' എന്നാണ് വേദാന്തം പറ **യുന്നത്. നിങ്ങൾ ഒരുവ**രിയെങ്കിലും എഴുതിയിട്ടുള്ള ഒരു പുസ്തകം - **നിങ്ങളുടെ പേനയിൽ** നിന്നു പുറപ്പെട്ട എന്തെങ്കിലും ചേർന്ന ഒരു പുസ്ത കം മറ്റു പുസ്തകങ്ങളെക്കാൾ - വളരെ നന്നാണെന്നു നിങ്ങൾ കാണുന്നു. എന്തുകൊണ്ട് ? നിങ്ങൾ 'എൻേറത്' എന്നു പറയുന്ന പുസ്തകത്തിനു നിങ്ങളുടെ യഥാർത്ഥാത്മാവിൻെറ - ആത്മസൂര്യൻെറ വെളിച്ചം കൂടു തൽ അതിൽ വീഴുന്നതിനാൽ. നിങ്ങളുടെ അന്തർഭാഗത്തുള്ള സ്വർഗ്ഗ ത്തിലെ വെളിച്ചം അതിൻെറമേൽ പതിച്ചിരിക്കുന്നു. ആനന്ദം അഥവാ സന്തോഷം - ഇതിൻെറ വേരും യഥാർത്ഥകേന്ദ്രവും നിങ്ങളുടെ ഉള്ളിൽ ത്തന്നെയാണെന്ന് പറയുന്നു. സ്വർഗ്ഗരാജ്യം എല്ലാം നിങ്ങളുടെ അക ത്താണ്. ആഹ്ലാദത്തിൻെറ ഉത്ഭവമെല്ലാം നിങ്ങളുടെ ഉള്ളിലാണ്. പര മാർത്ഥം ഇങ്ങനെയിരിക്കെ ആനന്ദം അന്യസ്ഥലങ്ങളിൽ അന്വേഷി ക്കുന്നത് എന്തു ബുദ്ധിമോശമാണ് ?

ഇൻഡ്യയിൽ ഒരു കമിതാവിനെപ്പറ്റി ഒരു കഥയുണ്ട്. അയാൾ തൻെറ പ്രിയതമയെക്കുറിച്ച് ചിന്തിച്ചുചിന്തിച്ച് പരവശനായിത്തീർന്നു. അയാ ളുടെ ശരീരം മെലിഞ്ഞു. ആ രാജ്യത്തിലെ രാജാവ് ഈ യുവാവിനെയും അയാളുടെ പ്രേമഭാജനമായ യുവതിയേയും തൻെറ മുമ്പിൽ വിളിച്ചുവരു ത്തിച്ചു. സ്ത്രീയെക്കണ്ടാൽ വളരെ വിരൂപയാണെന്ന് രാജാവ് മനസ്സി ലാക്കി. തൻെറ കൊട്ടാരത്തിലുള്ള സുന്ദരികളായ അനേകം രമണീമണി കളെ കൊണ്ടുവന്നുനിർത്തിച്ച് അവരിൽ ആരെയെങ്കിലും ഭാര്യയായി സ്വീകരിക്കാമെന്ന് രാജാവ് ആ കാമാതുരനായ യുവാവിനോടു പറഞ്ഞു. അയാൾ അപ്പോൾ പറയുകയായിരുന്നു: 'തിരുമേനി! ഇങ്ങനെ വിഡ്ഢി ത്തം കാണിക്കരുതേ! പ്രേമം മനുഷ്യരെ അന്ധരാക്കുമെന്നു തിരുമേനി ക്കറിയാൻ പാടില്ലയോ ? മഹാരാജാവേ! അങ്ങേയ്ക്കു കാണാൻ കണ്ണില്ല. അവിടുന്ന് എൻെറ കണ്ണുകളിൽക്കൂടി എൻെറ പ്രിയതമയെ നോക്കൂ! എന്നിട്ട് അവൾ സുന്ദരിയോ അല്ലയോ എന്നു പറഞ്ഞാലും! എൻെറ കണ്ണുകൾകൊണ്ട് അവിടുന്ന് അവളെ നോക്കണം.' ഇതാണ് ലോകത്തി ലെ സകല ആകർഷണങ്ങളുടെയും രഹസ്യം. അത്ര മാത്രം! ലോകത്തി ലെ വശീകരണക്ഷമങ്ങളായ സകല പദാർത്ഥങ്ങളും ഉള്ള ശക്തിയുടെ രഹസ്യം ഇതുമാത്രമാണ്. അല്ലയോ മനുഷ്യരേ! നിങ്ങളുടെ നോട്ടംകൊണ്ട് നിങ്ങൾ സകല സാധനങ്ങളെയും മനോഹര മാക്കുന്നു. നിങ്ങളുടെ കണ്ണു

കൾകൊണ്ട് അവയെ നോക്കുകയും, അങ്ങനെ നിങ്ങളുടെ സ്വന്തം പ്രഭ അവയിൽ പതിപ്പിക്കയും, പിന്നീട് നിങ്ങൾ ആ സാധനങ്ങളിൽ ഭ്രമിക്കയും ചെയ്യുന്നു. ഗ്രീക്കുപുരാണങ്ങളിൽ എക്കോയെപ്പറ്റിയുള്ള കഥ നാം വായിക്കാറുണ്ടല്ലോ. അവൾ തൻെറ നിഴലിനെ - പ്രതിബിംബത്തെ പ്രണയിച്ചു. സകലഭ്രമങ്ങളും ഇതുപോലെയാണ്. അവയെല്ലാം നിങ്ങളുടെ ഉള്ളിലുള്ള വസ്തുവിൻെറ പടംമാത്രമാണ്; നിങ്ങളുടെ അകത്തെ സ്വർഗ്ഗത്തിൻെറ പ്രതിബിംബം മാത്രമാണ്, നിങ്ങളുടെ നിഴൽ മാത്രം. വേറൊന്നും അല്ല. വാസ്തവം ഈവിധം ഇരിക്കെ, നിങ്ങൾ നിങ്ങളുടെ നിഴലിനുവേണ്ടി ഇത്ര പരിഭ്രമിക്കുന്നത് എന്തു മൗഢ്യമായിരിക്കുന്നു?

മുട്ടിൽ കുത്തി നീന്തുന്ന ഒരു ചെറുകുഞ്ഞ് അതിൻെറ നിഴൽ കണ്ടു. അതെന്തോ അത്ഭുതകരവും, വിശേഷവും ആയ സാധനമാണെന്ന് അതു വിചാരിച്ചു. നിഴലിൻെറ തലയ്ക്കു കയറിപ്പിടിക്കണമെന്ന് അതിനു തോന്നി. അതിനായി അതു ഇഴഞ്ഞുതുടങ്ങി. അപ്പോൾ നിഴലും നീങ്ങിത്തുടങ്ങി. കുഞ്ഞു നീങ്ങി; ഉടനെ നിഴലും നീങ്ങി. എന്തിന് ? നിഴലിൻെറ തലയിൽ പിടിക്കാൻ തരപ്പെടാഞ്ഞതിനാൽ ആ കുഞ്ഞ് കരയാൻ തുടങ്ങി. കുഞ്ഞു തഴെ കിടന്നു. അപ്പോൾ നിഴലും അപ്രകാരം കിടന്നു. ഉടനെ കുഞ്ഞ് എഴുന്നേറ്റു നിഴലിനെ തേടിത്തുടങ്ങി. ഇതിനിടയ്ക്ക് കുഞ്ഞിൻെറ അമ്മ കണ്ടു മനസ്സലിഞ്ഞ്, കുഞ്ഞിനെക്കൊണ്ട് അതിൻെറ സ്വന്തം തലയിൽ തൊടുവിച്ചു. അപ്പോൾ ഹാ! നിഴലിൻെറ തലയിൽ പിടിയും കിട്ടി. അതുപോലെ, നിങ്ങളുടെ തലയിൽ പിടികൂടുക. അപ്പോൾ നിഴലും പിടികിട്ടും. സ്വർഗ്ഗവും നരകവും നിങ്ങളുടെ ഉള്ളിലാണ്. ശക്തി, ആനന്ദം, ജീവൻ - ഇതെല്ലാം- ഇതിൻെറ ഉല്പത്തിസ്ഥാനമെല്ലാം നിങ്ങളുടെ ഉള്ളിലാണ്. മനുഷ്യരുടേയും, പ്രകൃതിയുടേയും, ജനസമുദായങ്ങളുടേയും ദൈവം നിങ്ങളിൽത്തന്നെയാണ്. ഹേ! സകല ലോകത്തിലുമുള്ള ജനങ്ങളേ! കേൾക്കുവിൻ! സകല വീടുകളുടേയും മുകളിൽ നിന്നും, എല്ലാ തെരുവുകളിലും നിന്നും ഉച്ചൈസ്തരം പ്രഖ്യാപിക്കപ്പെടേണ്ട ഒരു പാഠമാണിത്. അത്യുച്ചത്തിൽ വിളിച്ചു പറയാനുള്ള ഒരു പാഠമാണിത്. നിങ്ങൾക്കൊരു കാര്യം സാധിക്കണമെങ്കിൽ, നിങ്ങൾക്കെന്തെങ്കിലും വേണമെങ്കിൽ, അതിൻെറ നിഴൽ പിടിക്കാൻ നിങ്ങൾ പോകരുത്. നിങ്ങളുടെ തല മാത്രം തൊടുക. നിങ്ങളുടെ ഉള്ളിലോട്ടു കടക്കുക! നിങ്ങൾക്കിതു ബോധ്യമായാൽ നക്ഷത്രങ്ങളെല്ലാം നിങ്ങളുടെ സൃഷ്ടിയായും, നിങ്ങൾ ഇഷ്ടപ്പെടുന്ന വസ്തുക്കൾ - നിങ്ങളെ ആകർഷിക്കയും, ഭ്രമിപ്പിക്കയും ചെയ്യുന്ന സാധനങ്ങൾ - എല്ലാം നിങ്ങളുടെ വെറും നിഴൽ - പ്രതിബിംബം - മാത്രമായും നിങ്ങൾക്കു കാണാം.

ഒരു സ്ത്രീയെപ്പറ്റി രസകരമായ ഒരു കഥയുണ്ട്. അവളുടെ സൂചി വീട്ടിനകത്തു എവിടെയോ കളഞ്ഞുപോയി. വീട്ടിൽ വിളക്കില്ലായിരുന്നു. അതിനാൽ അവൾ പുറത്തുവന്നു തെരുവുകളിൽ തപ്പിത്തുടങ്ങി. 'ഈ റോഡിലെല്ലാം എന്തോന്നാണു നീ തപ്പുന്നത്?' എന്ന് ആരോ ചോദിച്ചു. 'ഞാനെൻെറ സൂചി തപ്പുകയാണ്' എന്നവൾ പറഞ്ഞു. സൂചി എവിടെ

ക്കളഞ്ഞുവെന്ന് അയാൾ വീണ്ടും ചോദിച്ചു. വീട്ടിനകത്താണെന്നു അവൾ മറുപടി പറഞ്ഞു. ആ മാന്യൻ പ്രതിവചിച്ചു: 'വീട്ടിനകത്തു കളഞ്ഞു പോയ ഒരു സാധനം തെരുവിൽ തപ്പിനടക്കുന്നതു ഭോഷത്തമല്ലയോ ?' വീട്ടിൽ വിളക്കു കത്തിക്കാൻ യാതൊരു നിവൃത്തിയും ഇല്ലെന്നും, തെരുവിൽ വെളിച്ചമുണ്ടല്ലോ എന്നും അവൾ ഉത്തരംപറഞ്ഞു. വീട്ടിനകത്ത് അന്വേഷിക്കാൻ തരമില്ല. അവൾക്കു തപ്പാതെ കഴികയുമില്ല. അതിനാൽ അവൾ തെരുവിൽ തപ്പിത്തുടങ്ങിയതാണ്! അത്രേ ഉള്ളൂ!

ഇതു തന്നെയാണ് ജനങ്ങളുടെ വഴി. സ്വർഗ്ഗരാജ്യം - പറുദീസാ - ആനന്ദത്തിന്റെ ഉറവിടംതന്നെ - നിങ്ങളുടെ ഉള്ളിൽ ഇരിക്കുന്നു. തെരുവുകളിലുള്ള പദാർത്ഥങ്ങളിൽ നിങ്ങൾ ആനന്ദം അന്വേഷിച്ചു നടക്കുന്നു. ഇന്ദ്രിയങ്ങളുടെ വിഷയങ്ങളായ സാധനങ്ങളിൽ - നിങ്ങളുടെ പുറമേ - നിങ്ങൾ സന്തോഷം അന്വേഷിച്ചുകൊണ്ടു പോകുന്നു. ഇതെന്താശ്ചര്യം ?

കിറുക്കനായ ഒരു മനുഷ്യനെപ്പറ്റി വേറൊരു രസികൻ കഥയും പ്രചാരത്തിലുണ്ട്. അയാൾ തെരുവുകളിൽ കടന്നുവന്നു പിള്ളേരോടു പറയുന്നു - 'നഗരത്തിലെ മേയർ ഒരു വലിയ സദ്യയ്ക്കു തയ്യാർ ചെയ്യുന്നു. ആ സദ്യയ്ക്ക് എല്ലാ പിള്ളേരേയും ക്ഷണിച്ചിരിക്കുന്നു. ഈ ഭ്രാന്തൻ പറഞ്ഞതു ശരിയാണെന്നു കരുതി പിള്ളേരെല്ലാം മേയറുടെ സദ്യയ്ക്കായിട്ട് അദ്ദേഹത്തിന്റെ വീട്ടിൽ എത്തി. അവിടെ സദ്യവല്ലതുമുണ്ടോ ? യാതൊന്നുമില്ല. കുട്ടികളെല്ലാം വിഷണ്ണരായി. അവരുടെ മുഖം വിളറി. ഒടുവിൽ എല്ലാവരും ചിരിച്ചുതുടങ്ങി. മുമ്പറഞ്ഞ കിറുക്കനും ആ കൂട്ടത്തിൽ ഉണ്ടായിരുന്നു. അവനെ നോക്കി കുട്ടികൾ പറഞ്ഞു: 'അല്ലാ! നിങ്ങളും ഇവിടെ വന്നു നില്ക്കുകയാണോ ? കള്ളമാണെന്നു നിങ്ങൾക്കറിയാമായിരുന്നില്ലേ ? പിന്നെ നിങ്ങളെന്തിനു വന്നു ?' 'ഞാൻ പറഞ്ഞതു കള്ളമായാലും അതു സത്യമായിത്തീരുകയും, വാസ്തവത്തിൽ സദ്യ ഉണ്ടായിരിക്കുകയും ചെയ്താൽ, ഞാൻ അതിനെ വിട്ടുകളയരുതല്ലോ' എന്നു അയാൾ മറുപടി പറഞ്ഞു. സദ്യ പൊയ്പോകാതിരിക്കണമെന്നു മോഹിച്ച്, അയാളുംകൂടെ കുട്ടികളുടെ പുറമേ വന്നതാണുപോലും!

ഇതേ തരത്തിലാണ് ജനങ്ങളെല്ലാം. സങ്കല്പംകൊണ്ട് - തങ്ങളുടെ സ്വന്തം അനുഗ്രഹംകൊണ്ട് - പുഷ്പങ്ങളെ സുന്ദരമാക്കുന്നു; ലോകത്തിലെ സകല പദാർത്ഥങ്ങളെയും ആനന്ദകരമാക്കുന്നു. ആ കിറുക്കനെപ്പോലെ വെറും ചിന്തകൊണ്ട് ഓരോ സാധനങ്ങളും കാമിക്കാൻ ഇടയാക്കുന്നു. എന്നിട്ട് അവർ ആ സാധനങ്ങളുടെ പുറകേ ഓടുന്നു. അവർക്കതു വിട്ടുകളയാൻ തരമില്ല.

*നിങ്ങളുടെ അകത്തുള്ള സ്വർഗ്ഗരാജ്യത്തെ സാക്ഷാൽക്കരിക്കുക; അപ്പോൾ എല്ലാ കാമങ്ങളും ഉടനടി സാധിക്കും. സകല സങ്കടങ്ങളും കുഴപ്പങ്ങളും ഉടനെ അസ്തമിക്കും.*

# 2

## സർവ്വകാമ സിദ്ധി

തങ്ങളുടെ പ്രാർത്ഥനകൾക്കു ഫലം കിട്ടുന്നുവെന്നു ജനങ്ങൾ പറയുന്നു. പ്രാർത്ഥനകൾ എന്നാൽ എന്താണ് ? പ്രാർത്ഥന എന്നത് യാചന, ആഗ്രഹം, മോഹം എന്നിങ്ങനെ ചിലയാളുകൾ അർത്ഥമാക്കുന്ന വിധത്തിൽ, മനസ്സിലാക്കിയാൽ അത്തരം പ്രാർത്ഥനകൾ സഫലമാകുമെന്നു കരുതുന്നത് തെറ്റാണ്. അതാണ് പ്രാർത്ഥനയുടെ അർത്ഥമെങ്കിൽ അത്തരം പ്രാർത്ഥനകളെ ആരും ഒരിക്കലും കേൾക്കുകപോലുമില്ല. ആ താല്പര്യത്തിൽ ചോദിച്ചാൽ അഥവാ പ്രാർത്ഥിച്ചാൽ അതു കിട്ടുന്നതല്ല; അതിനാൽ പ്രാർത്ഥനയെന്നാൽ കൂടുതൽ ഉൽക്കൃഷ്ടമായ എന്തോ ആണ് എന്നാണ് അർത്ഥം. അത് എന്ത് ? പ്രാർത്ഥനയെന്ന പദംകൊണ്ട് ആഗ്രഹത്തിൻെറ നിലവാരത്തിൽ നിന്ന് കൂടുതൽ ഉയർന്ന ഒരു നിലയിലേയ്ക്ക്, 'അങ്ങയുടെ ഇഷ്ടം നടക്കട്ടെ' എന്നർത്ഥംവരുന്ന പ്രസ്താവനയ്ക്കു യോജിച്ച ഒരു പദവിയിലേയ്ക്ക്, നാം ഉയരുന്നുവെന്നാണ് മനസ്സിലാക്കേണ്ടത്. ഇവിടെ നോക്കുക! 'പ്രാർത്ഥന'യെന്നാൽ യാചനാദികളോ, നമ്മുടെ ഇഷ്ടം സാധിക്കണമെന്നോ അല്ല ആ വാക്കുദ്യോതിപ്പിക്കുന്ന അർത്ഥം. പ്രാർത്ഥനയെന്നത് നമ്മുടെ ഇഷ്ടസാധ്യത്തിനായിട്ടുള്ള, നമ്മുടെ ചെറിയ സത്തയുടെ, യാചിക്കുന്ന ക്ഷുദ്രജീവൻെറ ഇഷ്ടം സാധിക്കുന്നതിനുള്ള, ഒരു മാർഗ്ഗമാണെന്നു ജനങ്ങൾ ധരിക്കുന്നു. എന്നാൽ പ്രാർത്ഥനയുടെ കഴമ്പ് 'അങ്ങയുടെ ഇഷ്ടം നടക്കട്ടെ' എന്ന ഭാവനയിൽ നമ്മെ പ്രതിഷ്ഠിക്കുന്നതിലാണ്. അതാണ് ഉചിതവും. ശരീരത്തിനു ദീനം വരുമ്പോൾ, നമ്മുടെ ചുറ്റുപാടുകൾ എല്ലാം പ്രതികൂലമായി ഭവിക്കുമ്പോൾ, അവയെല്ലാം നമ്മെ എതിർക്കുമ്പോൾ, നിങ്ങളുടെ ഉള്ളിൽനിന്നും 'അങ്ങയുടെ ഇഷ്ടം നടക്കട്ടെ' - എൻെറ ഇഷ്ടമല്ല - എന്ന ചിന്ത നിങ്ങളുടെ ഉള്ളിൽനിന്നു ചാടി പുറപ്പെടുന്നു. അതാണ് ഈശ്വരസമർപ്പണം; അതാണ് സ്വയം നിഷേധം - ചെറിയ വ്യക്തിത്വത്തിൻെറ തിരസ്കാരം; അതാണ് ഹൃദയത്തിൽ നിന്നുള്ള പ്രാർത്ഥനകളുടെ സത്തും, ജീവനും, ആത്മാവും. സ്വാർത്ഥപൂർത്തിയിൽ അവസാനിക്കുന്ന പ്രാർത്ഥനകൾ തീരെ ശ്രദ്ധിക്കപ്പെടുന്നില്ല; ഒരിക്കലും ഇല്ല. ലോകം ലോകമല്ലാതെയും, ശരീരം ശരീരമല്ലാതെയും, സമ്പൂർണ്ണമായ ആത്മസമർപ്പണം ഉൾക്കൊണ്ടും ഇരിക്കുന്ന ഉന്നതനിലകളിൽ മനസ്സുയരുമ്പോൾ ഉണ്ടാകുന്ന, പ്രാർത്ഥനകൾ മാത്രമേ ശ്രവിക്കപ്പെടുകയുള്ളൂ. ആ നിലയിൽ മനസ്സു മനസ്സായിട്ടിരിക്കയില്ല;

ബന്ധങ്ങളെല്ലാം പുറംതള്ളപ്പെട്ടിരിക്കും; സംഗങ്ങളെല്ലാം വിസ്മരിക്കപ്പെടും; ഒരു സെക്കൻഡ് നേരത്തേയ്ക്കെങ്കിലും നിങ്ങളുടെ മനസ്സു ബോധാതീതസ്ഥിതിയിൽ എത്തിയിരിക്കും. അതിനു ശേഷം ആ നിലയിൽ നിന്നുണർന്ന് - അല്ല, ആ സ്ഥിതിക്കുശേഷം സ്വപ്നാവസ്ഥയിൽ ഇരുന്നു; ആ പതനത്തിൽനിന്നു താഴെ ഇറങ്ങിവരുമ്പോൾ എന്തെങ്കിലും ആഗ്രഹം തോന്നിയാൽ അതു നിസ്തർക്കം സാധിക്കും. ഇപ്രകാരമുള്ള പ്രാർത്ഥനകളേ കേൾക്കപ്പെടുകയുള്ളൂ. ഒരാൾ സമ്പൂർണ്ണശരീരനിഷേധം - സമ്പൂർണ്ണക്ഷുദ്രവ്യക്തിത്വനിഷേധം - സമ്പൂർണ്ണലോകനിഷേധം - സമ്പൂർണ്ണസർവനിഷേധം - സമ്പൂർണ്ണസമർപ്പണം - സമ്പൂർണ്ണത്യാഗം ഉൾക്കൊള്ളുന്ന ഔന്നത്യത്തിൽ എത്തുമ്പോൾ ഉണ്ടാകുന്ന ഇത്തരം പ്രാർത്ഥനകൾ ശ്രദ്ധിക്കപ്പെടും. എന്നാൽ ഇവയെ യാചനാപ്രാർത്ഥനകൾ എന്നു പറയരുത്; തെണ്ടിക്കൊണ്ടുള്ള പ്രാർത്ഥനകൾ അല്ല അവ.

സാധാരണഗതിയിൽ പ്രാർത്ഥിക്കാത്ത ചിലരുണ്ട്; ഒരുതരം പ്രാർത്ഥനകളും അവർ ചൊല്ലുന്നില്ല. അവരുടെ ആഗ്രഹങ്ങൾനടക്കുന്നുണ്ട്. എന്തു വ്യവസ്ഥകളിൽ ? അവർ എന്തു തരക്കാരാണ് ? നല്ലവണ്ണം നിരീക്ഷിക്കുക. _നിങ്ങൾക്കൊരാഗ്രഹമുണ്ട്, നിങ്ങൾ മുറപ്രകാരം ആശിച്ച്, യാചിച്ച് കെഞ്ചിക്കൊണ്ടിരിക്കുന്ന ആ ഭിക്ഷാലുമനഃസ്ഥിതിയിൽ നിങ്ങൾക്കു സകലതും നിഷേധിക്കപ്പെടുന്നു; 'ഇല്ല' എന്നൊരു മറുപടി മാത്രം നിങ്ങൾ കേൾക്കുന്നു. നമുക്കൊരു മഹാനെ സന്ദർശിക്കണമെങ്കിൽ, നാം മാന്യമായ വസ്ത്രധാരണത്തോടുകൂടി പോകണം. ഈശ്വരൻ മഹത്തിൽവച്ചു മഹത്തും, ഉന്നതത്തിൽ ഉന്നതവും സകലമോഹങ്ങൾക്കും ആവശ്യങ്ങൾക്കും അതീതവുമായ സ്ഥാനത്തു നില്ക്കുന്നവനും ആണ്. അദ്ദേഹത്തോടു അടുക്കുന്നുവെങ്കിൽ തദനുരൂപമായ മാന്യവസ്ത്രങ്ങൾ ധരിച്ച്, അദ്ദേഹത്തിനനുരൂപമായ വേഷം ധരിച്ച്, ആവശ്യങ്ങൾക്കു അതീതനായ ജീവന്റെ സമീപത്തു ചെല്ലുന്ന ആളിനു യോജിച്ച നിലയിൽ അടുക്കണം; നിങ്ങളുടെ ആവശ്യത്തിന് അതീതനായിരിക്കണം. നിങ്ങൾ യാചകവേഷത്തിനും, കച്ചവടക്കാരന്റെ വേഷത്തിനും, ഭിക്ഷക്കാരന്റെ വേഷത്തിനും മുകളിൽ നില്ക്കണം. ആർക്കും തെണ്ടികളെ ഇഷ്ടമല്ല. ഭിക്ഷക്കാരനെ ആരും എതിർക്കും. അവന്റെ സാന്നിധ്യം ഒഴിഞ്ഞുകളയും. അതിനാൽ നിങ്ങൾക്കീശ്വരനെ സമീപിക്കണമെങ്കിൽ, ഈശ്വരവേഷത്തിൽ ചെല്ലുക. ഈശ്വരവസ്ത്രം ഏതാണ് ? യാചകന്റെ വസ്ത്രത്തിന്റെ - ആവശ്യവും, ബുദ്ധിമുട്ടും, ദാരിദ്ര്യവും ഉള്ളവന്റെ - ലക്ഷണം ലവലേശം ഇല്ലാത്ത വസ്ത്രമാണത്. നിങ്ങൾ സ്വയം ആവശ്യത്തിനും, അപേക്ഷയ്ക്കും അതീതനാണെന്നു പരിഗണിക്കണം; അപ്പോൾ ഈശ്വരൻ നിങ്ങളെ സ്വാഗതം ചെയ്യും; അപ്പോൾ മാത്രം.

ആഗ്രഹിച്ചും, യാചിച്ചും, മോഹിച്ചുംകൊണ്ട് സദാ അസുഖത്തിൽ ഇരിക്കുന്ന - ആവശ്യവും അസ്വാസ്ഥ്യവും നിറഞ്ഞ നിലയിൽ കഴിയുന്ന

ഒരുത്തന് സംതൃപ്തി ഉണ്ടാകുകയില്ലെന്നു പറയപ്പെടുന്നു. ആഗ്രഹിച്ചും ആർത്തിപ്പെട്ടുംകൊണ്ടിരിക്കുന്ന കാലത്തോളം നിങ്ങൾ അസുഖത്തിൻേറയും, അസ്വാസ്ഥ്യത്തിൻേറയും നിലയിൽ ആണ്. അപ്പോൾ ആഗ്രഹപൂർത്തിയാകുന്ന സുഖം - നിങ്ങളുടെ നോട്ടത്തിൽ സുഖസമ്പൂർണ്ണമായി തോന്നുന്ന ആഗ്രഹവിഷയം - നിങ്ങൾക്കു ലഭിക്കുകയില്ല. അതു രണ്ടും തമ്മിൽ യാതൊരു പൊരുത്തവും ഇല്ല. നിങ്ങൾ ആവശ്യക്കാരനും, യാചകനും ആണ്; ആഗ്രഹവിഷയം ഉന്നതവും മഹത്തും ആണ്; സുഖസമ്പൂർണ്ണവും; ഇതുരണ്ടും തമ്മിൽ വിപരീതമാണ്. ആ സാധനം നിങ്ങളെ പ്രാപിക്കയില്ല. നിങ്ങൾ അതിങ്കലേയ്ക്കു ആകർഷിക്കപ്പെടുന്നു; നിങ്ങൾ അതു തേടിക്കൊണ്ടിരിക്കുന്നു. അപ്പോൾ അതു നിങ്ങളെ പരിത്യജിക്കുന്നു. എല്ലായ്പോഴും അങ്ങനെയാണ്. നിങ്ങൾ അതിനെതിരായി മുഖം തിരിച്ചുകളയുമ്പോൾ, നിങ്ങളതിനെ ഉപേക്ഷിച്ചു തള്ളിയതിനു ശേഷം, നിങ്ങൾ അതിനെ വിട്ടുംവച്ചു തിരിയുമ്പോൾ, ആ ക്ഷണത്തിൽ നിങ്ങൾ ആ വിഷയത്തിന് അതീതനായി ഭവിക്കുന്നു; ആ നിമിഷം നിങ്ങൾ ആ സാധനത്തിനു മുകളിലുള്ള ഉയർന്ന ഒരു നിലയിൽ പ്രതിഷ്ഠിക്കപ്പെടുന്നു. അപ്പോൾ ആ സാധനം നിങ്ങളെ അന്വേഷിക്കാൻ തുടങ്ങുന്നു. നിങ്ങൾ ഒരു ഉയർന്ന നിലയിൽ എത്തുമ്പോൾ - 'ഞാൻ, നീ' ഭാവനയ്ക്കു മുകളിലുള്ള ഒരു ഉന്നതസങ്കല്പത്തിൽ ചെല്ലുമ്പോൾ - മാത്രമേ നിങ്ങൾ മോഹിച്ച സാധനം നിങ്ങളുടെ അടുത്ത് എത്തുകയുള്ളൂ. അത് ഒരു പരമാർത്ഥം ആണ്. അപ്പോൾ മാത്രമേ കാമവിഷയം നിങ്ങൾക്കു ലഭിക്കുകയുള്ളൂ.

നിങ്ങൾ രാജാവിൻെറ സിംഹാസനം വരിക്കുക; അപ്പോൾ സകലരും നിങ്ങളെ അന്വേഷിക്കും. രാജാവിങ്കലേയ്ക്കു എല്ലാ പ്രജകളും, ഉദ്യോഗസ്ഥന്മാരും, സ്ഥാനമാനക്കാരും ആകർഷിക്കപ്പെടുമല്ലോ; അവർക്കു രാജാവിനെ അന്വേഷിക്കണം; കാണണം; സംസാരിക്കണം; മുഖംകാണിക്കണം; രാജാവിൻെറ ക്ഷണമൊന്നും വേണ്ട. ആവശ്യത്തിനും, മോഹത്തിനും കാമത്തിനും മുകളിൽ നിങ്ങൾ നിന്നാൽ, ഇതുപോലെയാണ് സ്ഥിതി. അതിനാൽ രാജസിംഹാസനം കൈവരിക്കുക; സകലവിഷയങ്ങളും, ഉദ്യോഗസ്ഥന്മാരും, സ്ഥാനമാനികളുംപോലെ, നിങ്ങളെ തേടിവരും; നിങ്ങളെ ആശ്രയിക്കും. അപ്പോൾ എന്ത് ഉണ്ടാകും ? അവർണ്ണനീയമായ, അനുഭവിച്ചു അറിയുകമാത്രം നിവൃത്തിയുള്ളതായ, ലോകാതീതമായ നിലയിൽ കുറച്ചുനേരം ഇരുന്ന്, കാമ്യവും ആകർഷകവുമായ പദാർത്ഥങ്ങളെ തന്നിലേയ്ക്കു ആകർഷിച്ചു തുടങ്ങുമ്പോൾ, അവ വന്നു തുടങ്ങുമ്പോൾ, സാധാരണക്കാർ സിംഹാസനത്തിൽ നിന്ന് എഴുന്നേറ്റ് താഴെവന്ന് വീണ്ടും ആവശ്യവും മോഹവുംകൊണ്ട് അസ്വസ്ഥരായിത്തീരുന്നു. അപ്പോൾ വീണ്ടും നീചനിലയിൽ അവർ എത്തുകയും, കാമ്യവസ്തുക്കൾ വീണ്ടും അവരെ വിട്ടുപോകയും ചെയ്യുന്നു; ഇങ്ങനെ പോകുന്നു. ഇതിനെ മറ്റൊരുവിധത്തിൽ വിശദീകരിക്കാം.

ഒരു വാനിന് ഒരു കതകുണ്ട്; ഒരു മനുഷ്യൻ ആ വാതിലിൽ നില്ക്കുന്നു. അയാൾ ഒരു സ്നേഹിതനെ വിളിച്ചു പറയുന്നു: 'അകത്തു വരൂ! അകത്തുവരൂ!' സ്നേഹിതൻ വരുമ്പോൾ, പരിഭ്രമാധിക്യം കൊണ്ട്, ആ മനുഷ്യൻ വാതില്ക്കൽനിന്നു മാറുന്നില്ല; അവിടെത്തന്നെ നില്ക്കുന്നു. സ്നേഹിതൻ എങ്ങനെ അകത്തുകടക്കും ? ആ സ്നേഹിതന് വരാൻ സ്ഥലംകൊടുക്കുന്നില്ല. സ്നേഹിതന് അകത്തു വരാനും കഴിവല്ല. വാൻ ഓടുകയും ചെയ്യുന്നു. സ്നേഹിതനെ കൂടാതെതന്നെ അയാൾ പോകുന്നു. ഇതുപോലെ തന്നെയാണ് ഗതി.

നിങ്ങൾക്കൊരു മോഹമുണ്ട്. അതു വളരെ ശക്തിമത്തും അഗാധവും ആണ്. മോഹിച്ചുകൊണ്ട് കാമവസ്തുവിനെ നിങ്ങൾ ക്ഷണിക്കുന്നു; ആകർഷിക്കുന്നു. അപ്പോൾ അതു വരുന്നു. എന്നാൽ നിങ്ങളുടെ ഉൽക്കണ്ഠയുടെയും, പരിഭ്രമത്തിൻെറയും ആധിക്യം മൂലം നിങ്ങൾ വാതില്ക്കൽ നിന്നു മാറുന്നില്ല. നിങ്ങൾ കഷ്ടപ്പെടുന്നു; നിങ്ങൾ സങ്കടം അനുഭവിക്കുന്നു. നിങ്ങൾ വെറുതെ യാചിച്ചു. നിങ്ങൾക്കതു കിട്ടിയുമില്ല. കാമിച്ചും, മോഹിച്ചും, ആവശ്യപ്പെട്ടും, ആകർഷിച്ചും കഴിഞ്ഞാൽ നിങ്ങൾ കതകിൽനിന്നു മാറണം; നിങ്ങൾ അവിടംവിട്ട് അകത്തേയ്ക്കു പോകണം. അപ്പോൾ സ്നേഹിതൻ അകത്തുവരും; കാറിൽ കയറും; നിങ്ങളുടെ അടുത്ത് ഇരിക്കും. അതങ്ങനെയാണ്.

ആഗ്രഹങ്ങളും, ചെറുവ്യക്തിത്വവും യാചിച്ചു മോഹിക്കുന്ന അവസ്ഥയും വച്ചുകൊണ്ടിരുന്നാൽ കാമവിഷയങ്ങൾ നിങ്ങളെ സമീപിക്കയില്ല. മോഹങ്ങളെ ഉപേക്ഷിക്കുക. ആദ്യം ചോദിക്കയോ, യാചിക്കയോ ചെയ്യാം; എന്നാൽ അതുമാത്രം പോരാ. പിന്നീടു നിങ്ങൾ യാചനയ്ക്കും കാമത്തിനും മുകളിൽ കടന്ന്, അവയ്ക്കതീതമായി ഉയരണം; അപ്പോൾ അവ സിദ്ധിക്കപ്പെടും.

ഈ ലോകത്തിൽ സൂര്യൻ സകല കാര്യങ്ങളും ചെയ്യുന്നു. എന്നാൽ അതെങ്ങനെയാണ് അതെല്ലാം നിർവ്വഹിക്കുന്നത് ? എങ്ങനെയാണത് ? രാജാവിനെപ്പോലെ, സൂര്യൻ വെറും ഒരു സാക്ഷി - തൻെറ മാഹാത്മ്യത്തിൽ വെറും ഒരു സാക്ഷി - ആയി നില്ക്കുന്നു. ഒരു രാജാവോ, രാജകുമാരനോ ഇവിടെ വന്നാൽ, അദ്ദേഹം ഒന്നും വേണമെന്നു ചോദിക്കേണ്ടതില്ല. എല്ലാവരും സ്വമേധയാ സ്ഥലംകൊടുക്കും; സ്ഥാനംകൊടുക്കും; വെള്ളവും, ഭക്ഷണവും എന്തും കൊടുക്കും. പണമോ, മറ്റെന്തെല്ലാം വേണമോ അതെല്ലാം തയ്യാറായിരിക്കും. അതു സ്വമേധയാതന്നെ കൊടുക്കപ്പെടും. അതുപോലെ നിങ്ങൾ കാണുന്നതെല്ലാം സൂര്യനും ചെയ്യുന്നു. നിങ്ങൾ കാണുന്നതെല്ലാം സൂര്യനിൽകൂടി കാണുന്നു. സൂര്യനില്ലെങ്കിൽ വായു തണുത്ത് ഉറച്ചുകട്ടിയായിപ്പോകും, ശബ്ദം നിങ്ങളുടെ ചെവിയിൽ എത്തുകയില്ല. സൂര്യൻെറ ചൂടുകൊണ്ടു നിങ്ങൾ രുചി ആസ്വദിക്കുന്നു. സൂര്യൻെറ ചൂടു സസ്യാദികൾക്കും ഉത്ഭവം കൊടുക്കുന്നു. മണ

ക്കുന്നതെല്ലാം സൂര്യൻ മുഖേനയാണ്. ഭൂമി ഈ ആകൃതിയിൽ ഇരിക്കുന്നത് സൂര്യൻകാരണമാണ്. സകലതും സൂര്യൻകാരണമാണ്. എന്നിട്ടും ഒരു കോടതിയിലും സുര്യൻെറമേൽ ഒരു പരാതിയും ഇതുവരെ വന്നിട്ടില്ല. കള്ളൻ മോഷ്ടിക്കുന്നതെല്ലാം സൂര്യൻ കാരണമാണ്. എന്നിട്ടും നീതിന്യായക്കോടതിയിൽ സൂര്യൻെറ മേൽ ഒരു കേസ്സും ഫയൽ ചെയ്തിട്ടില്ല.

ലോകത്തിൽ സഞ്ചരിക്കുമ്പോൾ, സ്വപ്രഭാവത്തിൽ ഒരു സാക്ഷിയെപ്പോലെ, ഉദാസീനതാല്പര്യക്കാരനായി, വ്യക്തിപരമോ, സ്വാർത്ഥപരമോ ആയ യാതൊരു താല്പര്യവും ലോകത്തോടു ഇല്ലാതെ, സൂര്യനെപ്പോലെമാത്രം താല്പര്യം വഹിച്ചുകൊണ്ട്, നിങ്ങൾ പോകുന്നിടത്തെല്ലാം പ്രഭാപൂരവും ചൈതന്യവും ചിതറിച്ചുകൊണ്ടു, വ്യക്തിപരതാല്പര്യം അശേഷം കൈവിട്ട് ഈശ്വരബോധമാകുന്ന യഥാർത്ഥമാഹാത്മ്യത്തിൽ നിങ്ങളെ സ്വയം സ്ഥാപിച്ച്, ദിവ്യത്വത്തിൻെറയും, 'സോഹം' ഭാവനയുടെയും നിലയിൽ നിന്ന്, സത്യത്തിൻെറ ഭവനത്തിൽ ആവസിച്ചു, യഥാർത്ഥാത്മാവിൻെറ അന്തരംഗത്തിൽ വർത്തിച്ച്, ചെറിയ സ്വാർത്ഥപരതാല്പര്യക്കാരനായ 'അഹം' ഭാവനിലയിൽ നിന്നു യാതൊന്നും നോക്കാതെ ഉള്ള അത്യുൽക്കൃഷ്ടസ്ഥിതിയിൽ നിങ്ങൾ ഇരിക്കുമെങ്കിൽ, ലോകശക്തികൾ മുഴുവനും ബലേന അനുസരിക്കുന്ന ആജ്ഞകൾ കൊടുക്കുവാൻ കെല്പുള്ള ആ സർവ്വാധിനായകാധികാരി നിങ്ങൾതന്നെയാണെന്നു നിങ്ങൾക്കു കാണാമെന്നു വേദാന്തം ശപഥം ചെയ്യുന്നു.

സകല സങ്കടങ്ങളും, ഉപദ്രവങ്ങളും, സന്തോഷങ്ങളും, ആഡംബരങ്ങളും, ധനങ്ങളും ലോകത്തിലെ ദാരിദ്ര്യവും, അപകർഷവും നിങ്ങളിൽ വളരെ മൃദുവായും, അതേസമയം പൂർണ്ണമായും പതിക്കട്ടെ; മനോജ്ഞമായ ഒരു പ്രകൃതിക്കാഴ്ച നിങ്ങളുടെ കണ്ണുകളിൽ എങ്ങനെ പതിക്കുമോ അതുപോലെമാത്രം അതെല്ലാം പതിക്കട്ടെ. കാഴ്ചകൾ നിങ്ങളുടെ ദൃഷ്ടിയിൽ പതിഞ്ഞുകൊണ്ടുപോകുന്ന സമയം, നിങ്ങൾ എല്ലാം വ്യക്തമായും, എന്നാൽ മൃദുവായും കാണുന്നു, അതു നിങ്ങൾക്കു ഒരു ഭാരം തരുന്നില്ല; അവ നിങ്ങളുടെ കണ്ണിനെ ക്ഷീണിപ്പിക്കുന്നില്ല. അതുപോലെ ഈ ലോകത്തിൽ ജീവിക്കുക; ചുറ്റും സഞ്ചരിക്കുക. ജീവനാകുന്ന തെരുവുകളിൽകൂടി അസ്പൃഷ്ടനായി നടക്കുക; വ്യക്തമായും, എന്നാൽ മൃദുവായും സകലതും കാണുന്ന സാക്ഷി പ്രകാശംപോലെ, അതിഭാരം തോന്നാതെയും, ഒന്നുകൊണ്ടും മനഃസ്വസ്ഥത പോകാതെയും സഞ്ചരിക്കുക. നിങ്ങൾക്കങ്ങനെ ചെയ്യാമെങ്കിൽ, പ്രകൃതിശക്തികൾ അനുസരിക്കുന്ന ആജ്ഞകൾ കൊടുക്കത്തക്കവിധം നിങ്ങൾ ഒരു മഹർഷിശ്രേഷ്ഠനായിവരും. നിങ്ങൾ ആ മഹർഷിതന്നെയാണ്.

ആഗ്രഹങ്ങൾക്കെല്ലാം മുകളിലേയ്ക്കുയർന്നു നില്ക്കുക; എന്നാൽ അവ പ്രാപിക്കപ്പെടും. കർമ്മസിദ്ധാന്തത്തെപ്പറ്റി എന്ത് ? എന്നു പലരും

ചോദിക്കുന്നു. സകല ലോകത്തിൽകൂടെയും പ്രവർത്തിക്കുന്ന പ്രകൃതി ശക്തികൾ അഥവാ വിധി - ഇതിനെ കർമ്മനിയമവുമായി എങ്ങനെ അനുയോജിപ്പിക്കാം? എന്നാണ് ചോദ്യം. മറ്റുവിധം പറഞ്ഞാൽ, നിയതി അഥവാ വിധിയും മനുഷ്യസ്വാതന്ത്ര്യവും തമ്മിൽ എങ്ങനെയാണ് പൊരുത്തം ? ഒരു ചെറിയ ദൃഷ്ടാന്തം പറയാം.

നിങ്ങളിലുള്ള ആഗ്രഹങ്ങൾ വാസ്തവത്തിൽ സ്വയംഭൂവായ യഥാർത്ഥ കാമങ്ങൾ അല്ലെന്നു പറയപ്പെടുന്നു; എന്നാൽ അവ പ്രകൃതി സിദ്ധമാണ്. അവ നിസർഗ്ഗജവും ക്രമാനുഗതവും ആയ ഗതിക്കു അനുരൂപമായി സംഭവിക്കാൻ പോകുന്ന, സംഭവിക്കേണ്ടതായ ഭാവിസംഭവങ്ങളുടെ നിഴൽ മാത്രമാണ്. നിങ്ങളുടെ ഹൃദയത്തിൽ ആ സംഭവങ്ങൾ മുൻകുട്ടി നിഴലിക്കയും ആഗ്രഹങ്ങളായി പ്രത്യക്ഷീഭവിക്കയും ചെയ്യുന്നു.

ഫോട്ടോഗ്രാഫറുടെ അടുക്കൽ പടമെടുക്കാൻ പോയ ഒരു സ്ത്രീയെക്കുറിച്ച് ഒരു കഥയുണ്ട്. വളരെ സൂക്ഷ്മഗ്രാഹിയായ ഒരു ലെൻസ് വച്ച് തന്റെ ക്യാമറാ ശരിപ്പെടുത്തി ഫോട്ടോഗ്രാഫർ തയ്യാറായി. അയാൾ നോക്കിയപ്പോൾ സ്ത്രീയുടെ മുഖത്തു മസൂരിയുടെ ലക്ഷണങ്ങൾ കാണപ്പെട്ടു. ഇതിന്റെ അർത്ഥമെന്ത് ? അവളുടെ മുഖം വൃത്തിയായിരുന്നു; എന്നാൽ ആ ഭയങ്കര രോഗത്തിന്റെ ലക്ഷണങ്ങൾ ഉണ്ടായിരുന്നു. രോഗം ഭേദമായ ശേഷം വേറൊരു ദിവസം വരാൻ അയാൾ അവളോടു പറഞ്ഞു; അപ്പോൾ അവളുടെ ഒരു നല്ല ഫോട്ടോ എടുക്കാൻ അയാൾക്കു സാധിക്കും. അവൾ വീട്ടിലേക്കു തിരിച്ചുപോയി. കുറേ മണിക്കൂർ കഴിഞ്ഞപ്പോൾ അവളിൽ മസൂരി തെളിഞ്ഞുവന്നു. മസൂരിപിടിച്ചുകിടന്ന ഒരു സഹോദരിയുടെ പക്കൽനിന്നു ഒരെഴുത്തു വന്നിരുന്നതായും, സഹോദരി അതു തുപ്പൽകൊണ്ടു ഒട്ടിച്ചിരുന്നതായും, കൈകൊണ്ടു കവർ അടച്ചതായും അവൾ പിന്നീടു കണ്ടുപിടിച്ചു. ആ സ്ത്രീ കവർ പൊട്ടിച്ചപ്പോൾ അവൾക്കും രോഗം സംക്രമിച്ച് അവളും കിടപ്പിലായി. ഫോട്ടോഗ്രാഫർ ഉപയോഗിച്ച പരിഷ്കൃതവും സൂക്ഷ്മതരവും ആയ ക്യാമറ അതു ആരംഭത്തിൽതന്നെ കണ്ടുപിടിച്ചു. എന്നാൽ നഗ്നനേത്ര ങ്ങൾ വഞ്ചിക്കപ്പെട്ടതിനാൽ മസൂരി കണ്ടുപിടിക്കാൻ അവയ്ക്കു സാധിച്ചിരുന്നില്ല.

ശരിതന്നെ! ഇങ്ങനെയാണ് ആഗ്രഹങ്ങളും. കണ്ണുകൾക്കു സ്പഷ്ടമാകാതിരുന്ന മസൂരി ക്യാമറയിൽ പ്രത്യക്ഷപ്പെട്ടതുപോലെ, കാമങ്ങൾ യഥാർത്ഥത്തിൽ സാധിക്കപ്പെടാൻ പോകുന്ന - സംഭവിക്കാൻ പോകുന്ന കാര്യങ്ങളുടെ പ്രവചനങ്ങൾ മാത്രമാണ്; നിശ്ചയമായും ഭാവിയിൽ നടക്കാൻപോകുന്ന കാര്യങ്ങളുടെ മുൻസൂചനകൾ മാത്രമാണ്.

ഒരു നിലയ്ക്കു നോക്കിയാൽ, നമുക്കു സംഭവിക്കുന്ന എല്ലാ സംഗതികളേയും, നമ്മുടെ ചുറ്റുപാടുകളും, സാഹചര്യങ്ങളും, പുറത്തുനിന്നുവരുന്ന പ്രേരണകളും തീരുമാനിക്കുന്നു. എന്നാൽ മറ്റൊരു വീക്ഷണകോണത്തിൽനിന്നു നോക്കിയാൽ നമ്മുടെ അകത്തെ അഭിലാഷങ്ങൾ

നമ്മുടെ സ്വതന്ത്രമായ ഇച്ഛകൊണ്ടു മാത്രം സാധാരണമായി പ്രത്യക്ഷ പ്പെടുന്നു. അവ തീർച്ചയായും സാധിതമാകയും വേണം. നാം സ്വതന്ത്രരാ ണെന്നും, നമ്മുടെ സ്വതന്ത്രേച്ഛ തീർച്ചയായും നടക്കുമെന്നും, നാം പറയുന്നു. ഇങ്ങനെ സ്വതന്ത്രേച്ഛയും, വിധിനിശ്ചയവും തമ്മിൽ പൊരുത്തം വന്നുചേരുന്നു. കാമങ്ങൾ വാസ്തവത്തിൽ പണ്ടേതന്നെ പ്രാപിക്കപ്പെടുന്നു എന്നാൽ പിന്നെ ഈ ദുരിതമെല്ലാം എന്തിന് ? എങ്ങ നെ ? അവയുടെ സമ്പ്രാപ്തിക്കു ഈ വില എന്തിനുകൊടുക്കുന്നു ? ഇതും ആവശ്യമാണ്. ഇതൊരു ഉദാഹരണംകൊണ്ടു തെളിയിക്കാം.

താൻ കാണാൻ കൊതിച്ചുകൊണ്ടിരുന്ന - വളരെ ഉൽക്കണ്ഠ യോടും വ്യാകുലതയോടും പ്രതീക്ഷിച്ചിരുന്ന - ഒരു സ്നേഹിതന് ഒരാൾ ഒരെഴുത്തു എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. അയാൾ എഴുതിയ ലറ്റർ വളരെവളരെ നീണ്ടതായിരുന്നു. എഴുത്തിൻെറ കാര്യത്തിൽ ചെലുത്തിയ ശ്രദ്ധയുടെ കാഠിന്യംകൊണ്ട് അയാൾ എഴുത്തുജോലി നിർത്തുകയോ ഒരുനിമിഷനേരമെങ്കിലും തലപൊക്കുകപോലുമോ ചെയ്തില്ല. ഉദ്ദേശം മുക്കാൽ മണിക്കൂർ ഇങ്ങനെ അയാൾ എഴുതി. ലറ്റർ എഴുതിത്തീർന്ന് ഒപ്പിട്ടു തലപൊക്കി നോക്കി. അതാ! തൻെറ പ്രിയപ്പെട്ട സ്നേഹിതൻ തൻെറ മുമ്പിൽ നിൽക്കുന്നു! അയാൾ ഉടനെ ചാടിയെഴുന്നേറ്റ് സ്നേഹി തൻെറ അടുത്തുപോയി അയാളെ ആലിംഗനംചെയ്തു. പിന്നീടയാൾ പരാതി പറഞ്ഞു: 'നിങ്ങളിവിടെ വന്നിരിക്കുന്നോ ?' സ്നേഹിതൻ മറു പടികൊടുത്തു: 'ഞാൻ അരമണിക്കൂറിൽ അധികമായി വന്നിട്ട്.' അപ്പോൾ അയാൾ പറയുകയാണ്: 'നിങ്ങൾ ഇത്ര നേരം ഇവിടെ നിന്നിരുന്നുവെ ങ്കിൽ, എന്നിട്ടു എന്താണു പറയാഞ്ഞത് ? മിണ്ടാതിരുന്നത് ?' സ്നേഹി തൻ പ്രതിവചിച്ചു: 'നിങ്ങൾ വളരെ തിടുക്കത്തിൽ ജോലിചെയ്ക ആയി രുന്നു; നിങ്ങളുടെ ജോലിക്കു തടസ്സം ഉണ്ടാക്കരുതല്ലോ എന്നു ഞാൻ വിചാരിച്ചു.

നിങ്ങളുടെ ആശകൾ കത്തെഴുതുന്നതുപോലെയാണ്. നിങ്ങൾ ആഗ്രഹിക്കുന്നതും, യാചിക്കുന്നതും, ആശിക്കുന്നതും, അസ്വാസ്ഥ്യപ്പെ ടുന്നതും, തെണ്ടുന്നതും എല്ലാം ലറ്ററെഴുതുകപോലെയാണ്. നിങ്ങൾ പിന്നെയും എഴുതിക്കൊണ്ടിരിക്കുന്നു. നിങ്ങൾ ആർക്കായിട്ട് എഴുതുന്നു വോ, അയാൾ - നിങ്ങൾ ആഗ്രഹിക്കുന്ന വിഷയങ്ങൾ - ഗൂഢമായ കർമ്മ സിദ്ധാന്താനുസാരം മുമ്പേതന്നെ നിങ്ങളുടെ മുമ്പിലുണ്ട്. എന്നാൽ നിങ്ങൾ അവയെക്കാണാത്തതും അറിയാത്തതും എന്താണ് ? നിങ്ങൾ കത്തെഴുതിക്കൊണ്ടിരിക്കുന്ന പരിഭ്രമംകൊണ്ടുതന്നെ; നിങ്ങൾ എഴുതു കയല്ലയോ ? ആശിച്ചുകൊണ്ടിരിക്കയല്ലയോ ? അതാണ് കാരണം. ആഗ്ര ഹം നിർത്തുന്ന സമയം, ലറ്റർ എഴുത്തുനിർത്തുമ്പോൾ, പെട്ടെന്ന് കാമ വിഷയങ്ങൾ എല്ലാം നിങ്ങളുടെ മുമ്പിൽ കാണാറാകും. ഇതുകൊണ്ടാണ് വില കൊടുക്കേണ്ടതിൻെറ അത്യാവശ്യം ഉണ്ടാകുന്നത്.

ഇതു തെളിയിക്കാൻ ഹൈന്ദവപുരാണകഥകളിൽ ബഹുശതം ദൃഷ്ടാന്തങ്ങൾ കൊടുക്കപ്പെട്ടിട്ടുണ്ട്. രക്തത്തിലും, മാംസത്തിലും ധന ദേവതയെ (മഹാലക്ഷ്മിയെ) തന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടുകാണണ മെന്നു മോഹിച്ച് കഠിനതപസ്സുകൾ ചെയ്ത ഒരു രാജമന്ത്രിയെക്കുറിച്ചു ഇൻഡ്യയിൽ ഒരു കഥയുണ്ട്. അദ്ദേഹം പല മന്ത്രോപാസനകളും, ജപ ങ്ങളും, തപസ്സുകളും എല്ലാം ചെയ്തുനോക്കി. ലക്ഷ്മീഭഗവതിയെ പ്രത്യ ക്ഷപ്പെടുത്താൻ പരിശുദ്ധ മന്ത്രങ്ങൾ ലക്ഷക്കണക്കിനു ഉരുക്കഴിച്ചു നോക്കി. ഭഗവതി പ്രത്യക്ഷപ്പെട്ടില്ല. മുപ്പതുലക്ഷം പ്രാവശ്യം വീണ്ടും മന്ത്രം ഉരുവിട്ടു, എന്നിട്ടും ഭഗവതി പ്രത്യക്ഷമായില്ല.

അയാൾക്കിതിലൊക്കെ വിശ്വാസം തകർന്നുപോയി. തൽഫല മായി അയാൾ സകലതും ത്യജിച്ച് സംന്യാസം സ്വീകരിച്ച് ഒരു യതി ശ്രേഷ്ഠനായിത്തീർന്നു. അയാൾ സംന്യാസം കൈവരിച്ച ക്ഷണത്തിൽ - കൊട്ടാരം ഉപേക്ഷിച്ച ഉടൻ - കാടുകളിൽ പ്രവേശിച്ച നിമിഷത്തിൽ - അദ്ദേഹം ലക്ഷ്മീഭഗവതിയെ മുമ്പിൽ കണ്ടു. അയാൾ വിളിച്ചുപറഞ്ഞു: 'ദൂരെപ്പോകൂ! ഭഗവതി! ഇപ്പോൾ നീ ഇവിടെ എന്തിനുവന്നു ? എനിക്കിനി നിന്നെ ആവശ്യമില്ല. ഞാനൊരു സംന്യാസിയാണ്, ഒരു സംന്യാസിക്കു ആഡംബരവും, സ്വത്തുക്കളും, ധനവും, ലൗകികഭോഗങ്ങളും എന്തിന് ? ഞാൻ നിന്നെ ആവശ്യപ്പെട്ടു പ്രതീക്ഷിച്ചുകൊണ്ടിരുന്നപ്പോൾ നീ വന്നില്ല; ഞാൻ നിന്നെ ആഗ്രഹിക്കാത്ത ഇപ്പോൾ നീ എന്റെ മുമ്പിൽ വരുന്നു!' ഭഗവതി ഉത്തരം പറഞ്ഞു: 'നിങ്ങൾ തന്നെയാണ് തടസ്സമായി നിന്നത്. നിങ്ങൾ ആഗ്രഹിച്ചുകൊണ്ടിരുന്നിടത്തോളം കാലം, നിങ്ങൾ ദ്വൈതാവ സ്ഥയെ പ്രാപിച്ചുകൊണ്ടിരുന്നു; നിങ്ങൾ തന്നെത്താനെ ഒരു ഭിക്ഷ ക്കാരനാക്കി. അത്തരം ജീവിക്ക് യാതൊന്നും ലഭിക്കുന്നതല്ല. നിങ്ങൾ ആഗ്രഹങ്ങൾക്കു മുകളിൽ കയറുകയും, അവയെ പുച്ഛരിക്കയും ചെ യ്യുന്ന നിമിഷത്തിൽ നിങ്ങൾ ഈശ്വരനായിത്തീരുന്നു. ഈശ്വരന്മാർക്കേ പ്രഭാവം - മാഹാത്മ്യം - ലഭിക്കുന്നുള്ളു.' ഇതാണു രഹസ്യം.

# 3

## വിജയിക്കുന്ന അധ്യാത്മശക്തി

**അന്യന്മാർ നമ്മെ കാണുന്നതുപോലെ നമുക്കു തന്നെത്താൻ കാണാൻ എങ്ങനെ പഠിക്കാം?**

അന്യന്മാർ നിങ്ങളെ കാണുന്നതുപോലെ നിങ്ങൾ തന്നെത്താൻ കാണാൻ പഠിക്കുന്നതുകൊണ്ടു നിങ്ങൾക്കൊരു ഗുണവുമുണ്ടാകയില്ല. നാം യാതൊന്ന് അല്ലയോ അതാണ് അന്യന്മാർ കാണുന്നത്. യഥാർത്ഥമായിട്ടിരിക്കുന്നതു പോലെ അന്യന്മാർ നമ്മെ കാണുന്നില്ല. ജനങ്ങൾ നിങ്ങളെ ദൈവത്തിനെപ്പോലെ ഗണിക്കുമെങ്കിൽ; അവർ നിങ്ങളിൽ ദൈവത്വം കാണുമെങ്കിൽ; അവർ നിങ്ങളെ ഉള്ളതുപോലെ മനസ്സിലാക്കുന്നു എന്നു പറയാം. ബന്ധുക്കളും, സഹോദരന്മാരും, അച്ഛനും, അമ്മയും സ്നേഹിതന്മാരും നിങ്ങൾ എന്തല്ലയോ അതാണെന്നു നിങ്ങളുടെ ചെവികളിൽ തമ്പേറടിച്ചു ഘോഷിക്കുന്നു. ഒരാൾ നിങ്ങളെ മകനെന്നു വിളിക്കുന്നു. അന്യന്മാർ നിങ്ങളെ സഹോദരൻ, സ്നേഹിതൻ, ശത്രു ആദിയായും കാണുന്നു; ഇവരെല്ലാം നിങ്ങൾക്കു അതിരു കല്പിക്കുന്നു. ഒരുത്തൻ നിങ്ങളെ നല്ലവൻ എന്നു പറയുന്നു; അവൻ അപ്പോൾ നിങ്ങളെ പരിമിതനാക്കുന്നു. വേറൊരുവൻ നിങ്ങളെ ദുഷ്ടനെന്നു പറയുന്നു; അവിടെയും നിങ്ങൾ പരിമിതനാകുന്നു. വേറൊരുവൻ നിങ്ങളെ പ്രശംസിക്കുന്നു; അവനും നിങ്ങളെ പരിമിതപ്പെടുത്തുന്നു. വേറൊരുവൻ നിങ്ങളെ ഇടിച്ചു താഴ്ത്തുന്നു; കുറ്റപ്പെടുത്തുന്നു; ഇവിടെയും നിങ്ങളിൽ ചങ്ങലവീഴുകയും, നിങ്ങൾക്കു അതിരും ബന്ധനവും ഉണ്ടാകയും ചെയ്യുന്നു. ഈവക എല്ലാത്തിനെയും എതിർത്തുകൊണ്ടു തൻെറ ഈശ്വരത്വം - താൻ ഈശ്വരൻ തന്നെയാണെന്നു സ്ഥാപിക്കുന്ന മനുഷ്യൻ പൂർണ്ണഭാഗ്യവാനാണ്. തൻെറ യഥാർത്ഥാത്മാവിനെ, യഥാർത്ഥസത്തയെ അനുഭവപ്പെടുത്തിക്കൊണ്ട്, ചുറ്റുമുള്ള സകല ലോകങ്ങൾക്കും മുമ്പിൽ, തൻെറ ഈശ്വരത്വം സ്ഥാപിച്ചുകൊണ്ടു ഈശ്വരനുമായി ഐക്യം സാക്ഷാൽക്കരിച്ചും അറിഞ്ഞുംകൊണ്ടു ഇരിക്കുന്ന മനുഷ്യൻ ഈ ലോകങ്ങളെയെല്ലാം വിഗണിക്കത്തക്ക നിലയിൽ ഉള്ളവനാണ്. ഈശ്വരത്വത്തിനുവേണ്ടി നിങ്ങൾ ഒരുങ്ങുന്ന നിമിഷത്തിൽ ലോകമാസകലം നിങ്ങളെ ദൈവമായി ഗണിക്കാൻ ബാധ്യസ്ഥമാണ്; ജഗന്മണ്ഡലം സകലതും നിങ്ങളെ ഈശ്വരനായി കരുതുകതന്നെ ചെയ്യും.

*വേദാന്തം പ്രചരിപ്പിക്കാനുള്ള ഏറ്റവും നല്ല മാർഗ്ഗം അതനുസരിച്ചു ജീവിക്കുകയാണ്.*

കാട്ടിലെ കുറുക്കന്മാർ സദാ വലിയ സംഘങ്ങൾ രൂപീകരിക്കുന്നു. അവർ കൂട്ടംകൂട്ടമായി സമ്മേളിക്കുന്നു; അങ്ങനെതന്നെ ആടുകൾ കൂട്ടം ഇഷ്ടപ്പെടുന്നു. എന്നാൽ കുറുക്കന്മാരോ ആടുകളോ ധൈര്യമായി നിന്നു ശത്രുക്കളെ എതിർക്കുമോ ? ഒരിക്കലും ഇല്ല. സിംഹങ്ങൾ ഒന്നിച്ചു ജീവിക്കുകയും താമസിക്കയും ചെയ്യുന്നതായിട്ടു നിങ്ങൾ എപ്പോഴെങ്കിലും കേട്ടിട്ടുണ്ടോ ?

കഴുകൻ കാട്ടിലെ രാജാവ് ആണ്. അതു സമാജങ്ങൾ ഉണ്ടാക്കുന്നുണ്ടോ ? ഒരിക്കലും ഇല്ല. ചെറിയ കൊച്ചുപക്ഷികൾ മാത്രമേ കൂട്ടമായി പറക്കുന്നുള്ളൂ. കഴുകനും സിംഹവും ഏകാകികളായി ജീവിക്കുന്നു. എന്നാൽ ഒരു കഴുകൻ ചെറുപക്ഷികളുടെ സകല സംഘങ്ങളെയും ഒന്നായിട്ടോടിക്കാൻ കെല്പുള്ളതാണ്. ആനകൾ സംഘടനാചാതുര്യം ഉള്ളവരാണ്; അവ കൂട്ടംകൂട്ടമായി സഞ്ചരിക്കുന്നു. അവ സാമൂഹ്യജീവിത സ്വഭാവക്കാരായതുകൊണ്ടാണത്. അവ ഭീമാകൃതികളാണ്. എന്നാൽ ഒരു സിംഹംവന്നു ആനകളുടെ ഒരു യൂഥം മുഴുവനേ ചിതറിച്ചു പലായനം ചെയ്യിക്കുന്നു. ഉള്ളിലെ ശക്തി വർദ്ധിപ്പിക്കേണ്ടത് ഓരോരുത്തൻെറയും കടമയും സ്വന്തജോലിയും ആണ്. അതുകൊണ്ടു വേദാന്തം പ്രചരിപ്പിക്കുന്നതിനുള്ള ഉത്തമമാർഗ്ഗം വേദാന്തം അനുസരിച്ചു ജീവിക്കുക തന്നെയാണ്. അന്യന്മാരുടെ മധ്യത്തിലായാലും തനിച്ചായാലും ശരി; അതു നടപ്പിൽവരുത്തി ജീവിക്കുക! അതു സ്വീകരിക്കാൻ വായു മണ്ഡലം പോലും ബാധ്യസ്ഥമാണ്. സൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും, ആകാശവും എല്ലാം അതിനെ സ്വാഗതം ചെയ്യാൻ കടപ്പെട്ടവയാണ്. അത ങ്ങനെ പ്രചരിച്ചുകൊള്ളുംതാനും.

യേശുക്രിസ്തു സംഘടന ഉണ്ടാക്കിയിരുന്നോ ? ഇല്ല. പാവം. അദ്ദേഹം ഏകാന്തമായി ജീവിച്ചു. ശങ്കരാചാര്യർ സ്ഥാപനമുണ്ടാക്കിയോ ? ഇല്ല. പാവം തനിയേ ജീവിച്ചു. ഓരോരുത്തനും തനിയേ ജീവിക്കണം; തനിയേ എഴുന്നേറ്റു നില്ക്കണം. ഓരോരുത്തരും അകത്തെ ഈശ്വരനെ അറിയണം; അനുഭവിക്കണം. നിങ്ങൾ അതു അറിയുകയും, അനുഭവപ്പെടുകയും, ജീവിക്കുകയും ചെയ്യുന്ന ക്ഷണത്തിൽ സൂര്യനിൽനിന്നു പ്രകാശം പുറപ്പെടുന്നതുപോലെ നിങ്ങളിൽനിന്നു അതു പുറത്തുചാടി പ്രവഹിക്കും.

പരിഷ്കാരമുണ്ടാക്കാനുള്ള ശ്രമങ്ങളെല്ലാം മനുഷ്യവംശത്തെ സംസ്ക്കരിക്കാനുള്ള ഈ സംരംഭങ്ങൾ സകലതും, പണത്തെയോ ബാഹ്യ സഹായത്തെയോ ആശ്രയിച്ചും, അന്യന്മാരിൽനിന്നു എന്തെങ്കിലും അന്വേഷിച്ചുംകൊണ്ടുള്ള ഈ പരിശ്രമങ്ങൾ സമസ്തവും, യാചിക്കുന്ന ഈ പ്രയത്നങ്ങൾ ഒക്കെയും, തോൽവിയിൽ പരിണമിക്കും. അതാണ്

നിയമം. നമ്മുടെ അകത്തുള്ള സർവാധികാരിയും, അപരിമേയവും ആയ യഥാർത്ഥത്വത്തിൽ മാത്രം താങ്ങിനില്ക്കുക; പുറത്തുനിന്നു സഹായം വന്നു നിങ്ങളെ തേടുന്നെങ്കിൽ നന്നുതന്നെ; നിങ്ങൾ അതു സ്വീകരിക്കുകതന്നെ; അതിനു വഴങ്ങാം. ആരെങ്കിലും ശിഷ്യന്മാരോ, അനുയായികളോ ആയി വരാൻ ഇഷ്ടപ്പെടുന്നു എങ്കിൽ നിങ്ങൾ അനുകമ്പാപൂർവം കീഴ്വഴങ്ങിക്കൊടുക്കുകയായിരിക്കണം. അവരെ ആശ്രയിച്ചാൽ, അവരെ താങ്ങാൻ പോയാൽ, ആ ക്ഷണം അവർ നിങ്ങളെ പരിത്യജിക്കും. നിങ്ങളെ ഉപേക്ഷിക്കും. അതാണ് നിയമം. ബാഹ്യസഹായങ്ങളെ ആശ്രയിക്കരുത്. നിങ്ങൾ സ്വാശ്രയശീലരായിരിക്കണം. അകത്തെ ഈശ്വര ചൈതന്യത്തെ ആധാരമാക്കുക! അത് ആവശ്യം; വേറൊന്നുംവേണ്ടാ. ഈ വലിയ രൂപങ്ങൾ - നീളംകൂടിയ വാലുകളോടുകൂടിയ സ്ഥാനമാനങ്ങൾ ജനങ്ങൾ സ്വീകരിക്കുന്നതു തോൽവിയാണ്. അവർക്കു ലക്ഷ്യം തെറ്റുന്നു. അവർ ആരെയും മോചിപ്പിക്കുന്നില്ല; ആരെയും സ്വതന്ത്രരാക്കുന്നില്ല; ആരെയും മുക്തരാക്കുന്നില്ല. അവർ കഷ്ടപ്പാടുകളും സങ്കടങ്ങളും ഉണ്ടാക്കുകയാണ് ചെയ്യുന്നത്.

ദൃഷ്ടാന്തത്തിന് ഒരു മൃതദേഹം എടുത്തുനോക്കാം. വിദ്യുച്ഛക്തിപ്രയോഗംകൊണ്ടു അതിനെ നമുക്കു ജീവനുള്ളതുപോലെ ചിലതെല്ലാം പ്രവർത്തിപ്പിക്കാം. അതിൻെറ ചുണ്ടുകൾ അനക്കിക്കാം; കയ്യുപൊക്കിക്കാം; അങ്ങോട്ടോ ഇങ്ങോട്ടോ ചരിക്കാം; എന്നാൽ, അതു ജീവനാകയില്ല! ഇപ്രകാരംതന്നെ, പുറമേനിന്നു വരുന്ന സകലസഹായവും - സമ്പത്തിൽനിന്നും, വസ്ത്രങ്ങളിൽനിന്നും, ന്യൂസ്പേപ്പറുകളിൽനിന്നു പുറപ്പെടുന്ന സ്തുതിവാക്യങ്ങളിലും പ്രശംസകളിലും നിന്നും, അച്ചടിശാലകളിൽ നിന്നുണ്ടാകുന്ന മാന്യതകളിലും, ശിഷ്യന്മാരിലും, ഭക്തന്മാരിലും നിന്നുദിക്കുന്ന ശ്രദ്ധാശുശ്രൂഷാദികളിലും നിന്നും മറ്റും എനിക്കുണ്ടാകുന്ന സകലശക്തിയും - വിദ്യുൽബലംകൊണ്ടു ശവത്തിന് ജീവൻ കൊടുക്കാൻ ശ്രമിക്കുമ്പോഴെപ്പോലുള്ള സഹായവും ശക്തിയും മാത്രമാണ്. ശവം അനങ്ങിയേക്കാം. പക്ഷേ അതിൽ ജീവനുണ്ടാകയില്ല. ബാഹ്യസഹായവും ശക്തിയും ആരുടെയും സങ്കടം തീർക്കുന്നില്ല; ആരെയും സ്വതന്ത്രനോ മുക്തനോ ആക്കുന്നില്ല. കാഹളമൂതുകയോ, തമ്പേറടിക്കുകയോ ചെയ്താൽ ജീവനുണ്ടാകയില്ല. ജീവൻ ബീജത്തിൽ നിന്ന്, അകത്തുനിന്ന് - പുറമേനിന്നല്ല - വളരുന്നു. ഇതാ! ഒരു ജീവത്തായ വിത്ത്! - ജീവൻെറ ചെറുതായ ഒരു പ്രകടനം - അവിടെ ജീവനുണ്ട്. അത് അതിനുള്ളിൽനിന്നു വളരും. അതിനു അല്പം സമയം വേണ്ടിവരും. എന്നാൽ അതിൽനിന്നുണ്ടാകുന്നത് യഥാർത്ഥ ജീവനായിരിക്കും; വ്യാജപ്പകർപ്പായിരിക്കയില്ല.

'വിത്തെല്ലാം വിതയ്ക്കുക; സത്യം നിങ്ങളുടെ ചെവികളിലേയ്ക്കു അടിച്ചുകയറി മുഴങ്ങട്ടെ! ഒരിക്കൽ വിതച്ചുകഴിഞ്ഞാൽപിന്നെ നാം വിത്തി

നെപ്പറ്റി ക്ലേശിക്കേണ്ടതില്ല. അതുപോലെ, വേദാന്തം പ്രചരിപ്പിക്കാൻ വേദാന്തം പ്രസംഗിക്കാൻ നിങ്ങൾ സ്വയം അതു അനുഭവപ്പെടുത്തണം. വിത്തുകൾ വിതയ്ക്കപ്പെടും. അതിൻെറ പിന്നെയുള്ള വളർച്ചയെപ്പറ്റി ഗൗനിക്കേണ്ടാ. നിങ്ങളുടെ സ്വൈരക്കേടോ, കഷ്ടപ്പാടോ കൂടാതെ തന്നെ അവ വളർന്നുവരും.

ഒരിടത്തു ഒരു മഹർഷി ഉണ്ടായിരുന്നു. ദിവസംപ്രതി അദ്ദേഹത്തിനെ ചെന്നു കണ്ടുകൊണ്ടിരുന്ന വളരെ ഭക്തനായിരുന്ന ഒരു അനുയായി അദ്ദേഹത്തിനുണ്ടായിരുന്നു. കുറേ കാലത്തേയ്ക്കു ആ മഹർഷി ദൂരയാത്രപോയി. അദ്ദേഹം തിരികെവന്നപ്പോൾ തൻെറ പഴയ ആ ശിഷ്യനെ കണ്ടതേയില്ല. മറ്റു ജനങ്ങൾവന്ന് ആ ശിഷ്യൻ തുടർച്ചയായി വരാതെയിരിക്കുന്നതുകണ്ട് മഹർഷിയുടെ മുമ്പിൽവച്ച് അയാളെപ്പറ്റി ദൂഷണം പറഞ്ഞു. അയാൾ അദ്ദേഹത്തെ കാണാൻ വരാത്തത് ഒരു മഹാപരാധമാക്കി ആക്ഷേപിച്ചു പറഞ്ഞു. മഹർഷി മന്ദഹസിച്ചുകൊണ്ടു മറുപടി പറകയായിരുന്നു: 'എന്തിനു അയാളെ കുറ്റപ്പെടുത്തുന്നു ? അവന് എൻെറ അടുക്കൽ വരേണ്ട ആവശ്യമെന്ത് ? അവൻ എൻെറ ശരീരവുമായി എന്തിനു സമ്മേളിക്കണം ? ഞാൻ ഈ ശരീരമല്ല; ഞാൻ ഈ പ്രത്യേക വ്യക്തിരൂപമല്ല. ഞാൻ ഈ ദേഹമാണെന്നോ, ഈ വ്യക്തിയാണെന്നോ അവൻ വിചാരിക്കുന്നപക്ഷം, അവൻ സ്വയം കുരിശിൽ തറയ്ക്കപ്പെടും. അവൻ തന്നെത്താൻ ഈ യഥാർത്ഥസത്യം കണ്ടുപിടിക്കട്ടെ; 'ഞാൻ' ആ സത്യം - പരബ്രഹ്മം - സർവവ്യാപിയായ ശക്തി - അത് ആണെന്നുള്ള സത്യം അവൻ കണ്ടുപിടിക്കട്ടെ. എൻെറ ശാസനങ്ങൾ അവൻ ശ്രദ്ധിക്കട്ടെ. അവൻ അപ്പോൾ മുക്തനാകും: ആനന്ദമയനാകും.' വീണ്ടും മഹർഷി തുടർന്നു: 'ഒരിക്കൽ ഗർഭാധാനം കഴിഞ്ഞുപോയാൽ പിന്നീടു പെൺകുതിര ആൺകുതിരയെ സന്ദർശിക്കേണ്ട കാര്യമില്ല. ബീജം വിതച്ചുകഴിഞ്ഞാൽ യഥാകാലം അവൾ കുഞ്ഞിനെ പ്രസവിക്കും.' അതുപോലെ 'വിത്തുകൾ വിതയ്ക്കപ്പെട്ടുകൊണ്ടിരിക്കുന്നു; ഫലത്തെപ്പറ്റി ഞാൻ വ്യാകുലപ്പെടുന്നില്ല. വിത്തു ഫലം കൊടുക്കാതെയിരിക്കയില്ല.'

അതുപോലെ, നിങ്ങൾ ഈ മീറ്റിംഗുകൾ തുടരുകയോ, തുടരാതിരിക്കയോ ചെയ്താലും അത് രാമന് സാരമില്ല. രാമൻെറ പേർ നിങ്ങൾ സ്മരിച്ചാലും കാല്ക്കടിയിലിട്ടു ചവിട്ടിത്തേച്ചാലും രാമന് യാതൊന്നുമില്ല. ഈ ശരീരം നിങ്ങൾ പുകഴ്ത്തുകയോ, ശപിക്കുകയോ, അവഹേളിക്കയോ, എന്തുചെയ്താലും രാമന് ഒരു ചുക്കുമില്ല. വിത്ത് സദാതന്നെ വിതയ്ക്കപ്പെട്ടുകൊണ്ടിരിക്കുന്നു. അതു ഫലപ്രദമാകട്ടെ. വീണ്ടും നാം എന്തിനു ലോകത്തെക്കുറിച്ചും അതിൽ ഉള്ളതുകളെക്കുറിച്ചും ഖേദിച്ചുകൊണ്ടു കഴിക്കണം ? ലോകത്തിൻെറ പരിഷ്കർത്താക്കന്മാരായി നാം എഴുന്നേറ്റു നില്ക്കുമ്പോൾ, ആ നിമിഷം നാം ലോകത്തിൻെറ വൈരൂപ്യകാരികളായി ഭവിക്കുന്നു. 'വൈദ്യാ! നീ തന്നത്താൻ ചികിത്സിക്കുക!'

വേദാന്തശാസനപ്രകാരം, ലോകം സമസ്തവും ഈശ്വരനല്ലാതെ മറ്റൊന്നുമല്ല; ലോകമാസകലം സമ്പൂർണ്ണമാണ്. ജഗത്തെല്ലാം ഈശ്വര ചൈതന്യമത്രേ; അത് 'ഞാൻ' തന്നെയാണ്. വാസ്തവമങ്ങനെയാണെങ്കിൽ; ഞാനൊരു പരിഷ്കാരപദ്ധതിയുമായി പുറപ്പെടുന്നുവെങ്കിൽ, നിങ്ങളെല്ലാം അധഃപതിച്ചവരും, ക്ഷുദ്രകാമങ്ങളാലും മോഹങ്ങളാലും ബാധിക്കപ്പെട്ട നികൃഷ്ടരും നശിച്ചവരുമാണെന്നു ഞാൻ കാണുന്നുവെങ്കിൽ, ആ നിമിഷംതന്നെ ഞാൻ നിങ്ങളെ വികൃതരാക്കിത്തീർക്കുന്നു; എന്തെന്നാൽ നിങ്ങൾ എന്നിൽനിന്നു ഭിന്നരാണെന്നു പരിഗണിക്കാൻ ഇടവരുത്തുന്നു. അതിനാൽ വേദാന്തം പറയുന്നു: 'ഹേ! പരിഷ്കർത്താക്കളേ! ലോകം പരിഷ്ക്കരിക്കാനുള്ള ചുമതലയെടുക്കുന്നവർ ലോകമെല്ലാം പാപപീഡിതമാണെന്നും, ബീഭത്സമാണെന്നും പരിഗണിച്ച് അതിനെ നിന്ദിക്കുന്നു.' നിങ്ങളുടെ സഹായത്തിനുവേണ്ടി യാചിക്കാൻ തക്ക വിധം പ്രപഞ്ചം അത്ര ക്ഷുദ്രവും നിന്ദ്യവും ആകുന്നതെന്തിന് ? ക്രിസ്തു വന്ന് ജനങ്ങളെ ഉദ്ധരിക്കാനും; അറിവുള്ളവരാക്കാനും തന്നാൽ കഴിവുള്ളതെല്ലാം ചെയ്തു; എന്നാൽ ലോകം സമുദ്ധരിക്കപ്പെട്ടില്ല. കൃഷ്ണൻ വന്ന് അദ്ദേഹത്താൽ ശക്യമായതെല്ലാം ചെയ്തു; ബുദ്ധൻ വന്നു; എല്ലാ തത്ത്വജ്ഞാനികളും വന്നു. എന്നാൽ പിന്നെയും അതേ വേദനയും, കഷ്ടപ്പാടും നരകവും ലോകത്തിൽ ഇപ്പോഴും ഉണ്ട്. ലോകം പഴയതുപോലെ തന്നെ കാണപ്പെടുന്നു. ഇന്നു ജനങ്ങൾ അധികം സുഖശാലികളാണോ? നിങ്ങളുടെ റയിൽവണ്ടികളും, കമ്പിത്തപാലുകളും, ടെലിഫോൺ സംവിധാനങ്ങളും, നിങ്ങളുടെ ഭീമമായ കപ്പൽസമൂഹവും, നിങ്ങളുടെ വലിയ സയൻസുസൃഷ്ടികളും എല്ലാം ജനങ്ങളെ കൂടുതൽ സന്തുഷ്ടരും സംതൃപ്തരും ആക്കിയിട്ടുണ്ടോ ? മേലേഅക്കവും, കീഴേഅക്കവും കൂട്ടിക്കൊണ്ടുവരുന്ന ഒരു ഭിന്നസംഖ്യപോലെയാണത്. സംഖ്യ വ്യത്യാസപ്പെടുന്നുവെന്നും, വർദ്ധിക്കുന്നുവെന്നും തോന്നും; എന്നാൽ വാസ്തവത്തിൽ അതേവിലതന്നെ തുടരുകയാണ്; അക്കങ്ങൾ പരസ്പരാനുരൂപമായി കൂടിയെന്നുമാത്രം. നിങ്ങളുടെ വരവും വസ്തുക്കളും കൂടിയിട്ടുണ്ടെങ്കിൽ നിങ്ങളുടെ മോഹങ്ങളും ആഗ്രഹങ്ങളും തദനുരൂപം വർദ്ധിച്ചിട്ടുണ്ട്. ലോകം നായുടെ വാലുപോലെയാണ്. നിങ്ങളതു പിടിച്ചു നിവർത്തി വച്ചാൽ നിവർന്നിരിക്കും. കൈവിടുന്ന ഉടനെ പഴയതുപോലെ ചുരുളും. അതിനാൽ പരിഷ്കരിക്കാൻ കച്ചകെട്ടിപ്പുറപ്പെടുന്നവർ ഇങ്ങനെ ഈ ലോകത്തിൽ ബഹളം കൂട്ടുന്നവർ സ്വയം വ്യാമോഹിതരാണ്. യുവാക്കന്മാരേ! ഓർമ്മിക്കുവിൻ! ലോകത്തിൽ എന്തെങ്കിലും തുടങ്ങുന്നതു മൂലം നിങ്ങൾ വലിയ അബദ്ധം ചെയ്യുന്നു. നിങ്ങളുടെ ഗുരുത്വകേന്ദ്രം (സെൻറർ ഓഫ് ഗ്രാവിറ്റി) നിങ്ങളുടെ ബാഹ്യഭാഗത്തെറിയരുത്. നിങ്ങളുടെ യഥാർത്ഥ ഈശ്വരസ്വരൂപം ദർശിക്കുക; നിങ്ങൾ ഈശ്വരചൈതന്യം കൊണ്ട് പൂർണ്ണനാകുന്ന ക്ഷണത്തിൽ ആ ക്ഷണനേരംകൊണ്ട്, സ്വമേധയാ, സ്ഥിരമായി, ജീവനും ഓജസ്സും ശക്തിയും നിങ്ങളിൽനിന്നു പ്രവഹിക്കുന്നു. സത്യം പ്രചരിപ്പിക്കാനുള്ള മാർഗ്ഗം അതാണ്.

സുപ്രസിദ്ധനായ ശാസ്ത്രകാരൻ ആർക്കിമീഡീസ് പറഞ്ഞു: 'ഒരു സുസ്ഥിരമായ ഉറച്ച ബിന്ദു കിട്ടുമെങ്കിൽ ഞാൻ ഭൂമി മുഴുവനും ഇളക്കും.' എന്നാൽ പാവം! സാധു! അദ്ദേഹം ആ സുസ്ഥിരബിന്ദു കണ്ടെത്തിയില്ല. ആ സ്ഥിരമായ സ്ഥാനം നിങ്ങളുടെ ഉള്ളിലാണ്. അതു കരസ്ഥമാക്കുക. അതനുഭവിക്കുക; നിങ്ങൾ ഈശ്വരനാണെന്നും, പ്രഭുക്കളുടെ പ്രഭുവാണെന്നും, സകല ന്യായത്തിൻെറയും വിധികർത്താവാണെന്നും, സകല സൗന്ദര്യത്തിൻെറയും ഉല്പത്തിസ്ഥാനമാണെന്നും, സകല ശക്തികളുടെയും ചൈതന്യത്തിൻെറയും കേന്ദ്രസ്ഥാനമാണെന്നും സാക്ഷാത്കരിക്കുക. ലോകത്തിൻെറ മുഴുവൻ രാജാവാണെന്നും, അതു നിങ്ങളുടേതാണെന്നും, നിങ്ങളുടെ യഥാർത്ഥസത്ത - ആത്മാവ് അതുതന്നെയാണെന്നും അനുഭവിക്കുക. അപ്പോൾ സ്വമേധയാ പ്രപഞ്ചം മുഴുവനും ജയിക്കാം; അതിനു ശരിയായ ജീവനും, ശരിയായ പ്രവൃത്തി പദ്ധതിയും കൊടുക്കാം.

വേദാന്തതത്ത്വങ്ങൾ അനുസരിച്ചാണ് സൂര്യൻ തൻെറ ജോലിയെല്ലാം ചെയ്യുന്നത്. ലോകത്തിൻെറയെല്ലാം ജീവനും ഓജസ്സും സൂര്യനിൽ നിന്നു ലഭിക്കുന്നു. സൂര്യൻ ഒരു വേദാന്തിയാണ്. രാമൻ നിങ്ങൾക്ക നിർദ്ദേശിച്ചുതരുന്ന മാർഗ്ഗത്തിൽ സൂര്യൻ പ്രവർത്തിക്കുന്നു. അദ്ദേഹ ലോകത്തിനു ഊർജ്ജവും ഓജസ്സും കൊടുക്കുന്നു. എന്നാൽ അതു ഒര പ്രത്യേകവ്യക്തിഭാവന കൂടാതെയാണ്. അദ്ദേഹത്തിനു അഹംഭാവം ഇല്ല ചെറിയ സ്വാർത്ഥാഭിവൃദ്ധിമോഹമില്ല. താൻ സ്വയം ഓജസ്സുകൊണ്ടു പൂർണ്ണനാണ്; ശക്തിമയനാണ്; മുഴുവനും ശക്തിയും പ്രകാശവും, പ്രതാപവും, പ്രവൃത്തിയും ആണ്. അതിനാൽ നിങ്ങൾ ഉണരുമ്പോൾ - സൂര്യൻ ഉദിക്കുമ്പോൾ - ഏതെങ്കിലും പ്രത്യേകവിജ്ഞാപനം അദ്ദേഹം ചെയ്യുന്നോ ? ആ ഉദയത്തെപ്പറ്റി വല്ല പുസ്തകമോ ലഘുലേഖയോ എഴുതുന്നോ ? വല്ല ബഹളവും ഉണ്ടാക്കുന്നോ ? ഒന്നുമില്ല. എന്നാൽ ഈ ഭൂമിയെല്ലാം, നിങ്ങളുടെ ലോകമെല്ലാം ഉണർച്ച കയ്ക്കൊണ്ടു ജീവനിൽ മുഴുകുന്നു. ഹാ! എന്തു സാവധാനത്തിൽ! എന്തു മുറയായിട്ട്! എന്തു ശാന്തഗംഭീരമായിട്ട്! എന്നാൽ എത്രമാത്രം ദൃഢമായിട്ട്! പ്രകൃതി ഉണരുന്നു; നദികൾ ഉണരുന്നു; രാത്രിയിൽ അവ കട്ടിപിടിച്ചുകിടക്കുന്ന വിവരം അറിയാമല്ലോ. എന്നാൽ സൂര്യൻവന്നു ചൂടുപിടിപ്പിച്ചു ജീവൻ കൊടുക്കുമ്പോൾ അവ പ്രവഹിക്കുന്നു. തടാകങ്ങളുടെയും, അരുവികളുടെയും കരയ്ക്കു നില്ക്കുന്ന റോസാപ്പൂക്കളെയും മറ്റുപുഷ്പങ്ങളെയും മന്ദോഷ്ണവും, സ്നേഹമസൃണവും ആയ സൂര്യരശ്മികൾ തലോടി വികസിപ്പിക്കുന്നു.

പിന്നെയും, മനുഷ്യരുടെ നയനാംബുജങ്ങൾ വികസിക്കുന്നു. അതായത് മനുഷ്യരും ഉണർന്നെഴുനേൽക്കുന്നു. ജീവനും പ്രവൃത്തിയും അവരിൽ നിറയുന്നു. മാരുതൻ മന്ദമന്ദം ചലിക്കുന്നു. വായുവിൽ ചൈതന്യവും കർമ്മശക്തിയും സ്ഫുരിക്കുന്നു. സൂര്യന് ജീവനും ക്രിയാ

ശക്തിയും ഉണ്ട്. അദ്ദേഹം മുഖേന പ്രകാശവും ചൈതന്യവും ലോകത്തിലേയ്ക്ക് പ്രവഹിക്കുന്നു. ലോകത്തിന് ഉണർച്ച കൊടുക്കുന്നതു കൊണ്ടുള്ള മാന്യത വേണമെന്ന് അദ്ദേഹം കരുതുന്നില്ല; നിങ്ങളെ ഉണർത്തുകയും, പക്ഷികളെക്കൊണ്ടു പാടിക്കയും, പുഷ്പങ്ങളെ വികസിപ്പിക്കയും ചെയ്യുന്നതിനു കൃതജ്ഞത ലഭിക്കുമെന്നു വിചാരിക്കുന്നില്ല. സകലതും സൂര്യനിൽകൂടി സംഭവിക്കുന്നു. എന്തെന്നാൽ അദ്ദേഹം സ്വയം ആശ്രയിക്കുന്നു; അദ്ദേഹത്തിൻെറ അകത്തെ ജീവനെ താങ്ങി ജീവിക്കുന്നു. ഇതാണ് തത്ത്വം; 'നിങ്ങളിലുള്ള ആ ചൈതന്യത്തെ നിങ്ങളിലുള്ള ആ ആത്മാവിനെ ആശ്രയിച്ചു ജീവിക്കുക. നിങ്ങൾ ജ്യോതിസ്സുകളുടെ ജ്യോതിസ്സാണെന്നും, പ്രഭുക്കന്മാരുടെ പ്രഭുവാണെന്നും സകല നീതിയുടേയും, ശക്തിയുടേയും, സൗകുമാര്യത്തിൻേറയും അധിപതിയാണെന്നും, നിങ്ങൾ സകല ജീവൻെറയും കാരണഭൂതനാണെന്നും കാണുക! അതു ദർശിക്കുക! ഈ ആത്മീയപരീക്ഷകളെ പ്രയോഗിച്ചു നോക്കി സാക്ഷാൽകരിക്കുക!

ഒരു ചെറിയ കുഞ്ഞിനെ, കൊച്ചുമകനെ ആനന്ദിപ്പിച്ച് രസിപ്പിക്കാൻ നാമെന്താണ് ചെയ്യുന്നത് ? വിഡ്ഢികളായ സകല പിതാക്കളും കുഞ്ഞിൻെറ ശിഷ്യരായിത്തീരുന്നു. കുഞ്ഞിൻെറ പാഠം ഓരോരുത്തരും പകർത്തി പഠിക്കുന്നു. അവരെങ്ങനെയാണ് ശിഷ്യരാകുന്നത് ? അവർ കുഞ്ഞിനെപ്പോലെ സംസാരിക്കും; നൃത്തംചെയ്യും; ഗോഷ്ടികൾ കാണിക്കും; കുഞ്ഞ് അവരുടെ തോളിൽക്കയറി സവാരിചെയ്യും. ആ ചെറു കർക്കശബുദ്ധി ശിശു തൻെറ പരിശുദ്ധതയെ ആശ്രയിക്കുന്നു; അതു സ്വതന്ത്രമാണ്. അതിനാരെയും ഭയമില്ല. കുഞ്ഞിൻെറ ഇഷ്ടം നടക്കണം! ഇത്ര ലോലമായ ശരീരമുള്ള ആ കർക്കശഹൃദയനായ ശിശു! മൃദുലകരചരണാദികളുള്ള ആ അക്രമി ആത്മവിശ്വാസത്തിൻെറ മൂർത്തീകരണമാണ്. തൻെറ ഇഷ്ടം നടക്കുകതന്നെ വേണം. അത് അതിൻെറ ക്ഷീണത കൊണ്ടുതന്നെ പ്രബലനാണ്. ആത്മവിശ്വാസപൂർണ്ണതകൊണ്ട് കുഞ്ഞ് രാജിക്കുപോലും തയ്യാറല്ല. കുഞ്ഞിലുള്ള രഹസ്യശക്തി വേദാന്തമാണ്. അതിനു ലോകം ലോകമേ അല്ല; അതിനു നമ്മുടെ വിവേകവും കരുതലും ഒന്നും സാരമില്ല. അതിനു പരമാനന്ദമല്ലാതെ മറ്റൊന്നുമില്ല: അതു തനി ബലമാണ്; പരിശുദ്ധവും സുന്ദരവും ആയ കുട്ടിയിൽ സകലശക്തിയും ഇരിക്കുന്നു. ഇതാണ് കുഞ്ഞിൻെറ വിജയത്തിലെ ഗൂഢമായ രഹസ്യം.

അതുപോലെ വേദാന്തത്തെ ആശ്രയിക്കുക. നിങ്ങൾ സർവശക്തനായ ഈശ്വരനാണെന്നും, ജഗന്നിയന്താവാണെന്നും, നാഥന്മാരുടെ നാഥനും, ദേവാധിദേവനും, ലോകശരീരങ്ങളുടെയെല്ലാം നിയാമകനും, ഭരണാധിപതിയും ആണെന്നുംകണ്ട് അനുഭവിക്കുക. 'ഞാൻ യഥാർത്ഥ തത്വം - വസ്തുതത്വം - ആകുന്നു' എന്നു കാണുക. അതു മനസ്സിലാക്കുക.

നിങ്ങൾക്കു ശിഷ്യന്മാരും, മറ്റും ധാരാളമുണ്ടാകും. പരസ്യമൊന്നും ചെയ്യാതെയും മഹാപുരുഷന്മാരുടെ സൗജന്യത്തിനും സർട്ടിഫിക്കറ്റിനും ഒന്നും പോകാതെയും, അച്ചടിശാലക്കാരുടെ സഹായം അർത്ഥിക്കാതെയും, നിങ്ങൾ ശിഷ്യന്മാരെ സമ്പാദിക്കുന്നതാണ്. കുഞ്ഞിനെ നോക്കുന്നവരൊക്കെ അതിന്റെ ശിഷ്യന്മാരാകുന്നില്ലേ ? അതു പരമാർത്ഥമല്ലയോ ?

വേദാന്തം ജീവിതചര്യകളിൽ പ്രയോഗിക്കുക! നിങ്ങൾ പറയുന്നതു കേൾക്കാൻ അനേകം ആളുകൾ വരും. ചന്ദ്രൻ ഉദിക്കുമ്പോൾ അതിന്റെ സൗഭാഗ്യം ആസ്വദിക്കാൻ ആളുകളുടെ അഭാവം ഉണ്ടാകുന്നതല്ല. കിഴക്കേ ഇൻഡ്യയിൽ - ഭാരതവർഷത്തിൽ - പുതുചന്ദ്രൻ ഉദിക്കുന്ന ദിവസങ്ങളിൽ എല്ലാവരും വീട്ടിൽ നിന്നു പുറത്തിറങ്ങി ചന്ദ്രനെ കാണുകയും, അതിൽ അന്തർഗ്ഗതനായ ഈശ്വരനെ ആരാധിക്കയും ചെയ്യുന്നു. ആ ദിവസത്തിനു 'ദ്വിതീയ' എന്നു വിളിക്കുന്നു. അതിന്റെ അർത്ഥം 'സുഖകരമായ ദിവസം' എന്നാണ്. അന്നു ജനങ്ങൾ നല്ല ഭക്ഷണംകഴിക്കയും, ബന്ധുക്കളെയും സുഹൃത്തുക്കളെയും സന്ദർശിക്കയും ആഹ്ലാദിക്കയും ചെയ്യുന്നു.

ചന്ദ്രൻ നിങ്ങളുടെ ഹൃദയത്തിൽ ഉദിക്കട്ടേ! പ്രവൃത്തിപദ്ധതികളെപ്പറ്റി വ്യാകുലപ്പെടേണ്ട! മാർഗ്ഗങ്ങളും ക്രിയാപദ്ധതികളും നിങ്ങളെ അന്വേഷിക്കാൻ തുടങ്ങും; അവ നിശ്ചയമായും നിങ്ങളെ തേടിപ്പിടികൂടും. ഒരു റോസാപ്പൂ വിടരുമ്പോൾ, തേനീച്ചകൾക്കു ദാരിദ്ര്യം ഉണ്ടാകയില്ല. തേനുള്ളിടത്തു ഉറുമ്പുകൾ തേടിപ്പിടിച്ചെത്തിക്കൊള്ളും.

അതേവിധം നിങ്ങളുടെ ഹൃദയങ്ങളിൽ മധു സൃഷ്ടിക്കാൻ മാത്രം യത്നിക്കുക; അകത്ത് ജ്ഞാനത്തിൽ പരിപൂർണ്ണവളർച്ചയുള്ള റോസാപ്പുക്കൾ വിടർന്നുവരട്ടെ. അപ്പോൾ എല്ലാം വന്നുകൊള്ളും. നിങ്ങൾക്കൊന്നും വേണ്ടതായി വരില്ല; നിങ്ങൾക്കൊന്നും ആവശ്യമായി വരികയില്ല. നിങ്ങൾക്കെന്തെങ്കിലും വേണ്ടതുണ്ടെങ്കിൽ, അത് ഈശ്വരത്വം - തന്റെ ഉള്ളിലെ അനുഭവം - മാത്രമാണ്. നിങ്ങൾ പിൻവാങ്ങിയാൽ സകലതും നിങ്ങളെ കൈവെടിയും. ഉള്ളിലെ ഈശ്വരനിൽ നിങ്ങൾക്ക് ഒരു മുറകെപ്പിടികിട്ടിയാൽ, നിങ്ങളതു കരസ്ഥമാക്കുമ്പോൾ, ലോകമാസകലം നിങ്ങളുടെ പാദങ്ങളിൽ അഭയം പ്രാപിക്കും. സകലശക്തികളുടെയും രഹസ്യം നിങ്ങളുടെ ഉള്ളിലാണ്; അല്ലാതെ പിന്നെയെങ്ങും അല്ല.

ഒരു മജിസ്ട്രേട്ടുവന്നു കോടതിയിൽ ആസനസ്ഥനാകുമ്പോൾ വാദികളും വക്കീലന്മാരും എല്ലാ പ്രതികളും സാക്ഷികളും സ്വമേധയാ തന്നെ ഹാജരാകുന്നു; മജിസ്ട്രേട്ടു അവരെ ആളയച്ചു വരുത്തേണ്ടതില്ല. കോർട്ടുമുറിയിലെ കസാലകൾ ശരിപ്പെടുത്തുന്ന കാര്യവും മറ്റും അദ്ദേഹത്തെ ശല്യപ്പെടുത്തുന്നില്ല. ബഞ്ചുമേടയിലെ കർട്ടൻസും മേശയും ശരിക്കുവയ്ക്കുന്നതിനോ പ്രതികളെയും വാദികളെയും സാക്ഷികളെയും

വരുത്തുന്നതിനോ അദ്ദേഹം വ്യാകുലപ്പെടാനില്ല. എല്ലാ കാര്യങ്ങളും മറ്റുള്ളവർ നോക്കിക്കൊള്ളും.

ഈ സ്വർഗ്ഗരാജ്യം കരസ്ഥമാക്കു! ഈ ദിവ്യപദവി - നിങ്ങളുടെ ഉള്ളിലുള്ള ഈ സിംഹാസനം - കൈവശമാക്കുക! അല്ലയോ സർവേശ്വരനായ ദൈവമേ! ദിവ്യപ്രഭാവമേ! ഹേ! മനുഷ്യാ! നിങ്ങൾ സ്വയം രാജാവായതിനാൽ രാജാവിൻെറ പ്രൗഢിയിൽ ജീവിക്കുക! നടക്കുക! നിങ്ങളുടെ ദൈവികപ്രൗഢിയിൽ സഞ്ചരിക്കുക! നിങ്ങൾ ഈശ്വരനാകയാൽ ഈശ്വരത്വത്തിൽ വർത്തിക്കുക! നിങ്ങളുടെ തൊഴിൽകാര്യങ്ങളെപ്പറ്റി ക്ലേശിക്കരുത്. വസ്ത്രങ്ങളേയോ, റയിൽവേയാത്രയേയോ, വസ്തുക്കളേയോ, വീടിനേയോ - ഇതുകളെ സംബന്ധിച്ചു വ്യാകുലപ്പെടേണ്ടാ; അതെല്ലാം ബാഹ്യലോകത്തിൻെറ കാര്യമാണ്. അതു പ്രാപഞ്ചികാധികാരികളുടെ ജോലിയാണ്. വരിക! നിങ്ങളുടെ ഈശ്വരത്വം - ദൈവികത്വം - ദർശിക്കുക. നിങ്ങൾ സൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും, പുണ്യവാനും, ദൈവദൂതനും ആണെന്നുള്ളത് സാക്ഷാൽക്കരിക്കുക! അവരെല്ലാം വന്നു നിങ്ങളുടെ ആവശ്യങ്ങൾ നിവർത്തിച്ചുകൊള്ളും, അവരതു ചെയ്കതന്നെ വേണം. അതാണ് ചട്ടം. അതാണ് സത്യം. വിജയരഹസ്യം എന്നു വേദാന്തം ഉൽഘോഷിക്കുന്നത് ഇതാണ്. നിങ്ങൾ ഈശ്വരത്വത്തിൽ ലയിക്കുന്ന ക്ഷണത്തിൽ - നിങ്ങളുടെ യാഥാർത്ഥ്യത്തിൽ നിങ്ങൾ എത്തുമ്പോൾ - ആ നിമിഷത്തിൽ നിങ്ങളുടെ ശക്തി മഹത്തായിത്തീരും. ആ ക്ഷണം ലോകമശേഷം നിങ്ങളെ അന്വേഷിക്കും; ആ നിമിഷം ലോകം നിങ്ങളുടെ ദയയ്ക്കുവേണ്ടി പ്രാർത്ഥിക്കും.

നോക്കുക! റൂളുകൾകൊണ്ടും, കൃത്രിമനിയമങ്ങൾകൊണ്ടും വിജയംനേടാമെന്നും, വിജയം സഹായങ്ങളിലോ, ഒത്താശകളിലോ, പണത്തിലോ, ബന്ധുക്കളിലോ, പരിചാരകന്മാരിലോ, സ്നേഹിതന്മാരിലോ ആശ്രയിച്ചു നില്ക്കുന്നുവെന്നു ചിന്തിക്കുന്നത് പരമമായ വിഡ്ഢിത്തമാണ്. കഷ്ടം! ഇതിനാലാണ് അവർ അവർക്കുതന്നെ നാശം ഉണ്ടാക്കിവയ്ക്കുന്നത്.

ഈ വഴിക്കുള്ള പരിശ്രമങ്ങൾ കുയിലിനെ പിടിച്ചുകെട്ടി അതിനെക്കൊണ്ടു പാടിക്കാൻ ചെയ്യുന്ന കൃത്രിമശ്രമങ്ങൾ മാത്രമാണ്.

ആ പക്ഷിയെ വീക്ഷിക്കുക! ഹിമാലയത്തിലെ അത്യുന്നതമായ വൃക്ഷശിഖരത്തിൽ അതു ചെന്നിരിക്കട്ടെ. അതിന് ഉടനെ ദിവ്യമായ പ്രചോദനം ലഭിക്കുന്നു. മധുരശബ്ദങ്ങൾ - കളകൂജിതങ്ങൾ - അതിൽ നിന്നു സ്വയം പ്രവഹിക്കുന്നു; ഹിമാലയങ്ങളുടെ ആഹ്ലാദപ്രദമായ ഔന്നത്യത്തിൽ, അത് റോസാകളിൽ ഇരുന്ന് ആസ്വാദ്യമായ ഗാനങ്ങൾ ഒഴുക്കുന്നു; പരിപൂർണ്ണചേതസ്സമാകർഷകങ്ങളായ സ്വരങ്ങൾ പൊഴിക്കുന്നു. അതുപോലെ, അനുഭവജ്ഞാനത്തിൻെറ ആഹ്ലാദമയങ്ങളായ പർവതങ്ങളിൽ നിങ്ങൾ കയറിയിരിക്കുമ്പോൾ, നിങ്ങൾ നിങ്ങളുടെ ദൈവികത്വ

ത്തിൽ അടിയുറച്ചു ബലമായി സ്ഥാപിക്കപ്പെടുമ്പോൾ, നിങ്ങളുടെ കർമ്മങ്ങളും, ഉന്നതജീവിതവും, പരിശുദ്ധസ്വഭാവവും, ഉൽകൃഷ്ടകൃത്യങ്ങളും സ്വയം നിസർഗ്ഗജമായി പൊട്ടിപ്പുറപ്പെടുമെന്നും അവ സ്വയമേ, മുന്നോട്ടു ഒഴുകുമെന്നും, അതാണ് ശരിയായ മാർഗ്ഗമെന്നും രാമൻ പറയുന്നു.

പരിഷ്കർത്താക്കന്മാർ വലിയ ആളുകളെ - മഹാത്മാക്കളെ - കൊണ്ടുവന്ന്, റൂളുകളും നിബന്ധനകളും ഉണ്ടാക്കി, പ്രവർത്തിക്കാൻ ഉത്സാഹിക്കുന്നു. അവർക്കു അന്യന്മാരോടു കല്പിക്കയും, സ്വയം ആ ഇതരന്മാരുടെ പരീക്ഷകന്മാരായിത്തീരുകയും ചെയ്യണമെന്നാണ് ആഗ്രഹം. അതു പ്രകൃതിക്കു വിരുദ്ധമാണ്; അതു മതിയാകയില്ല.

'എന്നാൽ ഹേ! ഞങ്ങൾക്കു പരിചയവും അഭ്യാസവും വേണമല്ലോ' എന്നു നിങ്ങൾ ചോദിച്ചേക്കാം. സഹോദരാ! എവിടെനിന്നാണ് അഭ്യാസം വരുന്നത് ? ഇവിടെ നോക്കുക. ബാഹ്യപ്രവൃത്തികളെക്കൊണ്ടുള്ള ഈ അഭ്യാസം കുയിലിൻെറ കൃത്രിമസംഗീതംപോലെയാണ്. അതിൻെറ കഴുത്തിൽ പിടിച്ചുകൊണ്ട്, മധുരഗാനം പുറപ്പെടുവിപ്പിക്കാൻ, 'വരൂ! എൻെറ കുയിലേ! എൻെറ അടുക്കൽ വന്നിരുന്ന് പാടൂ!' എന്നു പറഞ്ഞു പാടിക്കാൻ സാധിക്കയില്ല. കുയിലോ പ്രാവോ സ്വതന്ത്രത പ്രാപിക്കുന്ന നിമിഷം അതു പാടുകയോ കൂവുകയോ ചെയ്യുന്നു. അതുപോലെ, നിങ്ങൾ നിങ്ങളുടെ കേന്ദ്രത്തിൽ ഇരിക്കുന്ന ക്ഷണത്തിൽ - നിങ്ങൾ ദൈവശക്തിയിൽ, ദൈവത്തിൽ, സ്ഥാപിക്കപ്പെടുമ്പോൾ - അനുഭൂതിയുടെ അത്യുന്നതസ്ഥാനങ്ങൾ പ്രാപിക്കുമ്പോൾ - ആ നിമിഷത്തിൽ നിങ്ങളിൽകൂടി ഉൽകൃഷ്ട പരിശീലനങ്ങളും, അഭ്യാസങ്ങളും, ധീരകൃത്യങ്ങളും എല്ലാം പുറത്തു ചാടുന്നു. ശരിയായ സ്ഥാനത്തിരിക്കുന്ന കുയിലിലും, പ്രാവിലും നിന്നു മധുരസ്വരങ്ങളും കൂജനങ്ങളും പ്രവഹിക്കുന്നതുപോലെ അവ പുറപ്പെടുന്നു, അതാണ് ശരിയായ മാർഗ്ഗം.

ഇവിടെ ഒരു ഇരുമ്പുകഷണം ഉണ്ടെന്നിരിക്കട്ടെ. അതിൽ അയസ്കാന്തശക്തി കയറ്റി മറ്റു ഇരുമ്പുശകലങ്ങളെ ആകർഷിക്കത്തക്കതാക്കണമെന്നു നാം ആഗ്രഹിക്കുന്നു. അതു നമുക്കെങ്ങനെ സാധിക്കാം ? അതിനെ അയസ്കാന്തീകരിക്കണം. അതാണ് ശരിയായ മാർഗ്ഗം. അപ്പോഴേ ആ ഇരുമ്പുകഷണം മറ്റു ഇരുമ്പുശകലങ്ങളെ ആവാഹിച്ചു പിടിക്കുകയുള്ളൂ. ഈ ഇരുമ്പുകഷണം തന്നെത്താൻ ആ ശകലങ്ങളെ ആകർഷിക്കയില്ല. നമുക്കിനി ഇവിടെ ഒരു അയസ്കാന്തമുണ്ടെന്നു വിചാരിക്കാം. ആദ്യത്തെ ഇരുമ്പുകഷണം നമുക്കു ആ അയസ്കാന്തവുമായി ചേർത്തുവയ്ക്കാം; അപ്പോൾ ഇരുമ്പു കഷണവും അയസ്കാന്തമായിത്തീരുന്നു. അതിനപ്പോൾ ഇരുമ്പു ശകലങ്ങളെ ആകർഷിക്കാൻ കഴിയുന്നു. ഇപ്പോൾ ആദ്യകഷണം അയസ്കാന്തമായി. എന്നാൽ അതിനെ യഥാർത്ഥ അയ

സ്കാന്തത്തിൽനിന്നു ദൂരെ മാറ്റിയാൽ അതിൻെറ ശക്തി പൊയ്പോകുന്നു. പിന്നെ അതിനു ലോഹശകലങ്ങളെ ആവാഹിക്കാൻ പ്രാപ്തിയില്ല. ശരിയായ കാന്തശക്തിയോടു സംബന്ധപ്പെട്ടു പറ്റിയിരുന്നപ്പോൾ മാത്രമേ ആദ്യലോഹക്കഷണത്തിനു കാന്തശക്തി ലഭിച്ചുള്ളൂ. ബന്ധം വേർപെടുത്തിയ സമയത്തു പെട്ടെന്നു ശക്തിപോയിക്കഴിഞ്ഞു. ഇതു പ്രത്യേകം സ്മരിക്കേണ്ട കാര്യമാണ്.

അതുപോലെ, ഇവിടെയിതാ! ഒരു ശരീരം! അതിനെ നമുക്കു ക്രിസ്തുവെന്നു വിളിക്കാം. അദ്ദേഹം വളരെ നല്ല, വിശുദ്ധനായ ഒരു മനുഷ്യൻ ആയിരുന്നു. അദ്ദേഹം എന്തായിരുന്നു ? ആദ്യത്തെ മുപ്പതുവർഷകാലജീവിതത്തിൽ അദ്ദേഹം ഒരു ചെറിയ ഇരുമ്പുകഷണംപോലെയായിരുന്നു; ആരും അദ്ദേഹത്തെ അറിഞ്ഞില്ല. ഒരാശാരിയുടെ മകൻ! വളരെ പാവപ്പെട്ട കുട്ടി! അറിയപ്പെടാത്ത ഒരമ്മയുടെ പുത്രൻ! അദ്ദേഹം നിന്ദിക്കപ്പെട്ടിരുന്നു. പിന്നീടിതാ! ആ ഇരുമ്പുകഷണം യഥാർത്ഥചൈതന്യമായ ആത്മാവിനോടു സംബന്ധപ്പെട്ടു. ആകർഷണത്തിൻെറ ഉത്ഭവസ്ഥാനമായ അയസ്കാന്തം, സകല ജീവൻെറയും ഓജസ്സിൻെറയും കേന്ദ്രമായ ഉന്നതസ്ഥാനം - ഇതുമായി ബന്ധിക്കപ്പെട്ടു. അദ്ദേഹം ഈശ്വരശക്തി - സത്യം - അനുഭവം - യഥാർത്ഥചൈതന്യം - ഇതുമായി സമ്പർക്കംചെയ്തു, ഫലമെന്തായി ? ആ ഇരുമ്പുകഷണവും അയസ്കാന്തമായി. ജനങ്ങൾ ആകർഷിക്കപ്പെട്ടുതുടങ്ങി; ശിഷ്യന്മാരും സന്ദർശകന്മാരും ഭക്തന്മാരും വന്നുതുടങ്ങി; അവർ അദ്ദേഹത്തിൻെറ മുമ്പിൽവന്നു നമസ്കരിക്കാനാരംഭിച്ചു. തൻെറ ജീവിതത്തിൻെറ അവസാനഘട്ടത്തിൽ ഒരിക്കൽ ക്രിസ്തുവിൻെറ ശരീരം - ഇരുമ്പുകഷണം - അയസ്കാന്തത്തിൽനിന്നു വേർപെട്ടു. ചൈതന്യത്തിനു എന്തു സംഭവിച്ചു ? അടുത്തിരുന്ന ഇരുമ്പുശകലങ്ങളെല്ലാം അകന്നുപോയി; ശിഷ്യന്മാരെല്ലാം കൈവിട്ടു; മുമ്പേ സ്നേഹിക്കയും, ആരാധിക്കയുംചെയ്ത യറുശലേമിലെ അതേ ജനങ്ങൾ, മുമ്പേ രാജകീയപ്രൗഢിയിൽ അദ്ദേഹത്തിനെ സ്വാഗതംചെയ്തു ബഹുമാനിക്കാൻവേണ്ടി നഗരം മുഴുവൻ അലങ്കരിച്ച ജനങ്ങൾ സകലരും അദ്ദേഹത്തെ ഉപേക്ഷിച്ചു. അദ്ദേഹത്തിൻെറ ശക്തി പൊയ്പോയി. അതിനു അയസ്കാന്തത്തിൻെറ പ്രഭാവങ്ങൾ എല്ലാം നഷ്ടപ്പെട്ടു. ശിഷ്യന്മാർ - ആ പതിനൊന്നു ശിഷ്യന്മാർ - അദ്ദേഹത്തെ വിട്ടുപോയ സമയം ജനങ്ങൾ അദ്ദേഹത്തെ എതിർത്തു. പ്രതിക്രിയാമോഹം ഉണ്ടാകാൻ തക്കവിധം അവർ എതിരായി; അദ്ദേഹത്തെ കുരിശിൽ തറയ്ക്കാൻ ആരംഭിച്ചു. അപ്പോൾ ക്രിസ്തു പറഞ്ഞു: 'പിതാവേ! നീ എന്തുകൊണ്ടു എന്നെ പരിത്യജിച്ചു ?' ബന്ധം തകർന്നുപോയെന്ന് ഇത് തെളിയിക്കുന്നു. ക്രിസ്തുവിൻെറ ജീവിതം നമ്മെ പഠിപ്പിക്കുന്നത് എന്തെന്നു നോക്കുക. യഥാർത്ഥാത്മാവോടു അഥവാ കാന്തത്തിനോടുണ്ടായിരുന്ന സമ്പർക്കം - ബന്ധം - ആണ് ക്രിസ്തുവിൻെറ മാഹാത്മ്യത്തിനും, ശക്തിക്കും കാരണമായിരുന്നത് എന്നു ഇതു പഠിപ്പിക്കുന്നു. ക്രിസ്തുവിൻെറ ഭൗതികശരീരം

യഥാർത്ഥചൈതന്യമാകുന്ന അ യസ്കാന്തത്തോടു ബന്ധിച്ചിരുന്നപ്പോൾ, ആ ശരീരവും കാന്തമായിത്തീർന്നു; ബന്ധം വിട്ടപ്പോൾ ശക്തിയും പൊയ്പോയി! ശിഷ്യന്മാരും ഭക്തന്മാരും വിട്ടുപോയി. മരണത്തിനു മുമ്പു ക്രിസ്തുവിന് ഈ ബന്ധം വീണ്ടും ലബ്ധമായി. കുരിശിൽവച്ച് അദ്ദേഹം മരിച്ചിട്ടില്ലെന്നു നിങ്ങൾക്കറിയാമല്ലോ. ഇതു തെളിയിക്കാവുന്ന ഒരു വസ്തുതയാണ്. സകല ശരീരക്രിയകളും നില്ക്കുന്ന - ഹൃദയമിടിപ്പും, രക്തസഞ്ചാരവും, ജീവൻെറ സകല ലക്ഷണങ്ങളും നിലയ്ക്കുന്ന, സമാധിയെന്നൊരു അവസ്ഥയിൽ ആയിരുന്നു അദ്ദേഹം. ശരീരം കുരിശിൽ തറയ്ക്കപ്പെട്ടപ്പോഴത്തെ നില അതായിരുന്നു. ക്രിസ്തു ആ നിലയിൽ മൂന്നുദിവസം കഴിച്ചു. ഒരു യോഗിയെപ്പോലെ വീണ്ടും ഉണർന്നു ജീവിച്ചു. അദ്ദേഹം അവിടെനിന്നു രക്ഷപ്പെട്ടു കാശ്മീരത്തിൽ തിരിയെ വന്നു ജീവിച്ചു. രാമൻ അവിടെ പോയിരുന്നു; അവിടെ ക്രിസ്തു ജീവിച്ചിരുന്നതായി തെളിയിക്കുന്ന വളരെ ലക്ഷ്യങ്ങൾ കണ്ടു.അതുവരെ കാശ്മീരത്തിൽ ക്രിസ്ത്യാനിവർഗ്ഗങ്ങൾ ഇല്ലായിരുന്നു. അദ്ദേഹത്തിൻെറ പേരോടുകൂടിയ പല സ്ഥലങ്ങളും അവിടെയുണ്ട്; ക്രിസ്ത്യാനികൾ ഒരിക്കലും കടക്കാത്ത സ്ഥലങ്ങൾ, ക്രിസ്തു സഞ്ചരിച്ചിരുന്ന യറുശലേമിലെ പല നഗരങ്ങളുടെയും പേരുകൾ വഹിക്കുന്ന സ്ഥലങ്ങൾ, അവിടെ ഉണ്ട്. 2000 വർഷം പഴക്കമുള്ള ശവക്കല്ലറ അവിടെ ഇപ്പോഴും ഉണ്ട്. അതു വളരെ പരിപാവനമായി ഗണിക്കപ്പെടുന്നു. അതു 'ഈശാ യുടെ ശ്മശാനം' എന്നു വിളിക്കപ്പെടുന്നു. ഹിന്ദുസ്ഥാനിഭാഷയിൽ യേശുക്രിസ്തുവിൻെറ പേരു 'ഈശാ' അഥവാ 'ഈസാ' എന്നാണ്. 'ഈശാ' എന്നാൽ രാജാവ് എന്നാണർത്ഥം. താൻ തൻെറ ശാസനങ്ങളെ ഏതു രാജ്യത്തിൽനിന്നു പഠിച്ചുവോ അതേ ഇൻഡ്യയിൽ യേശുക്രിസ്തു തിരിച്ചുപോയിരുന്നു എന്നു തെളിയിക്കുവാൻ വളരെ കാരണങ്ങളും യുക്തികളും ഉണ്ട്.

ക്രിസ്തു തൻെറ ശരീരം കാന്തത്തോടു - ഈശ്വരശക്തിയോട് - യോജിപ്പിച്ചിരുന്ന സമയം, ലോകം മുഴുവൻ അദ്ദേഹത്തോട് ആകർഷിക്കപ്പെട്ടിരുന്നു എന്നു രാമൻ പറഞ്ഞല്ലോ. ആ ബന്ധം എങ്ങനെ ശിഥിലീഭവിച്ചു ? പല കാരണങ്ങളുമുണ്ട്; ബാഹ്യപ്രേരണാശക്തികൾ. ജനങ്ങളുമായി അധികം സമ്മേളിക്കുക, ആത്മീയ ഔന്നത്യങ്ങളിൽനിന്നു വളരെക്കാലം അകന്നിരിക്കുക - ഈ കാരണങ്ങൾകൊണ്ട് നാം ചൈതന്യത്തിൽ നിന്ന് അധഃപതിക്കുന്നു. ക്രിസ്തുവിനു ജനക്കൂട്ടങ്ങളിൽനിന്നു പിന്മാറി പർവതങ്ങളിലേയ്ക്കു പിന്തിരിയേണ്ടിവന്നിരുന്നു എന്ന് നിങ്ങൾക്കറിയാം. ഒരു ശിഷ്യനോട് അദ്ദേഹം പഞ്ഞു: 'എന്നിൽനിന്നു ശക്തി എടുക്കപ്പെട്ടതായി എനിക്കു തോന്നുന്നു. ആരാണെന്നെ സ്പർശിച്ചത് ?' ജനങ്ങളുമായി ഇടപെട്ട് അധികകാലം ജീവിക്കയും, ആധ്യാത്മികൗന്നത്യങ്ങളിൽ നിന്നു താഴെയിറങ്ങി വളരെക്കാലം കഴിക്കയും ചെയ്താൽ ഇങ്ങനെയാണ് ബന്ധം ശിഥിലമാകുന്നത്. അതു വെറും പ്രകൃതിസിദ്ധവും മനുഷ്യ

സഹജവും ആണ്. ക്രിസ്തുവിൻെറ തെറ്റുകളും നിങ്ങൾക്കു നന്മ ചെയ്യുന്നു. നാം ശരിയായി പഠിക്കയാണെങ്കിൽ എല്ലാവരുടെയും ജീവിതം നമുക്കു ഗുണംചെയ്യുന്നു എന്നു കാണാം. ആരുടെ ജീവിതമായാലും നിങ്ങൾ അതു വേണ്ടതുപോലെ പഠിച്ചാൽ, ക്രിസ്തുവിൻെറ ജീവിതം പോലെ, നിങ്ങൾക്കു ഗുണകരമാണ്. ചൈതന്യത്തിൽനിന്നു വേർപിരിയുന്ന സമയം, ആ ക്ഷണത്തിൽ നിങ്ങൾ നിസ്സാരനായിപ്പോകുന്നു. ദൈവികത്വത്തിൽതന്നെ നിങ്ങൾ സ്വയം പ്രതിഷ്ഠിക്കുക! ഈശ്വരനുമായി ഐക്യത്തിൽ ഇരിക്കുക; ആ ഉയർച്ചകളിൽ നിന്നിറങ്ങാതെയിരിക്കുക; സത്യം അനുഭവപ്പെടുത്തുക; അപ്പോൾ ഇരുമ്പുകഷണം കാന്തമാകുന്നതു പോലെ നിങ്ങൾ കാന്തമായിത്തീരുന്നു; നിങ്ങളുടെ ശരീരം ജീവത്തായിത്തീരുന്നു.

ഇതേപ്രകാരം നിങ്ങൾ ദിവ്യശക്തിയുമായി ഐക്യപ്പെടുമ്പോൾ നിങ്ങൾ പരിശുദ്ധനാണ്; അയസ്കാന്തമാക്കപ്പെട്ട ഇരുമ്പുകഷണമാണ്; കാന്തവുമായി സ്പർശിക്കുന്ന കാന്തമായിട്ടു നിങ്ങൾ ഭവിക്കുന്നു. ഈ പ്രമേയത്തിൻെറ മറ്റൊരുവശം നമുക്കിനി പരിശോധിക്കാം. യഥാർത്ഥ ഉത്ഭവം, യഥാർത്ഥ കാരണം, പരമാർത്ഥശക്തിരഹസ്യം നാം ചൂണ്ടിക്കാണിച്ചു, എന്നാൽ ജനങ്ങൾ അതു മറ്റൊന്നാണെന്നു തെറ്റിദ്ധരിക്കുന്നു. സത്യാത്മാവിൽ യഥാർത്ഥസത്വത്തിൽനിന്ന് പകർന്ന് അതിനെ അനുഭവപ്പെടുത്തുമ്പോൾ, കുഞ്ഞിൽനിന്നു എന്നതുപോലെ, വാസ്തവശക്തി പുറപ്പെടുന്നു. എന്നാൽ ജനങ്ങൾ ശരീരത്തിനു സർവപ്രാധാന്യം കല്പിക്കുന്നു ശിശുജീവിതത്തിൽ ഉള്ള ശക്തിയുടെ പരമാർത്ഥജന്മസ്ഥാനം അറിയുന്നതിനുപകരം, ജനങ്ങൾ ശിശുജീവിതത്തെ നികൃഷ്ടീകരിക്കുന്നു.

ക്രിസ്തുവിൻെറ ജീവിതചരിത്രം പഠിക്കുക; ക്രിസ്തു ചെയ്തതു പോലെ നിങ്ങളും ചെയ്യുക; ക്രിസ്തുവിൻെറ ശരീരത്തെ ആശ്രയിക്കരുത്. ക്രിസ്തുവിൻെറ ചൈതന്യത്തെ ആസ്പദീകരിക്കുക. നിങ്ങളിൽ ഉള്ള ചൈതന്യത്തിൽ ആശ്രയിക്കുക; അതാണ് ക്രിസ്തുവാകാനുള്ള സത്യമായ മാർഗ്ഗം.

വേദാന്തം ഇൻഡ്യയിൽ മാത്രം ഉള്ളതല്ല. അത് ഹിന്ദുക്കളെപ്പോലെ തന്നെ ക്രിസ്ത്യാനികൾക്കും ഉള്ളതാണ്. വേദാന്തത്തിൻെറ വെളിച്ചത്തിൽ മനുഷ്യന് ക്രിസ്തുവിൻെറ നാമധേയത്തിൽ എങ്ങനെയാണ് രക്ഷ ഉണ്ടാകുന്നത് ? ഈ ചോദ്യത്തിനു എങ്ങനെയാണുത്തരം പറയേണ്ടത് ? ഒരു കഥകൊണ്ടുതന്നെ ഇതിനുത്തരം പറയാം. ഒരിടത്തു ഒരു അമ്മയുണ്ടായിരുന്നു; നല്ല ബുദ്ധിശാലിനിയായ ഒരമ്മയല്ല. വീട്ടിൻെറ പൂമുഖത്തിന് അടുത്തമുറിയിൽ ഒരു പിശാച്, ഭയങ്കരമായ ഭൂതം ഉണ്ടെന്ന് അവൾ തൻെറ കൊച്ചുകുഞ്ഞിനെപ്പറഞ്ഞു വിശ്വസിപ്പിച്ചു പേടിപ്പിച്ചിരുന്നു; കുട്ടിക്കു ആ മുറിയിൽ കടക്കാൻ വളരെ ഭയമായിരുന്നു. ഒരു ദിവസം

വൈകിട്ടു കുട്ടിയുടെ അച്ഛൻ ആഫീസിൽനിന്നു വന്ന് ആ മുറിയിൽ നിന്ന് ഏതോ ഒരു സാധനം എടുത്തുകൊണ്ടുവരുവാൻ കുട്ടിയോടു പറഞ്ഞു. എന്നാൽ കുട്ടിക്കു ഭയമായിരുന്നു. ആ ഇരുട്ടുമുറിയിൽ പ്രവേശിക്കാൻ കുട്ടി തയ്യാറായില്ല. അവൻ അച്ഛൻെറ അടുത്തു ഓടിച്ചെന്നു പറഞ്ഞു: 'അച്ഛാ! ഞാൻ ആ മുറിയിൽ പോകുന്നില്ല. അതിൽ വലിയ ഒരു ഭയങ്കരപിശാചുണ്ട്. വലിയ ഭൂതം! എനിക്കു ഭയമാണ്.' അച്ഛന് ഇതു ഇഷ്ടമായില്ല. 'ഇല്ല. ഓമനേ! യാതൊന്നുമില്ല. അവിടെ പിശാചുമില്ല, ഭൂതവും ഇല്ല, യാതൊന്നുമില്ല. നിന്നെ ഉപദ്രവിക്കാൻ ആ മുറിക്കകത്തു ഒരുവകയുമില്ല, വേഗംപോയി ഞാൻ പറഞ്ഞതു എടുത്തുകൊണ്ടുവരൂ!' കുട്ടി അനങ്ങിയില്ല. അച്ഛൻ നല്ല ബുദ്ധിമാനായിരുന്നു അതിനാൽ അദ്ദേഹം ഒരു പരിഹാരമാർഗ്ഗം ആലോചിച്ചു. ഈ അന്ധവിശ്വാസത്തിന് - കുഞ്ഞിൻെറ തെറ്റിദ്ധാരണയ്ക്ക് - ഒരു പരിഹാരം. അച്ഛൻ വാലിയക്കാരനെ അടുത്തു വിളിച്ച് അവൻെറ ചെവിയിൽ ചിലതു മന്ത്രിച്ചു. അവൻ അവിടെനിന്നു പോയി. ഒരു പുറംകതകിൽകൂടി ആ പിശാചുണ്ടായിരുന്നതായിപ്പറയപ്പെട്ട അടുത്ത മുറിയിൽ പ്രവേശിച്ചു; അവിടെ ഒരു തലയിണ എടുത്തു ഒരു മൂലയിൽ ചാരിവച്ച് കറുത്ത ഒരു കരിമ്പടംകൊണ്ടു അതു മൂടി; തലയിണയുടെ ഒരു കോണ് പൊക്കിവച്ചു കറുത്ത തുണികൊണ്ടു വീണ്ടും മൂടി; ജന്നലിൻെറ വിടവിൽകൂടി അതിനെ പൊക്കി വളരെ ഭയങ്കരമാക്കിവച്ചു. കുട്ടിയുടെ ശ്രദ്ധ അതിലേയ്ക്കാകർഷിക്കപ്പെട്ടു. വളരെ അത്ഭുതകരവും, ഭയാവഹവും ആയ ഏതാണ്ട് കുട്ടി കണ്ടു. അപ്പോൾ അച്ഛൻ പറഞ്ഞു: 'അതൊരു ചെവിപോലിരിക്കുന്നു.' (തലയിണയുടെ കോണ് ചൂണ്ടിക്കാണിച്ചു). ഉത്സാഹശക്തി വളരെയുള്ള കുഞ്ഞിൻെറ സങ്കല്പചാതുരി ഉടനെ അതു പിശാചിൻെറ ചെവിയാണെന്നു കണ്ടുപിടിച്ചുകഴിഞ്ഞു. കുട്ടി വിളിച്ചുപറഞ്ഞു: 'അച്ഛാ! അതാണ് പിശാചിൻെറ ചെവി; ഞാൻ പറഞ്ഞില്ലേ ഈ മുറിയിൽ പിശാചിൻെറ ഉപദ്രവം ഉണ്ടെന്ന് ? അതിപ്പോൾ ശരിയായില്ലേ ? ഇപ്പോൾ നാം കാണുന്നില്ലേ ?' അച്ഛൻ പറഞ്ഞു: 'ഉള്ളതുതന്നെ; നീ പറഞ്ഞതു ശരിയാണ്. എന്നാൽ ബലിഷ്ഠനും ധീരനുമായിരിക്കൂ! നമുക്കീ കമ്പെടുത്ത് ആ പിശാചിനെ തല്ലിക്കൊല്ലണം.' കുട്ടികൾ ബഹു ധീരന്മാരും, ഉത്സാഹശീലരും ആണെന്നു നിങ്ങൾക്കറിയാമല്ലോ. അവർ എന്തു സാഹസവും പ്രവർത്തിക്കും. അച്ഛൻെറ നല്ല ചൂരൽവടിയെടുത്തു കുട്ടി നല്ല ഒരടി കൊടുത്തു. വലിയ ശബ്ദംകേട്ടു ചെറിയ ഒരു കരച്ചിലും! ഇരുട്ടുമുറിയിൽ ഇരുന്ന വേലക്കാരൻ പിശാചിൻെറ ചെവിപിടിച്ചു മുറിയിലേയ്ക്കു വലിച്ചു. കുഞ്ഞിനു സന്തോഷമായി. ധൈര്യപൂർവം താൻ പിശാചിനെ അടിപെടുത്തുന്നുവെന്നു അത് വിളിച്ചുപറഞ്ഞു. അച്ഛൻ അതിനെ പ്രോത്സാഹിപ്പിച്ചു, സ്തുതിച്ച്, പ്രശംസിച്ചു പറഞ്ഞു: 'കൊള്ളാം നീയിത്ര ധീരനാണോ ? നിയൊരു വലിയ വീരൻതന്നെ.' ഈ സമയംകൊണ്ട് വിടവിൽകൂടി പിശാചിൻെറ രണ്ടുചെവികളും കാണപ്പെട്ടു. കുട്ടിയെ

അച്ഛൻ വീണ്ടും പ്രേരിപ്പിച്ചു. അതു പിശാചിൻെറ നേർക്കു ഓടി; അതിൻെറ തലയിൽ വീണ്ടും വീണ്ടുംപ്രഹരിച്ചു; പലതവണ തല്ലുകൊടുത്തു. അകത്തുനിന്നു വലിയ നിലവിളികൾ കേട്ടുതുടങ്ങി. അച്ഛൻ പറഞ്ഞു: 'കുഞ്ഞേ! കേട്ടില്ലേ ? പിശാചു കരയുന്നു; നീ ജയിച്ചുപോയി; നീ ജയിച്ചു പോയി!' കുട്ടി പിന്നെയും പിശാചിനെ തല്ലിത്തുടങ്ങി. അച്ഛൻ ഉടനെ തലയിണ വലിച്ചെടുത്തു . അദ്ദേഹം ഉറക്കെ വിളിച്ചുപറഞ്ഞു: 'ഹാ! മിടുക്കാ! നീ പിശാചിനെത്തല്ലി ഒരു തലയിണയാക്കിക്കളഞ്ഞല്ലോ'. ഇതു സത്യമാണെന്നു കുട്ടിക്കു ബോധ്യമായി. പിശാച് - ഭൂതം - അന്ധവിശ്വാസം പമ്പകടന്നു. കുട്ടി ധീരനായി. അതു സന്തോഷംകൊണ്ടു തുള്ളിച്ചാടി നൃത്തം തുടങ്ങി. പാട്ടുംപാടിക്കൊണ്ടു പുറത്തേയ്ക്കു ഓടി; പിന്നെ അതു മുറിക്കകത്തു കടന്നു. അച്ഛൻ ചോദിച്ച പദാർത്ഥം എടുത്തുകൊണ്ടുപോയിക്കൊടുത്തു. പ്രായംകൂടിയ കുട്ടികൾക്കു ഇങ്ങനെയുള്ള പരിഹാരം ബുദ്ധിയുള്ള പിതാക്കന്മാർ നിശ്ചയിക്കുമോ ? ഒരിക്കലുമില്ല. കൊച്ചുകുട്ടികൾക്കേ ഈ ചികിത്സാമാർഗ്ഗം നന്നായിരിക്കൂ. അല്ലാതെ കൊള്ളുകയില്ല. ആ കൊച്ചുകുട്ടിക്കു ഈ വിദ്യ കുറേ ഫലപ്പെട്ടു; അതു പ്രയോജനപ്പെട്ടു. പ്രായമായ കുട്ടികൾക്ക് ഇതുപോലെയുള്ള സൂത്രം ആവശ്യമില്ല. സമയം ചെലവാക്കാനുണ്ടെങ്കിൽ എല്ലാ ചെറിയ കുട്ടികളിലും ഉള്ള ഈമാതിരി തെറ്റിദ്ധാരണകളും ചിന്തകളും നമുക്കു നീക്കാം. സൂക്ഷിച്ചു മനസ്സിലാക്കുക. ഈ പിശാചുബാധിച്ച മുറിയുടെ കഥ പോലെ യഥാർത്ഥമായ പിശാച് കുട്ടി തലയിണ തല്ലിയതുകൊണ്ടു പോയില്ല എന്നു വേദാന്തം പറയുന്നു; പിശാചിനെ വാസ്തവത്തിൽ ഓടിച്ചതിനുള്ള കാരണം തലയിണയിൽ തല്ലിയതല്ല; ആ മുറിയിൽ പിശാചുണ്ടെന്നുള്ള വിശ്വാസം പോയി അതവിടെയില്ലെന്നുള്ള വിശ്വാസം വളർന്നതാണ് യഥാർത്ഥമായ കാരണം. പിശാചില്ലെന്നു കുട്ടിയെ വിശ്വസിപ്പിച്ചു; അപ്പോൾ പിശാചില്ലാതെയായി. പിശാചു കുട്ടിയുടെ സങ്കല്പംമുഖേനയാണ് മുറിയിൽ പ്രവേശിച്ചത്. പിശാചു വാസ്തവത്തിൽ മുറിക്കകത്തില്ലായിരുന്നു. കുട്ടിയുടെ വ്യാജസങ്കല്പം പിശാചിനെ മുറിയിൽ പ്രതിഷ്ഠിച്ചു. ഈ വ്യാജസങ്കല്പമാണ് ചികിത്സിച്ചു മാറ്റേണ്ടിയിരുന്നത്. പ്രായം ചെന്നവരുടെ സങ്കല്പം മറ്റുവിധത്തിൽ ഭേദപ്പെടുത്താം. തങ്ങൾ ശപിക്കപ്പെട്ടവരാണെന്നു ജനങ്ങൾ ആദ്യമേ വിശ്വസിക്കുന്നു; നാം പ്രകൃത്യാതന്നെ പാപികളാണെന്നും, നമ്മെ പ്രതീക്ഷിച്ചിരിക്കുന്ന നരകത്തിൻെറ വക്കത്ത് നാം നില്ക്കുന്നുവെന്നും, ഭീമമായ ഒരു സംഖ്യയുള്ള പാപങ്ങൾ തങ്ങളെ ഞെക്കിഞെരുക്കുന്നുവെന്നും, ആദ്യം അവർ വിശ്വസിക്കുന്നു. ആദാമിൻെറ തെറ്റുകൊണ്ടു നമുക്കു പാപപങ്കിലമായ പ്രകൃതം ഉണ്ടായിപ്പോയി; പ്രകൃത്യാ നമ്മൾ പാപിഷ്ഠരും, ലൗകികരും, പാവപ്പെട്ടവരും, ഇഴയുന്ന ക്ഷുദ്രജന്തുക്കളും ആണുപോലും! (രാമൻ കുറേ തുറന്നുപറയുന്നതുകൊണ്ടു നിങ്ങൾ പരിഭവിക്കരുത്; സദയം ക്ഷമിക്കണം). ബൈബിളിൻെറ ഒരുഭാഗം ജനങ്ങളെ അവരുടെ

പാപദൂഷിതപ്രകൃതിയിൽ വിശ്വസിപ്പിക്കുന്നു. ഈ ലോകത്തിലെ സാധു ക്രിസ്ത്യാനികളുടെ ആത്മാവിൽ, അവരുടെ വെളിച്ചമുള്ള ഹൃദയത്തിൽ, അവരുടെ പ്രകാശമാനമായ, അചഞ്ചലാത്മാവിൻെറ ഭവനമായ, ഹൃദയങ്ങളിൽ 'പഴയ നിയമം' പതനത്തിൻെറ പിശാചിനെ, പാപസ്വഭാവത്തിനെ, നികൃഷ്ടമായ, നീചമായ, പാവപ്പെട്ട പാപിവ്യക്തിത്വത്തെ, അടിച്ചുകയറ്റി. തങ്ങൾ ഈ ലോകത്തിൽ നിസ്സാരന്മാരും നികൃഷ്ടന്മാരും ആണെന്നും, പാവപ്പെട്ട ജന്തുക്കൾ - ക്ഷുദ്രകൃമികൾ മാത്രമാണെന്നും, കാറ്റിനും കൊടുംകാറ്റിനും അടിമപ്പെട്ട, ലോകത്തിൽ അബലരായ ജന്തുക്കളാണെന്നും ഉള്ള ചിന്തകൾ മനുഷ്യരുടെ ഹൃദയങ്ങളിൽ തള്ളിക്കയറ്റി. ലോകത്തിലെ ആത്മാക്കളിൽ അന്ധവിശ്വാസമാകുന്ന പിശാചിനെ ആദ്യം അടിച്ചുകയറ്റി. പിന്നെ 'പുതിയ നിയമം' വന്നു. രാമൻ പക്ഷപാതം കൊണ്ടു പറയുന്നതല്ല. അമ്മയായ 'പഴയ നിയമം' ജനങ്ങളിൽ പ്രവേശിപ്പിച്ച ബാലിശമായ അന്ധവിശ്വാസം ഇല്ലായ്മ ചെയ്യാൻ അച്ഛൻ 'പുതിയ നിയമ'ത്താൽ പരിശ്രമിച്ചു. 'പുതിയ നിയമം' അനുസരിച്ച് അച്ഛൻ - പരിശുദ്ധപൗലോസ് - വന്നു ലോകത്തിൻെറ ഹൃദയങ്ങളിൽനിന്നു പിശാചിനെ അടിച്ചുകളയാൻ - അന്ധവിശ്വാസം നീക്കി ജനങ്ങളെ സ്വതന്ത്രരാക്കാൻ - ബുദ്ധിമുട്ടി. അദ്ദേഹം എന്തുവിദ്യയാണ് അതിനു പ്രയോഗിച്ചത് ? സർവേശ്വരൻ പൗലോസിൻെറ ശരീരത്തിൽകൂടി പ്രവർത്തിച്ചു. പിശാചിനെ എങ്ങനെ ഓടിക്കാമെന്നു ജനങ്ങളോടു പറഞ്ഞു. ഈ പാപങ്ങൾ മനസ്സിൻെറ ഈ ശാപം നിത്യനരകത്തിൻെറ പിശാച് - ഇതിനെ ഓടിക്കാൻ ജ്ഞാനസ്നാനം നല്ലതാണെന്നും, ക്രിസ്ത്യാനികളായാൽ പള്ളിമതത്തിൽ ചേർന്നാൽ, പ്രാർത്ഥനകളിൽ പങ്കുകൊണ്ടാൽ, പൊരിച്ച പന്നിമാംസംവച്ചുകൊണ്ട് ദയവിനുവേണ്ടി പ്രാർത്ഥിച്ചാൽ, ഉയർന്ന പട്ടക്കാരെ തീറ്റിപ്പോറ്റിപ്പുലർത്തിയാൽ, ക്രിസ്തുവിൻെറ കവചം ധരിച്ചാൽ - ഇതെല്ലാം ചെയ്താൽ നിങ്ങൾക്കു രക്ഷകിട്ടുമെന്നും നിങ്ങളുടെ പേർ ജീവൻെറ പുസ്തകത്തിൽ എഴുതപ്പെടുമെന്നും പറയപ്പെട്ടു. ഈ പരിപാടി, തലയണതല്ലുന്നതുപോലെയുള്ള ഈ സൂത്രം - ചെയ്യുക. അടിയന്തിരങ്ങളും ചടങ്ങുകളും നടത്തുക; ഈ കൃത്യങ്ങൾ ചെയ്യുക; ക്രിസ്തു വിൻെറ നാമം ധരിക്കുക; പള്ളികളിൽപോയി പാടുക; പ്രാർത്ഥിക്കുക; പട്ടക്കാർക്കു ശമ്പളം കൊടുക്കുക; അവരെ തീറ്റിക്കൊഴുപ്പിക്കുക - ഈ പരിപാടികൊണ്ടു നിങ്ങൾ മുക്തരാകും. ഈ പരിചരണങ്ങൾ എല്ലാംചെയ്ത് ജീവത്തായ വിശ്വാസം - രക്ഷപ്പെട്ടുപോയെന്ന പരമാർത്ഥമായ ബോധ്യം - നിങ്ങൾ സമ്പാദിക്കയാണെങ്കിൽ അവർ വാസ്തവത്തിൽ രക്ഷപ്പെടുകതന്നെ ചെയ്യുമെന്ന് രാമനും പറയുന്നു. പരമാർത്ഥമായി, സത്യക്രിസ്ത്യാനികൾ പള്ളിയുടെ നാമത്തിൽ മേല്പറഞ്ഞ സേവനങ്ങൾ എല്ലാംചെയ്ത് സ്വയം മുക്തരായി എന്നു വിശ്വസിച്ചാൽ, അവർ മുക്തരാകും. കുട്ടി പിശാചിനെത്തല്ലുകയും മുറി പിശാചിൻെറ ബാധയിൽനിന്നു രക്ഷപ്രാപിക്കയും, പിശാചവിടെനിന്നു നിഷ്ക്രമിക്കയും ചെയ്തതുപോലെ, ഇതും സാധിക്കുമെന്ന് രാമൻ പറയുന്നു.

അങ്ങനെ നിങ്ങൾ ക്രിസ്ത്യാനികൾ ആകുകയും, രക്ഷിതരാണെന്നുള്ള സ്ഥിരവിശ്വാസം സമ്പാദിക്കയും ചെയ്താൽ വാസ്തവത്തിൽ നിങ്ങൾ രക്ഷപ്പെടും. ക്രിസ്ത്യാനികളുടെ ജീവത്തായ വിശ്വാസം - ശ്രദ്ധ പൊയ്പോയെന്നും, നശിച്ചുപോയെന്നും, നാസ്തികവർഗ്ഗക്കാരെയോ സ്വതന്ത്രചിന്തകവർഗ്ഗക്കാരെയോ പോലെ രാമൻ പറയുന്നില്ല. ക്രിസ്തുമതത്തെ ഖണ്ഡിക്കുന്ന ഈ കൂട്ടരോട് രാമൻ യോജിക്കുന്നില്ല നിങ്ങളുടെ മതം നിങ്ങൾക്കു വിശ്വാസധീരത പ്രദാനംചെയ്യുമെങ്കിൽ, നിങ്ങൾ രക്ഷിതരാണെന്നുള്ള സ്ഥിരവിശ്വാസം തരുമെങ്കിൽ, നിങ്ങൾ രക്ഷിക്കപ്പെടും. എന്നാൽ ലോകം മേലാൽ കുഞ്ഞല്ലെന്നും, പ്രായംചെന്ന കുട്ടികളുടെ നിലയിൽ ആയിട്ടുണ്ടെന്നും അതേസമയം രാമൻ പറയുന്നു. ഇതുവരെ ലക്ഷോപലക്ഷം ജനങ്ങളെ ഈമാതിരി സിദ്ധാന്തം മുക്തരാക്കിയിട്ടുണ്ട്. എന്നാൽ നിങ്ങളുടെ മുറികളിൽനിന്നും പിശാചിനെ ഒഴിവാക്കാനുള്ള കാലം - നിങ്ങളുടെ പ്രകൃതി പാപസ്വരൂപമല്ലെന്നും, നിങ്ങളുടെ മുറിയിൽ പിശാചു ബാധിക്കുന്നില്ലെന്നും, നിങ്ങൾ വെറും ഇഴയുന്ന ജന്തുക്കളോ പുഴുക്കളോ അല്ലെന്നും, നിങ്ങളുടെ ആത്മാവ് ക്ഷുദ്രമായ ഒന്നല്ലെന്നും, മനസ്സിലാക്കി മുക്തരാകാനുള്ള കാലം വളരെ വൈകിപ്പോയെന്നുള്ളത് നിശ്ചയംതന്നെ. നിങ്ങൾ സദാ പരിശുദ്ധരാണെന്നും, നിങ്ങൾ എന്നും ദൈവികപ്രചോദനപൂർണ്ണരാണെന്നും, പ്രഭുക്കളുടെ പ്രഭുവാണെന്നും, സർവാധിനായകനായ ഈശ്വരനാണെന്നും, വേദാന്തബുദ്ധ്യാ നിങ്ങൾ അനുഭവിക്കുക. അതു ധ്യാനിക്കുക; അതു ബോധ്യപ്പെടുക; അതു സാക്ഷാൽക്കരിക്കുക; നിങ്ങളുടെ മൂക്കിൽ നേരേ തൊടാമെന്നിരിക്കെ എന്തിന് കൈ തലചുറ്റിക്കൊണ്ടു വന്ന് അതിനെ തൊടാൻ ശ്രമിക്കുന്നു ? പള്ളിയിൽ സേവനങ്ങൾ ചെയ്ത് - മുമ്പറഞ്ഞ പരിപാടി കൊണ്ട് - മുക്തരാകാമെന്നു വിശ്വസിക്കുന്നതുകൊണ്ട് എന്തു വിശേഷഗുണമാണുള്ളത് ?

നിങ്ങൾ സദാ രക്ഷിക്കപ്പെട്ടവരാണെന്നു വിശ്വസിക്കാൻ കഴിയുമെങ്കിൽ നിങ്ങൾ ഭൂലോകത്തിന്റെ രക്ഷിതാവാണെന്നു വേദാന്തം പ്രഖ്യാപിക്കുന്നു. നിങ്ങൾ ഒരിക്കലും വെറും ദേഹമല്ലെന്നും, ഒരിക്കലും അടിമത്തത്തിൽ അകപ്പെട്ടിട്ടില്ലെന്നും, വിഡ്ഢികളായ ചെറുശിശുക്കളല്ല വളർന്നവരാണെന്നും നിങ്ങൾ സദാ രക്ഷിതരും രക്ഷിക്കുന്ന ശക്തിയും, ആണെന്നും വേദാന്തബുദ്ധ്യാ നിങ്ങൾ വീക്ഷിക്കുമെങ്കിൽ, അപ്പോൾ നിങ്ങൾ അഖിലലോകത്തിന്റെയും രക്ഷിതാവാണ്. അനാവശ്യവും, നിരർത്ഥകവും, ചെലവേറിയതുമായ അടിയന്തിരങ്ങളിലും, ക്രിയാചടങ്ങുകളിലും നിങ്ങളുടെ ശക്തികളെ ഛിന്നഭിന്നമാക്കാതിരിക്കുവിൻ! നിങ്ങളെ തല്ലുന്ന രസഹീനമായ ശക്തി ക്ഷയിപ്പിക്കാതിരിക്കുവിൻ ! മുക്തരാണ് നിങ്ങളെന്ന് സ്വയം ബോധ്യപ്പെടുക; അപ്പോൾ നിങ്ങൾ മുക്തർ തന്നെയാകും. ഇങ്ങനെ ക്രിസ്തുമതത്തിലെ രക്ഷിക്കുന്ന അംഗം വേദാന്തം തന്നെയാണ്. വേദാന്തം അന്തിമമായ പദ്ധതിയാണ്. ഈ പ്രാർത്ഥനകൾ

ക്കെല്ലാം ശേഷം, 'ഞാൻ മോചിതനായി' എന്ന വിശ്വാസത്തിൽ നിങ്ങൾ ബലമായി അധിഷ്ഠിതനാകുമ്പോൾ - പ്രതികൂല വിശ്വാസമില്ലാതാകുമ്പോൾ - അത് വേദാന്തമാണെന്നുമാത്രം ഓർമ്മിക്കുവിൻ! വേദാന്തം നിങ്ങളുടെ ക്രിസ്തുമതത്തിൽ വ്യാപിച്ച് അതിൽക്കൂടി പ്രസരിച്ച് നിങ്ങളെ മുക്തരാക്കുന്നു. ബാഹ്യങ്ങളായ പേരുകൾക്കും, ഭിന്നഭിന്നരൂപങ്ങൾക്കും, അടിയന്തിരങ്ങൾക്കും, ചടങ്ങുകൾക്കും അനാ[illegible]്യമായ പ്രാധാന്യം കൊടുക്കരുത്.

കുരിശുയുദ്ധങ്ങളിൽ നിരവധി രക്തം ചിതറിച്ച ആ പോരുകളിൽ - ക്രിസ്ത്യാനികൾ ജൂദിയാരാജ്യത്തു പോയി യുദ്ധം ചെയ്തു. ഒരു കഠിനരണത്തിൽ ക്രിസ്ത്യാനികൾ തോറ്റ് ഓടിക്കപ്പെട്ടു. തങ്ങൾക്ക് മാന്യത സമ്പാദിക്കാൻവേണ്ടി ക്രിസ്ത്യൻഭടന്മാരിൽ ഒരു മതഭ്രാന്തൻ ശിപായി, താൻ ഒരു ദൈവദൂതനെ കണ്ടുവെന്നും, ഒരിക്കൽ ക്രിസ്തുവിൻെറ മാംസം സ്പർശിച്ച ഒരു കുന്തത്തെപ്പറ്റി തന്നോട് ആ ദൈവദൂതൻ പറഞ്ഞുവെന്നും, ആ കുന്തം തൻെറ കാലിൻെറ അടിയിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ടെന്നും, അതു കണ്ടെടുത്താൽ ക്രിസ്ത്യാനികൾ വിജയത്തിലേക്കു നയിക്കപ്പെടുമെന്നും മറ്റും തട്ടിമൂളിച്ചു. ജനങ്ങളാകട്ടെ ഇക്കഥയങ്ങു കണ്ണുമടച്ചു സ്വീകരിച്ചു. സൈന്യത്തിൻെറ ഇടയ്ക്കെല്ലാം അതു പരന്നു. കഥയുടെ യാഥാർത്ഥ്യമോ, വ്യാജസ്ഥിതിയോ പരിഗണിക്കാതെ എല്ലാവരും കുന്തത്തിനുവേണ്ടി മാന്തിത്തുടങ്ങി. മാന്തിമാന്തിക്കിളച്ചു കുഴിച്ചു നോക്കിയിട്ടും കുന്തം കണ്ടുകിട്ടിയില്ല. അവർക്കു വളരെ മടുപ്പും മുഷിവും തോന്നി. അന്വേഷണം നിർത്താൻ നിശ്ചയിച്ചു. അപ്പോൾ പെട്ടെന്ന് ആരോ ഒരാൾ താൻ സ്ഥലം കണ്ടുപിടിച്ചുവെന്നു ഉറക്കെ വിളിച്ചു പറഞ്ഞു. നോക്കിയപ്പോൾ പഴയ ശിപായി തന്നെ. കുന്തം കാണുമെന്ന് അയാൾ പറഞ്ഞ സ്ഥലത്തേയ്ക്ക് ആളുകൾ പോയി; അവിടെ കുന്തവും കാണപ്പെട്ടു. അതു പഴകി ദ്രവിച്ചതായിരുന്നു. ചിതലും പുഴുവും അതു മുഴുവനും തിന്നിരുന്നു. അയാൾ വിളിച്ചുപറഞ്ഞു: 'ഇതാ! ഒരു കുന്തം; മണ്ണുപറ്റി പഴകിക്കിടക്കുന്നു. ഇതു യേശുവിൻെറ ശരീരം സ്പർശിച്ച കുന്തമാണ്.' എല്ലാവർക്കും കാണാനായി അയാൾ അതു പൊക്കി കാണിച്ചുകൊടുത്തു. ക്രിസ്ത്യാനികൾ സന്തോഷംകൊണ്ടു ചുറ്റും തുള്ളുവാൻ തുടങ്ങി. മണ്ണുപുരണ്ട കുന്തത്തിൻെറ കണ്ടുപിടിത്തംമൂലം പ്രചോദിതരായി, ശക്തിയും, ഓജസ്സും, ഉത്തേജനവും ജൃംഭിച്ച്, സകലരും ശത്രുക്കളെ വീണ്ടും ആക്രമിക്കയും, വിജയികളായി ഭവിക്കയും ചെയ്തു. ക്രിസ്ത്യാനികളെല്ലാം തിരികെ യൂറോപ്പിൽ വന്നതിനുശേഷം, വിജയം മുഴുവൻ കുന്തത്തിൻെറ മാഹാത്മ്യംകൊണ്ടായിരുന്നുവെന്നു സകലരും വിശ്വസിച്ചു. പക്ഷേ കുറെ കഴിഞ്ഞ്, അതേ ശിപായി, ആദ്യത്തെ കഥ പറഞ്ഞുപരത്തിയ വിദ്വാൻ, ദീനംകൊണ്ടു കിടപ്പിൽ ആയി; അയാൾക്കു മരണസമയമടുത്തു. അയാൾ പാതിരിയുടെ മുമ്പിൽ - അനുഗ്രഹിക്കാൻ വന്ന പട്ടക്കാരൻെറ മുമ്പിൽ കുമ്പസാരം ഏറ്റപ്പോൾ - കുറ്റങ്ങൾ എല്ലാം

ഏറ്റുപറഞ്ഞപ്പോൾ - കുന്തത്തിൻെറ കഥ നിശ്ശേഷം കളവായിരുന്നുവെന്ന സംഗതിയും വെളിപ്പെടുത്തി. കാണപ്പെട്ട കുന്തം വാസ്തവത്തിൽ തൻെറ പ്രപിതാമഹൻെറ വകയായിരുന്നുവെന്ന് അയാൾ സമ്മതിച്ചു പറഞ്ഞു. ആ പ്രപിതാമഹനും പണ്ടു പട്ടാളത്തിൽ ഉണ്ടായിരുന്നു. കുന്തം വസ്ത്രത്തിൽ പൊതിഞ്ഞ് ആ പ്രപിതാമഹൻെറ മരണശേഷം അയാളുടെ വീട്ടിൽ സൂക്ഷിക്കപ്പെട്ടിരുന്നു. അത് ആ പൂർവികൻ മാത്രമല്ലാ, അദ്ദേഹത്തിൻെറ മുൻഗാമികളും ഉപയോഗിച്ചതായിരുന്നു. ക്രിസ്ത്യാനികൾ യറുശലേമിലേയ്ക്കു പോയപ്പോൾ നമ്മുടെ ശിപായി ഈ കുന്തവും കൂടെ തുണിയിൽ പൊതിഞ്ഞ് എടുത്തിരുന്നു. എന്നാൽ യുദ്ധക്കളത്തിൽ അത് ഉപയോഗശൂന്യമായിട്ട് അയാൾ കണ്ടു. ഓടിയപ്പോൾ പ്രശസ്തി കിട്ടാൻവേണ്ടി, തനിക്കൊരു കീർത്തിനേടാൻ വേണ്ടി, അയാൾ അത് ഉപയോഗപ്പെടുത്തി. അതിനാൽ കുന്തത്തെപ്പറ്റി ഒരു കഥയുണ്ടാക്കി. ജനങ്ങൾ മറുവശത്തു കിളച്ചുകൊണ്ടിരുന്നപ്പോൾ അയാൾ അതെടുത്ത് കുഴിയിൽ എറിയുകയും, ആളുകൾ അവിടെ വന്നപ്പോൾ അവർ അതു കണ്ടുപിടിക്കയും ചെയ്തു. ചരിത്രകാരന്മാർ കള്ളക്കഥ കണ്ടുപിടിക്കയും, രഹസ്യം മനസ്സിലാക്കുകയും; കുന്തത്തിന് ഒരു പ്രത്യേക മാഹാത്മ്യവും ഇല്ലായിരുന്നുവെന്നും, ജനങ്ങളുടെ ഉള്ളിൽ ഉണ്ടായിത്തീർന്ന ഉത്സാഹവും പൂർണ്ണ വിശ്വാസവുംകൊണ്ടാണ് കാര്യസാദ്ധ്യം ഉണ്ടായതെന്നു മനസ്സിലാക്കുകയും ചെയ്തു. വിജയം കുന്തംകാരണമല്ലായിരുന്നുവെന്നും, ജനങ്ങളുടെ അകത്തെ ശക്തികാരണമായിട്ടുണ്ടായതാണെന്നും അവർ പരസ്യപ്പെടുത്തി. ഭടന്മാർ അവരുടെ ഉള്ളിൽ ആദ്ധ്യാത്മികശക്തി ഉല്പാദിപ്പിച്ചുവെന്നും, അവരുടെ സജീവശ്രദ്ധ വിജയത്തിലേയ്ക്കു നയിച്ചുവെന്നും, കുന്തംകൊണ്ടു യാതൊരു പ്രയോജനവും ഇല്ലായിരുന്നുവെന്നും അവർ പ്രഖ്യാപിച്ചു. അതേവിധം വേദാന്തം പറയുന്നു: 'അല്ലയോ ക്രിസ്ത്യാനികളേ! ഹേ! മുഹമ്മദീയരേ! സമസ്തലോകത്തിലെയും സകല ഭിന്നഭിന്ന മതസ്ഥരായിട്ടുള്ളവരേ! ക്രിസ്തുവിൻേറയോ, മറ്റേതൊരു പുണ്യവാൻെറയോ മഹാത്മാവിൻെറയോ പേരിൽകൂടി രക്ഷിക്കപ്പെടുമെന്നു നിങ്ങൾ വിശ്വസിക്കുന്നുവെങ്കിൽ യഥാർത്ഥമായിട്ടുള്ള മാഹാത്മ്യം ക്രിസ്തുവിലോ, ബുദ്ധനിലോ, കൃഷ്ണനിലോ, മറ്റാരിലുമോ അല്ലെന്നും, പരമാർത്ഥമാഹാത്മ്യം നിങ്ങളുടെ സ്വന്തം ആത്മാവിൽ ആണെന്നും ഓർമ്മിക്കുക. വിശ്വാസവും ക്രിയാചടങ്ങുകളും തമ്മിൽ വേർതിരിച്ചറിയുക. കുന്തത്തിൻെറ കഥ ജനങ്ങളുടെ വെറും ഒരു ചടങ്ങായിരുന്നു. ജീവത്തായ ശക്തി, പ്രദർശിക്കപ്പെട്ട ചൈതന്യം സൈനികരുടെ വിശ്വാസവും ആയിരുന്നു. സജീവ വിശ്വാസം രക്ഷിക്കുന്ന ശക്തിയാണ്; വെറും ചടങ്ങും ക്രിയയും അത്തരം ശക്തി ഉണ്ടാക്കുന്നില്ല.

ഈ ജീവത്തായ വിശ്വാസം - സജീവശക്തി - ക്രിസ്ത്യാനികളെ വിജയശ്രീലാളിതരാക്കുവാൻ കാരണമായെങ്കിൽ, അതിനെ സ്വീകരിച്ച് ആ സജീവവിശ്വാസം എൻെറ പ്രിയപ്പെട്ട ആത്മാവിലേയ്ക്കു - എൻെറ

പരമാർത്ഥസത്തയിലേയ്ക്കു - ഉള്ളിലെ ചൈതന്യത്തിലേയ്ക്കു - പ്രയോഗിക്കാൻ പാടില്ലാത്തത് എന്തുകൊണ്ട് എന്നു വേദാന്തം ചോദിക്കുന്നു. ക്രിസ്തുവിലോ ബുദ്ധനിലോ, കൃഷ്ണനിലോ, മറ്റാരിലുമോ, ജീവത്തോ മൃതമോ ആയ ശ്രദ്ധാവിശ്വാസം എന്തിനു സമർപ്പിക്കുന്നു ? ഉള്ളിലെ ആത്മാവിൽ - ഈശ്വരനിൽ - അത് എന്തുകൊണ്ടു പ്രയോഗിച്ചുകൂടാ ? ഇത് എന്തൊരു ലഘുപദ്ധതി ? സജീവവിശ്വാസത്തിന്റെ പ്രകൃത്യനുസരണമായ എന്തൊരു പ്രയോഗം ?

രാമനോട് ഒരു ചോദ്യം അടിക്കടി ചോദിക്കപ്പെടുന്നു. വേദാന്തം ഇത്തരമാണെങ്കിൽ ഇതാണു വേദാന്തത്തിന്റെ സാരമെങ്കിൽ വേദാന്തത്തിനു ഇൻഡ്യയിലാണ് ജനനമുണ്ടായതെങ്കിൽ; ഇൻഡ്യ എന്തുകൊണ്ടാണ് അധഃകരിക്കപ്പെട്ടു കിടക്കുന്നത് ? രാമൻ മറുപടി പറയുന്നു: 'ഇൻഡ്യയുടെ അധഃപനത്തിന്റെ ഹേതു അവിടത്തെ ജനങ്ങൾ വേദാന്ത പ്രകാരം ജീവിക്കുന്നില്ല എന്നുള്ളതാണ്. ഭാരതീയരെക്കാൾ അമേരിക്കർ വേദാന്തം ജീവിതത്തിൽ അധികം അനുഷ്ഠിക്കുന്നു. അതിനാൽ അവർ ഐശ്വര്യവാന്മാരായിരിക്കുന്നു. ഇൻഡ്യയുടെ അപകർഷത്തിൻകാരണം വേദാന്തമാണെന്നു പറയാൻ ലോകത്തിന് അവകാശമില്ല. ഒരു രസകരമായ കഥപറഞ്ഞു രാമൻ ഇതു തെളിയിക്കാം. ഇൻഡ്യയിലെ ഒരു ഗ്രാമത്തിൽ ഒരു ബാലൻ വലിയ പണ്ഡിതനായി. അയാൾ സർവകലാശാലയിൽ പഠിച്ച്, നഗരത്തിൽ ജീവിച്ചതുകൊണ്ടു അയാൾ യൂറോപ്യന്മാരുടെ പല രീതികളും അനുകരിച്ചു.

ഇംഗ്ലീഷു സർവകലാശാലകളിൽപോയി പഠിച്ചിട്ടും, ഇംഗ്ലീഷുകാരുടെ ഡ്രസ്സു ധരിക്കയോ, ഇംഗ്ലീഷുഭാഷ സംസാരിക്കയോ ചെയ്യാത്ത പലരെയും രാമൻ അറിയുന്നു. നമ്മുടെ വിദ്യാർത്ഥി പട്ടണത്തിൽ നിന്നു ഒരു നാഴികമണി വാങ്ങിച്ചു. മൂന്നുമാസത്തെ വെക്കേഷൻ കാലത്ത് അയാൾ തന്റെ അമ്മൂമ്മയുടെ കൂടെ താമസിച്ചു. ക്ലോക്കു ആവശ്യമാണെന്നു വിചാരിച്ച് അയാൾ അതുംകൂടെ തന്റെകൂടെ എടുത്തിരുന്നു. അമ്മൂമ്മയുടെ വീട്ടിൽ അതും കൊണ്ടുപോയിവച്ചു. അമ്മൂമ്മ പ്രകൃത്യാ ഈ കടുംകയ്യ് (!) തന്റെ വീട്ടിൽ അനുവദിക്കാതെ എതിർത്തു. കുടുംബാംഗങ്ങൾ മുഴുവനും അതിനെതിരായിരുന്നു ! പ്രത്യേകിച്ചു അമ്മൂമ്മയും! അവർക്കീ അക്രമം താങ്ങാൻ കഴിഞ്ഞില്ല! അതു - ആ മണി - അവർക്കു ഭയങ്കരമായ ഏതാണ്ടൊന്നായിരുന്നു. അവർ പറഞ്ഞു: 'അഹോ! കഷ്ടമേ! അതെപ്പോഴും 'ടിക്ക് ടിക്ക്,' എന്നൊരു ദുശ്ശബ്ദം പുറപ്പെടുവിക്കുന്നു; അതു പൊട്ടിച്ചുകളയണം; അതു വലിയ ആപത്തുകൾ വരുത്തിവയ്ക്കും; അതു നാശകാരണമാണ്.' അവരെ സമാധാനപ്പെടുത്താനോ, അനുരഞ്ജിപ്പിക്കാനോ ആർക്കും സാധിച്ചില്ല. യുവവിദ്യാർത്ഥി അവരെ സന്തോഷിപ്പിക്കാൻ കഴിയുന്ന വിധമെല്ലാം വിവരിച്ചു പറഞ്ഞുനോക്കി; അവർക്കു തൃപ്തിയായില്ല. അമ്മൂമ്മയുടെ തടസ്സങ്ങൾ വകവയ്ക്കാതെ അയാൾ മണി തന്റെ വായനമുറിയിൽവച്ചു. ഇതിനിടയ്ക്കു വീട്ടിൽ കള്ളൻ കയറി

ആഭരണങ്ങളും പണവും മോഷ്ടിച്ചു കൊണ്ടുപോകാനിടയായി. അമ്മൂമ്മയ്ക്ക് അനുകൂലമായി കൂടുതൽ തെളിവും കിട്ടി. അവർ ആക്രോശിച്ചു: 'ഈ പിശാച് - ഈ - ജന്തു - നാശമുണ്ടാക്കുമെന്ന് ഞാൻ അന്നേ പറഞ്ഞതല്ലയോ ? കള്ളന്മാർവന്ന് ആഭരണങ്ങളും പണവും എല്ലാം കട്ടു കൊണ്ടുപോയി; എന്നിട്ടും അവർ ആ നാഴികമണി കൊണ്ടുപോയില്ല. അതുകൊണ്ടുപോയാൽ അവർക്കു നാശമാണെന്ന് അവർക്കറിയാം. ഹാ! നീയെന്തിനീ ഭയങ്കര നാശം ഈ വീട്ടിൽവച്ചിരിക്കുന്നു ?' വിദ്യാർത്ഥി വളരെ ബുദ്ധിബലം ഉള്ളവനായിരുന്നു; കിഴവിയുടെ അലപ്പൊന്നും വക വച്ചില്ല. മണി തൻെറ മുറിയിൽതന്നെ വച്ചിരുന്നു. വളരെ താമസിയാതെ അയാളുടെ അച്ഛൻ മരിച്ചു. അപ്പോൾ അമ്മൂമ്മ വളരെ ഭയാകുലയായി. അവർ മുറവിളിച്ചുപറഞ്ഞു: 'എടാ! ഈ ദുഷ്ടവസ്തു വീട്ടിൽനിന്ന് എടുത്തു ദൂരെക്കളയുമോ ? ഇനിയും നീയത് എങ്ങനെ ഇവിടെവച്ചു കൊണ്ടിരിക്കും ?' പിന്നെയും കുട്ടി നാഴികമണി കളയാതെ സൂക്ഷിച്ചു വച്ചു. കുറെക്കഴിഞ്ഞപ്പോൾ അയാളുടെ അമ്മയും മരിച്ചു. അമ്മൂമ്മയ്ക്കു നാഴികമണി ഇനി നിമിഷനേരംപോലും വീട്ടിൽവച്ചേയ്ക്കാൻ സമ്മതമില്ലാതായി. നാഴികമണിയിൽ ഒരു പുഴു ഇരിക്കുന്നുവെന്നു, അവർ വിചാരിച്ചു. യന്ത്രം നടക്കുന്നതു യാതൊന്നും അവർ കണ്ടിരുന്നില്ല. വീട്ടിലെ സകല വിപത്തുകളും ഈ നാഴികമണിമൂലമുണ്ടാകുകയാണെന്ന് അവർ ചിന്തിച്ചു. അതിനാൽ അവർ നാഴികമണി തട്ടിയെടുത്ത് അവരുടെ രഹസ്യ മുറിയിൽ കൊണ്ടുപോയിഅതൊരു കല്ലിന്മേൽവച്ച് വേറൊരു കല്ലു കൊണ്ട് ഇടിച്ചു തകർത്ത് കഷണമാക്കിക്കളഞ്ഞു. ഇങ്ങനെ അവർ പരിഹാരവും പ്രതിക്രിയയും ഒന്നിച്ചു ചെയ്തു. സദയം ശ്രദ്ധിക്കുവിൻ! ഇൻഡ്യയിലെ അമ്മൂമ്മമാരുടെ സ്ഥിതിയോർത്ത് നിങ്ങൾ ചിരിക്കുമായിരിക്കാം. എന്നാൽ മറ്റുവിധത്തിൽ നിങ്ങൾ ആ അമ്മൂമ്മമാരുടെ ഭാഗം അഭിനയിക്കുകയാണ്. ജനങ്ങൾ അതും ഇതും എടുത്തുവച്ച് കൂട്ടി തീരുമാനങ്ങളിലേയ്ക്കു ചാടി എത്തുന്നു. ഒരു സംഗതിക്ക് ഇന്നതാണ് കാരണമെന്നു അവർ പെട്ടെന്നു നിശ്ചയിച്ചുകളയുന്നു; യൂറോപ്യന്മാർ പ്രത്യേകിച്ചും ദുരഭിപ്രായപക്ഷക്കാരും പക്ഷപാതികളുമാണ്. അവർ ഇൻഡ്യയുടെ അധഃപതനകാരണം വേദാന്ത മാണെന്നു പെട്ടെന്നു തീരുമാനിച്ചു കളയുന്നു. ലോകത്തിലെ ഇതര കാര്യങ്ങളിലും യുക്തിവാദംമൂലം അവർ ഇതുപോലെ പെട്ടെന്ന്, വേണ്ടവിധം ആലോചിക്കാതെ, വിധിയെഴുതിക്കളയുന്നു.

യൂറോപ്പിൻെറയും, അമേരിക്കയുടെയും ഭൗതികമായ അഭ്യുത്ഥാനത്തിനു കാരണം ക്രിസ്തുവിൻെറ വ്യക്തിവിശേഷതയല്ല; യഥാർത്ഥ കാരണം ബോധഹീനമായിട്ടായാലും വേദാന്തം അനുഷ്ഠാനത്തിൽ കൊണ്ടുവന്നതാണ്. ഇൻഡ്യയുടെ അധഃപതനം വേദാന്തം ജീവിതപഥത്തിൽ, അനുഷ്ഠാനത്തിൽ ഇല്ലാത്തതുമാണ്.

# 4

# യഥാർത്ഥമായ ആത്മാവ്

**ജർമ്മൻകാരുടെ പഴങ്കഥ**കളിൽ തൻെറ നിഴൽ നഷ്ടപ്പെട്ടുപോയ ഒരു മനുഷ്യനെപ്പറ്റി ഒരു കഥ നാം വായിക്കുന്നു. ഇതൊരു ആശ്ചര്യകരമായ വാർത്തയാണ്. ഒരാൾ അയാളുടെ നിഴൽ നഷ്ടപ്പെട്ടതുമൂലം വളരെ കഷ്ടപ്പെട്ടുപോലും! അയാളുടെ സ്നേഹിതന്മാരെല്ലാം അയാളെ ഉപേക്ഷിച്ചുകളഞ്ഞു. അയാളുടെ ഐശ്വര്യമെല്ലാം പൊയ്പോയി. അയാൾ വളരെ പരിതാപകരമായ ഒരു സ്ഥിതിയിൽ ആയി. നിഴലിനുപകരം തൻെറ യഥാർത്ഥതത്വം നശിച്ചുപോയ ഒരാളിനെപ്പറ്റി നിങ്ങൾ എന്തു വിചാ രിക്കും ? നിഴൽ മാത്രം നശിച്ചുപോയ ഒരു മനുഷ്യന് ആശയ്ക്കവകാശമുണ്ട്. എന്നാൽ തൻെറ യഥാർത്ഥസത്ത, ശരീരംതന്നെ ഇല്ലാതെയായ ഒരുത്തന് ആശയ്ക്കുപോലും അവകാശമുണ്ടോ ?

ഈ ലോകത്തിലെ ഭൂരിഭാഗം ജനങ്ങളും ഇതാ ഇപ്രകാരമാണ്. മിക്കജനങ്ങൾക്കും അവരുടെ ഛായയല്ലാ, യഥാർത്ഥസ്വത്ത്, പരമാർത്ഥസത്ത ആണ് നഷ്ടപ്പെട്ടിരിക്കുന്നത്. ആശ്ചര്യത്തിലും ആശ്ചര്യം! ശരീരമെന്നതു വെറും നിഴൽപോലെയാണ്. യഥാർത്ഥാത്മാവ് - പരമാർത്ഥസത്ത ആണ് വാസ്തവത്തിൽ ഉള്ളത്. എല്ലാവരും അവരുടെ നിഴലിനെപ്പറ്റിപ്പറയും; ഓരോരുത്തരും അവരുടെ ശരീരത്തെപ്പറ്റി അതുമിതുമെല്ലാം പറയും; പക്ഷേ തങ്ങളുടെ യഥാർത്ഥജീവൻ, വാസ്തവസത്ത, പരമാർത്ഥാത്മാവ് - ഇതിനെപ്പറ്റി വല്ലതും പറയുന്നവർ എത്ര ചുരുക്കം! നിങ്ങൾ എന്താണ് ? ലോകം മുഴുവനും സമ്പാദിക്കയും, നിങ്ങളുടെ ആത്മാവിനെ നഷ്ടപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ടു എന്തു പ്രയോജനം ? ജനങ്ങൾ ലോകം മുഴുവനും സമ്പാദിക്കാൻ ശ്രമിക്കുന്നു. പക്ഷേ അവർ അവരുടെ ആത്മാവിനെ ഉപേക്ഷിക്കുന്നു. നഷ്ടപ്പെട്ടു! നഷ്ടപ്പെട്ടു!! എന്തു നഷ്ടപ്പെട്ടു ? കുതിരയോ കുതിരക്കാരനോ ? സവാരി ചെയ്യുന്ന കുതിരക്കാരൻ നഷ്ടപ്പെട്ടു. ശരീരം കുതിരയെപ്പോലെയും, സവാരിക്കാരൻ ആത്മാവിനെപ്പോലെയും ആണ്. സവാരിക്കാരൻ നഷ്ടപ്പെട്ടു. കുതിര അവിടെയുണ്ട്, എല്ലാവരും കുതിരയെപ്പറ്റി സകലതും പറയുന്നു. എന്നാൽ നമുക്കും കുതിരയുടെ ഉടമസ്ഥനും അതിന്മേൽ സവാരി ചെയ്യുന്നവനും ആയ കുതിരക്കാരനെപ്പറ്റി കുറച്ചുവല്ലതും അറിയാൻ ആഗ്രഹമുണ്ട്. ഇതൊരു ഗഹനസംഗതിയാണ്. ലോകത്തിലെ തത്വ

ശാസ്ത്രജ്ഞന്മാരെല്ലാം ഈ വിഷയത്തിൽ തലച്ചോറു തകർക്കുന്നു. ഓരോരുത്തരും അവരവരുടെ പ്രാപ്തിക്കൊത്തവിധം ശ്രമിക്കുന്നു. ഇതൊരു കഠിന വിഷയമാണ്. ഈ ഒരുമണിക്കൂറിനുള്ളിലോ മറ്റോ ഈ പ്രശ്നം ന്യായമായി പ്രതിപാദിക്കാൻ, വിസ്തരിക്കാൻ പ്രയാസമാണ്. എന്നാലും ഒരു കഥകൊണ്ടോ, ദൃഷ്ടാന്തംകൊണ്ടോ നമുക്കിതു ലളിതമായി പ്രസ്താവിക്കാമോ എന്നു പരീക്ഷിക്കാം.

ഒരിക്കൽ ഒരു ഇൻഡ്യൻരാജാവിൻെറ മകൻ പർവതങ്ങളിൽ വച്ചു രാമൻെറ അടുക്കൽവന്ന് ഈ ചോദ്യം ചോദിച്ചു: 'സ്വാമി! ഈശ്വരനെന്നാൽ എന്താണ് ?' ഇതൊന്നു വിവരിച്ചു കേൾക്കാൻ ഞാനെവിടെ പോകണം ? കഴിയുമെങ്കിൽ എനിക്കതു വിവരിച്ചുതരുക ?' രാമൻ ആ കുട്ടിയോട് ഇങ്ങനെ ഉത്തരം പറഞ്ഞു: 'പ്രിയപ്പെട്ട രാജകുമാര! ഈശ്വരൻ എന്താണെന്ന് അവിടുത്തേയ്ക്ക് അറിയണം. അങ്ങേയ്ക്ക് ഈശ്വരനും ആയി പരിചയപ്പെടണം. എന്നാൽ വലിയ ആളുകളെ കാണ്മാൻ പോകുമ്പോഴുള്ള പതിവും ചട്ടവും അങ്ങേയ്ക്കറിയാമല്ലോ. ആദ്യം അങ്ങ് അങ്ങയുടെ കാർഡു കൊടുത്തയയ്ക്കണം. അതിൽ അവിടുത്തെ പേരും മേൽവിലാസവും കാണിച്ചിരിക്കണം. അങ്ങേയ്ക്ക് ദൈവത്തിനെ കാണണമെങ്കിൽ അങ്ങയുടെ കാർഡ് ദൈവത്തിന് അയച്ചുകൊടുക്കുന്നതു നല്ലതാണ്. അങ്ങാരാണെന്നും മറ്റും ഈശ്വരൻ അറിയട്ടെ! ഞാൻ നേരിട്ട് അത് ഈശ്വരനു കൊടുക്കാം. അപ്പോൾ ഈശ്വരൻ അങ്ങയുടെ സമീപത്തു വരും. അന്നേരം ഈശ്വരൻ ആരാണെന്ന് അവിടത്തേയ്ക്കു കാണാം.' രാജകുമാരൻ പറഞ്ഞു: 'ശരിതന്നെ; കൊള്ളാം. ഇതു ന്യായമാണ്. ഞാൻ ആരാണെന്നും മറ്റും ഉടനെ അറിയിക്കാം. ഉത്തരേന്ത്യയിൽ ഹിമാലയത്തിൽ പാർക്കുന്ന ഇന്നരാജാവിൻെറ മകനാണു ഞാൻ. എൻെറ പേര് ഇതാണ്.' ഈ വിവരങ്ങൾ ഒരു കഷണം കടലാസ്സിൽ എഴുതി അദ്ദേഹം രാമൻെറ കയ്യിൽവച്ചു തന്നു. രാമൻ അതെടുത്തു വായിച്ചുനോക്കി. എന്നാൽ അത് രാജകുമാരനു തിരിയെ കൊടുത്തിട്ട് രാമൻ പറഞ്ഞു. 'ഹേ! രാജനന്ദന! ഇത് ഉചിതമല്ല. അങ്ങാരാണെന്നു അങ്ങേയ്ക്കുതന്നെ അറിഞ്ഞുകൂടെന്നു തോന്നുന്നല്ലോ! തൻെറ സ്വന്തം പേരെഴുതാൻ അറിഞ്ഞുകൂടാത്ത, അങ്ങയുടെ അച്ഛനെ കാണ്മാൻ ആഗ്രഹിക്കുന്ന, അജ്ഞനും നിരക്ഷരകുക്ഷിയും ആയ ഒരു ഗ്രാമീണപ്രജയെപ്പോലെയാണ് അവിടുന്നും. അങ്ങയുടെ അച്ഛൻ മഹാരാജാവ് അത്തരമൊരു പ്രജയെ സ്വീകരിക്കുമോ ? രാജകുമാര! അങ്ങേയ്ക്കു സ്വന്തം പേരെഴുതാൻ അറിഞ്ഞുകൂടാ. ഈശ്വരൻ പിന്നെ അങ്ങയെ എങ്ങനെ സ്വീകരിക്കും ? ആദ്യം അവിടുന്നു ആരാണെന്ന് അറിയിക്കുക, പറയുക. പിന്നെ ഈശ്വരൻവന്നു രണ്ടുകയ്യുംനീട്ടി അങ്ങയെ സ്വീകരിക്കും.'

കുമാരൻ ആലോചനതുടങ്ങി. അവസാനം അദ്ദേഹം പറഞ്ഞു: 'സ്വാമി! ഉള്ളതുതന്നെ. എനിക്കിപ്പോൾ മനസ്സിലായി. ഞാനെൻെറ സ്വന്തം

പേരെഴുതിയതിൽ ഒരബദ്ധം കാണിച്ചുപോയി. ഞാൻ എൻെറ ശരീരത്തിൻെറ പേരും വിലാസവും മാത്രമേ എഴുതിയുള്ളൂ. ഞാനാരാണെന്നു കടലാസ്സിൽ കുറിച്ചില്ല.'

ആ കുമാരൻെറ അനുയായികളിൽ ഒരാൾകൂടി അദ്ദേഹത്തിൻെറ അടുത്തുണ്ടായിരുന്നു. അയാൾക്കതു ഗ്രഹിക്കാൻ കഴിഞ്ഞില്ല. അയാളോട് ആ തെറ്റ് എന്താണെന്നു പറഞ്ഞു മനസ്സിലാക്കാൻ രാമൻ രാജകുമാരനോടാവശ്യപ്പെട്ടു. കുമാരൻ ഉടനെ അയാളോട് ഇപ്രകാരം ചോദിച്ചു: 'എടോ! ഈ കാർഡു, കടലാസ് ആരുടേതാണ് ?' അയാൾ പറഞ്ഞു: 'അതെൻേറതാണ്.' ആ പരിചാരകൻെറ കയ്യിലിരുന്ന വടിവാങ്ങിച്ചുകൊണ്ടു കുമാരൻ വീണ്ടും ചോദിച്ചു: 'ഈ വടി ആരുടേതാണ് ?' 'എൻേറത്' എന്നു അയാൾ മറുപടി പറഞ്ഞു. അയാളുടെ തലപ്പാവു തൊട്ടുകൊണ്ടു പിന്നെയും രാജകുമാരൻ ചോദിച്ചു: 'ആട്ടെ! ഈ തലപ്പാവു ആരുടേതാണ് ?' 'എൻേറത്' എന്നു വീണ്ടും ആ ഭൃത്യൻ പ്രത്യുത്തരം നൽകി. കുമാരൻ പറഞ്ഞു: 'ശരിതന്നെ തലപ്പാവു തൻേറതാണെങ്കിൽ തനിക്കും തലപ്പാവിനും തമ്മിൽ ഒരു സംബന്ധം ഉണ്ട്. തലപ്പാവു തൻെറവക ഒരു പദാർത്ഥവും താൻ അതിൻെറ ഉടമസ്ഥനുമാണ്. താൻ അപ്പോൾ തലപ്പാവല്ല; തലപ്പാവു തൻേറതായ ഒരു പദാർത്ഥമത്രെ.' 'തീർച്ചയായും അതു ശരിതന്നെ; ഇതു സ്പഷ്ടമാണല്ലാ.' എന്നു പരിചാരകൻ പറഞ്ഞു. രാജകുമാരൻ ഭൃത്യൻെറ ചെവികൾ പിടിച്ചുംകൊണ്ടു പിന്നെയും ചോദിച്ചു: 'ഈ ചെവികൾ ആരുടെയാണ് ? ' അവൻ പറഞ്ഞു: 'അവ എൻേറതാണ്.' കുമാരൻ പറഞ്ഞു: 'ശരി ചെവികൾ നിൻേറതാണ്; അപ്പോൾ നീ ചെവികൾ അല്ല. അങ്ങനെയല്ലേ ? മൂക്കു നിൻേറതാണ്. മൂക്കു നിൻേറതായതിനാൽ നീ മൂക്കല്ലാ. അതുപോലെ ആ ശരീരം ആരുടേതാണ് ?' കുമാരൻ പരിചാരകൻെറ ശരീരം ചൂണ്ടിക്കൊണ്ടാണു ചോദിച്ചത്. അയാൾ ഉത്തരം പറഞ്ഞു: 'ഈ ശരീരം എൻേറതാണ്. ഈ ശരീരം എനിക്കുള്ളതാണ്.' രാജകുമാരൻ പറയുകയായി: 'ശരി! ശരീരം നിൻേറതാണെങ്കിൽ, നീ ശരീരമല്ലല്ലൊ. ശരീരം നിൻേറതാണെന്നു നീ പറയുന്നതിനാൽ നീ അതു ആയിരിക്കാനിടയില്ല. നീ ശരീരമല്ല. 'എൻെറ ദേഹം, എൻെറ ചെവികൾ, എൻെറ തല, എൻെറ കയ്യ്' എന്നെല്ലാം പറയുന്നതുകൊണ്ടുതന്നെ നീ വേറെ ഏതോ ആണെന്നും ചെവിയും കയ്യും, കണ്ണും എല്ലാം ഉൾപ്പെടെയുള്ള ശരീരം വേറെ ഏതോ ഒന്നാണെന്നും തെളിയുന്നല്ലോ. അതെല്ലാം നിൻെറ ഉടമസ്ഥതയിൽ ഉള്ള സാധനങ്ങളും നീ അതുകളുടെ ഉടമസ്ഥനും, അഥവാ നാഥനും ആണ്. ശരീരം നിൻെറ ഒരു ഉടുവസ്ത്രം പോലെയേ ഉള്ളൂ. നീ അതിൻെറ ഉടമസ്ഥനും ആണ്. ശരീരം നിൻെറ കുതിരയെപ്പോലെയും നീ കുതിരക്കാരനും ആണ്. ആട്ടെ! നീയിപ്പോൾ ആരാണ് ?' ഭൃത്യനു അത്രത്തോളം സുഗ്രഹമായി. കുമാരൻ കടലാസ്സിൽ തൻെറ ശരീരത്തിൻെറ വിലാസംമാത്രം എഴുതിയുംവച്ചു അതു തൻെറ

മേൽവിലാസമാണെന്നു പറഞ്ഞുവെന്നും ഇങ്ങനെ അദ്ദേഹം പറഞ്ഞതു തെറ്റിപ്പോയെന്നും അവനു നല്ലവണ്ണം മനസ്സിലായി. നീ ശരീരമല്ല. ചെവികളല്ല, മൂക്കല്ല, കണ്ണുകൾ അല്ല, ഇതുകൾ ഒന്നുമല്ല. പിന്നെ നീയാരാണ്? 'രാജകുമാരൻ ചിന്താഗ്രസ്തനായി പറഞ്ഞു: 'ശരിതന്നെ. ഞാൻ എന്നത് മനസ്സാണ്, ഞാൻ മനസ്സാണ്, ഞാൻ മനസ്സായിരിക്കണം.' 'അതു തീർച്ചയായും അങ്ങനെയാണോ ?' എന്നു രാമൻ കുമാരനോടുചോദിച്ചു.

'ആട്ടെ! അങ്ങയുടെ ശരീരത്തിൽ എത്ര അസ്ഥി ഉണ്ടെന്നുപറയാമോ ? അങ്ങു കാലത്തു കഴിച്ച ആഹാരം ശരീരത്തിൽ എവിടെ കിടക്കുന്നുവെന്നു അറിയാമോ?' കുമാരനു ഉത്തരംപറയാൻ കഴിഞ്ഞില്ല. അദ്ദേഹത്തിൻെറ ചുണ്ടുകളിൽനിന്നു ഈ വാക്കുകൾ പൊട്ടിപ്പുറപ്പെട്ടു. 'ഹോ! എൻെറ ബുദ്ധി അവിടെ എത്തുന്നില്ല. ഞാനതു പഠിച്ചിട്ടില്ല. ഞാൻ ശരീരശാസ്ത്രമോ ദേഹസംഘടനാതത്വങ്ങളോ നോക്കിയിട്ടില്ല. എൻെറ മസ്തിഷ്കം അതു ഗ്രഹിച്ചിട്ടില്ല. എൻെറ മനസ്സിനു അതു ഗ്രഹിക്കാൻ കഴിവില്ല.''

രാമൻ അപ്പോൾ രാജകുമാരനോടു ചോദിച്ചു: 'പ്രിയപ്പെട്ട രാജകുമാര! അവിടുത്തെ മനസ്സിന് അതു ഗ്രഹിക്കാൻ കഴിവല്ലതന്നെ. അവിടുത്തെ ബുദ്ധി അത്രടം എത്തുന്നില്ല. അവിടുത്തെ തലച്ചോറ് അതു മന സ്സിലാക്കിയിട്ടുമില്ല. എന്നല്ലയോ പറഞ്ഞത് ? ഈ പറച്ചിലിൽനിന്നുതന്നെ തലച്ചോറും, മനസ്സും, ബുദ്ധിയും അവിടുത്തേതാണെന്നു പ്രഖ്യാപിക്കയും, സമ്മതിക്കയും ചെയ്തിരിക്കുന്നു. നോക്കൂ! ബുദ്ധി അവിടുത്തേതാണെങ്കിൽ, അത് അവിടുന്ന് അല്ല; മനസ്സു നിങ്ങളുടേതാണെങ്കിൽ മനസ്സു നിങ്ങളല്ല; തലച്ചോറു നിങ്ങളുടേതാണെങ്കിൽ അതും നിങ്ങളല്ല. അങ്ങയുടെ പ്രസ്താവനയിൽനിന്നുതന്നെ അങ്ങു ബുദ്ധിയുടെ നാഥനും, തലച്ചോറിൻെറ ഉടമസ്ഥനും, മനസ്സിൻെറ അധിപനും ആണെന്നു തെളിയുന്നു. അങ്ങ് മനസ്സോ, ബുദ്ധിയോ, മസ്തിഷ്കമോ അല്ല; പിന്ന അങ്ങാരാണ് ? അങ്ങു വാസ്തവത്തിൽ ആരെന്നുപറയൂ! ഉടനെ ഈശ്വരൻ അങ്ങയുടെ അടുക്കൽ വരും; ഞാൻ കൊണ്ടുവരാം. അപ്പോൾ അങ്ങേയ്ക്ക് ഈശ്വരസാന്നിദ്ധ്യം പ്രത്യക്ഷപ്പെടും. ദൈവത്തിനെ കാണാറാകും. അങ്ങു വാസ്തവത്തിൽ ആരാണെന്നുമാത്രം ശരിയായി പറയൂ.'

കുമാരൻ ആലോചിച്ചുതുടങ്ങി. എന്നാൽ ഒട്ടും പുരോഗമിച്ചില്ല. അദ്ദേഹം പറഞ്ഞു: 'എൻെറ ബുദ്ധിക്കും, എൻെറ മനസ്സിനും മുന്നോട്ടു പോകാൻ നിവൃത്തി കാണുന്നില്ല.'

എത്ര പരമാർത്ഥം! ഹാ! ഈ വാക്കുകൾ എത്ര സത്യം! അകത്തുള്ള ഈശ്വരനെയോ, ആത്മസത്തയെയോ കണ്ടുപിടിക്കാൻ, മനസ്സിനോ, ബുദ്ധിക്കോ തീർച്ചയായും കഴിവില്ലതന്നെ. യഥാർത്ഥാത്മാവ്, സത്യമായ ദൈവം വാക്കുകൾക്കും, മനസ്സുകൾക്കും അതീതനത്രെ.

താഴെയിരുന്നുകൊണ്ടു തൻെറ ബുദ്ധിയ്ക്ക് ഇതുവരെ ഗ്രഹിക്കാൻ കഴിഞ്ഞ കാര്യങ്ങളെക്കുറിച്ചു കുറേനേരം ധ്യാനിക്കാൻ രാമൻ കുമാരനോട് ആവശ്യപ്പെട്ടു. 'ഞാൻ ശരീരമല്ല, മനസ്സല്ല' - ഈ പ്രസ്താവന ശരിയാണെങ്കിൽ അതിനെ അനുഭവപ്പെടുത്തുക; പ്രവൃത്തിപഥത്തിൽ പ്രയോഗിക്കുക; വികാരഭാഷയിലും, പ്രവൃത്തിസരണിയിലും അത് അഭ്യസിക്കുക; 'ശരീരമല്ല ഞാൻ' എന്നു ബോധ്യപ്പെടുക. ഈ ചിന്തമാത്രമെങ്കിലും പ്രയോഗത്തിൽ വരുത്തിയാൽ, പരമാർത്ഥത്തിൻെറ ഇത്രയും അംശമെങ്കിലും അനുഷ്ഠാനത്തിൽ കൊണ്ടുവരാമെങ്കിൽ, നിങ്ങൾ ശരീരത്തിനും, മനസ്സിനും മുകളിൽനില്ക്കുന്നുവെന്ന് അറിഞ്ഞാൽ അതുകൊണ്ടു മാത്രം നിങ്ങളുടെ സകല ഭീതികളും, ശല്യങ്ങളും, കുഴപ്പങ്ങളും നിങ്ങളെ വിട്ടുപിരിയും. ശരീരത്തിൻെറയും, മനസ്സിൻെറയും നിരപ്പിൽ നിന്നു നിങ്ങൾ ഉയരുമ്പോൾ ഭയം നിങ്ങളെവിട്ടു ഓടുന്നു. സകല ഉല്കണ്ഠയും വ്യസനവും നിങ്ങളെ ഉപേക്ഷിക്കുന്നു. നാം ശരീരത്തിനും മനസ്സിനും ഉയരെ നില്ക്കുന്ന - ഏതാണ്ട് ആണെന്നുള്ളതു മാത്രം ബോധ്യപ്പെടുന്നതോടുകൂടി നാം ഇതുകളിൽനിന്നു - കുഴപ്പങ്ങളിൽനിന്നു - മുക്തരായിത്തീരുന്നു.

തദനന്തരം കുമാരനെ രാമൻ അല്പം സഹായിച്ചു. താൻ ആരാണെന്നു സ്വയം ബോധ്യപ്പെടാൻ രാമൻ ചില നിർദ്ദേശങ്ങൾ കൊടുത്തു. രാമൻ ചോദിച്ചു: 'സഹോദരാ! അങ്ങ് ഇന്നെന്തെല്ലാം ചെയ്തു ? ഇന്നു കാലത്ത് നിങ്ങൾ എന്തെല്ലാം പ്രവർത്തിച്ചുവെന്ന് സദയം എന്നോടു പറയാമോ ?'

അദ്ദേഹം പറഞ്ഞുതുടങ്ങി: 'ഞാൻ കാലത്ത് അതിരാവിലെ എഴുന്നേറ്റു; കുളികഴിച്ചു, മറ്റു പലതും ചെയ്തു, പ്രാതൽ കഴിച്ചു, വളരെനേരം വായിച്ചു, കുറെ എഴുത്തുകൾ എഴുതി, ചില സ്നേഹിതന്മാരെ സന്ദർശിച്ചു; മറ്റു ചില സ്നേഹിതന്മാരെ സ്വീകരിച്ചു; സ്വാമിയെ കണ്ടു വന്ദിപ്പാനായി ഇങ്ങോട്ടു പോരുകയും ചെയ്തു.'

'ഇത്രമാത്രമേ ചെയ്തുള്ളോ ?' എന്നു രാമൻ ചോദിച്ചു. 'വളരെ അധികം സംഗതികൾ ഇനിയും ചെയ്തിട്ടില്ലേ? ഇത്രമാത്രമേ ഉള്ളോ ? ഓർമ്മിച്ചുനോക്കൂ!'

അദ്ദേഹം പിന്നെയും ഓർമ്മിച്ചുനോക്കി. പിന്നെയും ഏതാനും ചിലതൊക്കെക്കൂടി പറഞ്ഞു. ഇത്രമാത്രമേ ഉള്ളോ? തീർച്ചയായും അല്ല. ഇനിയും ആയിരക്കണക്കിനു അങ്ങു പല പ്രവൃത്തികളും ചെയ്തിട്ടുണ്ട്. അങ്ങു നൂറല്ലാ, ആയിരമല്ലാ, ലക്ഷം ഇനിയും പ്രവർത്തിച്ചിട്ടുണ്ട്. അസംഖ്യം പണികൾ ചെയ്തിട്ടുണ്ട്. എന്നിട്ടും അങ്ങു അവയൊന്നും മിണ്ടുന്നില്ല. ഇതു യോഗ്യതയല്ല. ദയവായി അവിടുന്നു ചെയ്തതെല്ലാം പറയണം. ഇന്നു കാലത്ത് നിങ്ങൾ ചെയ്തതുമുഴുവൻ വിവരിച്ചു പറയണം.'

താൻ പറഞ്ഞ കുറെ കാര്യങ്ങൾക്കുപുറമേ അദ്ദേഹം അനേകായിരം സംഗതികൾകൂടി ചെയ്തിട്ടുണ്ടെന്നു കേട്ടു. രാജകുമാരൻ ഞെട്ടിപ്പോയി. അദ്ദേഹം പറഞ്ഞു: 'ഞാൻ പറഞ്ഞതിൽ കൂടുതലായി ഒന്നും തന്നെ ചെയ്തിട്ടില്ല.

'അല്ല, അങ്ങു അനേകായിരം, അനേകലക്ഷം, അനേകകോടി പ്രവൃത്തികൾ ചെയ്തിട്ടുണ്ട്' ഇതെങ്ങനെ ?

രാമൻ കുട്ടിയോടു ചോദിച്ചു: 'ഇപ്പോൾ സ്വാമിയെ നോക്കിക്കൊണ്ടു നില്ക്കുന്നതാരാണ് ? എന്താണ് ?' 'ഞാൻതന്നെ' എന്നു അദ്ദേഹം പ്രതിവചിച്ചു. 'അവിടുന്ന് ഈ മുഖം, ഈ ഗംഗാനദി; അടുത്തൊഴുകുന്ന ഗംഗ - ഇതെല്ലാം കാണുന്നുവോ ? 'നിശ്ചയമായും കാണുന്നു' എന്ന് അദ്ദേഹം പറഞ്ഞു. 'ശരി! അങ്ങു നദി കാണുന്നു, സ്വാമിയുടെ മുഖം കാണുന്നു. എന്നാൽ കണ്ണുകളിലെ ആറു മാംസപേശികളെയും ചലിപ്പിക്കുന്നതാര് ? മാംസപേശികളെ സ്പന്ദിപ്പിക്കുന്നത് ആര് ? അതു വേറാരും അല്ല; ആയിരിക്കാനും തരമില്ല. അതു വേറൊന്നും ആയിരിക്കാൻ ഇടയില്ല. കാഴ്ചയിൽ - കാണുക എന്ന ക്രിയയിൽ - കണ്ണിലെ മാംസപേശികളെ ചലിപ്പിക്കുന്നത് അങ്ങയുടെ സ്വവ്യക്തിത്വംതന്നെയായിരിക്കണം.

കുമാരൻ മറുപടിപറഞ്ഞു: 'ഹോ! നിശ്ചയമായും അതു ഞാൻ തന്നെ ആയിരിക്കണം; അതു വേറെ ആരും, ഒന്നും ആയിരിക്കയില്ല.'

'ആട്ടെ! ഇപ്പോൾ ആരാണ് കണ്ടുകൊണ്ടിരിക്കുന്നത് ? ഈ സംവാദം കേട്ടുകൊണ്ടിരിക്കുന്നത് ആര് ?' 'ഞാൻതന്നെ, ഞാൻതന്നെ' എന്നദ്ദേഹം പറഞ്ഞു.

'ശരി! അങ്ങുതന്നെ കാണുകയും, കേൾക്കുകയും ചെയ്കയാണെങ്കിൽ, ശ്രോത്രസിരകളെ സ്പന്ദിപ്പിക്കുന്നതാര് ? അതും അവിടുന്നു തന്നെയായിരിക്കണം. അതും നിങ്ങളാകണം. വേറാരുമല്ല. ഇന്നു കാലത്തു ഭക്ഷണം കഴിച്ചതാര് ?' 'ഞാൻ ഞാൻ' എന്നു കുട്ടി ഉത്തരം പറഞ്ഞു. 'ശരി! നിങ്ങൾ കാലത്തു ഭക്ഷണംകഴിച്ചുവെങ്കിൽ, നിങ്ങൾതന്നെ കക്കൂസിൽപോയി മലവിസർജ്ജനം ചെയ്തുവെങ്കിൽ ഭക്ഷണസാധനങ്ങളെ ദഹിപ്പിച്ചു പചിച്ചതാര് ? ആരാണത് ? നിങ്ങൾ തിന്നിട്ട് അതിനെ ദൂരെക്കളഞ്ഞോ? പറയൂ! ദഹിപ്പിച്ചുകൊടുക്കുന്നതും അങ്ങായിരിക്കണം. പചിപ്പിക്കുന്നതും അങ്ങായിരിക്കണം. അന്യരാരും ആയിരിക്കയില്ല. പ്രകൃതിയിലെ സകല സംഭവങ്ങൾക്കും കാരണം ബാഹ്യഹേതുക്കൾ ആണെന്നു വിചാരിച്ച് അന്വേഷിച്ചിരുന്നകാലം പോയിക്കഴിഞ്ഞു. ഒരുത്തൻ മറിഞ്ഞു വീണാൽ അതിനുകാരണം പുറത്തുനിന്നു വന്ന പേയോ, പിശാചോ ആണെന്നു പറയപ്പെട്ടിരുന്നു. പ്രശ്നങ്ങളുടെ ഈ പരിഹാരമാർഗ്ഗം ശാസ്ത്രം അംഗീകരിക്കുന്നില്ല. ഒരു സംഭവത്തിൻെറ കാരണം ആ സംഭവത്തിൻെറ ഉള്ളിൽതന്നെ അന്വേഷിച്ചു കണ്ടുപിടിക്കേണ്ടതാണെന്നു സയൻസും തത്വജ്ഞാനവും ഒരുപോലെ ആവശ്യപ്പെടുന്നു.

ഇവിടെ നിങ്ങൾ ഭക്ഷണംകഴിക്കുന്നു; കക്കൂസിൽ പോകുന്നു, മല വിസർജ്ജനം ചെയ്യുന്നു. ഭക്ഷണം ദഹിക്കുമ്പോൾ നിങ്ങൾതന്നെ അതിനെ ദഹിപ്പിക്കണം, ബാഹ്യശക്തികൾ ഒന്നുംവന്ന് ഈ ജോലിചെയ്യുന്നില്ല. ആ ദഹനശക്തി നിങ്ങളുടെ സ്വന്തശക്തിതന്നെയാണ്. ദഹനത്തിൻെറ ഹേതുവും നിങ്ങളുടെ ഉള്ളിലല്ലാതെ പുറത്തെങ്ങും അന്വേഷിക്കേണ്ടാ.'

നന്നായി! കുട്ടി ഇതുവരെ സമ്മതിച്ചു. പിന്നീടു രാമൻ ചോദിച്ചു: 'പ്രിയകുമാര! ഒന്നാലോചിക്കൂ! ഒരുനിമിഷം ചിന്തിച്ചു നോക്കൂ! ദഹനപ്രക്രിയ എന്നത് നൂറു നൂറു ചലനങ്ങൾ ഉൾക്കൊണ്ടതാണ്. ദഹനപ്രക്രിയകളിൽ ആദ്യം ചവയ്ക്കുക, വായിലെ ഉമിനീരു പുറപ്പെടുവിക്കുക - ഇത്രയും ആദ്യം നടക്കുന്നു; പിന്നീടു അമ്ലജനകവുമായി ഒരു പ്രത്യേക രസതന്ത്രക്രിയയായി; രക്തം ഉണ്ടാകുന്നു, ധമനികളിൽകൂടി രക്തം പ്രവഹിക്കുന്നു; അതേ ഭക്ഷണസാധനം മാംസപേശികളായി രൂപാന്തരപ്പെടുന്നു; അസ്ഥികൾ, രോമങ്ങൾ ഇവ ഉണ്ടാകുന്നു; ശരീരത്തിനു വളർച്ചയെന്ന ക്രിയ നടക്കുന്നു. ഇങ്ങനെ അവധിയില്ലാതെ കൃത്യങ്ങൾ മുറയ്ക്കു നടക്കുന്നു. ദഹനം, പചനം എന്നീ ക്രിയകളിൽ ഇങ്ങനെ അസംഖ്യം പണികൾ അന്തർഭവിക്കുന്നു.'

''നിങ്ങൾ ഭക്ഷണം കഴിക്കുന്നുവെങ്കിൽ, ശ്വാസോച്ഛ്വാസത്തിൻെറ കാരണവും നിങ്ങൾതന്നെ. നിങ്ങളുടെ സിരാചക്രത്തിൽ കൂടി രക്തസഞ്ചാരം നടത്തുന്നതും നിങ്ങളാണ്. രോമങ്ങളും അസ്ഥികളും വളർത്തുന്നതും നിങ്ങൾതന്നെ. ശരീരം വളർത്തുന്നതും നിങ്ങൾ; എന്തെല്ലാം ക്രിയകൾ നടക്കുന്നു എന്നു നോക്കുക. പ്രതിക്ഷണം എത്രയെത്ര ക്രിയകൾ, എത്രയെത്ര പ്രവൃത്തികൾ ആണ് നിങ്ങൾ ചെയ്യുന്നത്!''

രാജകുമാരൻ ചിന്താഗ്രസ്തനായിപ്പറഞ്ഞു: 'നിശ്ചയമായും തീർച്ചയായും എൻെറ ശരീരത്തിൽ, ഈ ശരീരത്തിൽ ബുദ്ധി അറിയാതെയും, മനസ്സിനു യാതൊരു ബന്ധവുമില്ലാതെയും അനേകായിരം ക്രിയകൾ നടക്കുന്നുണ്ട്; എന്നിട്ടും അവ കണിശമായി നടക്കുന്നു. അതിൻെറയെല്ലാം കാരണക്കാരൻ ഞാൻതന്നെ ആയിരിക്കണം. ഞാൻതന്നെയാണിതെല്ലാം ചെയ്തുകൊണ്ടിരിക്കുന്നത്. കുറച്ചു ചില പ്രവൃത്തികളെ ചെയ്തുള്ളൂവെന്നും വേറൊന്നും ചെയ്തില്ലെന്നും ഞാൻ പറഞ്ഞതു തെറ്റിപ്പോയിരിക്കുന്നു. ബുദ്ധിയുടെയും മനസ്സിൻെറയും സഹായത്തോടുകൂടി ചെയ്ത കുറച്ചു കാര്യങ്ങൾ മാത്രമല്ലാ ഞാൻ ചെയ്തത്.'

ഇത് ഇനിയും കുറെക്കൂടെ സ്പഷ്ടമാക്കേണ്ടതുണ്ട്. നിങ്ങളുടെ ഈ ദേഹത്തിൽ രണ്ടുവിധം കർമ്മങ്ങൾ നിവഹിക്കപ്പെടുന്നു; രണ്ടുതരം വേലകൾ നടക്കുന്നു. ഒന്നു ജ്ഞാതങ്ങൾ, മറ്റത് അജ്ഞാതങ്ങൾ. ജ്ഞാതപ്രവൃത്തികൾ ബുദ്ധിയുടെയും മനസ്സിൻെറയും ഏജൻസിമുഖേന, അറിവോടും സഹായത്തോടുംകൂടി നടക്കുന്ന കാര്യങ്ങളാണ്. ദൃഷ്ടാന്ത

ത്തിനു വായിക്കുക, എഴുതുക, നടക്കുക, സംഭാഷണംചെയ്ക, വെള്ളം കുടിക്കുക മുതലായതു പറയാം. മനോബുദ്ധീന്ദ്രിയങ്ങളുടെ ഏജൻസി മുഖാന്തിരം നടക്കുന്ന കൃത്യങ്ങൾ ആണിവ. ഇതുകൾക്കു വോളൻററി പ്രവർത്തികൾ എന്നു ഇംഗ്ലീഷിൽ പറയപ്പെടുന്നു. ഇതുകൂടാതെ, ബുദ്ധിയുടെയോ മനസ്സിൻെറയോ, പ്രേരണയോ, അറിവോ കൂടാതെ മറ്റനേകായിരം ക്രിയകളും വ്യാപാരങ്ങളും ശരീരത്തിൽ നടക്കുന്നുണ്ട്. ഉദാഹരണത്തിന്, ശ്വാസോച്ഛ്വാസം, സിരകളിലെ രക്തസഞ്ചാരം, രോമവളർച്ച മുതലായത്. ഇവ അജ്ഞാതപ്രവർത്തികൾ അഥവാ അനൈച്ഛിക പ്രവർത്തികൾ എന്നു പറയപ്പെടുന്നു.

ബുദ്ധിയുടെയും, മനസ്സിൻെറയും ഏജൻസിമുഖേന ചെയ്യപ്പെടുന്ന പ്രവൃത്തികൾ മാത്രം തങ്ങൾ ചെയ്യുന്നതായും, വേറൊന്നുമില്ലെന്നും പറയുന്നതാണ് ജനങ്ങൾ ചെയ്യുന്ന അബദ്ധം, പരമവിഡ്ഢിത്തം. മനോബുദ്ധികൾ മുഖേനയല്ലാതെ നടക്കുന്ന സകല ഇതരപ്രവൃത്തികളെയും അവർ തീരെ നിഷേധിക്കുന്നു; ആ പ്രവൃത്തികളെ തീരെ അവഗണിക്കയും, മറക്കുകയും ചെയ്യുന്നു. ഇങ്ങനെ ഈ തെറ്റും ഉപേക്ഷയുംമൂലം, യഥാർത്ഥാത്മാവായ സത്തയെ ചെറിയ മനസ്സിൽമാത്രം ബന്ധിച്ചിട്ട്, ചെറുബുദ്ധിയോടു അനന്തത്വത്തെ സാത്മ്യപ്പെടുത്തിക്കൊണ്ട് അവർ സ്വയം ദുഃഖിതരും നശിച്ചവരും ആക്കിത്തീർക്കുന്നു. അവർ പറയുന്നു: 'ഹാ! ദൈവം എൻെറ ഉള്ളിലാണ്.' ശരിതന്നെ. സ്വർഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിലാണ്, ഈശ്വരൻ നിങ്ങളുടെ ഉള്ളിലാണ്. എന്നാൽ നിങ്ങളുടെ ഉള്ളിൽ ഇരിക്കുന്ന കഴമ്പ്, സത്ത്, സാരം - അതു നിങ്ങൾതന്നെയാണ്. അല്ലാതെ നിങ്ങൾ പുറംതോടല്ല. ദയവുചെയ്തു സഗൗരവം ചിന്തിക്കുക. നിങ്ങൾ അകത്തെ സത്താണോ വെറും തോടാണോ ? നിങ്ങൾ ഉള്ളിലുള്ള ഈശ്വരനാണോ അതോ പുറത്തുള്ള വെറും തോട് - തൊലിയാണോ ? എന്നു ചിന്തിച്ചുനോക്കുക.

ചിലർ പറയുന്നു: 'അല്ല സർ! ഞാൻ തിന്നുന്നു, പ്രകൃതി ദഹിപ്പിക്കുന്നു!!' 'സർ! പ്രകൃതി മാംസപേശികളെ ചലിപ്പിക്കുന്നു. ഞാൻ കേൾക്കുന്നു. എന്നാൽ പ്രകൃതി സിരാചക്രത്തെ സ്പന്ദിപ്പിക്കുന്നു.' നീതിയുടെ നാമത്തിൽ സത്യത്തിൻെറ നാമധേയത്തിൽ, സ്വാതന്ത്ര്യത്തിൻെറ നാമത്തിൽ വീക്ഷിക്കുക; സശ്രദ്ധം ചിന്തിക്കുക; ആ പ്രകൃതി നിങ്ങളാണോ അതോ നിങ്ങൾ വെറും ദേഹം മാത്രമാണോ ? ശ്രദ്ധിച്ചു നോക്കുക. നിങ്ങൾതന്നെയാണ് ആ പ്രകൃതി. നിങ്ങൾ അപരിമേയനായ ഈശ്വരൻ ആണ്. സകല മുൻബോദ്ധ്യങ്ങളും, തെറ്റിദ്ധാരണകളും, അന്ധവിശ്വാസങ്ങളും, ഇതിനു പ്രതികൂലമായിട്ടുള്ള ചിന്തകളും ദൂരെ മാറ്റിവച്ചു പ്രസ്തുത വിഷയം അവഗാഢമായി ചിന്തിച്ചുനോക്കുക. അതു പരിശോധിച്ചു നോക്കുക. ഗവേഷണംചെയ്യുക. ശ്രദ്ധാപൂർവം അന്വേഷിച്ചു പരീക്ഷിക്കുക. രാമൻ എന്തിനുവേണ്ടി നിലകൊള്ളുന്നുവോ, അതേ തീരുമാന

ത്തിൽ മനഃസ്ഥിതിയിൽ നിങ്ങളും വന്നുചേരും. നിങ്ങൾ തന്നെയാണ് കഴമ്പ്, സത്ത്, രത്നസാരം; ആ പ്രകൃതി, ആ പ്രകൃതി മുഴുവനും എന്നു കാണുക.

നിങ്ങൾ മിക്കവരും ഈ യുക്തിയുടെ ഗതി ഇപ്പോൾ ഗ്രഹിച്ചിരിക്കാം. എന്നാൽ ആ രാജകുമാരൻ അതു നല്ലവണ്ണം മനസ്സിലാക്കിയില്ല. അദ്ദേഹം പറഞ്ഞു: 'ശരിതന്നെ നിശ്ചയമായും ഞാൻ ബുദ്ധിക്കതീതനാണെന്നുള്ളിടത്തോളം എനിക്കറിവായി.' ഈ സമയം കുമാരന്റെ പരിചാരകൻ ചോദിച്ചു: 'സർ! എനിക്കതു ഇനിയും തെളിയിച്ചു തരണം. എനിക്കതു നല്ലവണ്ണം ഹൃദിസ്ഥമായില്ല.' രാമൻ ആ ഭൃത്യനോടു ചോദിച്ചു: 'എടോ! നിങ്ങൾ ഉറങ്ങാൻ പോകുമ്പോൾ നിങ്ങൾ മരിക്കുന്നോ, ജീവിച്ചിരിക്കുന്നോ?' 'ഞാൻ ജീവിച്ചുതന്നെ ഇരിക്കുന്നു, മരിക്കുന്നില്ല' എന്ന് അയാൾ ഉത്തരംപറഞ്ഞു. 'അപ്പോൾ ബുദ്ധിയുടെ സ്ഥിതി എന്ത് ?' അയാൾ പറഞ്ഞു: 'ഞാൻ സ്വപ്നം കണ്ടുകൊണ്ടിരിക്കുന്നു; ബുദ്ധി അവിടെയും ഉണ്ട്.' 'ആട്ടെ! നീ സ്വപ്നംപോലും കാണാത്ത സുഷുപ്തിയിൽ ആണെങ്കിലോ ? സുഷുപ്തിയെന്നത് സ്വപ്നംപോലും കാണാത്ത ഒരു അവസ്ഥയാണെന്ന് നിനക്കറിയാമല്ലോ. അപ്പോൾ ബുദ്ധിയെവിടെ ? മനസ്സെവിടെ ?'

അയാൾ ആലോചിക്കാൻ തുടങ്ങി. 'ശരി! അപ്പോൾ ഒരു വെറും ശൂന്യതയാണ്. മനസ്സും ബുദ്ധിയും അവിടെയില്ല. എന്നാൽ നീ അവിടെ ഉണ്ടോ ഇല്ലയോ ?' അയാൾ പറഞ്ഞു;: 'ഹോ! തീർച്ചയായും ഞാൻ അവിടെ ഉണ്ടായിരിക്കും. ഞാൻ മരിക്കുന്നില്ല. ഞാൻ അവിടെ ശേഷിക്കുന്നു.' 'ആകട്ടെ! ഇവിടെ അല്പം സൂക്ഷിക്കുക. ബുദ്ധി പ്രത്യക്ഷമല്ലാത്ത, ഒരാണിയിൽ തൂക്കിയിരിക്കുന്ന, കമ്പിൽ തൂക്കിയിരിക്കുന്ന വസ്ത്രംപോലെ അഥവാ കോട്ടുപോലെ, ദൂരെയിരിക്കുന്നു. എന്നിട്ടും നിങ്ങൾ അവിടെയുണ്ട്. നിങ്ങൾ മരിക്കുന്നില്ല.' ഭൃത്യൻ പറഞ്ഞു: 'ബുദ്ധി അവിടെയില്ല. ഞാൻ മരിക്കുന്നും ഇല്ല. ഇതെനിക്കു മനസ്സിലാകുന്നില്ല.'

രാമൻ അയാളോടു ചോദിച്ചു: 'ശരി. ഈ സുഷുപ്തി കഴിഞ്ഞ്, ഈ ഗാഢനിദ്രയ്ക്കുശേഷം നീ ഉണരുമ്പോൾ 'ഞാനിന്നലെ സുഖമായിട്ടുറങ്ങി; എനിക്കൊരു സ്വപ്നംപോലും ഉണ്ടായില്ല' എന്നും മറ്റും പറയാറില്ലേ ? നീ ഇത്തരം പ്രസ്താവന ചെയ്യാറില്ലേ ? 'ഉണ്ട്' എന്നയാൾ പറഞ്ഞു. ശരിതന്നെ! ഇതു വളരെ വിഷമമായ ഒരു ഭാഗമാണ്. നിങ്ങൾ സൂക്ഷ്മമായി ശ്രദ്ധിക്കണം. സുഷുപ്തിക്കുശേഷം ഉണർന്നതിനുമേൽ 'ഞാൻ സുഖമായുറങ്ങി; സ്വപ്നമൊന്നും കണ്ടില്ല. നദികളോ, പർവതങ്ങളോ ആ അവസ്ഥയിൽ അച്ഛനോ, അമ്മയോ, വീടോ, കുടുംബമോ യാതൊരു വകയും ഉണ്ടായിരുന്നില്ല. എല്ലാം നശിച്ചതുപോലെയിരുന്നു. അവിടെ യാതൊന്നും ഇല്ലായിരുന്നു. വെറും ശൂന്യത! ഞാൻ ഉറങ്ങി. വേറൊന്നും കണ്ടില്ല' എന്നാണു പറയുന്നത്.

ഒരു പ്രത്യേകസ്ഥലത്ത്, ഒരു പ്രത്യേക സമയത്ത് യാതൊരുവനും ഇല്ലായിരുന്നു എന്നു പറയുന്ന ഒരു മനുഷ്യൻെറ പ്രസ്താവന പോലെയാണിത്; അയാൾ പറയുന്നു: 'അർദ്ധരാത്രി സമയം, ഇന്നസ്ഥലത്ത് യാതൊരാളും ഉണ്ടായിരുന്നില്ല. ഈ മൊഴി ഒരു കടലാസ്സിൽ എഴുതാൻ ഈ സാക്ഷിയോടു മജിസ്ത്രേട്ട് ആവശ്യപ്പെട്ടു. അയാളതു എഴുതി; മജിസ്ത്രേട്ട് ചോദിക്കുന്നു: 'കൊള്ളാം! ഈ സ്റ്റേറ്റുമെൻറ് സത്യമാണോ ?' അയാൾ പറഞ്ഞു: 'അതെ, പരമാർത്ഥമാണ്.' 'ആട്ടെ, ഇതു കേട്ടുകേൾവിയാണോ, അതോ നിങ്ങൾ ദൃക്സാക്ഷിയാണോ ?' അയാൾ പറയുന്നു: 'അതേ, സർ! ഞാൻ ദൃക്സാക്ഷിയാണ്. നേരിട്ടു കണ്ടതാണ്. ഞാനിതു കേട്ടറിഞ്ഞതല്ല.' 'കടലാസ്സിൽ വിവരിക്കുന്ന സമയത്ത്, അതിൽ പറഞ്ഞിട്ടുള്ള സഥലത്ത്, യാതൊരു മനുഷ്യരും ഉണ്ടായിരുന്നില്ലെന്നുള്ളതിന് നിങ്ങൾ ദൃക്സാക്ഷിയാണോ ?' സാക്ഷി വീണ്ടും പറഞ്ഞു: 'അതേ.' 'ആട്ടേ! നിങ്ങൾ ആരാണ് ? ഒരു മനുഷ്യജീവിയോ, അല്ലയോ ?' അയാൾ മറുപടി പറയുന്നു: 'അതെ. ഞാനൊരു മനുഷ്യനാണ്.' 'ശരി അപ്പോൾ നിങ്ങൾ പറഞ്ഞതുപോലെ, ഈ സ്റ്റേറ്റുമെൻറ് ശരിയാണെങ്കിൽ, അതു തെറ്റാണെന്നു ഞങ്ങൾ വിചാരിക്കുന്നു. എന്തെന്നാൽ, നിങ്ങൾ അവിടെ ഉണ്ടായിരുന്നു. നിങ്ങൾ ഒരു മനുഷ്യൻതന്നെ ആണുതാനും. അങ്ങനെയല്ലേ ? അവിടെ യാതൊരു മനുഷ്യരും ഉണ്ടായിരുന്നില്ലെന്നു നിങ്ങൾ പറഞ്ഞത്, അപ്പോൾ സത്യമല്ല. ഒരു മനുഷ്യനായ നിങ്ങൾ ഒരാളെങ്കിലും അവിടെ ഉണ്ടായിരുന്നല്ലോ. മൊഴി സത്യമാണെന്നു നിങ്ങൾ ഗണിക്കുന്നുവെങ്കിൽ, അത് അസത്യമാണെന്നു ഞങ്ങൾ വിചാരിക്കുന്നു. നിങ്ങളുടെ മൊഴി കൃത്യമായ സത്യമായിരിക്കണമെങ്കിൽ ആരും, നിങ്ങൾപോലും, അവിടെ ഉണ്ടായിരിക്കരുതായിരുന്നു.'

ഇതുപോലെ ഗാഢനിദ്ര ആസ്വദിച്ചതിനുശേഷം ഉണർന്നു 'ഞാൻ സ്വപ്നത്തിൽ യാതൊന്നും കണ്ടില്ല' എന്നു നിങ്ങൾ പറയുന്നു. ശരി! നിങ്ങൾ എങ്കിലും അവിടെ ഉണ്ടായിരുന്നല്ലോ എന്നു നാം പറയണം. അച്ഛനില്ല, അമ്മയില്ല, ഭർത്താവില്ല, ഭാര്യയില്ല, വീടില്ല, നദിയില്ല, കുടുംബമില്ല, ഇതൊന്നും അപ്പോളില്ല. എന്നാലും, നിങ്ങൾ അപ്പോഴും ഉണ്ടായിരുന്നിരിക്കണം. നിങ്ങൾ കൊടുക്കുന്ന തെളിവുതന്നെ, നിങ്ങൾ വഹിക്കുന്ന സാക്ഷ്യംതന്നെ, നിങ്ങൾ അപ്പോൾ ഉറങ്ങിയിരുന്നില്ലെന്നു വ്യക്തമാക്കുന്നു. എന്തെന്നാൽ നിങ്ങൾ ഉറങ്ങിയിരുന്നാൽ, അപ്പോഴത്തെ ശൂന്യാവസ്ഥകണ്ടിട്ട് അതു പറയാൻ ആരുണ്ട്. നിങ്ങൾ ബുദ്ധിക്കതീതനാണ്. ബുദ്ധി ഉറങ്ങിയിരുന്നു. തലച്ചോറു ഒരുതരത്തിൽ വിശ്ര മിച്ചിരുന്നു. എന്നാൽ നിങ്ങൾ ഉറങ്ങിയിരുന്നില്ല. നിങ്ങൾ ഉറങ്ങിയിരുന്നാൽ അപ്പോൾ സിരകളിൽക്കൂടി രക്തസഞ്ചാരം ചെയ്യിച്ചതാര് ? ആമാശയത്തിലെ ആഹാരം പചിപ്പിച്ചതാര് ? ശരീരത്തെ തുടർന്നുവളർത്തിയതാര്? സുഷുപ്തികാലത്തു നിങ്ങൾ ഉറങ്ങിയിരുന്നാൽ ഇതെല്ലാം ആരുചെയ്തു? അതിനാൽ ഒരിക്കലും ഉറങ്ങാത്ത ഏതോ ഒന്നാണ് നിങ്ങൾ. ബുദ്ധി

ഉറങ്ങും, എന്നാലും നിങ്ങൾ ഉറങ്ങുകയില്ല. 'ഞാൻ ബുദ്ധിക്കും, മനസ്സിനും, ശരീരത്തിനും അപ്പുറത്തുനില്ക്കുന്ന ഏതാണ്ടു ഒന്നാണ്.' ഇപ്പോൾ രാജകുമാരൻ പറഞ്ഞു: 'സ്വാമി! അത്രത്തോളം എനിക്കു മനസ്സിലായി. ഞാനൊരു ദിവ്യശക്തിയാണെന്നും, ഞാൻ അളവറ്റ ഒരു ചൈതന്യമാണെന്നും, എനിക്കുറക്കമോ, മാറ്റമോ ഇല്ലെന്നും ഞാൻ അറിയുന്നു. എന്റെ ചെറുപ്പത്തിൽ എന്റെ ദേഹം വ്യത്യാസപ്പെട്ടിരുന്നു. എന്റെ ശൈശവത്തിൽ എന്റെ മനസ്സ് ഇപ്പോഴത്തേതിൽനിന്നു ഭിന്നമായിരുന്നു; ശരീരം ഇപ്പോഴത്തേതുപോലെയായിരുന്നില്ല. എന്റെ ചെറുപ്പകാലത്തു ബുദ്ധിയും മസ്തിഷ്കവും, ശരീരവും, മനസ്സും ഇപ്പോഴത്തേതിൽനിന്നു തീരെ വ്യത്യസ്തമായിരുന്നു.' 'ഏഴുവർഷംകൊണ്ടു ശരീരഘടന മുഴുവൻ തീരെ മാറുന്നുവെന്നു ഡാക്ടർമാർ പറയുന്നു. നിമിഷംപ്രതി ശരീരം മാറ്റത്തിനു വിധേയമായിരിക്കുന്നു. ക്ഷണംപ്രതി മനസ്സും മാറിക്കൊണ്ടിരിക്കുന്നു. മാനസികവ്യാപാരങ്ങളും വിചാരങ്ങളും, ചിന്തകളും ശൈശവത്തിലെപ്പോലെ ഇപ്പോൾ ഇരിക്കുന്നില്ല. അവയെല്ലാം ഇപ്പോൾ എവിടെ ? ചെറുപ്പത്തിൽ സൂര്യൻ ഒരു മനോഹരമായ ദോശപോലെ തോന്നി; ദൈവദൂതന്മാർ അതു തിന്നുന്നതായി സങ്കല്പിച്ചിരുന്നു; ചന്ദ്രൻ ഭംഗിയേറിയ ഈയക്കിണ്ണമെന്നു ഗണിച്ചിരുന്നു. നക്ഷത്രങ്ങൾ വൈരംപോലെമാത്രം വലിപ്പമുള്ളവയായി തോന്നി. ഈ അഭിപ്രായങ്ങളെല്ലാം ഇപ്പോൾ എവിടെപ്പോയി ? നിങ്ങളുടെ മനസ്സിനും ബുദ്ധിക്കും സമ്പൂർണ്ണമായ ഒരു മാറ്റം. മൊത്തമായ ഭേദംവന്നിട്ടുണ്ട്. എന്നാൽ നിങ്ങൾ ഇപ്പോഴും പറയും: 'ഞാൻ കുഞ്ഞായിരുന്നപ്പോൾ, ഞാൻ ബാലനായിരുന്നപ്പോൾ, ഞാൻ എഴുപതാമത്തെ വയസ്സിൽ എത്തുമ്പോൾ.' ഇപ്പോഴും നിങ്ങൾ ഈമാതിരി പ്രസ്താവനകൾചെയ്യും. അതിന്റെ അർത്ഥം ശൈശവത്തിലും, യൗവനത്തിലും, എഴുപതാംവയസ്സിലും ഒരേവിധം ഇരിക്കുന്ന ഏതാണ്ടാണു നിങ്ങൾ എന്നാണ്. 'ഞാൻ ഉറങ്ങി, ഞാൻ സുഷുപ്തിയിൽ ലയിച്ചു' എന്നുംമറ്റും നിങ്ങൾ പറയുമ്പോൾ, ഈവിധം നിങ്ങൾ പ്രസ്താവിക്കുമ്പോൾ നിങ്ങളിൽ 'യഥാർത്ഥ ഞാൻ' ഉണ്ടെന്നും, അതു നിങ്ങളുടെ യഥാർത്ഥസത്തയാണെന്നും, അതു സ്വപ്നത്തിലും, സുഷുപ്തിയിലും ജാഗ്രത്തിലും എല്ലാം ഒരുപോലെയിരിക്കുന്നുവെന്നും വ്യക്തമാണ്. മോഹാലസ്യത്തിൽപെടുമ്പോഴും, കുളിക്കുമ്പോഴും, എഴുതുമ്പോഴുംഒക്കെ ഒരുപോലെയിരിക്കുന്ന ഏതാണ്ടു നിങ്ങളിൽ ഉണ്ട്, ചിന്തിച്ചുനോക്കുക! ആലോചിക്കുക! എല്ലാ പരിതഃസ്ഥിതികളിലും ഒരുപോലെ, യാതൊരു മാറ്റവുംവരാതെ, ഇന്നലെയും, ഇന്നും, എന്നും ഒന്നുപോലെയിരിക്കുന്ന ഏതാണ്ടല്ലയോ നിങ്ങൾ ? അങ്ങനെയാണെങ്കിൽ സ്വല്പംകൂടി ആലോചിക്കുക. നിങ്ങൾ ഉടനെ ഈശ്വരന്റെ മുമ്പിൽ ആനയിക്കപ്പെടും. നിങ്ങളെ തന്നത്താൻ അറിഞ്ഞ്, നിങ്ങളുടെ ശരിയായ മേൽവിലാസം കടലാസ്സിൽ എഴുതിയാൽ ഉടനെ ഈശ്വരൻ നിങ്ങളുടെ സമീപംവരും എന്നായിരുന്നല്ലോ വാഗ്ദത്തം.'

മാറ്റമില്ലാത്ത, സ്ഥിരമായ, ഒരിക്കലും ഉറക്കമില്ലാത്ത ഏതാണ്ടാണു താൻ സ്വയം എന്നു മനസ്സിലായതുകൊണ്ടു എല്ലാം മനസ്സിലാകുമെന്നു രാജകുമാരൻ ആഗ്രഹിച്ചിരുന്നു. എന്നാൽ അദ്ദേഹത്തിനു ഈശ്വരനെ അറിയുകയായിരുന്നു ആവശ്യം. അതിനാൽ രാമൻ അദ്ദേഹത്തോടു ചോദിച്ചു: 'സോദരാ! ശ്രദ്ധിച്ചുനോക്കുക. ഈ വൃക്ഷങ്ങൾ വളരുന്നല്ലോ. ഈ മരത്തിനെ വളർത്തുന്ന ശക്തിയും, ആ മരത്തിനെ വളർത്തുന്ന ശക്തിയും ഒന്നോ, പ്രത്യേകമോ ?' അദ്ദേഹം പറഞ്ഞു: 'പ്രത്യേകമല്ല. അതു രണ്ടും തീർച്ചയായും ഒരേശക്തിതന്നെ ആയിരിക്കണം.' ആട്ടേ! ഈ വൃക്ഷങ്ങളെല്ലാം വളർത്തുന്ന ശക്തിയും, മൃഗങ്ങളുടെ ശരീരങ്ങൾ വളർത്തുന്ന ശക്തിയും ഭിന്നങ്ങളാണോ ?' 'അല്ല; അല്ല; അവ ഒന്നുതന്നെയായിരിക്കണം.' 'അപ്പോൾ നക്ഷത്രങ്ങളെ ചലിപ്പിക്കുന്ന ശക്തിയും, നദികളെ പ്രവഹിപ്പിക്കുന്ന ശക്തിയും ഒന്നുതന്നെയോ ഭിന്നമോ ?' 'ഭിന്നമായിരിക്കാൻ ഇടയില്ല, ഒന്നുതന്നെ ആയിരിക്കണം.' ആട്ടേ! വൃക്ഷങ്ങളെ പോഷിപ്പിക്കുന്ന ഓജസ്സും, നിങ്ങളുടെ ശരീരവും രോമങ്ങളും വളർത്തുന്ന ചൈതന്യവും വെവ്വേറെയല്ലല്ലോ. നക്ഷത്രങ്ങളെ പ്രകാശിക്കാനും, കണ്ണുകളെ ഇമയ്ക്കാനും, എൻേറതെന്നു നിങ്ങൾ പറയുന്ന ആ ശരീരത്തിലെ രോമങ്ങളെ വളരാനും, ഓരോന്നിലും എല്ലാത്തിലും സിരകളിൽകൂടി രക്തസഞ്ചാരം ചെയ്യാനും ആയി പ്രവർത്തിപ്പിക്കുന്ന പ്രകൃതിയുടെ സാർവലൗകികചൈതന്യം, അതേ സാർവജനീനശക്തി, ദിവ്യശക്തി, അജ്ഞാതമായ ഓജസ്സ്, അതു ഒന്നുതന്നെയാണ്, നിശ്ചയം തന്നെ. അപ്പോൾ നിങ്ങളാരാണ് ? നിങ്ങളുടെ രോമങ്ങൾ വളർത്തുകയും, സിരകളിൽകൂടി രക്തസഞ്ചാരംചെയ്യിക്കയും, ഭക്ഷണം ദഹിപ്പിക്കയും എല്ലാം ചെയ്യുന്ന ശക്തിയല്ലയോ നിങ്ങൾ ? നിങ്ങൾ ആ ചൈതന്യമല്ലയോ ? മനസ്സിനും ബുദ്ധിക്കും അതീതമായ ആ ഓജസ്സുതന്നെയാണ് നിശ്ചയമായും നിങ്ങൾ. അങ്ങനെയാണെങ്കിൽ ബ്രഹ്മാണ്ഡത്തിലെ, സർവലോകത്തിലെയും, ശക്തികളെ ഭരിക്കുന്ന അതേ ഓജസ്സാണ്, അതേ ദിവ്യചൈതന്യമാണ് നിങ്ങൾ. അതേ ഈശ്വരൻ, അതേ അഗോചരശക്തി അതേവസ്തു, അതേ ചൈതന്യം, നിങ്ങൾ എന്തു പേരുപറഞ്ഞാലും വേണ്ടില്ല - അതേ ദിവ്യത്വം, എല്ലായിടത്തും നിറഞ്ഞിരിക്കുന്ന അഖിലത്വം, അതാണ് നിങ്ങൾ, നിങ്ങൾ അതാണ്. അതുതന്നെയാണ്. 'തത് ത്വം അസി'

രാജകുമാരൻ ആശ്ചര്യഭരിതനായി. അദ്ദേഹം പറഞ്ഞു: 'ഹാ! എനിക്കു യഥാർത്ഥമായി വാസ്തവമായി ഈശ്വരനെ അറിയാൻ മോഹമുണ്ടായിരുന്നു. ഈശ്വരൻ എന്താണെന്നു ഞാൻ ചോദിച്ചു. എന്നാൽ എൻെറ സ്വന്തസത്ത - സ്വന്തചൈതന്യം യഥാർത്ഥാത്മാവുതന്നെയാണ് ഈശ്വരൻ എന്നു ഞാനിപ്പോൾ കാണുന്നു. ഞാൻ എന്താണു ചോദിച്ചുകൊണ്ടിരുന്നത് ? ഞാൻ എന്തബദ്ധമാണു ചോദിച്ചത് ? എന്ത് വിഡ്ഢിത്തമാണ് പറഞ്ഞത് ! എനിക്കെന്നെത്തന്നെ അറിയാനേ ഉണ്ടാ

യിരുന്നുള്ളൂ. ഞാൻ ആരാണെന്നു അറിയേണ്ടതുമാത്രമേ ഉണ്ടായിരുന്നുള്ളൂ. അതറിഞ്ഞപ്പോൾ ഈശ്വരനെയും അറിഞ്ഞുകഴിഞ്ഞു. ഇങ്ങനെ ഈശ്വരൻ അറിയപ്പെട്ടു.'

ഈ പരമാർത്ഥം അനുഭവപ്പെടുത്താനുള്ള മാർഗ്ഗത്തിൽ ഒരേ ഒരു വിഷമമേ ഉള്ളൂ. ജനങ്ങൾ കുഞ്ഞുങ്ങളെപ്പോലെ പെരുമാറുന്നു എന്നുള്ളതാണ് ഈ ദുർഘടം. കുട്ടികൾക്കു ചിലപ്പോൾ ഒരു പ്രത്യേക പിഞ്ഞാണത്തോടു കൗതുകം തോന്നുന്നുവെന്നും, അങ്ങനെ അവർക്കു കൗതുകമുള്ള പിഞ്ഞാണത്തിലല്ലാതെ വേറെ ഏതു പിഞ്ഞാണത്തിൽ ഭക്ഷണം വിളമ്പിക്കൊടുത്താലും അവർ ഭക്ഷിക്കാതെ ശാഠ്യം പിടിക്കാറുണ്ടെന്നും നിങ്ങൾക്കറിയാമല്ലോ. 'ഞാൻ എൻെറ പിഞ്ഞാണത്തിലേ ഉണ്ണുകയുള്ളൂ. ഞാനെൻെറ പാത്രത്തിൽ ഉണ്ണും; വേറൊരു പാത്രത്തിലും എനിക്കു ചോറുവേണ്ട' എന്നിങ്ങനെ അവർ പറയും; അല്ലയോ കുഞ്ഞുങ്ങളേ! ആ ഒരു പിഞ്ഞാണം മാത്രമല്ല നിങ്ങളുടേതെന്നു കാണുവിൻ! വീട്ടിലെ സകല പിഞ്ഞാണങ്ങളും നിങ്ങളുടേതുതന്നെയാണ്. എല്ലാ സ്വർണ്ണപ്പാത്രങ്ങളും നിങ്ങളുടെ വകയാണ്; അല്ലെന്നു വിചാരിക്കുന്നതു തെറ്റാണ്. ഈ ലോകത്തിലെ ജനങ്ങൾ തന്നത്താനേ അറിയുമ്പോൾ യഥാർത്ഥാത്മാവു സർവശക്തനായ ഈശ്വരനും, അളവില്ലാത്ത ശക്തിയും ആണെന്നു കാണും. എന്നാൽ അവർക്കു ഈ പിഞ്ഞാണത്തോടു, ഈ തലയോടും തലച്ചോറിനോടും ഒരു പ്രത്യേക പ്രതിപത്തിവേണമെന്നുണ്ട്. തലച്ചോറിൽകൂടി ചെയ്തതു മാത്രമേ 'ഞാൻ' ചെയ്തതാകയുള്ളൂ പോലും! മനസ്സും ബുദ്ധിയും മുഖേന ചെയ്യപ്പെടുന്നത് എൻേറത്, മറ്റൊക്കെ വേറെ. മറ്റുള്ളതൊക്കെ 'ഞാൻ' നിഷേധിക്കും. ഈ ഒരു പ്രത്യേക പിഞ്ഞാണത്തിൽ കിട്ടിയതുമാത്രം എനിക്കു വേണം. ഇവിടെ സ്വാർത്ഥബുദ്ധി വന്നുചേരുന്നു. അവർക്കു സകലതും ഈ പിഞ്ഞാണംമുഖേന ചെയ്യണം. ഈ പിഞ്ഞാണത്തിനു മാഹാത്മ്യം ഉണ്ടാക്കണം. ഈ ചെറിയ കിണ്ണത്തിനു ചുറ്റും അവർക്കു സകലതും സഞ്ചയിക്കണം. ഈ പിഞ്ഞാണം സവിശേഷം തങ്ങൾതന്നെയെന്നവർ പറയുന്നു. ഈ പിഞ്ഞാണവും ആയി സാത്മ്യംപ്രാപിക്കാൻ അവർ ഉറച്ചിരിക്കുന്നു. എല്ലാ സ്വാർത്ഥത്തിൻെറയും, സങ്കടങ്ങളുടെയും, കഷ്ടതകളുടെയും കാരണം ഇതാണ്. ഈ വ്യാജമായ ചിന്ത കൈവെടിയുക! നിങ്ങളുടെ യഥാർത്ഥതത്ത്വം സർവസ്വവും ആണെന്നു ബോദ്ധ്യപ്പെടുക! സ്വാർത്ഥപരമായ അഹങ്കാരത്തിൻെറ ഉപരികടന്നുനില്ക്കുക. ഈ നിമിഷം നിങ്ങൾ സൗഭാഗ്യവാനായിത്തീരും. സർവലോകത്തോടും നിങ്ങൾ ഒന്നാണ്. രാജകുമാരനു വന്ന തെറ്റുതന്നെയാണു സാധാരണക്കാർക്കും വരുന്നത്. ആ കുമാരനോടു രാമൻ ഒരു യുക്തിചോദ്യം ചോദിച്ചു. 'നിങ്ങളുടെ സ്ഥലം ഏത് ?' അദ്ദേഹത്തിൻെറ രാജ്യത്തെ തലസ്ഥാനത്തിൻെറ പേർ അദ്ദേഹം പറഞ്ഞു, 'ഇതാണെൻെറ സ്ഥലം' എന്നു അദ്ദേഹം പറഞ്ഞു. 'ഹാ! കുഞ്ഞേ! ആ തലസ്ഥാനനഗരം മാത്രമല്ലാ അങ്ങയ്ക്കുള്ളത്. രാജ്യം മുഴുവനും,

നാടെല്ലാം അവിടുത്തെ വകയാണ്. നിങ്ങൾ രാജ്യത്തിലെ തലസ്ഥാന മായ പ്രധാനപട്ടണത്തിൽ താമസിക്കുന്നു. ശരിതന്നെ! എന്നാൽ അങ്ങേ യ്ക്കതുമാത്രമല്ലാ ഉള്ളത്. രാജ്യമശേഷം അവിടുത്തേതാണ്. ഈ ഹൃദ യാവർജ്ജകമായ കാഴ്ചകളും, മനോഹര പ്രകൃതിസൗന്ദര്യവും, കേമ മായ ഹിമാലയൻപ്രകൃതിവിലാസങ്ങളും - ഇതൊക്കെ - നിങ്ങളുടെ വകയാണ്. ആ ചെറിയ പട്ടണം മാത്രമല്ല.'

ജനങ്ങളും ഇതേ അബദ്ധം പ്രവർത്തിക്കുന്നു. നിങ്ങളുടെ യഥാർത്ഥ ചൈതന്യമായ ആത്മാവിൻെറ തലസ്ഥാനനഗരമാണു ബുദ്ധി അഥവാ തലച്ചോറു എന്നു പറയാം. അതുമാത്രം തൻേറതാണെന്നു അവകാശ പ്പെടാനും, ശേഷമുള്ളതെല്ലാം നിഷേധിക്കാനും നിങ്ങൾക്കവകാശമില്ല. മസ്തിഷ്കത്തിൻെറയും, മനസ്സിൻെറയും, ബുദ്ധിയുടെയും ഈ ചെറു രാജധാനിമാത്രമാണു നിങ്ങളുടേതെന്നു പറയാൻ പാടില്ല. വിശാലമായ ലോകം അശേഷം, സർവലോകവും നിങ്ങളുടേതാണ്. സൂര്യന്മാരും, നക്ഷ ത്രങ്ങളും, ചന്ദ്രന്മാരും, ഭൂമിയും, ഗ്രഹങ്ങളും, ആകാശഗംഗയും എല്ലാം നിങ്ങളുടേതത്രെ. ഇതു സാക്ഷാത്ക്കരിക്കുക, അനുഭവപ്പെടുത്തുക! നിങ്ങളുടെ ജന്മാവകാശം പുനഃസമ്പാദിക്കുക! എല്ലാ സങ്കടങ്ങളും കഷ്ടതയും അപ്പോൾ അവസാനിക്കും.

ജനങ്ങൾ സ്വാതന്ത്ര്യത്തെക്കുറിച്ചു പറയുന്നു. അവർ മോക്ഷത്തെ പ്പറ്റി സംസാരിക്കുന്നു. നിങ്ങളെ ബന്ധിക്കുന്നതു എന്താണെന്നു ആദ്യമേ ചിന്തിക്കുക! നിങ്ങൾക്കു സ്വാതന്ത്ര്യം വേണമെങ്കിൽ മോചനം ലഭിക്കണ മെങ്കിൽ നിങ്ങളുടെ കെട്ടിനു കാരണമെന്തെന്നു ആദ്യം അറിയണം. ഇത് ഒരു കടംകഥയിൽ പറയപ്പെട്ടിരിക്കുന്ന വാനരത്തെപ്പോലെയാണ്. ഇൻഡ്യയിൽ കുരങ്ങിനെ പിടിക്കുന്നത് ഒരു വിചിത്രമാതിരി വിദ്യകൊ ണ്ടാണ്. കഴുത്തിനു വട്ടംകുറഞ്ഞ ഒരു കുടം മണ്ണിൽ കുഴിച്ചുവയ്ക്കും; കുരങ്ങുകൾക്കു വളരെ കൊതിതോന്നിക്കുന്ന കായ്കളും മറ്റു ഭക്ഷ്യ ങ്ങളും കുടത്തിനകത്തു ഇട്ടിരിക്കും. കുരങ്ങുകൾവന്നു വാവട്ടംകുറഞ്ഞ കുടത്തിനുള്ളിൽ കൈകടത്തുന്നു. കൈനിറയെ കായ്കളും മറ്റും ബല മായി പിടിക്കുന്നു. മുഷ്ടി അപ്പോൾ വളരെ വലുതാകും. അതിനാൽ കൈ തിരിയെ എടുക്കാൻ പാടില്ലാതെവരും. കുരങ്ങവിടെത്തന്നെ കിടക്കും. ഇങ്ങനെ കുരങ്ങിനെ പിടിക്കുന്നു, കുരങ്ങിനു പോകാൻ നിവൃത്തിയില്ല. അത്ഭുതകരമായ, വിശേഷമായ ഈ സൂത്രംകൊണ്ടാണ് അവിടെ കുര ങ്ങിനെ പിടിക്കുന്നത്.

നിങ്ങളെ ബന്ധനത്തിൽ പെടുത്തിയിരിക്കുന്നത് - നിങ്ങളുടെ ബന്ധനം - എന്താണെന്നു നാം ആദ്യം ചോദിക്കുന്നു ? നിങ്ങൾ തന്നത്താൻ അടിമത്തത്തിലും ബന്ധനത്തിലും, കെട്ടുപാടിലും അകപ്പെടുത്തിവച്ചിരി ക്കയാണ്. ഇതാ! വിസ്താരമേറിയ ലോകം മുഴവനും! മഹത്തും മനോ ഹരവും ആയ ഒരു വനം അശേഷം! ഈ മുഴുലോകമാകുന്ന ഗംഭീരാ

രണ്യത്തിൽ ഒരു വാവട്ടം ഹ്രസ്വമായ പാത്രം ഇരിക്കുന്നു. ആ ഹ്രസ്വ പാത്രം എന്താണ് ? നിങ്ങളുടെ തലച്ചോറ്, ചെറിയ തലച്ചോറ്, ഹ്രസ്വ മായ കഴുത്താണത്. ഇതിനകത്തു കുറെ കായ്കൾ ഉണ്ട്. ജനങ്ങൾ ആ കായ്കൾ കയ്യിൽ അടക്കിവച്ചിരിക്കുന്നു. ഈ തലച്ചോറിൻെറ, ബുദ്ധി യുടെ ഏജൻസിമുഖേന ചെയ്യപ്പെടുന്നതെല്ലാം തങ്ങളുടെ സ്വന്തം എന്നു അവ കാശപ്പെടുന്നു. 'ഞാൻ മനസ്സാണ്' എന്നു എല്ലാവരും ചിന്തിക്കുന്നു, പറയുന്നു. ഓരോരുത്തരും അവരവരുടെ മനസ്സുമായി ഐക്യപ്പെട്ടു കാണപ്പെടുന്നു. 'ഞാൻ മനസ്സാണ്, ഞാൻ ബുദ്ധിയാണ്' ഇങ്ങനെ വിചാ രിക്കുന്നു. ഹ്രസ്വമായ പാത്രത്തിലെ കായ്കൾ ബലമായിക്കയറിപ്പിടിച്ചി രിക്കുന്നു. അതാണ് നിങ്ങൾ അടിമകളായി, ബദ്ധരായിപ്പോയത്. സങ്കട ങ്ങൾക്കും, ഭയങ്ങൾക്കും, പലവിധ ഉപദ്രവങ്ങൾക്കും, മോഹങ്ങൾക്കും എല്ലാം നിങ്ങൾ അടിമകളായത് ഇങ്ങനെയാണ്. അതാണു നിങ്ങളെ ബന്ധിക്കുന്നത്. ലോകത്തിലെ സകല കഷ്ടതകൾക്കും നിദാനം ഇതാ ണ്. നിങ്ങൾക്കു മുക്തിവേണമെങ്കിൽ, നിങ്ങൾക്കു സ്വാതന്ത്ര്യം, വിടു തൽ ആവശ്യമാണെങ്കിൽ, പിടിവിട്ടുകളയുക. കൈ സ്വതന്ത്രമായിട്ടെടു ക്കുക. വനം മുഴുവനും നിങ്ങളുടേതാണ്. നിങ്ങൾക്കു മരങ്ങൾ തോറും ചാടിച്ചാടി നടക്കാം; നിങ്ങളുടെ സ്വന്തംവകയായ കാട്ടിലുള്ള സകല പഴ ങ്ങളും, കായ്കനികളും സ്വച്ഛന്ദം നിങ്ങൾക്കും തിന്നാം. ലോകമെല്ലാം നിങ്ങളുടെ വകയാണ്. സ്വാർത്ഥപരമായ അജ്ഞാനം ദൂരെ ത്യജിക്കുക! അപ്പോൾ നിങ്ങൾ മുക്തൻ തന്നെ. നിങ്ങൾ നിങ്ങളുടെ സ്വന്തം രക്ഷിതാ വാണ്.

# 5

## സത്യത്തിൻെറ മാർഗ്ഗം

ഇന്നത്തെ പ്രസംഗവിഷയം 'സത്യത്തിൻെറ മാർഗ്ഗം' എന്നാണ്. എന്നാൽ വേദാന്തവീക്ഷണകോണത്തിൽനിന്നു നോക്കിയാൽ ഈ പേര് തെറ്റാണ്; 'സത്യത്തിലേയ്ക്കുള്ള വഴി' അഥവാ 'സത്യത്തിൻെറ മാർഗ്ഗം' എന്നു പറയുന്നത് പൂർവാപരവിരുദ്ധമായ കാര്യമാണ്. സത്യം ദൂരസ്ഥമല്ല. അപ്പോൾ അതിലേയ്ക്ക് എങ്ങനെ ഒരു വഴിയുണ്ടാകാം ? സത്യം നിങ്ങൾ തന്നെയാണ്; നിങ്ങൾ മുമ്പേതന്നെ, അതിൽ ആണ്; മാത്രമല്ല, നിങ്ങൾ സത്യമാണ്; നിങ്ങൾതന്നെ അതാണ്. അതിനാൽ 'സത്യത്തിലേയ്ക്കുള്ള വഴി' എന്ന വാക്കുകൾ ഉപയോഗിക്കുന്നത് തെറ്റാണ്. ഈശ്വരബോധം - ഈശ്വരസാക്ഷാൽക്കാരം, മേൽസമ്പാദിക്കാനുള്ള ഒരു കാര്യമല്ല; അത് പ്രാപിക്കപ്പെടേണ്ടതായ ഒന്നല്ല; അത് ഇനി ചെയ്യേണ്ട ഒരു സംഗതിയല്ല; അത് മുമ്പേതന്നെ ചെയ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നു. നിങ്ങൾ മുമ്പേതന്നെ അതാണ്. നിങ്ങളെ ബന്ധിച്ചുവച്ചിരിക്കുന്ന കാമങ്ങളായ വലയങ്ങളിൽ കൂടി നിങ്ങൾ പൊട്ടിപ്പുറത്തുവരണം; നിങ്ങൾ ചെയ്തതിൻെറ പ്രതികടം ചെയ്തു പുറത്തുവരണം. അത്രമാത്രം. അനുലോമാർത്ഥത്തിൽ നിങ്ങൾക്കൊന്നും ചെയ്യാനില്ല; ഈശ്വരപ്രാപ്തിക്ക്. നിങ്ങൾക്ക് ഒരു ജയിൽമുറി നിർമ്മിച്ചുതന്ന പ്രവൃത്തികൾക്ക് നിങ്ങൾ മറുകൃതി - പരിഹാരം ചെയ്യണം, അത്രമാത്രം. അപ്പോൾ നിങ്ങൾ മുമ്പേതന്നെ ഈശ്വരനാണ്; സത്യത്തിൻെറ മൂർത്തീഭാവം മാത്രമാണ്. എന്നാൽ മുൻചെയ്യപ്പെട്ടതിൻെറ പരിഹാരംചെയ്യുക ചിലർക്ക് വളരെ കഠിനപ്രയത്നമാണ്; ഇങ്ങനെ'സത്യത്തിലേയ്ക്കുള്ള വഴി'യെ സംബന്ധിച്ച് - മറുകൃതി ചെയ്യാനുള്ള പദ്ധതിയെക്കുറിച്ച് - നമുക്ക് അല്പം ചർച്ചചെയ്യാം. നിങ്ങളെ ബന്ധിക്കുന്ന വലകളെ ഇല്ലായ്മ ചെയ്യാൻ കുറെ ശ്രമമുണ്ട്. ഈ വലകൾ - ശൃംഖലകൾ - ബന്ധങ്ങൾ - നിങ്ങളെ ബന്ധിക്കുന്ന ഇവ എന്താണ് ? സത്യം എന്നും ഒരുപോലെ നില്ക്കുന്നു. നിങ്ങളുടെ ആസക്തികളും, സ്നേഹങ്ങളും വിരോധങ്ങളും, നിങ്ങളുടെ സർവകാമങ്ങളും ആണ് ഈ ശൃംഖലകളും ബന്ധനങ്ങളും. ഇവ നിങ്ങളെ ബന്ധിക്കുന്നു. ഈശ്വരനെ ദർശിക്കാൻ ഇവ നിങ്ങളെ അനുവദിക്കുന്നില്ല. ഇവയാണ് നിങ്ങളുടെ ജയിൽ. നിങ്ങളുടെ ആശകൾ നിങ്ങളെ ബന്ധിക്കുന്നു. നിങ്ങൾക്കു രണ്ട് യജമാനന്മാരെ സേവിക്കാൻ തരമില്ല. ക്രിസ്ത്യൻബൈബിൾ അനുസരിച്ച് മാമൻ എന്ന

പിശാച് ധനസമ്പത്തിനെ പ്രതിനിധീകരിക്കുന്നു. മാമനെയും (ധനദുർ ദ്ദേവത) ഈശ്വരനെയും ഒരേസമയം പരിചരിക്കാവതല്ല. നിങ്ങൾക്ക് മാംസത്തിൻെറ അടിമയും, അതേസമയം ജഗത്തിൻെറ നാഥനും ആയിരിക്കാൻ കഴിവില്ല. സത്യം സാക്ഷാൽക്കരിക്കുന്നത് ജഗത്തിൻെറ നായകനാകുകയാണ്. കാമങ്ങളെ താലോലിക്കുന്നതു മാംസവസ്തുക്കളായ ലൗകികവസ്തുക്കളുടെ അടിമത്തം, ബന്ധനം, പരിചാരകത്വം അംഗീകരിക്കുകയും ആണ്. ഓരോരുത്തർക്കും ക്രിസ്തുവാകാൻ ആഗ്രഹമുണ്ട്. എല്ലാവർക്കും സത്യം സാക്ഷാൽക്കരിക്കാനും, പ്രവാചകനും, ദീർഘദർശിയും ആകാനും മോഹമുണ്ട്. എന്നാൽ വളരെ കുറച്ചുപേരെ മതിയായ വിലകൊടുപ്പാൻ തയ്യാറുള്ളൂ.

കിഴക്കെ ഇൻഡ്യയിൽ വലിയ കായികവിദഗ്ദ്ധനും, ഗുസ്തിക്കാരനും ആയ ഒരുത്തൻ ഉണ്ടായിരുന്നു. തൻെറ കയ്യിന്മേൽ ഒരു സിംഹത്തിൻെറ രൂപം വരച്ചുണ്ടാക്കാൻ - പച്ചകുത്താൻ അയാൾ ഒരു ക്ഷുരകനോടാവശ്യപ്പെട്ടു. താൻ സിംഹ (ചിങ്ങം) രാശിയിൽ ജനിച്ചവനാകയാൽ സിംഹകലയുടെ ശരീരാധികാരം തനിക്കുണ്ടെന്നും, താൻ തന്മൂലം സിംഹത്തെപ്പോലെ ധീരനാണെന്നൂഹിക്കപ്പെടുന്നുവെന്നും അയാൾ പ്രസ്താവിച്ചു. ക്ഷുരകൻ സൂചിയെടുത്ത് കുറച്ചു കുത്തിത്തുടങ്ങിയപ്പോൾ ഗുസ്തിക്കാരന് അസഹ്യമായിത്തുടങ്ങി. അയാൾ ക്ഷുരകനോടു പറഞ്ഞു: 'നില്ല്! നില്ല്! നീയെന്താണ് ചെയ്യാൻപോകുന്നത് ?' താൻ സിംഹത്തിൻെറ വാൽ വരയ്ക്കാൻ തുടങ്ങുകയാണെന്ന് ക്ഷുരകൻ പ്രതിവദിച്ചു. വാസ്തവത്തിൽ ഈ വിദ്വാന് കുത്തലിൻെറ വേദന താങ്ങാൻവയ്യായിരുന്നു. എന്നാൽ വളരെ വിശേഷമായ ഒരു നാട്യത്തിൽ അയാൾ പറഞ്ഞു: 'പരിഷ്കാരികൾ അവരുടെ പട്ടികളുടെയും കുതിരകളുടെയും വാൽ മുറിച്ചുകളയുന്ന കാര്യം നിനക്കറിഞ്ഞുകൂടയോ ? അതുപോലെ വാലില്ലാത്ത സിംഹമാണ് വളരെ ബലമുള്ള സിംഹം. നീയെന്തിന് സിംഹത്തിൻെറ വാൽ ഉണ്ടാക്കുന്നു ? വാൽ ആവശ്യമില്ല.' ക്ഷുരകൻ പറഞ്ഞു: 'ശരി ഞാൻ വാലുണ്ടാക്കുന്നില്ല; മറ്റു ഭാഗങ്ങൾ ഉണ്ടാക്കാം.' ക്ഷുരകൻ വീണ്ടും സൂചിയെടുത്ത് ത്വക്കിൽ കുത്തിത്തുടങ്ങി. ഗുസ്തിക്കാരന് അതും സഹിക്കാൻ വയ്യാതായി. അയാൾ പിന്നെയും തടസ്സംചെയ്തുകൊണ്ട് പറഞ്ഞു: 'ഇനി നീയെന്താണ് ചെയ്യുന്നത് ?' 'ഞാൻ സിംഹത്തിൻെറ ചെവികൾ വരയ്ക്കുന്നു' എന്നു ക്ഷുരകൻ പറഞ്ഞു. 'എടോ! ക്ഷുരകാ! ജനങ്ങൾ പട്ടികളുടെ ചെവി മുറിച്ചുകളയുകയാണ് പതിവ് എന്നുള്ള വിവരം നിനക്കറിഞ്ഞുകൂടെയോ ? ചെവിയില്ലാത്ത സിംഹമാണ് ഒന്നാന്തരം എന്ന് നിനക്കറിയരുതോ ?' ക്ഷുരകൻ കുറേക്കഴിഞ്ഞ് സൂചിയെടുത്ത് പിന്നെയും കുത്തിത്തുടങ്ങി. അയാൾക്കു സഹിക്കാൻ മേലാതെ കായികാഭ്യാസി വീണ്ടും തടസ്സംപറഞ്ഞു: 'ക്ഷുരകാ! നീ എന്താണ് ഇപ്പോൾ ചെയ്യുന്നത് ?' 'ഞാനിപ്പോൾ സിംഹത്തിൻെറ വയറുണ്ടാക്കാൻ ഭാവിക്കുന്നു.' അപ്പോൾ അഭ്യാസി പറഞ്ഞു: 'നീ

നമ്മുടെ കവിതകൾ - ഇൻഡ്ധ്യൻ കവികൾ എഴുതിയിട്ടുള്ള വർണ്ണനകൾ വായിച്ചിട്ടില്ലേ ? സിംഹങ്ങൾക്ക് വളരെ ലഘുവായ, ഒട്ടിയ, പേരിനുമാത്രമുള്ള വയറാണെന്നാണ് അവർ നിശ്ചയിച്ചിട്ടുള്ളത്. നീ അതുകൊണ്ട് സിംഹത്തിൻെറ വയറ് വരയ്ക്കേണ്ട.' ക്ഷുരകൻ ഉടനെ അവൻറ ചായങ്ങളും സൂചികളും ഒക്കെ ദൂരെയെറിഞ്ഞ് ദേഷ്യപ്പെട്ട് തൻെറ മുമ്പിൽ നിന്നുപോകാൻ ഗുസ്തിക്കാരനോടു പറഞ്ഞു.

സിംഹരാശിയുടെ ലഗ്നത്തിൽ - അധികാരത്തിൽ ജനിച്ചവനാണെന്ന് പ്രതിജ്ഞചെയ്യുന്ന ഒരു മനുഷ്യൻ, വലിയ ഗുസ്തിക്കാരനും കായികാഭ്യാസിയും ആണെന്ന് നടിക്കുന്ന ഒരു മനുഷ്യൻ! താൻ ഒരു സിംഹമാണെന്ന് ജല്പിക്കുന്ന ഒരു മനുഷ്യൻ! ശരീരത്തിൽ സിംഹങ്ങളുണ്ടാക്കാൻ അയാൾക്ക് വലിയ കൊതിയാണ്! എന്നാൽ ആ ധീരന് ഒരു സൂചിയുടെ കുത്ത് താങ്ങാൻപാടില്ല! ദൈവത്തെ കാണണമെന്നും, വേദാന്തം അനുഭവിക്കണമെന്നും, ഈ ക്ഷണംകൊണ്ട് സമസ്തസത്യവും അറിയണമെന്നും, ഈ സെക്കൻറിൽ സർവവും സാധിക്കണമെന്നും, അരനിമിഷത്തിൽ ക്രിസ്തുവാകണമെന്നും ആവശ്യപ്പെടുന്ന ബഹുഭൂരിപക്ഷം ജനങ്ങളും ഇങ്ങനെയുള്ളവരാണ്. സമയം വരുമ്പോൾ, സത്യമാകുന്ന സിംഹത്തിനെ അവരുടെ ആത്മാവിൽ വരയ്ക്കാൻ തുടങ്ങുമ്പോൾ, അവരുടെ അസ്തിത്വത്തിൽ ചരിത്രമാകുന്ന സിംഹത്തെ വരയ്ക്കാൻ തുടങ്ങുമ്പോൾ, അവർക്ക് കുത്തുകൾ - കുത്തുന്നതുപോലെയുള്ള തോന്നൽ - സഹിക്കാൻ നിവൃത്തിയില്ല; അവർ സന്ദേഹപ്പെടുന്നു 'വില ഞാൻ കൊടുക്കയില്ല; എന്നാൽ സാധനം എനിക്കു കിട്ടുകയുംവേണം.'

സത്യത്തെ പ്രാപിക്കാനും, ഈശ്വരനെ ലഭിക്കാനും, നിങ്ങളുടെ പ്രിയതരങ്ങളായ ആവശ്യങ്ങളും, മമതകളും ഛേദിച്ചുകളയണം; നിങ്ങളുടെ പ്രത്യേക വിശ്വാസമൗഢ്യങ്ങളും, വെറുപ്പുകളും മായിച്ചുകളയണം. നിങ്ങളുടെ മുൻസമ്പാദ്യങ്ങളായ അഭിപ്രായങ്ങൾ ദൂരെയെറിയണം. സ്വതന്ത്രരാകണം. നിങ്ങളെ നികൃഷ്ടീകരിക്കുന്ന, അധഃപതിപ്പിക്കുന്ന, സകല മോഹങ്ങളിലുംനിന്ന് മോചിച്ച് പരിശുദ്ധനാകണം. വിലകൊടുക്കാതെ നിങ്ങൾക്ക് ഈശ്വരനെ പ്രാപിക്കാവതല്ല. നിങ്ങൾക്ക് നിങ്ങളുടെ ജന്മാവകാശം ലഭിക്കയില്ല. യേശുക്രിസ്തുവിൻെറ ഒരു പ്രസ്താവന; ബൈബിൾ: 'ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതരാണ്; എന്തെന്നാൽ അവർ ദൈവത്തെകാണും.' ഹൃദയശുദ്ധിയെന്നാൽ എന്താണ് ? ഹൃദയശുദ്ധിയെന്നാൽ മൈഥുനാസക്തിപാപങ്ങളെ പരിവർജ്ജിക്കുക മാത്രമല്ല; അതിന് ആ അർത്ഥവും കൂടുതലായി വളരെ വലിയ വേറെ അർത്ഥങ്ങളും ഉണ്ട്. നിങ്ങൾക്കിന്ന് ഈ വാക്കുകൾ രസിച്ചാലും ഇല്ലെങ്കിലും, ഒരു ദിവസം നിങ്ങൾക്കവ രസിക്കേണ്ടിവരും; ഇന്നോ നാളെയോ നിങ്ങളും ഇതേ തീരുമാനത്തിൽ എത്തിച്ചേരും. ആ തീരുമാനം എന്താണ് ? സകല മമതാബന്ധങ്ങളും - വീട്ടിനോടോ, വാച്ചിനോടോ, പട്ടിയോടോ, ഏതി

നോടെങ്കിലും, അച്ഛനോടോ, അമ്മയോടോ, കുഞ്ഞിനോടോ, ആരോടെങ്കിലും ആകട്ടെ - സത്യം പ്രാപിക്കൻ മോഹിക്കുന്ന ഈ ക്ഷണത്തിൽ സമസ്തസത്യവും കൈവശപ്പെടുത്താൻ ആവശ്യപ്പെടുന്ന, അത്യുന്നത മോഹങ്ങൾ ഉള്ള ഒരു മനുഷ്യന്, വ്യഭിചാരംപോലെ അധഃപതനഹേതുവാണ്. ലോകവിഷയങ്ങളുമായിട്ടുള്ള മുറുകിപ്പിടുത്തത്തിൽനിന്ന് നിങ്ങളെ മോചിപ്പിക്കുന്നതാണ് ഹൃദയപരിശുദ്ധി - ത്യാഗം. അതിനെക്കാൾ കുറഞ്ഞത് യാതൊന്നും അല്ല. ഹൃദയശുദ്ധിയെന്നാൽ അതാണ്. 'അനുഗൃഹീതരാണ് ഹൃദയശുദ്ധിയുള്ളവർ; എന്തെന്നാൽ അവർ ദൈവത്തെക്കാണും.' വീണ്ടും ബൈബിളിലെ ക്രിസ്തുശാസനം. ഈ പരിശുദ്ധി സമ്പാദിക്കുക; നിങ്ങൾ അപ്പോൾ ഈശ്വരനെ കാണുന്നതാണ്.

അറ്റ്ലാൻറായുടെ പഴയ പുരാണത്തിൽ ബഹുരസകരമായ ഒരു കഥയുണ്ട്. അറ്റ്ലാൻറായെ വിവാഹം ചെയ്യാൻ മോഹിച്ചുവരുന്നവരെല്ലാം അവളുമായിട്ട് ഒന്നു മത്സരിച്ചു ഓടേണ്ടതായിരുന്നു. ഓട്ടത്തിൽ ആർക്കും അവളെ പരാജയപ്പെടുത്താൻ കഴിഞ്ഞില്ല. എന്നാൽ ഒരുത്തൻ ജൂപ്പിറ്റർ എന്ന ദേവനുമായിട്ടാലോചിച്ച് അറ്റ്ലാൻറായെ മുൻകടന്ന് അവളെ വിവാഹം ചെയ്യാനുള്ള വിദ്യ ഗ്രഹിച്ചു. ഓടേണ്ടവഴിയിൽ ഇടയ്ക്കിടെ കനകനിർമ്മിതമായ ഇഷ്ടികകൾ ഇട്ടിരിക്കണമെന്നാണ് നിർദ്ദേശിച്ചത്. തൻെറ ഭക്തനു മറ്റുവിധത്തിൽ സഹായം ചെയ്യാൻ ഈ ദൈവത്തിനു കഴിഞ്ഞില്ല. ഈശ്വരനിൽനിന്നു കിട്ടിയിരുന്ന ഒരു വരംകൊണ്ട് ലോകത്തിലേയ്ക്കും ഏറ്റവും ബലവും, ഗതിവേഗതയും ഉള്ള ആളായിരുന്നു; അറ്റ്ലാൻറ. എന്നാൽ ജൂപ്പിറ്റർ എന്ന ആ ദൈവത്തിൻെറ ഭക്തൻ ഓട്ടത്തിൽ വഴിയിലെല്ലാം കനകഇഷ്ടിക വിതറിയിട്ട് തന്നോടുകൂടി ഓടാൻ അറ്റ്ലാൻറായെ വെല്ലുവിളിച്ചു. രണ്ടുപേരും ഓടിത്തുടങ്ങി. വഴിയിൽ സ്വർണ്ണക്കട്ടകൾ കിടക്കുന്നതുകണ്ട് അവൾ അവ പെറുക്കിയെടുക്കാൻ നിന്നു. അവൾ അതു പെറുക്കിക്കൊണ്ടിരുന്ന തക്കംനോക്കി ആ മനുഷ്യൻ അവൾക്കു മുമ്പിൽ കടന്നു. ഓട്ടം കഴിയാറായപ്പോഴേയ്ക്കും അറ്റ്ലാൻറായ്ക്കു വളരെ ഭാരിച്ച കനകക്കട്ടകൾ ഉണ്ടായി. അതെല്ലാം ചുമന്നുംകൊണ്ടുപോകയും, അയാളെ പിന്നിലാക്കുകയും രണ്ടുംകൂടെ പാടില്ലാതായി. ഒടുക്കം അയാൾ അവളെ തോല്പിച്ച് അവളെ കല്യാണം കഴിച്ചു. അതോടെ അവളെ മുൻകടന്ന് ഓടിതോല്പിച്ച മനുഷ്യന് തന്നെ അറ്റ്ലാൻറായെയും കനകക്കട്ടികളും കിട്ടി. അയാൾക്കു സകലതും ലബ്ധമായി.

നീതിയുടെയും, സത്യത്തിൻെറയും മാർഗ്ഗത്തിൽ ചവിട്ടുന്ന മിക്ക ആളുകളുടെയും സ്ഥിതി അറ്റ്ലാൻറയുടെ അവസ്ഥപോലെ തന്നെയാണ്. സത്യമാർഗ്ഗത്തിൽ ചരിക്കാൻ തുടങ്ങുമ്പോൾ ഉടനെ പലതരം നീചസമ്പത്തും, ലൗകികവശീകരണങ്ങളും നിങ്ങളുടെ ചുറ്റിലും വന്നുകൂടുന്നു. നിങ്ങളവ പെറുക്കാൻ കുനിയുന്നു, എന്നാൽ അങ്ങനെ ചെയ്യുന്ന

നിമിഷത്തിൽ - ഈ ലൗകികവിഷയങ്ങളും വശീകരണങ്ങളും ആസ്വദിക്കുമ്പോൾ, നിങ്ങൾ പുറകിൽ തള്ളപ്പെടുന്നു. നിങ്ങൾ ഓട്ടത്തിൽ തോല്ക്കുന്നു; മാർഗ്ഗം വിഷമമായി ഭവിക്കുന്നു. വിഷയാസക്തികളെയും, ഭൗതികത്വത്തെയുംകുറിച്ചു കരുതലോടുകൂടിയിരിക്കുകയും സത്യം പ്രാപിക്കയും ലൗകികസുഖങ്ങൾ അനുഭവിക്കുകയുംകൂടി തരമില്ല. സത്യത്തെ ആസ്വദിക്കുമ്പോൾ, ലൗകികഭോഗങ്ങൾ അനുഭവിക്കാൻ പിന്നെ സാധ്യമല്ലെന്നാണ് പഴഞ്ചൊല്ലു പറയുന്നത്. ലൗകികസുഖങ്ങൾ ആസ്വദിക്കുക; അപ്പോൾ സത്യം നിങ്ങളുടെ പിടിവിട്ടു നിങ്ങൾക്ക് മുമ്പേകടക്കും. രാമൻ ഇന്നു നിങ്ങളോടു പറയുന്നത് കേവലം സത്യമാണ്. വളരെ ജനങ്ങൾ രാമന്റെ അടുത്തുവന്ന് അവർക്കു സാക്ഷാത്ക്കാരം വേണമെന്നു വീണ്ടും വീണ്ടും പറയുന്നു. നിങ്ങൾക്കീക്ഷണം സാക്ഷാത്ക്കാരം ലഭിക്കും; മമത ഉപേക്ഷിക്കുക; അതേ സമയം ശത്രുതയും അസൂയയും പറിച്ചെറിയുക. അസൂയയെന്നാൽ എന്താണ് ? വിരോധമെന്നാൽ എന്ത് ? അതു തിരിച്ചുവയ്ക്കപ്പെട്ട ആസക്തിയാണ്. നാം ആരെയെങ്കിലും ദ്വേഷിക്കുന്നുവെങ്കിൽ അത് വേറെ ഏതിനോടോ നാം സക്തരായതുകൊണ്ട് ആണ്. മക്കളെയും, സഹോദരന്മാരെയും ഭർത്താക്കന്മാരെയും മറ്റും എങ്ങനെ ത്യജിക്കാമെന്നു ഇവിടെ നിങ്ങൾ ചോദിച്ചേക്കാം. ശരി. ഇതു നിങ്ങൾ സ്വയം നോക്കേണ്ട ഒരു കാര്യമാണ്. എങ്ങനെയെന്നും, ഏതുവഴിക്കെന്നും നിങ്ങൾതന്നെ കണ്ടുപിടിക്കണം. എന്നാൽ സത്യം അഥവാ ദൈവം നിങ്ങളുടെ അച്ഛനും അമ്മയും, ഭാര്യയും, പിതാമഹനും, ഗുരുവും, വീടും, വസ്തുക്കളും സകലതും ആകട്ടെ എന്നു വയ്ക്കേണ്ടത് ആണ് ആവശ്യം. സകല വസ്തുക്കളിൽനിന്നും മമത - സക്തി - വലിച്ചു നീക്കിക്കളയുക. ഒരേഒന്നിൽ ധ്യാനിക്കുക. ഒരുവസ്തു - ഒരുസത്യം - നിങ്ങളുടെ ഈശ്വരത്വം! പെട്ടെന്ന് അവിടെ നിങ്ങൾ സാക്ഷാത്ക്കാരം പ്രാപിക്കും.

പുരാതനഭാരതത്തിലെ ഒരു രാജാവിന്റെ ജീവിതത്തിൽ നിന്നു നമുക്കൊരു നല്ല ദൃഷ്ടാന്തം ഉണ്ട്. അദ്ദേഹം സത്യത്തിന്റെ പന്ഥാവിൽ ചരിച്ചിരുന്നു. തന്റെ ശരീരം മഞ്ഞുകട്ടിയിൽ ലയിപ്പിക്കുന്നതിനായി അദ്ദേഹം ഹിമാലയത്തിൽ കയറുകയായിരുന്നു. അദ്ദേഹം ഭാര്യയെയും, അനുജന്മാരെയും എല്ലാംകൊണ്ടാണ് ഹിമാലയത്തിന്റെ ശിഖരങ്ങളിൽ കയറിയത്. അദ്ദേഹം മുമ്പേനടന്നിരുന്നു; മൂത്തഅനുജൻ പുറകേ; അടുത്ത അനുജൻ അതിന്റെ പുറകേ, ഇങ്ങനെ അനുക്രമമായി നടന്നുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ഭാര്യയും പിന്നാലെ പൊയ്ക്കൊണ്ടിരുന്നു. അദ്ദേഹം തന്റെ മുഖം ലക്ഷ്യത്തിലേയ്ക്കുതന്നെ തിരിച്ച് സത്യത്തിൽ കണ്ണുറപ്പിച്ചു മുമ്പോട്ടു പോകയാണ്. അദ്ദേഹത്തെ പിന്തുടരാൻ കഴിയാതെ ഭാര്യ കരഞ്ഞുകൊണ്ട് ഉരുണ്ടുവീണു. അവൾ ക്ഷീണിച്ചു മരിക്കാൻ തുടങ്ങി. അപ്പോൾ രാജാവ് മുഖംതിരിച്ചു നോക്കിയില്ല. രാജാവ്

മുമ്പോട്ടു പ്രയാണം ചെയ്തു. കൂടെവരാൻ സഹോദരന്മാരോടു ആവശ്യ പ്പെട്ടു. കുറേദൂരം അനുജന്മാർ പുറകേപോയി. എന്നാൽ അപ്പോൾ ഇളയ അനുജൻ പോകാൻ നിവൃത്തിയില്ലാതെ അവശനായി. അയാൾ ക്ഷീണി ച്ചുവീഴാൻ ഭാവിച്ചു വിളിച്ചു പറഞ്ഞു: 'ജ്യേഷ്ഠാ! യുധിഷ്ഠിര! ഞാൻ മരിക്കുന്നു; എന്നെ രക്ഷിക്കുക!' യുധിഷ്ഠിരൻ ലക്ഷ്യത്തിൽനിന്നു കണ്ണു തിരിച്ചില്ല. അദ്ദേഹം മുമ്പോട്ടുതന്നെ പോയി. ഇങ്ങനെ സഹോദരന്മാ രെല്ലാം മരിച്ചുവീണു. എന്നാൽ യുധിഷ്ഠിരരാജാവ് ഒരടി തെറ്റുകയോ പുറംതിരിയുകയോ ചെയ്തില്ല. അദ്ദേഹം നേരെ ധർമ്മപഥത്തിൽ സഞ്ച രിച്ചു. യുധിഷ്ഠിരൻ ഉദ്ദിഷ്ടസ്ഥാനത്തു ചെന്നപ്പോൾ, സത്യം രൂപമെടു ത്തു സമീപത്തുവന്ന് സ്വർഗ്ഗത്തേയ്ക്കു കടക്കാമെന്നു ആജ്ഞാപിച്ചു. വലത്തുവശത്തു നോക്കിയപ്പോൾ അദ്ദേഹം ഒരു പട്ടിയെ അടുത്തുകണ്ടു. യുധിഷ്ഠിരൻ പറഞ്ഞു: 'അല്ലയോ! ഈശ്വരാ! എന്നെ ഉയർന്ന സ്വർഗ്ഗ ത്തിലേയ്ക്കു കടത്തണമെങ്കിൽ, ഈ പട്ടിയെക്കൂടി എന്റെ കൂടെ കടത്തി വിടണം; എന്റെകൂടെ അതും സ്വർഗ്ഗത്തുവരട്ടെ.' സത്യസ്വരൂപിയായ ഈശ്വരാവതാരം ഇങ്ങനെ മറുപടി പറഞ്ഞു: 'രാജാ യുധിഷ്ഠിര! അതു പാടില്ല. പട്ടി സ്വർഗ്ഗത്തിനു അർഹനല്ല. അതിന് ഇനിയും പല ജന്മങ്ങൾ കഴിഞ്ഞ് മനുഷ്യജന്മത്തിൽ എത്തി, നല്ല ജീവിതം നയിച്ച് പരിശുദ്ധനും, നിർമ്മലനും ആയിത്തീർന്നിട്ടേ സ്വർഗ്ഗപ്രവേശം കിട്ടുകയുള്ളൂ. നിങ്ങൾ ശരീരത്തോടെ സ്വർഗ്ഗത്തുവരാൻ യോഗ്യനാണ്. പട്ടി അങ്ങനെയല്ല.' യുധിഷ്ഠിരരാജാവ് പറഞ്ഞു: 'ഹേ! സത്യമേ! ഈശ്വരാ! ഞാൻ ഇവിടെ വന്നത് നിനക്കുവേണ്ടിയാണ്; സ്വർഗ്ഗത്തിനോ, പറുദീസായ്ക്കോവേണ്ടി യല്ല. എന്നെ ഉയർന്ന പറുദീസായിൽ കൊണ്ടുപോയി, സിംഹാസന ത്തിൽ ഇരുത്തി മാനിക്കണമെങ്കിൽ ഈ പട്ടിയേയും കൂടി എടുക്കണം. എന്റെ ഭാര്യ എന്റെകൂടെ വന്നില്ല; വഴിയിൽ വീണുപോയി. അനുജ ന്മാരും വഴിക്കു വീണുപോയി. അവരെല്ലാം എന്നെ ത്യജിച്ചു. അവരെല്ലാം ദുർബ്ബലതയ്ക്കും, ദുരാകർഷണങ്ങൾക്കും വശപ്പെട്ടുതളർന്നു. എന്നാൽ ഈ പട്ടി എന്റെകൂടിത്തന്നെവന്നു. അതാണു ഈ പട്ടി. അത് എന്റെ സങ്കടങ്ങളുടെയും, കഷ്ടപ്പാടുകളുടെയും, മത്സരങ്ങളുടെയും, നിരാശത യുടെയും എല്ലാം പങ്കുംവഹിച്ച് എന്റെകൂടെ ക്ലേശിച്ചുവന്നു ഇതാ! ആ പട്ടി! അതിന് എന്റെ ബുദ്ധിമുട്ടുകളും, സങ്കടങ്ങളും പങ്കിട്ടുസഹിക്കാൻ കഴിയുമെങ്കിൽ, എന്റെ സ്വർഗ്ഗത്തിന്റെ അംശം അതിന് എന്തുകൊണ്ടു ലഭിക്കാൻ അവകാശമില്ല ? 'എന്നോടു തുല്യമായി ഈ പട്ടിക്കും സ്വർഗ്ഗം ലഭിക്കാൻ സൗകര്യമില്ലാത്തപക്ഷം ഞാനും സ്വർഗ്ഗത്തേയ്ക്കു പ്രവേശി ക്കയില്ല. എന്റെകൂടെ പട്ടിയെക്കൂടി എടുക്കാത്തപക്ഷം സ്വർഗ്ഗംകൊണ്ടു എനിക്കു പ്രയോജനമില്ല.' 'എനിക്കുമാത്രം സ്വർഗ്ഗാനുഭൂതി തരുകയും, എന്റെകൂടെ കഷ്ടപ്പെട്ട ഈ പട്ടിക്കു എന്റെ സുഖത്തിന്റെ പങ്കു കൊടുക്കാതിരിക്കയും ചെയ്യുന്നത് ന്യായമല്ല. ഇത് സത്യത്തിനോ, ദൈവ ത്തിനോ യോഗ്യവുമല്ല.' ഈ സമയം ഈശ്വരൻ സ്വന്തരൂപത്തിൽ പ്രത്യ

ക്ഷപ്പെട്ടതായും, പട്ടി കേവലം പട്ടിയായിരുന്നില്ലെന്നും, അതു സർവ മഹത്വത്തിലുള്ള സർവശക്തനായ പ്രഭുതന്നെയായിരുന്നുവെന്നും കഥ തുടരുന്നു; ആ രാജാവിനെ പരീക്ഷിക്കയായിരുന്നു, പരിശോധിക്കുക യായിരുന്നു. ഒടുക്കം പരീക്ഷയിൽ രാജാവു വിജയിയായി.

ഇങ്ങനെയാണ് സത്യത്തിൻെറ മാർഗ്ഗത്തിൽ ചരിക്കുന്നത്. നിങ്ങൾ ക്ക് പ്രിയപ്പെട്ടവരും, ബന്ധുക്കളും, നീതിമാർഗ്ഗത്തിൽക്കൂടി നിങ്ങളോ ടൊത്തുവരാത്തപക്ഷം അവർ പ്രിയപ്പെട്ടവരോ, ബന്ധുക്കളോ ആയി ഗണി ക്കരുത്. നേരെമറിച്ച് ഒരു പട്ടിയാണ് കൂടെ വരുന്നതെങ്കിൽ അതാണ് നിങ്ങൾക്കു പ്രിയപ്പെട്ടതും, സ്വന്തവും. അതിനാൽ ധർമ്മത്തിനു അനുകൂ ലികളായ സ്നേഹിതന്മാരെ തിരഞ്ഞെടുക്കയും പാപപ്രകൃതിക്കാരെ ഉപേക്ഷിക്കയും ചെയ്യണം. നിങ്ങളുടെ ദുഷ്യഭാഗങ്ങൾ വർദ്ധിച്ച് അവയെ അനുഭവിക്കാൻ തക്ക സ്നേഹിതന്മാരെ തിരഞ്ഞെടുക്കുകയാണെങ്കിൽ, നിങ്ങൾക്കു കഷ്ടതയും, നിരാശയും, അസഹ്യവേദനയുമാണ് അനുഭവ മുണ്ടാകുന്നത്.

ഷാം സ്തബ്രെസ് എന്ന ഒരു മനുഷ്യനെപ്പറ്റി പ്രസ്താവ്യമായ ഒരു സംഭവകഥ പറയപ്പെട്ടിരിക്കുന്നു. ഒരിക്കൽ ഏതോ ഒരു പ്രദർശനം - സർക്കസ്സോ മറ്റു കാഴ്ചയോ ആണെന്നു നമുക്കു പറയാം - സംബന്ധിച്ച് കുറേപ്പേർ അദ്ദേഹത്തിൻെറ മുമ്പിൽ ആഗതരായി. അവർ അവിടത്തെ രാജാവിൻെറ മുമ്പിൽ അവരുടെ കാഴ്ചകാണിച്ചപ്പോൾ അദ്ദേഹം സന്തോ ഷിച്ച് ആയിരം ഡോളർ അവർക്കു സമ്മാനിച്ചു. പിന്നീട് അദ്ദേഹം പശ്ചാത്തപിച്ചു. ദിവസംതോറും രാത്രിയിൽ ഇങ്ങനെ വെറും കാഴ്ച യ്ക്കായി ആയിരം ഡോളർ കൊടുക്കുന്നത് നഷ്ടമാണെന്ന് അദ്ദേഹം കരുതി. അതിനാൽ ആ ആയിരം ഡോളറും തിരികെ ഈടാക്കാൻ അ ദ്ദേഹം ഒരു സൂത്രം പ്രയോഗിച്ചു. അവരാരെങ്കിലും സിംഹത്തിൻെറ വേഷം കെട്ടി തൻെറ മുമ്പിൽ വരണമെന്നും, ആ സിംഹക്കാഴ്ച ഭംഗിയായിരു ന്നാൽ അവർക്കു വളരെ വലിയ സമ്മാനം കൊടുക്കാമെന്നും, തൃപ്തി കരമായില്ലെങ്കിൽ അവരുടെ സ്വത്തെല്ലാം അദ്ദേഹം കണ്ടുകെട്ടുമെന്നും ആജ്ഞാപിച്ചു. എന്നാൽ അവർക്കു സിംഹത്തിൻെറ വേഷംകെട്ടിക്കളി പരിചയമില്ലായിരുന്നു. അവർ ഒരു സിദ്ധനെ സമീപിച്ച് സങ്കടം ഉണർ ത്തിച്ചു. ദയവുതോന്നിയ ദിവ്യൻ അവർക്കുവേണ്ടി താൻ സിംഹവേഷം ധരിച്ചു രാജസദസ്സിൽ എത്താമെന്നും ഏറ്റു. ഇങ്ങനെ കഥ തടരുന്നു. അടുത്തനാൾ രാജാവും പരിവാരങ്ങളും വന്നുനിന്ന് ആരെങ്കിലും സിംഹ വേഷംകെട്ടി വരുന്നതു കാണ്മാൻ കാത്തുനില്ക്കവേ, പെട്ടെന്ന് ഇന്ദ്ര ജാലപ്രകടനംപോലെ ഒരു യഥാർത്ഥസിംഹം ഓടിവന്നു. ഈ സിംഹം ഉടനെ ഗർജ്ജിച്ചുതുടങ്ങി; രാജാവിൻെറ കുട്ടിയെപിടിച്ചു കഷണം കഷ ണമായി കീറിക്കളഞ്ഞു; വേറെ ഒരു കുട്ടിയെ പിടിച്ച് അതു ആകാശ ത്തേയ്ക്കു എറിഞ്ഞു. വാസ്തവത്തിൽ ഈശ്വരനും ദിവ്യനും ആയ ആ

മനുഷ്യനാണ് ഇതെന്നു പറയേണ്ടതില്ലല്ലോ. 'താൻ ഈ ചെറിയ ഹ്രസ്വ ശരീരം'ആണെന്നുള്ള ചിന്ത അദ്ദേഹത്തിൽനിന്നു തീരെ പോയിരുന്നു. താൻ ഒരു ഞൊടിയ്ക്കിടയിൽ ഒരു സിംഹമായി. (നിങ്ങൾ എന്തു ചിന്തിക്കുന്നുവോ അത് ആയിത്തീരുന്നു) നിങ്ങൾ നിങ്ങളുടെ ഈശ്വരത്വം - ദിവ്യത്വം - ചിന്തിക്കയും സാക്ഷാൽക്കരിക്കയും ചെയ്താൽ, നിങ്ങളുടെ ചിന്തകളും മോഹങ്ങളും സാധിക്കയും, ഉടൻ നിങ്ങൾ അവ പ്രാപിക്കയും ചെയ്യും. ഒരു സിംഹമായി വരണമെന്നുള്ള ധ്യാനം അദ്ദേഹത്തെ സിംഹമാക്കി. പ്രദർശനമെല്ലാം കഴിഞ്ഞു. കുട്ടികളെ കൊന്നുംവച്ചു മഹർഷി പൊയ്ക്കളഞ്ഞു. രാജാവ് വളരെ ക്ഷോഭിച്ചു; പരിവാരങ്ങളും കോപാകുലരായി. അവർക്ക് അദ്ദേഹത്തിൻെറമേൽ പ്രതിക്രിയ ചെയ്യണമെന്നു തോന്നി. അവർ അദ്ദേഹത്ത കണ്ടുപിടിച്ചു പറഞ്ഞു:'പ്രഭോ! ആ കുട്ടിയെ തിരിയെ ജീവിപ്പിക്കുക. കൊല്ലാമെങ്കിൽ അങ്ങേയ്ക്കതിനെ തിരിയെ ജീവിപ്പിക്കയും ചെയ്യാമല്ലോ.' ക്രിസ്തു മരിച്ചവരെ പുനർജ്ജീവിപ്പിച്ചതുപോലെ കുട്ടികളെ തിരിയെ ജീവിപ്പിക്കുവാൻ അവർ അദ്ദേഹത്തോടു ആവശ്യപ്പെട്ടു. 'കംബിയാസൻ അള്ളാ' (ഈശ്വരനാമത്തിൽ എഴുനേൽക്കുക; ഈശ്വരൻെറ മഹത്വത്തിൽ നടക്കുക, ജീവിക്കുക, തിരിയെ ജീവനിലേയ്ക്കു വരുക) എന്നു പറഞ്ഞു ജീവിപ്പിക്കാൻ അവർ പറഞ്ഞു. അതായത് ദൈവത്തിൻെറ നാമത്തിൽ മരിച്ച കുട്ടിയെ ജീവിപ്പിക്കണമെന്ന് അവർ ആവശ്യപ്പെട്ടു. മഹർഷി ചിരിച്ചുകൊണ്ടു പറഞ്ഞു: 'കംബിയാസൻ അള്ളാ' അതായത് 'ഈശ്വരൻെറ നാമത്തിൽ പുനർജ്ജീവിച്ചു വരുക' എന്നാൽ കുട്ടി ജീവിച്ചുവന്നില്ല. മഹാത്മാവു പറഞ്ഞു:'ദൈവത്തിൻെറ പേരിൽ കുഞ്ഞു ജീവിച്ചുവരുന്നില്ല.' തുടർന്ന് മഹർഷി പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു: 'കംബിയാസ്നി' അതായത്, എൻെറ ആജ്ഞകൊണ്ടു ജീവിക്കുക; എൻെറ കല്പനമൂലം ജീവനോടെ തിരിയെ വരുക.' ഇപ്പോൾ കുട്ടി തിരിയെ ജീവിച്ചു എഴുന്നേറ്റു. എന്നാൽ ചുറ്റുംനിന്ന ജനങ്ങൾക്കു ഇതു സഹിക്കാൻ കഴിഞ്ഞില്ല. അവർ പറഞ്ഞു:'ഇതാ! ഒരു നിരീശ്വരവാദി! പാഷണ്ഡൻ! അയാൾ മാന്യതയെല്ലാം തനിക്കുതന്നെ അവകാശപ്പെടുന്നു. അയാൾക്ക് ഈശ്വരനോടു തുല്യനാകണം. അയാളെ വച്ചേക്കാൻ പാടില്ല; അയാളെ വധിക്കണം; ജനങ്ങൾക്കു ജീവനോടെ അദ്ദേഹത്തിൻെറ തോൽ ഉരിയണമെന്നു മോഹമുണ്ടായി. കഥ തുടരുന്നു: അദ്ദേഹം പെട്ടെന്നു നഖങ്ങളെ തലയിൽ കുത്തിയിറക്കി മൃഗങ്ങളുടെ തോൽ ഉരിച്ചു വേർപെടുത്തുന്നതുപോലെ, നഖംകൊണ്ടു തൻെറ ചർമ്മം പൊളിച്ചുരിഞ്ഞെടുത്തു ഖണ്ഡിച്ച് ദൂരെയെറിഞ്ഞുകളഞ്ഞു. ആ സന്ദർഭത്തിൽ അദ്ദേഹം ചൊല്ലിയ ഒരു ഭംഗിയേറിയ ദീർഘമായ കവിതയുണ്ട് - ആ കവിതയുടെ, ഗാനത്തിൻെറ - ചുരുക്കം താഴെപ്പറയാം. അദ്ദേഹം തന്നത്താൻ സംബോധനചെയ്യുന്നു: 'ഹേ! ആത്മാവേ! (ഇന്ദ്രിയഭോഗങ്ങൾ) ഈ പ്രപഞ്ചത്തിലെ, ഈ ലോകത്തിലെ വിഷമെല്ലാം അമൃതമായിട്ടനുഭവിക്കുന്ന ഹേ! ആത്മാവേ! ഇതാ! ഈ ജനങ്ങൾ

ഏതാണ്ടു ആവശ്യപ്പെടുന്നു! ലോകം ചത്തശവം അല്ലാതെ വേറൊന്നു മല്ല. (ഇവിടെ ചത്തശവം എന്നാൽ ഇന്ദ്രിയസുഖങ്ങൾ എന്നർത്ഥം) പ്രാപഞ്ചികസുഖങ്ങൾ വെറും മൃതശരീരമല്ലാതെ വേറൊന്നുമല്ല. അവയ്ക്കു പുറകേ ഓടുന്ന ജനങ്ങൾ വെറും പട്ടികൾ മാത്രമാണ്. ഇവിടെ ഇതാ! ഈ പട്ടികൾ! അവർക്കീ മാംസം തിന്നാൻ കൊടുക്കുക. ഈ കഥ സത്യമോ, മിഥ്യയോ ആയിരിക്കാം. എന്നാൽ ആ കഥയുടെ ചൈതന്യം നിങ്ങൾ ഹൃദയത്തിൽ സൂക്ഷിക്കേണ്ടതാണ്.

ഇവിടെ സത്യം സാക്ഷാൽക്കരിപ്പാൻ, ധർമ്മപഥത്തിൽ സഞ്ചരിക്കുവാൻ സകല അനുരക്തിയും പരിവർജ്ജിക്കുക; ലൗകികമോഹങ്ങൾക്കും, സ്വാർത്ഥപ്രതിപത്തികൾക്കും മുകളിലേയ്ക്കുയരുക; പ്രാപഞ്ചികസക്തികളും, സ്വാർത്ഥാഭിലാഷങ്ങളും നിങ്ങളെ തൊടാതെ നിങ്ങൾ സ്വതന്ത്രരായാൽ, സത്യത്തെക്കുറിച്ചെന്തുപറയാം! ആ നിമിഷം നിങ്ങൾ സത്യംതന്നെയാണ്. ഈ കാമങ്ങളെ - മമത്വങ്ങളെ - പ്രേമങ്ങളെ - ദ്വേഷങ്ങളെ - സക്തികളെ നിങ്ങൾ ഉപേക്ഷിക്കുന്നക്ഷണത്തിൽ രാഗദ്വേഷങ്ങളിൽനിന്നും മുക്തനായി സമചിത്തനായി ഭവിക്കുമ്പോൾ, ആഗ്രഹവും, വസ്തുക്കളുമായിട്ടു ഇരുന്ന നിങ്ങളുടെ അംശങ്ങൾ പോകുമ്പോൾ, സ്വസ്ഥനായിട്ടിരിക്കുക. എന്നിട്ടു നിങ്ങളുടെ ഉള്ളിൽ ആരുണ്ടെന്നു ധ്യാനിച്ചുനോക്കുക. രോമങ്ങളെ വളർത്തുകയും, രക്തത്തെ നാഡികളിൽ സഞ്ചരിപ്പിക്കയും ചെയ്യുന്നതു നിങ്ങളുടെ സ്വന്തം ആത്മാവല്ലയോ ? ഈ ശരീരം ഉണ്ടാക്കിയത് നിങ്ങളുടെ സ്വന്തചൈതന്യമല്ലയോ? ഈ അത്ഭുതപ്രപഞ്ചവും നിങ്ങളുടെ കൈപ്പണിയത്രെ. ഏറ്റവും തീർച്ചയായി ഇതു നിങ്ങളുടെ സ്വന്ത സൃഷ്ടിയാണ്. ഇതു ഗൗനിക്കുക. നിങ്ങളിൽക്കൂടെ കേൾക്കുന്നതാര് ? നിങ്ങളുടെ സ്വന്തം ആത്മാവല്ലയോ ? നിങ്ങളിൽക്കൂടെ കാണുന്നതാര് ? നിങ്ങളുടെ സ്വന്തസത്തയല്ലയോ ? നിങ്ങളുടെ ധമനികളിൽക്കൂടെ രക്ത സഞ്ചാരം ചെയ്യിക്കുന്നതാര് ? നിങ്ങളുടെ സ്വന്തസത്തയല്ലയോ ? ഇത്തരം ആശ്ചര്യപ്രദമായ വസ്തുതകൾ നിങ്ങളുടെ ആത്മാവ് പ്രവർത്തിക്കുമെങ്കിൽ പ്രപഞ്ചമെല്ലാം നിങ്ങളുടെ സൃഷ്ടിയാണ്. അതു ഭാവനചെയ്തു സ്വന്തഈശ്വരത്വത്തിൽ ആനന്ദിക്കുക. നിങ്ങളുടെ ഉള്ളിൽനിന്ന് സുഖം ഉല്പാദിപ്പിക്കുക. നിങ്ങളുടെ സ്വന്തം ആത്മാവിൽനിന്നു സന്തുഷ്ടി അനുഭവിക്കുക. അസാധാരണ കാമങ്ങളും അനന്തമായ മോഹങ്ങളും പുറത്തെറിയുക. കുറെ നിമിഷങ്ങൾ നിങ്ങളിതുചെയ്താൽ, ആപാദചൂഡം നിങ്ങളുടെ മുഴുസത്തയും - ചൈതന്യവും - ജീവനും പ്രകാശമായി ഭവിക്കുന്നു. പ്രകാശം നിങ്ങളുടെ സ്വന്തസത്തയായിരിക്കുമ്പോൾ എന്തിനു പ്രകാശത്തിനു വേണ്ടി പ്രാർത്ഥിക്കുന്നു ? നിങ്ങൾ പെട്ടെന്നു പ്രകാശമായിത്തീരുന്നു. നിങ്ങളെ സമ്പൂർണ്ണമാക്കുക, കാമങ്ങളെയും, സക്തികളെയും ദൂരെക്കളയുക. ഈ ആകർഷണങ്ങളും വിരോധങ്ങളും ഉപേക്ഷിക്കുക. എന്തിനോടാണ് നിങ്ങൾ സക്തനായിരിക്കുന്നതെന്നു നോക്കുക. പേരിനോ, കീർ

ന്മാർ പറയുന്നു. വജ്രത്തിലും കരിയിലും ഉള്ള ഭിന്നതകൾ നാമവും രൂപവും കൊണ്ടുള്ള ഭേദങ്ങൾ മാത്രമാണ്. ഇതിനാണു ഹിന്ദുക്കൾ മായ എന്നു വിളിക്കുന്നത്. ഭിന്നതയെല്ലാം നാമരൂപങ്ങളിൽ മാത്രമാണ്.

അതുപോലെ, നന്മതിന്മകൾ തമ്മിലുള്ള വ്യത്യാസങ്ങളും മായ - നാമരൂപങ്ങൾ - മൂലമാണുണ്ടാകുന്നത്, വേറൊന്നുമല്ല. ഈ നാമരൂപങ്ങൾ യഥാർത്ഥമല്ല; എന്തെന്നാൽ അവ നീണ്ടുനില്ക്കുന്നില്ല. അവ അസത്യമാണ്; എന്നാൽ നാമവയെ ഒരിക്കൽ കാണുന്നു; പിന്നെയൊരിക്കൽ കാണാതെയിരിക്കുന്നു. പ്രപഞ്ചത്തിലെ സംഭവങ്ങളുടെ വൈവിദ്ധ്യം നാമരൂപങ്ങളുടെ നാനാത്വങ്ങളും, ഭിന്നതകളും, വ്യത്യാസങ്ങളും, ഘടനകളും മൂലം ഉണ്ടാകുന്നതാണ്. ഈ വ്യത്യാസങ്ങളും ഘടനാഭേദങ്ങളും എന്തുകാരണംകൊണ്ടുണ്ടാകുന്നു ? അവ ആഭ്യന്തരഭ്രമം - വ്യാമോഹം - മൂലമാണ്. ആഭ്യന്തരവ്യാമോഹം കാരണമുള്ള നാമരൂപങ്ങളിൽ കേവലനായ ഈശ്വരൻ പ്രകാശിക്കുന്നു. മായ എന്നു വിളിക്കപ്പെടുന്ന പ്രപഞ്ച ത്തിലെ നാമങ്ങളിലും രൂപങ്ങളിലും ഈശ്വരൻ പ്രതിഭാസിക്കുന്നു. ഇത് ആഭ്യന്തരവ്യാമോഹം മൂലമാണ്. അതിനും അപ്പുറത്തു കടക്കുക, നിങ്ങൾ അപ്പോൾ സർവസ്വവുമായിത്തീരുന്നു. സകലത്തിലും ഒരുപോലെ കാണുന്നവനാണ് കാണുന്നവൻ. *(ആത്മവത് സർവ ഭൂതാനി യഃ പശ്യതി സ പശ്യതി)* സമസ്തത്തിലും ഒന്നുപോലെ ഏകേശ്വരനെ കാണുന്നവൻ കണ്ണു തുറന്നുവച്ചിരിക്കുന്നു.

# 7

## പ്രപഞ്ചം എപ്പോൾ ആരംഭിച്ചു ?

'ലോകം എപ്പോൾ ആരംഭിച്ചു ?' എന്ന ചോദ്യം വന്നിരിക്കുന്നു. 'എപ്പോൾ' എന്നതിന്റെ നിർവചനം നോക്കുമ്പോൾ 'ഏതുകാലം ?' എന്നുള്ള അർത്ഥം നമുക്കു ലഭിക്കുന്നു. അപ്പോൾ ചോദ്യം 'ഏതുകാലത്തു ലോകം ആരംഭിച്ചു ?' എന്നായിത്തീരുന്നു. എന്നാൽ കാലം ഈ പ്രപഞ്ചത്തിന്റ ഒരംശം മാത്രമാകയാൽ അതിന്റെ അർത്ഥം കാലം ഏതു കാലത്തു തുടങ്ങി എന്നതാണ്. ഇതാണ് ചോദ്യത്തിന്റെ താല്പര്യം. ഈ രൂപത്തിൽ നോക്കുമ്പോൾ ചോദ്യം അസംബന്ധവും ആക്ഷേപകരവും ആകുന്നു. 'പ്രപഞ്ചം എവിടെ തുടങ്ങി ? സ്ഥലം എവിടെ ആരംഭിച്ചു ? ലോകം എങ്ങനെ ആരംഭിച്ചു ?' എന്ന ചോദ്യങ്ങളുമുണ്ട്. വല്ല ബുദ്ധിമാന്മാരും ഈ ചോദ്യങ്ങൾക്കെല്ലാം ഉത്തരം പറയാൻ ശ്രമിക്കട്ടെ. ഈ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടുപിടിക്കാൻ തങ്ങളുടെ സമയം ചെലവഴിക്കുന്ന ജനങ്ങൾ ഉണ്ട്. പക്ഷേ അതുകൊണ്ടെന്ത് ? അവർ കുറേദൂരം പോകുന്നു; പിന്നീടു തീരെ തുരന്നുകയറാൻ പാടില്ലാത്ത ഒരു കരിങ്കല്ലു ഭിത്തിയിൽ ചെന്നുമുട്ടി അവർ നില്ക്കുന്നു.

ഇപ്പോൾ ഇവിടെ എനിക്ക് ഒരു കൊടിൽ ഉണ്ടെന്നിരിക്കട്ടെ. അതിന് അതും ഇതും എല്ലാം പെറുക്കിയെടുക്കാം. എന്നാൽ അതിന് പുറം തിരിഞ്ഞ് അതിനെ പിടിച്ചു നിയന്ത്രിക്കുന്ന കൈകളെ പിടികൂടാൻ തരമില്ല. അതുപോലെ കാലം, സ്ഥലം, കാരണം എന്ന ത്രിത്വത്തിന് പ്രാപഞ്ചികസംഭവങ്ങളെ പിടിക്കാമെന്നല്ലാതെ അവയ്ക്കു പുറമേനില്ക്കുന്ന സത്തയെ പിടിക്കാൻ സാധിക്കയില്ല.

കണ്ണിൽ ദീനംപിടിച്ച നാലുപേരെ ഒരിക്കൽ ചികിത്സയ്ക്കായി ആശുപത്രിയിൽ കൊണ്ടുപോയി. ശസ്ത്രക്രിയ അവിടെവച്ചു ചെയ്താൽ ദീനം ഭേദപ്പെടുമെന്നായിരുന്നു അവരുടെ വിചാരം. ഇവർക്കു പ്രകൃത്യാതന്നെ തീരെ കാഴ്ചയില്ലായിരുന്നു. നാലിന്ദ്രിയങ്ങളേ അവർക്കു ശേഷിച്ചിരുന്നുള്ളൂ. ജന്നൽ കണ്ണാടിയുടെ നിറത്തെക്കുറിച്ചവർ തർക്കിക്കാൻ ആരംഭിച്ചു. ഒരാൾ പറഞ്ഞു: 'സർവകലാശാലയിൽ പഠിക്കുന്ന എന്റെ മകൻ ഇവിടെ വന്നിരുന്നു. അവൻ പറഞ്ഞു കണ്ണാടി മഞ്ഞയാണെന്ന്. അതു മഞ്ഞയായിരിക്കണം.' വേറൊരുവൻ പറഞ്ഞു: 'ഒരു മുനിസിപ്പൽ കമ്മീഷണർ ആയ എന്റെ മാതുലൻ ഇന്നാൾ ഇവിടെ വന്നപ്പോൾ

കണ്ണാടി ചുവപ്പാണെന്നു എന്നോടു പറഞ്ഞു. അദ്ദേഹം സമർത്ഥനാണ്. അദ്ദേഹത്തിനറിയാം.' മൂന്നാമൻ പറഞ്ഞു: 'യൂനിവേർസിറ്റി പ്രൊഫസ്സറായിരിക്കുന്ന എൻെറ ജ്യേഷ്ഠൻ എന്നെ കാണാൻവന്നപ്പോൾ പറഞ്ഞത് കണ്ണാടി പച്ചയാണെന്നാണ്. അദ്ദേഹത്തിനു തീർച്ചയായിട്ടും ഇതറിയാമല്ലോ.' ഇങ്ങനെ അവർ കണ്ണാടിയുടെ വർണ്ണത്തെപ്പറ്റി തർക്കം തുടങ്ങി. നിറം എന്തെന്നു കണ്ടുപിടിക്കാൻ അവർ തന്നത്താൻ പിന്നീടു ശ്രമിച്ചു തുടങ്ങി. ആദ്യം നാക്കുകൊണ്ടു നക്കിനോക്കി; രുചികൊണ്ടറിയാമെന്നു വിചാരിച്ചു. എന്നാൽ നിറം ആ വിദ്യകൊണ്ടറിയാൻ പാടില്ലല്ലോ. പിന്നെ അവർ കണ്ണാടിയിൽ കൊട്ടിനോക്കി; ശബ്ദം പരിശോധിച്ചു. പക്ഷേ അതു കൊണ്ടും നിറം തിരിച്ചറിയാൻ പറ്റുകയില്ല. മണ ത്തുനോക്കി; സ്പർശിച്ചു നോക്കി. എന്നിട്ടും, കഷ്ടമേ! അവരുടെ സ്പർശ, ഘ്രാണ, രസ, ശ്രവണ ശക്തികൾ കണ്ണാടിയുടെ വർണ്ണം കണ്ടുപിടിക്കാൻ പ്രയോജനപ്പെട്ടില്ല. അതുപോലെ നമ്മുടെ ഇന്ദ്രിയങ്ങൾ മുഖേന അവയ്ക്കപ്പുറത്തുള്ള അതിരറ്റതിനെ നമുക്കറിയാൻ സാധ്യമല്ല. അതു എത്ര മാത്രം അസാധ്യമാണെന്നുള്ളത് ഇപ്പോൾ നോക്കുക; സാധ്യമാകണമെങ്കിൽ അപരിമിതം പരിമിതത്തെക്കാൾ ചെറുതായിരിക്കണം ! എന്തസംബന്ധം ! പ്രാപഞ്ചിക സമഷ്ടിബോധം - ഈശ്വരബോധം - മുഖേനമാത്രമേ നാം അപരിമിതത്തെ അറിയുന്നുള്ളൂ. ഞാൻ ഒരു തീപ്പെട്ടിക്കോൽ കയ്യിലെടുക്കുന്നു. അതു കയ്യിനെക്കാൾ ചെറുതാണ്. പരിമേയമായത് അപരിമേയത്തെ ദർശിക്കുന്നില്ലെന്നുള്ളത് എങ്ങനെയെന്നു നിങ്ങൾ കാണുന്നുണ്ടോ ? ഇന്ദ്രിയാതീതമായതിനെ ഇന്ദ്രിയങ്ങൾക്കു ദർശിക്കാൻ കഴിവില്ല. അന്ധമനുഷ്യർ സ്വയം വർണ്ണംകണ്ടു ഗ്രഹിക്കാൻ സാധിക്കാതെ ജ്യേഷ്ഠൻ പറഞ്ഞതും, അമ്മാവൻ പറഞ്ഞതും എല്ലാം വിശ്വസിക്കുന്നതുപോലെ, നിങ്ങളുടെ ആത്മാവിനെ കാണ്മാൻ ബാഹ്യമായ യാതൊരു ശക്തിയെയും ആശ്രയിക്കരുത്. $H_2O$ ജലം ഉണ്ടാക്കുന്നു എന്ന് പറയപ്പെടുന്നു. ഞാൻ അത് അറിയുന്നോ ? ഇല്ല. സകല രസായനശാത്രജ്ഞന്മാർ പറഞ്ഞാലും ഞാനതറിയുന്നില്ല. ഞാൻ ഗവേഷണശാലയിൽ - ലാബറട്ടറിയിൽ പോയി സ്വയം പരീക്ഷിച്ചുനോക്കിയാലേ ഞാൻ അതു അറിയുന്നുള്ളൂ. അപ്പോൾ മാത്രമേ അത് എനിക്കൊരു വസ്തുതയാകുന്നുള്ളൂ. കൃഷ്ണനായാലും, ക്രിസ്തുവായാലും, ബുദ്ധനായാലും നിങ്ങളിൽനിന്നന്യമായ; ബാഹ്യമായ പ്രമാണം നിങ്ങൾക്കാശ്രയിക്കാവതല്ല. അതിനെ അറിയണമെങ്കിൽ നിങ്ങൾ തന്നത്താൻ അതു കണ്ടുപിടിച്ചു പരിശോധിച്ചറിയണം. ഒരു വലിയ പ്രാമാണികൻ, ഒരു പ്രൊഫസ്സർ കണ്ണാടി ചുവപ്പാണെന്നു പറഞ്ഞേക്കാം; എന്നാൽ അതറിയുന്നതിനു നിങ്ങൾതന്നെ അതു നേരിട്ടു കാണണം. ഒരു യുവാവു പറയുന്നു; 'എൻെറ അച്ഛനു നല്ല ദഹന ശക്തിയുണ്ട്. എനിക്കുവേണ്ടി അദ്ദേഹം ഭക്ഷണം ദഹിപ്പിക്കും.' അച്ഛനതു കഴിയുമോ ? ഇല്ല. മകൻ തൻെറ സ്വന്തഭക്ഷണം ദഹിപ്പിക്കണം. ലോകം അറിഞ്ഞിട്ടുള്ള ആ മഹാത്മാക്കളെയെല്ലാം ഞാൻ നമസ്കരിക്കുന്നു.

എന്നാൽ അവർക്കാർക്കും എൻെറ ഭക്ഷണം എനിക്കുവേണ്ടി ദഹിപ്പിക്കാവതല്ല. അതു ഞാൻ തന്നെ ചെയ്യണം. ഈശ്വരനുമായുള്ള ഏകാവസ്ഥ അവർക്കെന്നെ ബോദ്ധ്യപ്പെടുത്താവതല്ല; ഞാൻ സ്വയം അതു ബോധ്യപ്പെടുത്തണം. സമഷ്ടിപ്രാപഞ്ചികബോധംകൊണ്ടുമാത്രമേ നമുക്കു സത്യം അറിയാവൂ. ഇതു ഞാൻ പിന്നീടു നിങ്ങളോടുപറയാം.

അജ്ഞാനിയും സ്വതന്ത്രചിന്തകനും 'ഞാൻ തന്നെ ഗവേഷണം ചെയ്തുനോക്കും' എന്നു പറയുന്നു. എത്രദൂരം അവർ പോകുമെന്നു നമുക്കു കാണാം. വെളിച്ചം തീപ്പെട്ടിക്കോലിലുണ്ടെന്നു പറയും. അതിനാൽ അവർ അതു കഷണംകഷണമാക്കി മുറിച്ചുനോക്കുന്നു. എന്നാൽ വെളിച്ചം കാണുകയില്ല. അവരതിനെപ്പിന്നെ പൊടിച്ചുനോക്കുന്നു. എന്നിട്ടും വെളിച്ചം കാണുകയില്ല. ജീവൻ ഈ ശരീരത്തിൽ ഉണ്ടെന്നു പറയുന്നു. അവർ ശരീരം എടുത്തു കഷണമാക്കി കീറുന്നു. ജീവൻ കാണപ്പെടുകയില്ല. അസ്ഥികൾ ചൂർണ്ണീകരിക്കുന്നു; അവിടെയും ജീവൻ കാണുകയില്ല. അവർ ചെന്നിടത്തോളം അതു ശരിതന്നെ. എന്നാൽ അവർ ഇനിയും സമഷ്ടി പ്രാപഞ്ചികബോധം വളർത്തിയിട്ടില്ല. വെറും സ്ഥാനികമായ സ്വന്തം ബോധമാണ് അപരമിയേത്തെ അറിവാൻ അവർ ഉപയോഗിച്ചത്. എന്നാൽ ഈ തരത്തിൽ അതിനെ അറിയാൻ അവർക്കു സാധ്യമല്ലെന്നുള്ളതു സുവ്യക്തമാണ്. വെറും യുക്തിപ്രയോഗംകൊണ്ടു നമുക്കു ആ അപരിമേയത്തെ പ്രാപിക്കാമോ എന്നും, അങ്ങനെ ഒരു അപരിമേയമുണ്ടെന്ന് അറിയാമോ എന്നും നമുക്കിനി നോക്കാം. എന്നാൽ അതെന്താണെന്നു നമുക്കു പറയാൻ പാടില്ല. പുറകിൽ, നിന്നൊരുത്തൻ വന്ന് എൻെറ കണ്ണുപൊത്തിക്കളയുന്നതുപോലെ, ആരോ ഉണ്ടെന്ന് എനിക്കറിയാം. എന്നാൽ അതൊരു സ്നേഹിതനായിരിക്കണമെന്നും അറിയാം. എന്തെന്നാൽ അന്യന്മാരാരും അങ്ങനെ ചെയ്യാൻ സ്വാതന്ത്ര്യം കാണിക്കുകയില്ല. എന്നാൽ അതാരെന്നുപറയാൻ എനിക്കു പാടില്ല. ഒരു പന്ത് ഭിത്തിയിലേയ്ക്ക് എറിയുന്നതുപോലെയാണത്. പന്തു ഭിത്തിയിൽ കൊള്ളും; എന്നാൽ തിരിച്ചു ചാടും. യുക്തി അപരിമേയത്തിൽ ചുഴിഞ്ഞു കയറുകയില്ല. അപരിമേയത്തെ അറിവാൻ കഴിഞ്ഞാൽ, ഐക്യത്തിനു പകരം ഉടനെ ദ്വൈതാവസ്ഥ സ്ഥാപിക്കപ്പെ ടുകയായി. ജ്ഞാതാവോ, ജ്ഞേയമോ അപരിമേയമാകയില്ല. എന്നാൽ പ്രാപഞ്ചികസമഷ്ടിബോധംകൊണ്ടു സാർവലൗകികത്വം സ്ഥാപിക്കപ്പെടാം.

ഈ പ്രാപഞ്ചികബോധത്തെപ്പറ്റി ഇനി ചിന്തിക്കാം. ആദ്യം ഞാൻ ശിശുക്കളുടെ സ്ഥിതിയെപ്പറ്റി അല്പം പറയാം. ഒരു ശിശുവിന് പ്രാപഞ്ചികബോധമില്ല, അതിനു പ്രാദേശിക ബോധവുമില്ല. ഇതാ! ഈ ചെറിയ കൊച്ചുകുഞ്ഞ് ? അതിനെന്ത് അറിയാം ? അത് അതിനെപ്പറ്റിത്തന്നെ അറിയുന്നതുവരെ നാം അതിനോടു സംസാരിക്കാതെയിരിക്കുമോ ? ഇല്ല. കുട്ടി വളരെ ചെറുതായിരിക്കുമ്പോൾ അതിനു ഒരു പേർകൊടുക്കപ്പെ

ടുന്നു. ജോണി എന്നാണെന്നിരിക്കട്ടെ. മാതാപിതാക്കന്മാർ അതിനെ ഈ പേരു പറഞ്ഞു വിളിക്കുന്നു; അവർ അതിനോടു സംസാരിക്കയും പല കാര്യങ്ങളും പറയുകയും ചെയ്യുന്നു; 'എത്ര ഓമനയാണ് ! സുന്ദരിയാണ് ! പ്രിയപ്പെട്ടതാണ് !' എന്നെല്ലാം പറയുന്നു. അമ്മയെയും അച്ഛനെയുംപറ്റി അവർ അതിനോടു പറയുന്നു. ഇനി കുഞ്ഞു കുറെ വളർന്നു കളിപ്രായമാകുമ്പോൾ, അതു ശബ്ദമുണ്ടാക്കിത്തുടങ്ങും, ആ ശബ്ദമുണ്ടാക്കുന്നതും നിരർത്ഥകമായിത്തോന്നപ്പെടും. 'അമ്മ, അച്ഛൻ' എന്നതു വളരെ പ്രാവശ്യം കേട്ടുകേട്ട് കുഞ്ഞ് ഈ ശബ്ദങ്ങൾ ഉച്ചരിക്കാൻ തുടങ്ങും. അപ്പോൾ അമ്മ അച്ഛനോടു പറയുന്നു: 'ഹാ! കഞ്ഞ് അങ്ങയെ വിളിക്കുന്നു' അത് 'അച്ഛാ!' എന്നുച്ചരിക്കുമ്പോൾ അച്ഛൻ 'ഇവിടെ വാ!' എന്ന് അതിനെ വിളിക്കുന്നു. അതിൻെറ അർത്ഥം കുട്ടി അറിയുന്നോ ? ഇല്ല. അച്ഛൻെറ കൈനീട്ടലും, പ്രോത്സാഹനവുംകൊണ്ടു മാത്രമേ കുട്ടിക്കു താൻ അങ്ങോട്ടു പോകാനാണു അച്ഛൻ വിളിക്കുന്നതെന്നു അറിയാവൂ. ഇങ്ങനെ വ്യക്തിത്വബോധം വളരുന്നത് അത് ജീവിക്കുന്നതാരോടുകൂടിയോ അവരോടുള്ള സംസർഗ്ഗംമൂലമാണെന്നു നാം കാണുന്നു. അതുകൊണ്ട് സമഷ്ടിപ്രാപഞ്ചികബോധം വളരണമെങ്കിൽ അതുള്ളവരും, തങ്ങളുടെ ഈശ്വരത്വം അനുഭവിക്കുന്നവരും ആയ ജനങ്ങളോടു സംസർഗ്ഗം ചെയ്യണം. ദുഃഖം അധികമുള്ളവരോടു സമ്പർക്കം ചെയ്താൽ മാത്രം നിങ്ങൾഖേദാകുലരാകുന്നു; വളരെ ആഹ്ലാദവും ഉത്സാഹവും ഉള്ളവരോടു പെരുമാറിയാൽ നിങ്ങൾ ഉല്ലാസവാൻ ആയിത്തീരുന്നു; അതുപോലെ സംസർഗ്ഗംകൊണ്ട് ഈ ബോധം വിജൃംഭിക്കും. ഈ സംസർഗ്ഗം പ്രകൃതിയോടുകൂടിയോ, ജ്ഞാനികളോടുകൂടിയോ, ജ്ഞാനികളുടെ ഗ്രന്ഥങ്ങളുമായോ എന്നുള്ളത് അത്ര പ്രധാനമല്ല. എന്നാൽ സമ്പർക്കം അതിനെ അകത്തു ഉത്തേജിപ്പിക്കുന്നു, ഉജ്വലിപ്പിക്കുന്നു. കുട്ടി 'ജോണി'യാകുന്നതുവരെ മാതാവ് അതിനെ 'ജോണി, ജോണി' എന്നു വിളിക്കുന്നു. അത് അതുപോലെ ഒരു 'വില്ലി' ആയിരുന്നേയ്ക്കാമായിരുന്നു. അങ്ങനെയല്ലയോ ? മൂന്നോ നാലോ കുട്ടികൾ ഒരു മുറിയിൽ കിടന്നുറങ്ങിയിരുന്നേയ്ക്കാം. ജോണിയെ വിളിക്കുന്നു; ജോണി വിളി കേൾക്കുന്നു. 'വില്ലി' അല്ല വിളികേൾക്കുന്നത്. ഉറക്കെവിളിച്ചാലും 'വില്ലി' ഉണരുന്നില്ല. അയാളെയല്ലല്ലൊ വിളിച്ചത്.

ആത്മാവിനോട് ഐക്യംപ്രാപിച്ചവനോട് ഒരുമൂടു പുല്ലെങ്കിലും സൃഷ്ടിക്കാൻ ഒരുത്തൻ ആവശ്യപ്പെടുന്നത് അജ്ഞാനംമൂലമാണ്. ചോദ്യകർത്താവു പറയും: 'ഇവിടെ നോക്കൂ! നീ തന്നത്താൻ ഈശ്വരനെന്നു വിളിക്കുന്നു. നിനക്കെന്തുചെയ്യാൻ കഴിയും ? ഈശ്വരൻ ലോകമുണ്ടാക്കി, നിനക്കൊരു പുല്ലുപോലും ഉണ്ടാക്കാൻ കഴിവില്ല. എന്നിട്ടും നീ ഈശ്വരൻ ആണുപോലും! ഞാൻ കാണട്ടെ ? നിനക്കെന്തുചെയ്യാം ?' യേശുവിനെ ഇങ്ങനെ പരീക്ഷിച്ചില്ലേ ? മലയിൽനിന്നു ചാടാൻ ഉത്സാഹിപ്പിച്ച

സാത്താൻെറ ശകാരങ്ങളെ അദ്ദേഹം ശ്രദ്ധിച്ചില്ല; പക്ഷേ, അദ്ദേഹം ഇങ്ങനെ മറുപടിപറഞ്ഞു: 'നീ എൻെറ പുറകിൽ പോകുക.' ശക്തിയെല്ലാം അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ ഒരു അവിശ്വാസിക്കായി അദ്ദേഹം എന്തിന് അതു ചെയ്യണം ? സംശയാലുക്കളെക്കൊണ്ടു വിശ്വസിപ്പിക്കാൻ കോടാനുകോടി അത്ഭുതക്രിയകൾക്കും ശക്തിയില്ല അവൻ പ്രാപഞ്ചികബോധം ഉണ്ടാകാതെ ആത്മാവിനെ അറിയുകയില്ല. 'ഞാൻ ഈശ്വരനാണ്' എന്നു ഞാൻ പറയുമ്പോൾ ഞാൻ എന്താണ് വിവക്ഷിക്കുന്നത് ? ഈ ചെറുവ്യക്തി - ശരീരം - 'പ്രാദേശികസത്ത' - ഇതിനെയാണോ ? അല്ല, അതല്ല. ഈ മനസ്സിനെയാണോ ? അല്ല, അതുമല്ല, അത് ഇതുപോലെയാണ്. ഒരു മനുഷ്യൻ എം ഏ ക്കാരനാണെന്നും, ഡിഗ്രി സമ്പാദിച്ചുവെന്നും ഊഹിക്കുക. അയാൾ ഒരു രാജാവാണെന്നും, രാജപട്ടം നേടിയെന്നുംകൂടി ഊഹിക്കുക. അവ വ്യക്തിത്വത്തിനു ബാഹ്യമായ അന്യമായ എതാണ്ടൊന്നാണ്. ചേർത്തുകെട്ടിയ ഏതാണ്ട് ഒന്നുപോലെയാണ്. അതുപോലെ, പാമ്പു കറുത്തതാണെന്നു എനിക്കുപറയാം. കറുപ്പു പാമ്പല്ല, പാമ്പിൻെറ ഒരു പ്രത്യേകഗുണമാണ്. എന്നാൽ പാമ്പു കയറാണ് എന്നു ഞാൻ പറയുമ്പോൾ, അതു തീരെ ഭിന്നമായ ഒരു പ്രസ്താവനയത്രെ. ഞാൻ ഒരു രാജാവാണ് - ഇവിടെ രാജാവു എന്നത് ഒരു പദവി - ഒരു സ്ഥാനം അത്രെ. എന്നാൽ 'ഞാൻ ഈശ്വരനാണ്' എന്നു ഞാൻ പറയുന്നു. ഇതിൻെറ താല്പര്യം ഈ ചെറിയ അഹങ്കാരം - വ്യക്തിസത്തയാണ്. 'ഞാൻ' എന്നല്ല. കയറു പാമ്പാണെന്നു പറയുന്നതിനെക്കാൾ കൂടുതൽ അതിനു അർത്ഥമൊന്നുമില്ല. അത് ഒരു വ്യാമോഹമാണ്. നിങ്ങളുടെ അജ്ഞാനത്തിൽ കയറു പാമ്പാണെന്നു കരുതിപ്പോയി; എന്നാൽ അതു സത്യമല്ലായിരുന്നു. അതു യഥാർത്ഥത്തിൽ ഒരു കയറായിരുന്നു. അതുപോലെ ഈ വ്യക്തിത്വം ഒരു വ്യാമോഹം. ഞാൻ ഈശ്വരൻ - ഈശ്വരൻമാത്രം അത്രെ; സനാതനനായ കേവലൻ; സർവസ്വവും; യാതൊരു തുല്യത്വവും എതിരും ഇല്ലാത്തവൻ.

ഇതു കുറെക്കൂടി വിശദമാക്കാം.ഇതാ! ഇവിടെ നമുക്കു രണ്ടു തരംഗങ്ങൾ കാണാം. ഓരോന്നിലുമുള്ള ജലം ഭിന്നമാണോ ? അല്ല. ജലം ഒന്നേ ഒന്നുതന്നെയാണ്. സമസ്തസമുദ്രത്തിലുമുള്ള ജലം ഒന്നുതന്നെയാണ്. ഇവിടെ ഒരു രൂപവും അവിടെ ഒരു രൂപവും ഉണ്ട്. ഓരോന്നിലും ഉള്ള ആത്മാവ് ഭിന്നനാണോ ? അല്ല. കേവലമായ ഒന്നു സർവവും ആണ്. അത് അദ്വയനാണ്. ഈ ശരീരങ്ങളെല്ലാം ആത്മാവിൻെറ ശരീരങ്ങളാണ്. എല്ലാം എൻേറത്; ഭേദമില്ല. പല ഭാഷകളിൽ വെളിച്ചത്തിനു പലപേരുകളും പറയപ്പെടുന്നു. ഇംഗ്ലീഷിൽ 'Light' എന്നു പറയും; ജർമ്മനിൽ 'Licht' എന്നും മറ്റും. എല്ലാത്തിൻെറയും അർത്ഥം വെളിച്ചം എന്നുതന്നെ. അങ്ങനെയല്ലേ ? പ്രകാശം ഒന്നേഒന്നുതന്നെ. പല പേരുപറഞ്ഞാലും കാര്യം ഒന്നുതന്നെ; പേരുവ്യത്യാസംകൊണ്ട് ആത്മാവിനു മാറ്റമില്ല.

അതു സർവസ്വവും ആയിരിക്കണം. ഈ ശരീരം തുടർച്ചയായ ഒരു ശരീരം അത്രെ. കൈമാത്രം പ്രത്യേകം ജീവിക്കാൻ നിശ്ചയിച്ചാലുള്ള കഥ എന്തായിരിക്കും ? 'ഞാനാണ് വേലചെയ്തു ഭക്ഷണമുണ്ടാക്കുന്നത്; ഞാൻ സമ്പാദിക്കുന്നതെല്ലാം എനിക്കുതന്നെ വേണം' എന്നു കൈ പറഞ്ഞാൽ എങ്ങനെ ? അസംബന്ധം! അല്ലയോ ? ഒരു കടന്നൽ അതിൽ കുത്തിയാൽ നീരും വേദനയും ഉണ്ടാകും. എന്നാൽ കൈ വെട്ടിക്കളഞ്ഞാൽ അനുസ്യൂതമായ വേദനയും സങ്കടവും ഉണ്ടാകും. എന്തെന്നാൽ അത് എല്ലാത്തിൻെറയുമാണ്. അതിനാൽ ആമാശയം ഭക്ഷണം പചിക്കുമ്പോൾ, കൈകൾക്കും അവയുടെ വീതം പോഷണംലഭിക്കും. സകലതും ഒന്നിച്ചു പണിയെടുക്കും. അതുപോലെയാണ്, നാം സർവസ്വത്തിൽ നിന്നു നമ്മെ സ്വയം ഖണ്ഡിച്ചു വേർതിരിച്ചാൽ; നാം കഷ്ടപ്പെട്ടു കഷ്ടപ്പെട്ടു പ്രാപഞ്ചികത്വം പ്രാപിക്കുന്നതുവരെ വിഷമിക്കും. ഈ പ്രവൃത്തിയിൽ ശാന്തികിട്ടുകയില്ല. ആ പ്രാപഞ്ചികബോധം വർദ്ധിക്കുമ്പോൾ സകല ശരീരങ്ങളും പരസ്പരാശ്രിതങ്ങളാണെന്നും, എൻേറതാണെന്ന പ്രത്യേകതകളൊന്നും ഇല്ലെന്നും നാം കാണുന്നു.

ഒരിക്കൽ ഒരു സന്യാസി ഒരു പൊൻവേലക്കാരൻെറഅടുത്തു പോയിപ്പറഞ്ഞു: 'നിൻെറ ഒന്നാന്തരം മോതിരം കൊണ്ടുവരൂ. അത് ഈശ്വരൻെറ വിരലിൽ ഇടൂ.' ചെരുപ്പുകുത്തിയുടെ അടുത്തു പോയിപ്പറഞ്ഞു: 'ഏറ്റവും നല്ല ചെരിപ്പുകൊണ്ടുവന്നു ദൈവത്തിൻെറ കാലിൽ ഇടുക.' പിന്നെ തയ്യൽക്കാരൻെറ സമീപത്തുപോയി ഈശ്വരൻെറ ശരീരത്തിൽ ഒന്നാന്തരം കുപ്പായം ഇടാൻപറഞ്ഞു. തൻെറ ശരീരത്തെയാണ് അദ്ദേഹം സൂചിപ്പിച്ചത്. ജനങ്ങൾ ഇതുകേട്ട് അദ്ദേഹം നാസ്തികനാണെന്നു വിചാരിച്ചു പറഞ്ഞു: 'അവനെ ഓടിക്കുക; അവനെ പിടിച്ചുകെട്ടുക!' അവർ കൂകി ബഹളംകൂട്ടിത്തുടങ്ങി. അവർ സ്വാമിയെ കൊണ്ടുപോകുംമുമ്പ് സ്വാമി തനിക്കു കുറച്ചു പറയാനുണ്ടെന്നും ജയിലിൽ അടയ്ക്കപ്പെടുംമുമ്പേ തനിക്കതു അറിയിക്കാനാഗ്രഹമുണ്ടെന്നുംപറഞ്ഞു. അദ്ദേഹം അവരോടു പറഞ്ഞു: 'ഇതാരുടെ ലോകമാണ് ?' അവർ ഉത്തരംപറഞ്ഞു: 'ഈശ്വരൻെറ ലോകം.' 'നക്ഷത്രങ്ങളും സൂര്യനും ആരുടെയാണ് ?' 'ഈശ്വരൻെറ.' 'ഈ നിലംപുരയിടങ്ങളും അവയിലുള്ളതും ആരുടേത് ?' 'ഈശ്വരൻേറത്.' 'നിങ്ങളെല്ലാം ഇതു വിശ്വസിക്കുന്നോ ?' അവർ പറഞ്ഞു: 'തീർച്ചയായും അതു സത്യമാണ്.' 'അദ്ദേഹം ഉടനെ ചോദിച്ചു : 'ഇതാരുടെ ശരീരമാണ് ?' അവർ പറഞ്ഞു: 'ഈശ്വരൻെറ.' 'ആരുടെ കാലുകൾ ?' 'ഈശ്വരൻെറ.' 'ആരുടെ വിരൽ ?' 'ഈശ്വരൻെറ.' എന്നായിരുന്നു. അവരുടെ മറുപടികൾ - യുക്തിവാദംകൊണ്ടുതന്നെ, താൻ അവിടെ പറഞ്ഞതു ശരിയാണെന്ന് അദ്ദേഹം അവരെ ബോധ്യപ്പെടുത്തി. അവർക്കൊന്നും ചെയ്യാൻ കഴിഞ്ഞില്ല അവർ അജ്ഞന്മാരായിരുന്നു. സ്വാമി നോക്കിയതുപോലെ അത്ര അഗാധമായിട്ടവർ നോക്കിയില്ല.

ഇൻഡ്യയിൽ ഒരാൾ മരിക്കുമ്പോൾ, അയാൾ ശരീരം ത്യജിക്കുന്നു എന്നു പറയപ്പെടുന്നു. ഇവിടെയാകട്ടെ അവൻ ആത്മാവിനെ ത്യജിക്കുന്നു എന്നു പറയപ്പെടുന്നു. അവിടത്തെ പറച്ചിലാണ് കൂടുതൽ ശരിയായി ട്ടുള്ളത്. എന്തെന്നാൽ ആത്മാവു ശരീരത്തെ അപേക്ഷിച്ച് ഒരു ഭിന്ന വസ്തുവാണെന്നുവരുന്നു. ഇവർ ഇങ്ങനെയും പറയാറുണ്ട്: 'ശ്വാസം അവനിൽ നിന്നുപോയി.' ഒരിക്കൽ മൂന്നുപേർ ഒന്നിച്ചിരുന്നു മദ്യപാനം ചെയ്തുകൊണ്ടിരുന്നു. അവർ ധാരാളംകുടിച്ചു. എല്ലാവർക്കും നല്ലവണ്ണം മത്തുപിടിച്ചു. ഒരാൾ പറഞ്ഞു: 'നമുക്കൊരു ചെറിയ തീറ്റികൂടിത്തിന്നാം.' അതിനായിട്ടവർ ഇറച്ചിക്കും മറ്റു സാധനങ്ങൾക്കും ആളയച്ചു. നല്ലവണ്ണം ഒന്നു രസിക്കാൻ അവർ തീർച്ചയാക്കി. ആൾ പോയപ്പോൾ അവരിൽ ഒരുത്തനു ഒരു വല്ലായ്മതോന്നി. കൂട്ടുകാരനോടു പറഞ്ഞു: 'അയ്യോ! എന്നിൽനിന്നു ശ്വാസം ഇതാപോകുന്നു.' കൂട്ടുകാരൻ പറഞ്ഞു: 'ഇല്ല; ഇല്ല. ശ്വാസം നിന്നിൽ നിന്നുപോകയില്ല.' ശ്വാസംപോകാതിരിപ്പാൻ അയാൾ ദീനക്കാരൻെറ മൂക്കു പൊത്തിപ്പിടിച്ചു. ചെവിയുംപൊത്തി, വായും അടച്ചുവച്ചു. ശ്വാസം അതിനകത്തുതന്നെ വയ്ക്കാനാണ് ഇങ്ങ നെ ചെയ്തത്. എന്നാൽ ഇതുകൊണ്ട് എന്തുഫലമാണുണ്ടാകുക എന്നു നമുക്കു നല്ലവണ്ണം അറിയാമല്ലൊ. അവർ സത്യം മനസ്സിലാക്കിയില്ല. അവരുടെ പ്രവൃത്തിയുടെ ദുഷ്ഫലം അവർ മനസ്സിലാക്കിയില്ല.

ശ്രീകൃഷ്ണൻ ഒരിക്കൽ ഒരു സദ്യനടത്താൻ നിശ്ചയിച്ചു. മന്ത്രി മാരെയെല്ലാം ക്ഷണിച്ചു. എന്നാൽ തൻെറ പ്രിയതമയായ രാധയെ ക്ഷണി ച്ചില്ല. പ്രധാനമന്ത്രി അവൾക്കുകൂടി ക്ഷണം അയയ്ക്കണമെന്നു കൃഷ്ണ നോടു നിർബ്ബന്ധിച്ചു. അദ്ദേഹം അതിനു സമ്മതിച്ചില്ല; വേണ്ടെന്നുപറ ഞ്ഞു. എന്നാൽ മന്ത്രി ഇതു വകവച്ചില്ല. കൃഷ്ണൻ നടത്തുന്ന സദ്യയുടെ വിവരം മന്ത്രി രാധയോടു പോയിപ്പറഞ്ഞു ക്ഷണിച്ചു. അവൾ പറഞ്ഞു; 'നിങ്ങൾ സദ്യനടത്തുമ്പോൾ നിങ്ങളുടെ സ്നേഹിതന്മാരെയെല്ലാം ക്ഷണി ക്കുന്നു; വിളിച്ചുവരുത്തുന്നു. എന്നാൽ നിങ്ങൾ നിങ്ങൾക്കുതന്നെ ക്ഷണം അയയ്ക്കാറില്ല, ഉണ്ടോ ? കൃഷ്ണൻ സദ്യകഴിക്കുന്നുവെന്നു എനിക്ക റിയാം. ഞങ്ങൾ രണ്ടും ഒന്നാണ്.'

# 8

# ഹിപ്നോട്ടിസവും വേദാന്തവും.

1. ഇമേഴ്സൺ പറയുന്നു: 'ഒരുത്തനെ കള്ളനെന്നു വിളിക്കുക; അവൻ മോഷ്ടിക്കും.' മറ്റുവിധം പറഞ്ഞാൽ, നിങ്ങൾ ഏതുതരം നിർദ്ദേശം കൊടുത്താലും, അതിനനുരൂപമായ ഫലം പ്രവൃത്തിയിൽ കാണാം. പല കാര്യങ്ങളിലും ഈ പ്രസ്താവന ശരിയാണ്; എന്നാൽ അതു സാർവജനീനമായിട്ടല്ല. പല വിഷയങ്ങളിലും ഒരു നിർദ്ദേശം നേരിട്ടു ഫലം ചെയ്യും. എന്നാൽ മറ്റുപലതിലും നേരേ വിപരീതമായ ഫലം ഉണ്ടാകാം. ഇങ്ങനെ നിർദ്ദേശപ്രയോഗത്തിൻെറ നേരിട്ടുള്ള പ്രയോജനത്തിന് അനർഹമായ പ്രാധാന്യം നൽകുന്നവർ പകുതി സത്യമേ അറിയുന്നുള്ളുവെന്നു കാണാം. വേദാന്തമനുസരിച്ച് നിർദ്ദേശങ്ങൾ വിദ്യുച്ഛക്തിയെപ്പോലെ അവയുടെ ഫലം കൊടുക്കുന്നു. അതായത്, ആകർഷണം മൂലവും പ്രസാരണം മൂലവും, നിർദ്ദേശങ്ങൾ നേരിട്ടു ബുദ്ധിയെ സ്പർശിക്കുന്ന കേസ്സുകളിൽ, ഫലം നേരിട്ടുണ്ടാകും; അതു നിർദ്ദേശത്തിന് അനുരൂപവും ആയിരിക്കും. എന്നാൽ നമ്മുടെ നിർദ്ദേശം നേരിട്ടു രോഗിയിൽ എത്താത്ത കേസ്സുകളിൽ - ദൃഷ്ടാന്തത്തിന്, നിർദ്ദേശംകൊടുക്കുന്ന മനുഷ്യനോടു രോഗിക്കു പ്രതികൂലഭാവം ഉണ്ടായിരിക്കുന്ന അവസ്ഥയിൽ - ആ പ്രാതികൂല്യം ഇടയ്ക്കു ചാടിക്കടന്നു രോഗിയുടെ കാരണശരീരത്തിൽ നേരെ സ്പർശിക്കാൻ നിർദ്ദേശത്തെ അനുവദിക്കുന്നില്ല. അപ്പോൾ ഫലം ഉദ്ദിഷ്ടത്തിനു നേരേ വിപരീതമായി ഭവിക്കും. ഇതാണ് ആകർഷണം കൊണ്ടുള്ള മാസ്മരപ്രയോഗം. ആദ്യം പറഞ്ഞത് പ്രസാരണംമൂലമുള്ള പ്രയോഗമാണ്.

2. കാരണശരീരം ഒരു മനുഷ്യൻെറ സകലബോദ്ധ്യങ്ങളുടെയും ശക്തികളുടെയും ബോധാതീതമായ ഒരു കലവറയാണ്. അഖിലപ്രവൃത്തികളും, ചലനങ്ങളും, നടപടികളും, പരിതഃസ്ഥിതികളും കാരണശരീരത്തിൽ ഒളിച്ചുകിടക്കുന്നു. തദനുരൂപമായ പ്രതിഫലനങ്ങൾ പുറപ്പെടുകയും ചെയ്യും. കാരണശരീരം ഒരു മനുഷ്യൻെറ കേന്ദ്രം അഥവാ മനുഷ്യൻെറ ദ്രഷ്ടാവായ മനസ്സ് ആണ് എന്നു നിങ്ങൾക്കു പറയാം.

സ്ഥൂലശരീരം ചെയ്യുന്ന ഏതു ക്രിയയും ഉടനടി മാനസികശക്തിയോ ചിന്തയോ ആയി രൂപാന്തരം പ്രാപിച്ച്, മാനസികനിരപ്പിൽ കുറേ നേരം വർത്തിച്ചതിനുശേഷം (പടത്തിൽ B എന്നു കാണിച്ചിരിക്കുന്ന




C. കാരണശരീരം.

B. സൂക്ഷ്മശരീരം. അഥവാ മനഃസ്ഥിതിയും ബുദ്ധിയും

A. സ്ഥൂലശരീരം.

താണിത്) കാരണശരീരത്തിൽ (C എന്നു കാണിച്ചിരിക്കുന്നത്) പ്രവേശിക്കുന്നു. മനസ്തലത്തിൽ (B) സ്വയം സ്ഫുരിക്കുന്ന ചിന്തകളെല്ലാം - സ്ഥൂലലോകത്തിൽനിന്നുള്ളതല്ലാത്ത ഭാവനകളെല്ലാം - കാരണശരീരത്തിൽ മുമ്പേതന്നെ സംഗ്രഹിച്ചുവച്ചിരുന്നവ താഴത്തെ B എന്ന തട്ടിൽ സ്ഫുരിക്കുന്നതാണ്. ഇങ്ങനെ A, B, C എന്നീ മൂന്നു ശരീര ങ്ങളും തമ്മിലുള്ള പരസ്പരബന്ധം ഏതാണ്ട് മഞ്ഞുകട്ടി, ജലം, നീരാവി ഇവ തമ്മിലുള്ള പരസ്പരബന്ധംപോലെയിരിക്കുന്നു അഥവാ അതു മഞ്ഞുകട്ടി, മലകളിലെ അരുവികൾ, സമസ്ഥലങ്ങളിലെ നദികൾ - ഇവ തമ്മിലുള്ള സംബന്ധംപോലെ, യഥാർത്ഥത്തിൽ തുടർച്ചയായ ഒരു ബന്ധമായി ഇരിക്കുന്നു.

ഒരു റോഡിൽ ഒരു ദീനക്കാരൻ കിടക്കുന്നതു നിങ്ങൾ കാണുന്നുവെന്നിരിക്കട്ടെ. സ്വമേധയാ നിങ്ങൾ അവനെ സഹായിക്കാൻ അടുത്തു ചെല്ലുന്നു. നിങ്ങൾ അയാളുടെ ഇച്ഛയെ അനുസരിക്കുമ്പോൾ പ്രവൃത്തിയെപ്പറ്റി നിങ്ങൾ ഒന്നും ചിന്തിക്കുന്നില്ല. എന്നാൽ കഷ്ടപ്പെടുന്നവൻെറ സങ്കടപരിഹാരത്തിനു നിങ്ങളാൽ കഴിയുന്നതെല്ലാം നിങ്ങൾ ചെയ്യുന്നു; നിങ്ങളുടെ സകല ഇന്ദ്രിയങ്ങളും, ബോധങ്ങളും പൂർണ്ണമായി പ്രയത്നിക്കുന്നു. സങ്കടക്കാരനു ചെയ്യേണ്ടതെല്ലാം ചെയ്തുകഴിഞ്ഞ് ഇന്ദ്രിയങ്ങളെല്ലാം സ്വസ്ഥമാകുമ്പോൾ പ്രകൃത്യാതന്നെ ഇന്ദ്രിയങ്ങളുടെ തട്ടിൽ ആദ്യം പ്രവർത്തിച്ച ശക്തിയും ഓജസ്സും ഒക്കെ A എന്ന തട്ടിൽ ചെയ്തതെല്ലാം - B എന്ന തട്ടിലേക്കു സംക്രമിക്കുന്നതായി കാണാം. മറ്റുവിധം പറഞ്ഞാൽ നിങ്ങളുടെ മനസ്സ് പ്രകൃത്യാ നിങ്ങൾചെയ്ത പ്രവൃത്തികളെപ്പറ്റി ആലോചിക്കാനും, ബോധരഹിതമായി അതിൻെറ നന്മയും, ധീരതയും മറ്റും നിന്നാലോചിക്കാനും തുട ങ്ങുന്നു. കുറെ കഴിയുമ്പോൾ B പ്ലെയിനിൽ പ്രവർത്തിച്ച ശക്തി അവിടെ കാണാതെ പൊയ്പോകുന്ന തായും കാണപ്പെടുന്നു. അതെവിടെപ്പോയി? അതു തിരോഭവിച്ചോ ? അങ്ങനെ വരാൻ തരമില്ല. എന്തെന്നാൽ പ്രകൃതിയിൽ യാതൊന്നും നശിക്കുന്നില്ല. വേദാന്തം അനുസരിച്ച് ഈ ശക്തി അഗോചരമായിരിക്കുന്നു; കാരണശരീരമായ (C) എന്ന ബോധാതീതാവസ്ഥയിൽ അതു പ്രവേശി

ക്കുന്നു. ഈ ശക്തി കാരണശരീരത്തിൽ സംഭരിക്കപ്പെട്ട് സ്വപ്നങ്ങളിൽ സ്ഫുരിക്കുക - B പ്ലെയിനിൽ സ്ഫുരിക്കുക - നമ്മുടെ ആന്തരിക വികാരങ്ങളിൽ പ്രകാശിക്കുക - ആന്തരികപ്രചോദനങ്ങളിലും, ഗതികളിലും, പോക്കുകളിലും സ്പഷ്ടമാവുക എന്നീ മാർഗ്ഗങ്ങളിൽ പ്രത്യക്ഷപ്പെടുന്നു. വേദാന്താനുസാരം നമ്മുടെ ചായ്‌വുകളുടെ, വാസനകളുടെ യുക്തിയെ ഇതു തെളിയിക്കുന്നു.

*പ്രായോഗിക തെളിവ്:* ജാഗ്രദവസ്ഥയിലോ, മാസ്മരീകൃതാവസ്ഥയിലോ ഒരു മനുഷ്യൻെറ കാരണശരീരത്തെ നേരിട്ടോ, അല്ലാതെയോ പ്രാപിച്ചുനോക്കുക. അവിടെ പ്രേരിതമായ ഗതികളും പോക്കുകളും ശരിയായ സമയംവരുമ്പോൾ സ്വയംപ്രകാശിക്കുന്നു. ഒരുത്തനെ മാസ്മരീകരിക്കുമ്പോൾ, ഉണരുന്നതിനുശേഷം ഒരു പ്രത്യേകസമയം ഒരു പ്രത്യേകകാര്യം ചെയ്യാൻ അവനോട് ആവശ്യപ്പെട്ടാൽ, മാസ്മരീകരണശേഷം ആ സമയത്ത് ആ പ്രവൃത്തിചെയ്യാൻ ബലമായ ഒരു പ്രേരണ ഉണ്ടാകും. കാരണശരീരത്തിൽ പ്രവേശിക്കുന്ന നിർദ്ദേശം നേരിട്ടുണ്ടാക്കുന്ന ഈ പ്രവൃത്തിയിൽ എന്നതുപോലെ, ഒരു മനുഷ്യൻ ചെയ്യുന്ന എല്ലാ പ്രവൃത്തികൾക്കും ആവശ്യമായ നിർദ്ദേശങ്ങൾ, കാരണശരീരത്തിൽ മുമ്പേതന്നെ സന്നിധാനംചെയ്തിരുന്നുവെന്നു വേദാന്തം ചൂണ്ടിക്കാണിക്കുന്നു. ആ നിർദ്ദേ ശങ്ങൾ ഇന്ദ്രിയങ്ങളുടേയോ, ആന്തരികബോധ്യങ്ങളുടേയോ, വേദാന്ത മതപ്രകാരം ലോകം സമസ്തവും വ്യാപിച്ച ഏതൊരു മാസ്മരരൂപത്തിൻെറയോ മാസ്മരീകരണംമൂലമായിരിക്കണം. കാരണശരീരം ആരോഗ്യപ്രചോദകമായ നിർദ്ദേശങ്ങളാൽ പ്രബലമായി പ്രേരിതമാകട്ടെ; സ്ഥൂലശരീരം അപ്പോൾ അരോഗമായിരിക്കാതെ നിവൃത്തിയില്ല. കാരണശരീരം ഈശ്വരത്വനിർദ്ദേശത്താൽ പൂർണ്ണലയം പ്രാപിക്കട്ടെ; അപ്പോൾ ആ മനുഷ്യൻ ഒരു പ്രവാചകനോ - മതപണ്ഡിതനോ - ആയിത്തീരും. അടിമത്തവും ബലഹീനതയും കാരണശരീരത്തിൽ ബലമായി നിർദ്ദേശിക്കപ്പെടട്ടെ; അപ്പോൾ സ്ഥൂലശരീരം ബലഹീനവും അസ്വതന്ത്രവും ആയി ഭവിക്കും. ഒരു മനുഷ്യൻെറ കാരണശരീരം അവൻെറ സകല സാഹചര്യങ്ങൾക്കും ചുമതല വഹിക്കുന്നതിനാൽ അവൻ അവൻെറ സ്വന്ത അനുഭവങ്ങളുടെ സൃഷ്ടികർത്താവാകുന്നു.

3. സ്വപ്നാടനാവസ്ഥയിലോ, മാസ്മരീകൃതാവസ്ഥയിലോ, (ഇതരന്മാർ അപ്രകാരം കാണാത്ത ദിക്കിൽ) ഒരു മനുഷ്യൻ ഒരു തടാകമോ, മത്സ്യക്കുളമോ, വേറെ ഇല്ലാത്ത പദാർത്ഥങ്ങൾ എന്തെങ്കിലുമോ കാണുന്നു. ഈ സംഭവങ്ങളെല്ലാം അവൻെറ സന്തം സത്ത താങ്ങിച്ചുമ ന്നുകൊണ്ടിരിക്കുന്നു. അതുപോലെ വേദാന്തശാസ്ത്രപ്രകാരം ഒരു മനുഷ്യൻ കാണുന്ന ലോകമെല്ലാം അവൻെറ സ്വന്തസത്തയായ ആത്മാവുതന്നെ താങ്ങിനിർത്തുന്നതാണ്. പ്രാപഞ്ചികസംഭവങ്ങൾക്കും സ്വപ്നാടനസംഭവങ്ങൾക്കും തമ്മിലുള്ള വ്യത്യാസം, രണ്ടാമത്തെ വർഗ്ഗം താരതമ്യേന ക്ഷണികങ്ങളും ക്ഷിപ്രനാശികളും ആണെന്നുള്ളതുമാത്രമാണ്.

ഒരു മാസ്മരാവസ്ഥയിൽ ഒരുത്തനെ നിർത്തുകയും, അതിൻെറ പ്രതിവിധി ചെയ്യാൻ മറന്നുപോകുകയും ചെയ്യുന്നപക്ഷം, അവൻെറ നില എങ്ങനെയോ അതുപോലെമാത്രമാണിത്. ലോകത്തിലെ ജനങ്ങളെല്ലാം ഒരു വിചിത്രമായ ലൗകികമാസ്മരാവസ്ഥയിൽ മഗ്നരായിക്കിടക്കുന്നു; അതിൽ നിന്ന് ഉണരുവാൻ അവർക്കു വളരെവളരെക്കാലം വേണ്ടിവരുന്നു. ഈശ്വരബോധം തികഞ്ഞ ഒരു മുക്തപുരുഷൻ വന്ന് അവരെ ഈശ്വരത്വത്തിലേയ്ക്ക് ഉണർത്തുമ്പോൾ അവർ എഴുന്നേൽക്കുന്നു. സാരഭൂതമായതും, സകല വ്യാപാരങ്ങൾക്കും അകത്തു ലയിച്ചിരിക്കുന്നതും പരമാർത്ഥവസ്തുതന്നെ ആയിരിക്കണം. അതിന്മേൽ ആരോപിതങ്ങളായതെല്ലാം മാസ്മരസംഭവങ്ങളും ആയിരിക്കണം. മാസ്മരാവസ്ഥയിലോ, ജാഗ്രദവസ്ഥയിലോ, സ്വപ്നാവസ്ഥയിലോ, സുഷുപ്ത്യവസ്ഥയിലോ - ഏതവസ്ഥയിലും ഒരുപോലെ നിലനില്ക്കുന്ന കാരണശരീരമാകുന്ന അസ്തിവാരം യഥാർത്ഥാത്മാ അഥവാ ഏകസത്തയാണ്. മറ്റുള്ളതെല്ലാം അതിൽ ആരോപിക്കപ്പെടുന്നതും മാസ്മരികവ്യാപാരങ്ങളും അത്രെ. ഈ നിസ്സഹായാവസ്ഥയെ - മാസ്മരാവസ്ഥയെ - നീക്കുന്നതിനും സംഭവങ്ങളെ ഈ അന്തിമസത്യത്തിൽ ലയിപ്പിക്കുന്നതിനും ഉള്ള മാർഗ്ഗമാണ് സ്വാത്മസാക്ഷാൽക്കാരം. മാതാപിതാക്കന്മാരുടെ നിർദ്ദേശങ്ങൾ മുഖേനയും, ഇന്ദ്രിയങ്ങളുടെ നിർദ്ദേശങ്ങളാൽ താങ്ങപ്പെട്ടും ആണ് പ്രപഞ്ചത്തിൻെറ മാസ്മരസ്വപ്നം സൃഷ്ടിക്കപ്പെട്ടത്. ശരിയായ മാർഗ്ഗത്തിൽ കൂടിയുള്ള എതിർനിർദ്ദേശം മുഖാന്തിരം അവ പറിച്ചെറിയുകയും ചെയ്യപ്പെടുന്നു.

പരമാത്മാവ് എന്തിനായിട്ടു ഭ്രമത്തിൽ പ്രവേശിച്ചു ? അബദ്ധം ആരംഭിച്ചു ?

എന്തുകൊണ്ടെന്നും, എന്തു കാരണമെന്നും ഉള്ള, സകല ഉല്ക്കണ്ഠയും ഈ മാസ്മരവൃത്തിയുടെ ഫലവും അംശവും ആണ്; യഥാർത്ഥകാരണത്തിൻെറ സന്താനങ്ങളാണ്. ഈ ചോദ്യങ്ങൾ ചോദിക്കുന്നത്, ഫലത്തിൽകൂടെ കാരണത്തെ അടിപെടുത്താമെന്നുള്ള ആശയും, കുഞ്ഞിനെ അച്ഛൻെറ പുറകേ പ്രതിഷ്ഠിക്കാമെന്നും, കുതിരയ്ക്കു മുമ്പിൽ വണ്ടി കെട്ടാമെന്നും ഉള്ള വ്യാമോഹവും വ്യഞ്ജിപ്പിക്കുന്നു. ഈ ചോദ്യം ചോദിക്കാനുള്ള പ്രേരണയും, കാര്യകാരണവാദത്തിനുള്ള പ്രതിപത്തിയും, താല്പര്യവും എല്ലാം പ്രസാരിതമായ മാസ്മരാവസ്ഥയുടെ അംശമോ പ്രകടനമോ മാത്രമത്രേ. മാസ്മരസ്ഥിതിയിൽനിന്നുണർന്നാൽ ഇതൊന്നും കാണുകയില്ല. യഥാർത്ഥമായ ആദിമാവസ്ഥയിൽ ഇവയൊന്നും സന്നിഹിതമായിരുന്നില്ല; ചോദ്യങ്ങൾ അപ്പോൾ സാദ്ധ്യങ്ങളല്ലായിരുന്നു. ഈ കാര്യകാരണശൃംഖല അശേഷം ഒരു കടലാസുകഷണത്തിലെ അവസാനിക്കാത്തതായ ചക്രചിത്രമാണ്. ഈ ശൃംഖല ഒരിക്കലും അവസാനിക്കില്ല; ചുറ്റിച്ചുറ്റി പൊയ്ക്കൊണ്ടിരിക്കും. എന്നാൽ

ഏക പരമാർത്ഥം കടലാസുതുണ്ടിനെപ്പോലെ ഈ സകല ചക്രങ്ങ ളെയും കറക്കങ്ങളെയും താങ്ങിക്കൊണ്ടിരിക്കുന്നു. അതു ശൃംഖ ലയ്ക്ക തീതമാണ്. 'എന്തുകൊണ്ട് ?' എന്നും മറ്റുമുള്ള പ്രശ്നങ്ങൾ ഉന്നയിക്കാൻ തുടങ്ങുന്നത്, ചക്രത്തിൻെറ ആ അറ്റമോ ഈ അറ്റമോ കടലാസ്സാക്കാൻ ശ്രമിക്കുന്നതുപോലെയാണ്. എല്ലാ ചക്രങ്ങളിലും, അവയുടെ തിരിവു കളിലും, മറിവുകളിലും കടലാസ്സില്ലാതിരുന്നാലത്തെപ്പോലെയാണത്. അതിനാൽ സമസ്തലോകത്തിനും രാമൻ കൊടക്കുന്ന ആജ്ഞ ഇപ്ര കാരമാണ്: 'ഈ ശൃംഖലയിലോ, ചക്രത്തിലോ, അഥവാ സർപ്പത്തിൻെറ വലയങ്ങളിലോ കുടുങ്ങിയിരിക്കുന്നതായി നിങ്ങൾ സ്വയം കണക്കാക്ക രുത്. സർപ്പത്തിൻെറ വലയങ്ങൾക്കു നാഥനും, ഭരണക്കാരനും, നിയാമ കനും നിങ്ങൾതന്നെയാണെന്നു ചിന്തിക്കയും ധ്യാനിക്കയും സാക്ഷാൽ ക്കരിക്കയും ചെയ്യുക. നിങ്ങൾ നിസ്തർക്കമായ കാര്യകാരണങ്ങൾക്ക് അതീതനായിത്തീരും, തീർച്ചയായും! തീർച്ചയായും!!

# 9

## ആത്മവികാസം

സമ്പൂർണ്ണമോക്ഷസ്ഥിതി സമ്പാദിച്ച ഒരു മനുഷ്യൻെറ അടുക്കൽ ഒരു ശിഷ്യൻവന്ന് അദ്ദേഹത്തിൻെറ പാദത്തിങ്കൽ ഒരു വർഷംവരെ കഴിച്ചുകൂട്ടി. ശിഷ്യൻ ഗുരുവിനെവിട്ടുപോകാൻ സമയമായപ്പോൾ ഇന്ത്യയിലെ നടപ്പനുസരിച്ച് അയാൾ ഗുരുവിൻെറ പാദങ്ങളിൽ നമസ്കരിച്ച്, അദ്ദേഹത്തിൻെറ മുമ്പിൽ സാഷ്ടാംഗം പ്രണാമംചെയ്യാൻ ഭാവിച്ചു. ഗുരുവാകട്ടെ മന്ദസ്മിതംചെയ്തുകൊണ്ട് അയാളെ എടുത്തു പൊക്കിക്കൊണ്ടു പറഞ്ഞു: 'പ്രിയകുമാര! നീ പഠിക്കേണ്ടതെല്ലാം ഇനിയും പഠിച്ചു കഴിഞ്ഞിട്ടില്ല. ഇനിയും പല സംഗതികളും നിനക്കു ലഭിക്കാനുണ്ട്. കുറേക്കാലംകൂടി ഇവിടെ പാർക്കുക.' ഗുരുവിൻെറ പരിശുദ്ധസാന്നിധ്യത്തിൽ കറേനാൾകൂടി ശിഷ്യൻ പാർത്തിട്ടു പിന്നെയും ആത്മീയ ശക്തി സമ്പാദിച്ചു. അയാളുടെ ഹൃദയം ഈശ്വരചൈതന്യതുന്ദിലമായി. അയാൾ പരിശുദ്ധാത്മാവിനാൽ പൂർണ്ണനായി. താൻ ശിഷ്യനോ ഗുരുവോ എന്നു ഓർക്കാതെ അയാൾ ആചാര്യൻെറ മുമ്പിൽനിന്നുപോയി. ലോകം മുഴുവനും, വ്യാപ്തമായ ജഗത്തെല്ലാം താൻതന്നെ എന്ന ചിന്തയോടുകൂടി അയാൾ പോയി. ലോകമാസകലം അയാളുടെ ആത്മാവാകയാൽ അവന് - ആത്മാവിന് - എവിടെ പോകാം ? ആത്മാവു സകല ബിന്ദുവിലും പരമാണുവിലും നിറഞ്ഞിരുന്നാൽ അതെവിടെപ്പോകും ? വരുകയെന്നും പോകുകയെന്നും പറയുന്നത് അവന് നിരർത്ഥകമാണ്. ഒരു സ്ഥലത്തുനിന്നു പിന്നെ ഒരിടത്തേയ്ക്കു നിങ്ങൾക്കു പോകണമെ ങ്കിൽ, ആ രണ്ടാമത്തെ സ്ഥലത്തു മുമ്പേതന്നെ നിങ്ങൾ ഇല്ലാതിരിക്കണം. ഇവിടെ അവൻ തന്നെത്തന്നെ അയാളുടെ യഥാർത്ഥാത്മാവിനെ - അന്തര്യാമിയായ ഈശ്വരനെ - സർവലോകവും നിറഞ്ഞ ഈശ്വരനെ - ബ്രഹ്മത്തെ കണ്ടു. പിന്നെ വരുകയും പോകയും ചെയ്യുന്നകാര്യം അയാൾ എങ്ങനെ ചിന്തിക്കും ? പോക്കുവരവുകളെപ്പറ്റിയുള്ള വിചാരമേ ഇല്ലാതായി. ആത്മസാക്ഷാൽക്കാരം സിദ്ധിച്ച സ്ഥിതിയിലായിരുന്നു അയാൾ. ശരീരത്തിൻെറ സഞ്ചാരം ഒരുതരം ബോധരിഹതമായ വൃത്തിയായിരുന്നു. അയാൾ അയാളിൽത്തന്നെയായിരുന്നു. അയാൾക്കു വരുകയും പോകുകയും ഒന്നുമില്ല. അപ്പോൾ ഗുരുവിനു തൃപ്തിയായി. ഇങ്ങനെയാണ് ആചാര്യൻ ശിഷ്യനെ പരീക്ഷിച്ചു തങ്കമാണെന്ന് അറിഞ്ഞത്. ശിഷ്യൻ ആചാര്യനെ

വന്ദിക്കയോ നമസ്കരിക്കയോ ഒന്നും ചെയ്തില്ല. കൃതജ്ഞതാബോധം വിടത്തക്കവിധം അവന് അദ്വൈതബോധം ഉണ്ടായി. തൻെറ ശിക്ഷണം വാസ്തവത്തിൽ ഫലപ്പെട്ടുവെന്ന് ഗുരുവിന് അപ്പോൾ മനസ്സിലായി. ഇതാണു ഗുരുവിൻെറ നില. നിങ്ങളാ മനുഷ്യനെ ബഹുമാനിച്ചാൽ, അത് തന്നെ അപമാനിക്കുകയാണെന്ന് അദ്ദേഹം പറയും.'ഞാ നീ ശരീരത്തിൽ ഒതുങ്ങിയിരിക്കയില്ല; ഞാൻ ഈ ചെറുദേഹത്തിൽ മാത്രമല്ല; ഞാൻ വിശാലമായ ലോകംമുഴുവനുമാണ്. ഞാൻ നിങ്ങളാണ്. നിന്നിൽ എന്നെ ആദരിക്കുക.' നിങ്ങൾക്കു യാതൊന്നും വിലയ്ക്കുവില്ക്കാത്ത ഒരു മനുഷ്യൻെറ സ്ഥിതിയാണിത്. ശരീരത്തെക്കുറിച്ചുള്ള ആദരവോ നിന്ദയോ നിരർത്ഥകമായി തോന്നുന്ന, ലജ്ജയും കീർത്തിയും എല്ലാം സാരമല്ലാത്ത, ഒരു മനുഷ്യൻെറ നിലയാണിത്.

ഇൻഡ്യയിൽ ഒരു മനുഷ്യൻ - ഒരു രാജാവ് - ഒരു സന്ന്യാസിയുടെ സമീപത്തുചെന്ന് അദ്ദേഹത്തിനെ സാഷ്ടാംഗനമസ്കാരം ചെയ്തു. ഈ രാജാവു ഇപ്രകാരം നമസ്കരിക്കാനുള്ള കാരണം എന്താണെന്നു സന്ന്യാസി ചോദിച്ചു. രാജാവു പറഞ്ഞു: 'സ്വാമിൻ! പരിശുദ്ധനായ യോഗീ ശ്വരാ! അങ്ങൊരു സന്ന്യാസിയാണ്. അവിടുന്നു ഒരിക്കൽ ഭരിച്ചിരുന്ന രാജ്യം ഉപേക്ഷിച്ചിട്ട് സന്ന്യാസാശ്രമം കൈക്കൊണ്ടു. അവിടന്നു സന്ന്യാസത്തിൻെറ മഹാപുരുഷനാണ്. ഞാൻ അങ്ങയെ ഈശ്വരനായി കരുതുന്നു. ഞാൻ ഭവാനെ ആരാധിക്കുകയാണ്.' ഇൻഡ്യയിൽ ജനങ്ങൾ ആരാധിക്കപ്പെടുന്നത്, അവരുടെ സ്വത്തു നോക്കിയല്ല എന്തുമാത്രം ത്യാഗം (സന്ന്യാസം) ചെയ്തുവെന്നു നോക്കിയാണ്. സന്ന്യാസി രാജാവിനോടു പറഞ്ഞു: 'അതാണു നിങ്ങളെന്നെ വന്ദിക്കാൻ കാരണമെങ്കിൽ ഞാൻ, നിങ്ങളുടെ പാദങ്ങളെ കഴുകണം. ഞാൻ നിങ്ങളുടെ മുമ്പിൽ നമസ്കരിക്കണം. എന്തെന്നാൽ ഹേ! മഹാരാജാവേ! ഈ ലോകത്തിലുള്ള രാജാക്കന്മാരെല്ലാവരെയുംകാൾ അവിടുന്നു വലിയൊരു സന്ന്യാസമൂർത്തിയാണ്.' ഇതെന്തത്യത്ഭുതമാണ് ? അതെങ്ങനെ ശരിയാകും ? സന്ന്യാസി ഇങ്ങനെ വിവരിച്ചുകൊടുത്തു - 'ഒരു മനോഹരമായ കൊട്ടാരത്തിൻെറ ഉടമസ്ഥനായി ഇവിടെ ഒരാളുണ്ടെന്നു വിചാരിക്കുക. അയാൾ തൻെറ മാളികയിലെ പൊടിയും ചെളിയും തുടച്ചു കളഞ്ഞതായും ഊഹിക്കുക. കെട്ടിടത്തിലെ പൊടിയും അഴുക്കും മാത്രമേ അയാൾ ത്യജിച്ചുള്ളൂ. അയാൾ ഒരു സന്ന്യാസിവര്യനാകുമോ ?' രാജാവു പറഞ്ഞു:'ഇല്ല. ഒരിക്കലും അയാൾ സന്ന്യാസിവര്യനാകയില്ല.' സന്ന്യാസി ഉടനെ പ്രതിവചിച്ചു: 'വീട്ടിൻെറ പൊടിയും ചെളിയും എല്ലാം സംഭരിച്ചു സൂക്ഷിച്ചുകൊണ്ടും, മനോഹരമായ ഹർമ്മ്യത്തെ - കെട്ടിടത്തെ - മുഴുവൻ ത്യജിച്ചുകൊണ്ടും അയാൾ ഇരിക്കുന്നു. അയാളെപ്പറ്റി നിങ്ങളെന്തുപറയും ?' രാജാവു പറഞ്ഞു: 'ചെളിയും പൊടിയും മാത്രം സമ്പാദിച്ചുവച്ചു കൊട്ടാരമെല്ലാം ഉപേക്ഷിക്കുന്നവൻ ഒരു വലിയ ത്യാഗമൂർത്തി തന്നെയാണ്.' സന്ന്യാസി പറഞ്ഞു: 'സഹോദരാ! അല്ലയോ! രാജശ്രേഷ്ഠാ! അവിടു

ന്നാണ് ത്യാഗമൂർത്തി. എന്തെന്നാൽ യഥാർത്ഥാത്മാവ്, ദൈവം, സത്യാത്മാവ്, മനോഹരമായ കൊട്ടാരം, പരമാർത്ഥവസതി, സ്വർഗ്ഗരാജ്യം, ദേവലോകത്തിൻെറ ദേവലോകം അത്, അവിടുന്നു സന്ന്യസിച്ചിരിക്കുന്നു. ആ കൊട്ടാരത്തിൻെറ ചെളിയും പൊടിയും ആയ ഈ ദേഹം - ചെറിയ സ്വാർത്ഥവ്യക്തിത്വം - അങ്ങു സൂക്ഷിക്കയും ചെയ്യുന്നു. ഞാൻ യാതൊന്നും സന്ന്യസിച്ചിട്ടില്ല. ഞാൻ ഈശ്വരന്മാരുടെ ഈശ്വരനാണ് - ലോകാലോകസർവേശ്വരനാണ്.'

ഈ മനുഷ്യരെ, പുരോഗമനത്തിൻെറ പരമകാഷ്ഠയിൽ എത്തിയ സ്വതന്ത്രരായ ഇവരെ ചിലപ്പോൾ ചിലർ ആക്ഷേപിക്കാറും പുച്ഛരിക്കാറും ഉണ്ട്, അവർക്കു ഭ്രാന്താണെന്നും പറയുന്നു. എന്നാൽ അവർ അവരുടെ ദിവ്യഭാഗ്യം ആത്മലഹരി, ഇതിൽ നിന്നു അവർക്കുണ്ടാകുന്ന പരമാനന്ദം ഒരു ക്ഷണനേരത്തേക്കു പോലും ഈ ലോകത്തിലെ സകല സമ്പത്തുകൾക്കും ധനത്തിനുംവേണ്ടി ഉപേക്ഷിക്കാമോ എന്ന് അവരോടു ചോദിക്കുക. ഒരിക്കലും ഇല്ല! ധനികർ എന്നു പറയപ്പെടുന്നവരുടെ യാചക ചൈതന്യത്തെ മാംസത്തിൻെറ പടിക്കൽചെന്നു യാചിക്കുന്ന, വിഷയസുഖങ്ങളുടെ മുമ്പിൽപോയി തെണ്ടുന്ന ഈ കൂട്ടരുടെ സ്ഥിതിയെ അവർ നിന്ദിക്കയും സങ്കടപൂർവം വീക്ഷിക്കയും ചെയ്യുന്നു. ആനന്ദം നിങ്ങളുടെ അകത്താണ്. പിന്നെയെന്തിന് ഭിക്ഷുവേഷവും കെട്ടി കഷ്ടസ്ഥിതിയിൽ പരിതപിച്ചുകൊണ്ടു, ദയനീയമായ പരമാണുവിനെപ്പോലെ കരയുന്നു ? നിങ്ങളുടെ യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിക്കുക.

# 10

## പാപബന്ധം

നമുക്ക് ആശ്ചര്യകരമായ ഒരു സംഭവത്തിലേയ്ക്കു കടക്കാം. സ്വാതന്ത്ര്യത്തിനുള്ള ആവേശമാണിത്. ലോകത്തിലുള്ള സകലതിനും സ്വാതന്ത്ര്യം വേണം. പട്ടി, സിംഹം, കടുവാ, പക്ഷി, മനുഷ്യൻ - എല്ലാവർക്കും സ്വാതന്ത്ര്യം ഇഷ്ടമാണ്. സ്വാതന്ത്ര്യമോഹം സാർവലൗകികമത്രേ. രാഷ്ട്രങ്ങൾ ഇതിനുവേണ്ടി രക്തംചൊരിഞ്ഞു ഭൂമിയെ നനയ്ക്കുന്നു; മനുഷ്യവംശത്തിൻെറ ചുവന്ന ജീവരക്തം ചിതറുന്നു. സ്വാതന്ത്ര്യത്തിൻെറ പേരിൽ ഭൂമിദേവിയുടെ സുന്ദരമുഖം കൊലകൊണ്ടും, ചുടുരക്തപ്രവാഹംകൊണ്ടും അരുണമാക്കുന്നു. ക്രിസ്ത്യാനികളും, ഹിന്ദുക്കളും, മുസ്ലീങ്ങളും എല്ലാമതങ്ങളും ഒന്നുപോലെ ഒരേലക്ഷ്യം മുമ്പിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. അതെന്താണ് ? മുക്തി. ഈ വാക്കിൻെറ ചെറിയ ലളിതമായ അർത്ഥം സ്വാതന്ത്ര്യം എന്നാണ്.

ഒരു മനുഷ്യൻ മധുരപലഹാരങ്ങൾ വിതരണംചെയ്തുകൊണ്ടിരിക്കുന്നതായി കാണപ്പെട്ടു. വലിയ ആഹ്ലാദത്തിൻെറയും ഐശ്വര്യത്തിൻെറയും സന്ദർഭങ്ങളിൽ സാധുക്കൾക്കു മധുരഭക്ഷ്യങ്ങളും മറ്റു സാധനങ്ങളും വിതരണം ചെയ്യുന്നത് ഇന്ത്യാക്കാരുടെ ഇടയിലുള്ള ഒരു നടപ്പാണ്. ആരോ ഒരാൾവന്ന് ഈ സന്തോഷപ്രകടനാഘോഷത്തിന് എന്താണ് കാരണമെന്ന് ആ മനുഷ്യനോടു ചോദിച്ചു. തൻെറ കുതിരയെ കാണാനില്ല. അതു നഷ്ടപ്പെട്ടുപോയി എന്ന് അയാൾ മറുപടി പറഞ്ഞു. ആശ്ചര്യഭരിതരായി ജനങ്ങൾ പറയാൻ തുടങ്ങി: 'അല്ലാ! നിൻെറ കുതിര പൊയ്പോയതിനാണോ ഈ ആഹ്ലാദമെല്ലാം ?' അയാൾ പറഞ്ഞു: 'നിങ്ങളെന്നെ തെറ്റിദ്ധരിക്കേണ്ട. ഞാനൊരു കുതിരയെ നഷ്ടപ്പെടുത്തി, എന്നാൽ കുതിരക്കാരനെ രക്ഷിച്ചു. എൻെറ കുതിരയെ ഒരുസംഘം കൊള്ളക്കാർ മോഷ്ടിച്ചുകളഞ്ഞു. കുതിരയെ അവർ കൊണ്ടുപോയപ്പോൾ ഞാനതിൻെറ പുറത്തു സവാരിചെയ്കയല്ലായിരുന്നു. ഞാനതിൻെറ പുറത്ത് ഇരിക്കയായിരുന്നുവെങ്കിൽ ഞാനും മോഷ്ടിക്കപ്പെട്ടുപോയേനെ. കുതിരയോടുകൂടി അവർ എന്നെക്കൂടി മോഷ്ടിക്കാനിടയാകാത്തതിൽ ഞാൻ വളരെ കൃതജ്ഞനാണ്.' ജനങ്ങൾ ഉറക്കെച്ചിരിച്ചു. എന്തൊരു ശുദ്ധമനുഷ്യൻ!

സഹോദരീസഹോദരന്മാരേ! ഇക്കഥ ഹാസ്യവും, വിനോദകരവും ആയിരിക്കാം. എന്നാൽ ഓരോരുത്തരും ഇത് അവരവരുടെ കാര്യത്തിൽ പ്രയോഗിച്ചുനോക്കി, ആ മനുഷ്യനെക്കാൾ കഷ്ടമായി പെരുമാറുന്നോ ഇല്ലയോ എന്ന് പരീക്ഷിക്കേണ്ടതാണ്. ആ മനുഷ്യനു കുതിര നഷ്ടപ്പെട്ടു; പക്ഷേ സ്വയം കുതിരക്കാരനായ അയാളെ അയാൾ രക്ഷിച്ചു. ഹാ! കഷ്ടം! ആയിരക്കണക്കിന്, അല്ലാ കോടിക്കണക്കിനുള്ള ജനങ്ങൾ - അവരെന്താണ് ചെയ്യുന്നത് ? കുതിരയെ രക്ഷിക്കാനും, തന്നത്താൻ നശിപ്പിക്കാനും ആണ് അവർ യത്നിക്കുന്നത്! ഇതാണ് പരമദോഷം. കുതിരക്കാരനെ രക്ഷിച്ച്, കുതിര നഷ്ടപ്പെട്ടുപോയ മനുഷ്യന് തന്മൂലം ആനന്ദിക്കാൻ നല്ല സന്ദർഭവും കാരണവും ഉണ്ട്. നമ്മുടെ യഥാർത്ഥചൈതന്യം, യഥാർത്ഥതത്വം അഥവാ അഹങ്കാരം, ആത്മാവ് നമ്മുടെ സൂക്ഷ്മശരീരത്തോട്, കുതിരക്കാരൻ അഥവാ സവാരിചെയ്യുന്നവർ കുതിരയോട് സംബന്ധപ്പെട്ടിരിക്കുന്നതുപോലെ, ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ നാമാരുടെ അടുക്കലെങ്കിലുംചെന്ന് അയാളുടെ യഥാർത്ഥപ്രകൃതി എന്തെന്നും, താമസവുംമറ്റും എവിടെയെന്നും ചോദിച്ചാൽ അവൻ എന്തുത്തരം പറയും? 'നിങ്ങൾ ആര് ? നിങ്ങൾ എന്തുചെയ്യുന്നു ?' ഉത്തരം ഇങ്ങനെയിരിക്കും: 'ഞാൻ മിസ്റ്റർ ഇന്നാരാണ്. ഞാൻ ഇന്ന ആഫീസിലെ ഇന്ന പണിക്കാരനാണ്.' ഈ ഉത്തരങ്ങളും ലക്ഷണങ്ങളും എല്ലാം അവൻെറ സ്ഥൂലശരീരത്തെപ്പറ്റിയുള്ളവ മാത്രമാണ്. അതായത് ഈ ഉത്തരമൊന്നും കാര്യത്തിലുള്ളവയല്ല, നാം ചോദിക്കുന്നു: 'നിങ്ങൾ ആരാണ് ? നിങ്ങൾ എന്താണ്?' ഉത്തരം അയാൾ വാസ്തവത്തിൽ ആരാണെന്നും എന്താണെന്നും ഉള്ളതിനു ഒട്ടും വെളിച്ചം കൊടുക്കുന്നില്ല. അത് ലക്ഷ്യത്തിൽ നിന്നു ദൂരെയാണ്. പോയിൻറിനു യോജിച്ചതല്ല. നാം അയാളുടെ സത്വത്തെപ്പറ്റി ചോദിക്കുന്നു, അയാൾ കുതിരയെപ്പറ്റി മറുപടി പറയുന്നു. നമുക്ക് സവാരിക്കാരനെപ്പറ്റി അറിയണം; അയാൾ ആ ചോദ്യത്തെ ഒഴിഞ്ഞുംവച്ച് ചോദിക്കാത്ത കാര്യങ്ങളെല്ലാം പറയുന്നു. നാം കുതിരയെ കുതിരക്കാരനായിട്ട് എടുക്കുകയല്ലയോ ? കുതിര നഷ്ടപ്പെട്ടുപോയി. 'നശിച്ചു, നശിച്ചു' എന്നു മുറവിളിക്കാൻ കാലം വൈകിപ്പോയി. ഇത് വൃത്താന്തപത്രങ്ങളിൽ പരസ്യപ്പെടുത്തട്ടെ ? 'നശിച്ചു, നശിച്ചു.' എന്തു നശിച്ചു ? കുതിരയോ ? അല്ല. കുതിര നഷ്ടപ്പെട്ടില്ല. എല്ലാവരും കുതിരയെപ്പറ്റി പറയുന്നു. ശരീരത്തിൻെറ ലക്ഷണങ്ങളും, സൂചനകളും, വിവരണങ്ങളും, താമസസ്ഥലവും എല്ലാം എല്ലാവരും പറയാൻ തയ്യാറാണ്. നഷ്ടപ്പെട്ട സാധനം സവാരിക്കാരനായ കുതിരക്കാരനാണ്. നശിച്ചുപോയത് ആത്മാവ്, ചൈതന്യം, യഥാർത്ഥസ്വത്വം, യഥാർത്ഥസത്ത ആണ്, ആശ്ചര്യത്തിലും ആശ്ചര്യം!

യഥാർത്ഥാത്മാവിനെ, സവാരിക്കാരനെ, കുതിരക്കാരനെ, നമുക്കെങ്ങനെ കണ്ടുപിടിക്കാം ? ഇന്ന് ഒരു വിഭിന്ന വീക്ഷണഗതിയിൽക്കൂടി, പാപമെന്ന ഉപാധിയിൽക്കൂടി ഒരുത്തരം കാണാം. പാപത്തിൻെറ ഉത്ഭവ

സ്ഥാനം ഏതാണ് ? പാപം ലോകത്തിൽ എങ്ങനെ പ്രവേശിച്ചു ? ഇവിടെ പ്പറയാൻപോകുന്ന സമാധാനം പ്രകൃതിക്കനുസൃതമല്ലെന്നു തോന്ന പ്പെടാം. ആശ്ചര്യകരവും അത്ഭുതാവഹവും ആണെന്നു കാണപ്പെടാം. എന്നാൽ തീരെ അത്ഭുതപ്പെടാനില്ല. പ്രത്യക്ഷ ത്തിൽ അത്ഭുതകരമെന്ന് തോന്നാവുന്ന ഈ സമാധാനം ബൈബിളിലെ ശാസനങ്ങൾക്ക് വളരെ അനുരൂപമാണെന്ന് തെളിയിക്കാം. ഈ ബൈബിൾ ഇൻഡ്യാക്കാരെ പ്പോലെ, യൂറോപ്യന്മാർക്കു മനസ്സിലാക്കാൻ വിഷമമുണ്ട്. 'ക്രിസ്തു ഏഷ്യാ ക്കാരനായിരുന്നു. അദ്ദേഹം ഭാരതീയനായിരുന്നു'വെന്നും കാണിക്കാം. ബൈബിളിൽ ഉന്നയിച്ചിട്ടുള്ള എല്ലാ ഉപമകളും, അന്യാപദേശങ്ങളും, അലങ്കാരഭാഷയും ഹിന്ദുമതഗ്രന്ഥങ്ങളിൽ വളരെപ്രാവശ്യം പ്രയോഗിക്ക പ്പെട്ടവയാകുന്നു. അതിനാൽ ഹിന്ദുക്കൾക്കും ഏഷ്യാക്കാർക്കും ഈ ഭാഷാശൈലികൾ പരിചയപ്പെട്ടിട്ടുള്ളതുകൊണ്ട് പാശ്ചാത്യജനങ്ങളെ ക്കാൾ അവർക്കത് ഗ്രഹിക്കാൻ കൂടുതൽ കഴിവുണ്ട്. അതുകൊണ്ട് ഇ പ്പോൾ ഇവിടെ പറയാൻപോകുന്ന വ്യാഖ്യാ നം എത്രകണ്ട് അത്ഭുതകരവും, തങ്ങൾ മാനിച്ചുവന്ന വിശ്വാസങ്ങൾക്കും, പൂജിച്ചുവന്ന വികാരങ്ങൾക്കും കടകവിരുദ്ധവും ആയി തോന്നപ്പെട്ടാലും അതിനെ അവർ, പാശ്ചാത്യർ ക്ഷമാപൂർവം കേട്ട് സഹിക്കേണ്ടതാണ്. എന്തെന്നാൽ ആശ്ചര്യകര മായി തോന്നപ്പെടുന്ന ഈ വ്യാഖ്യാനം നിങ്ങളുടെ സ്വന്തം ബൈബിളിലെ ശാസനങ്ങൾക്ക് പ്രതികൂലമല്ല. പാപപ്രശ്നത്തെപ്പറ്റി പ്രതിപാദിക്കും മുമ്പ് ചില പ്രാഥമികകാര്യങ്ങൾ പറയേണ്ടതായിട്ടുണ്ട്.

ജനിച്ചവരെല്ലാം മരിക്കണമെന്നിരിക്കെ ജനങ്ങൾക്കാർക്കും മരണ ത്തെപ്പറ്റി ചിന്തിക്കാൻ കഴിയാത്തതെന്തുകൊണ്ട് ? മരണത്തെക്കുറി ച്ചുള്ള ഓർമ്മപോലും അവർക്കൊരു നടുക്കം ഉണ്ടാക്കി അവരുടെ ശരീരം അടിമുതൽ മുടിവരെ ത്രസിപ്പിക്കുന്നു. കഴിഞ്ഞകാലത്തെ രാജാക്കന്മാ രെല്ലാം മരിച്ചുപോയി! മരിച്ചവരെ പുനർജ്ജീവിപ്പിച്ച പ്രവാചകന്മാരും മഹർഷിമാരും അവരുടെ ശരീരം ഉപേക്ഷിച്ചു. ഇതെല്ലാം എങ്ങനെ ? അവർ മരിച്ചവരെ തിരിയെ ജീവിപ്പിച്ചു. എന്നാൽ അവരുടെ ശരീരം നശിച്ചു. കഴിഞ്ഞകാലത്തെ സമ്പന്നന്മാരും ശക്തിമാന്മാരും എല്ലാവരും മരിച്ചുപോയെന്നു നാം കാണുന്നു. ബുദ്ധികൊണ്ടു നോക്കിയാൽ നമ്മു ടെ ശരീരവും ക്ഷണമോ അല്പംകഴിഞ്ഞോ മരിക്കണമെന്ന് നമുക്ക് നിശ്ചയമാണ്. നിങ്ങൾ എഴുപതുവയസ്സു ജീവിക്കാം; അഥവാ അതി ൻെറ ഇരട്ടിയാകട്ടെ, ഇല്ലെങ്കിൽ നാലിരട്ടിയാകട്ടെ എന്നാലും നിങ്ങൾ മരിക്കണം. മരണത്തെ ഒഴിക്കാൻ പാടില്ല. അതത്ര നിശ്ചയമത്രെ. ഹോ! അത്യാശ്ചര്യം! ഇതൊക്കെയായിട്ടും, ആർക്കും പ്രായോഗികജീവിതത്തിൽ മരണമുണ്ടെന്നു വിശ്വാസമില്ല. എല്ലാവരും മരണചിന്തയെ വെറുക്കുന്നു. ആ ചിന്ത താങ്ങാൻ ആരും തയ്യാറില്ല. ഓരോരുത്തരും അവനവൻെറ സ്നേഹിതന്മാരും ബന്ധുക്കളും വർദ്ധിക്കാനും, പ്രവൃത്തിപരിധി വ്യാപി

പ്പിക്കാനും ഉറ്റുശ്രമിക്കുന്നു. മരണം ഒരിക്കലും ഉണ്ടാകയില്ലെന്നും, അതു ണ്ടാകാൻ തരമില്ലെന്നും തോന്നിയാലത്തെപ്പോലെ അവർ ജീവിക്കുന്നു. ഇത് എങ്ങനെ ? ഇതിൻെറ കാരണം എന്ത് ? ഒരു മനുഷ്യൻ മരണ ത്തിൻെറ പേരു പറയുന്നു. അപ്പോൾ ശരീരത്തിന് പനിവരുന്നു. എന്തു കൊണ്ട് ? ഒരുവശത്ത് അത് സുനിശ്ചിതമാണെന്നറിയാം; മറുവശത്ത് അത് നമ്മുടെ ചിന്തയെപ്പോലും തൊടാൻ നാം സമ്മതിക്കുന്നുമില്ല. ഒരു പക്ഷേ ചിറകുകളിൽ വെള്ളംവീഴുന്നത് കുടഞ്ഞുകളയുംപോലെ, നാം മരണചിന്തയെ പ്രായോഗികജീവിതത്തിൽ നിന്നു വലിച്ചുകളയുന്ന തെന്ത് ? മൃത്യുവിനെ സൂചിപ്പിക്കുന്ന പാട്ടുകൾ പക്ഷേ നിങ്ങൾ പാടും, എന്നാൽ പ്രയോഗത്തിൽ അതിനെപ്പറ്റി വിശ്വാസമില്ല. കാരണമെ ന്താണ് ? വേദാന്തം ഇതിനു സമാധാനം പറയുന്നു. 'നിങ്ങളുടെ യഥാർത്ഥ സത്ത മരണമില്ലാത്തതാകയാൽ, അതാണിതിൻെറ യഥാർത്ഥകാരണം' എന്നു വേദാന്തം പറയുന്നു. നിങ്ങളുടെ പരമാർത്ഥസത്വം - സത്വം - മരി ക്കുന്നില്ല. (മരണം എന്നാൽ കേവലം ഒരു മാറ്റംമാത്രമാണെന്നു ഇവിടെ മനസ്സിലാക്കണം) മരിക്കേണ്ടതായ ശരീരം, പ്രതിക്ഷണം മരിച്ചുകൊണ്ടി രിക്കുന്നതായ ശരീരം, പ്രതിനിമിഷം മാറിയും മരിച്ചുംകൊണ്ടിരിക്കുന്ന ദേഹം നിങ്ങളുടെ യഥാർത്ഥസത്തയല്ല. ഒരിക്കലും മരിക്കാത്ത ഏതാ ണ്ടൊന്നു നിങ്ങളിൽ ഉണ്ട്; ശരീരത്തോടു ചേർന്ന ആത്മാവ്, യഥാർത്ഥ മായ ചൈതന്യം, മരിക്കാത്ത ഒരോജസ്സ് ഉണ്ട്. പ്രായോഗികമായ ദൈനം ദിനജീവിതത്തിൽ ആത്മാവു മരിക്കയില്ലെന്നു നാം ആഗ്രഹിക്കുന്നി ല്ലെന്നും നമ്മുടെ ശരീരം മരിക്കരുതെന്ന് നാം ആഗ്രഹിക്കുന്നുവെന്നും നിങ്ങൾ പറഞ്ഞേക്കാം. നമ്മുടെ ശരീരം മരണരഹിതമായിരിക്കണമെ ന്നാണു നമ്മുടെ ആഗ്രഹം. ഹിന്ദുമതത്തിൻെറ വേദാന്തതത്വജ്ഞാനം പറയുന്നു: 'ആത്മാവു മരിക്കാതിരിക്കയും ശരീരം മരിക്കയും ചെയ്യേ ണ്ടതും, ചെയ്യുന്നതും സത്യമാണ്. ആത്മാവിൻെറ വിശേഷണങ്ങളും, യഥാർത്ഥ ജീവൻെറ അഥവാ അഹംതത്വത്തിൻെറ മാഹാത്മ്യങ്ങളും നാം തെറ്റായി മരണമുള്ള ശരീരത്തിലേയ്ക്കു ആരോപിക്കയാണ്. 'അജ്ഞാ നമാണു അടിയിൽ ഇരിക്കുന്നത്' ഈ വിചാരം സാർവജനീനമാണ്. ഇതെല്ലായിടത്തും, എല്ലാ രാജ്യത്തും, ക്ഷുദ്രജീവികളുടെ ലോകത്തു പോലും ഉണ്ട്. ഈ വിശ്വാസത്തിൻെറ സാർവജനീനത്വം വേദാന്തമല്ലാ തെ മറ്റു യാതൊരു തത്വജ്ഞാനപദ്ധതിയും തെളിയിക്കുന്നില്ല. ഈ വിശ്വാസത്തിൻെറ സാർവലൗകികത്വം ഒരു പരമാർത്ഥമാണ്. ഈ വസ്തു തയ്ക്കു സമാധാനം പറയേണ്ടതുണ്ട്. പ്രകൃതിയിലെ സകല വസ്തുക്കൾ ക്കും സമാധാനംപറയാത്ത തത്ത്വജ്ഞാനം തത്ത്വജ്ഞാനമേ അല്ല. മിക്ക തത്ത്വശാസ്ത്രങ്ങളും ചെയ്യുംപോലെ, വേദാന്തം ഈ വസ്തുതയ്ക്കു സമാധാനംപറയാതെ വിട്ടുകളയുന്നില്ല. കാരണം സദാ ആഭ്യന്തരമായിരി ക്കണം. ബാഹ്യഹേതുക്കളെ അന്വേഷിക്കുന്ന കാലം കഴിഞ്ഞുപോയി. ഒരു മനുഷ്യൻ മറിഞ്ഞുവീണാൽ ആ വീഴ്ചയുടെ കാരണം അയാളുടെ

ഉള്ളിൽതന്നെ കാണേണ്ടതാണ്. ഭൂമി തെറ്റുന്നതായിരുന്നുവെന്നും മറ്റും അയാൾ പറഞ്ഞേക്കാം. എന്നാലും കാരണം ആ സംഭവത്തിനുള്ളിൽ ത്തന്നെ ഉണ്ടായിരിക്കണം; പുറത്തല്ല. ഈ കാരണം സംഭവത്തിൻെറ ഉള്ളിൽ കാണാമെങ്കിൽ, അതു കണ്ടുപിടിക്കാൻ നാം പുറത്തൊക്കെ തപ്പുന്നതിന് അവകാശമില്ല. ബാഹ്യമല്ലാത്തതും, ആഭ്യന്തരമായതും ആയ ഒരു കാരണംകൊണ്ട് അമരത്വത്തിൽ - മരണമില്ലായ്മയിൽ - സാധാരണ ജനങ്ങൾക്കുള്ള പ്രായോഗികവിശ്വാസത്തെ എങ്ങനെ സാധൂ കരിക്കാം? അമർത്ത്യത്വത്തിൽ വിശ്വാസം ജനിപ്പിക്കുന്നതായ യാതൊ ന്നും നാം ശരീരത്തിലോ മനസ്സിലോ കാണുന്നില്ല. ശരീരത്തിനും മനസ്സി നും അങ്ങേപ്പുറത്തു പോകുമ്പോൾ യഥാർത്ഥചൈതന്യം - പരമാർത്ഥാ ത്മാവ് മുൻപ്രസംഗങ്ങളിൽ വിവരിച്ച യഥാർത്ഥതത്വം വേദാന്തം ചൂണ്ടി ക്കാണിക്കുന്നു. ഇന്നലെയും, ഇന്നും, എന്നും ഒരുപോലെ സ്ഥിതിചെയ്യുന്ന, സർവസാക്ഷിയായിരിക്കുന്ന അതാണു മരണമില്ലാത്തത്. 'മരണമില്ലാ യ്മ'യിൽ സാർവജനീനമായി കാണപ്പെടുന്ന വിശ്വാസത്തിൻെറ കാരണം ഇവിടെ കാണാം. ഗലീലിയോയ്ക്കു മുമ്പുമുതൽ മനുഷ്യരാശി ചെയ്തു വന്നിരുന്ന തെറ്റുതന്നെയാണ് ഇപ്പോഴും പ്രായോഗികജീവിതത്തിൽ കണ്ടു വരുന്ന തെറ്റ്. ഭൂമിയുടെചലനം സൂര്യനിലേയ്ക്കാരോപിക്കപ്പെടുന്നു. ദിവ്യമായ അമൃതത്വം ആത്മാവിൽനിന്നെടുത്തു ശരീരത്തിലേക്ക് ആരോ പിച്ചതാണ് ആ തെറ്റ്.

ഇനിയൊരു ചോദ്യം വരുന്നു. മരണമില്ലാത്ത ആത്മാവുണ്ട്; മരി ക്കുന്ന ശരീരവും ഉണ്ട്. ഇവയോടുകൂടി അജ്ഞാനം, അറിവില്ലായ്മ ഇതും കാണുന്നു. ഈ അജ്ഞാനം എവിടെനിന്നു വന്നു ? മനുഷ്യനിൽ അജ്ഞാ നവും ഉണ്ട്, ദിവ്യാത്മാവും ഉണ്ട്, ശരീരവും ഉണ്ട്. ഇവയെല്ലാം ആഭ്യ ന്തരമാണ്. ഇവയൊന്നും നിങ്ങളുടെ പുറത്ത്, ജീവിതമണ്ഡലത്തിന് ബാ ഹ്യമായിട്ടുള്ളതല്ല. ഇവയുടെ പ്രവർത്തനംമൂലം കായമനസ്സുകൾ, അമര ചൈതന്യം അജ്ഞാനം ഇവയുടെ പ്രയോഗംമൂലം ശരീരത്തിനു മരണ മുണ്ടെന്നു പ്രായോഗികമായി ജനങ്ങൾ വിശ്വസിക്കാതിരിക്കാനുള്ള കാരണം വിവരിക്കപ്പെടുന്നു.

വീണ്ടും, ഈ ലോകത്തിൽ ആർക്കും സ്വാതന്ത്ര്യമില്ലെന്നിരിക്കെ ഓരോരുത്തനും സ്വതന്ത്രനാണെന്നു വിചാരിക്കയും, സ്വാതന്ത്ര്യത്തെ മാറ്റി സദാ ചിന്തിക്കയും കാമിക്കയും ചെയ്യുന്നതു എന്തുകൊണ്ടാണ് ? മനുഷ്യൻ സ്വതന്ത്രനാണെന്നു പക്ഷേ നിങ്ങൾ പറയുമായിരിക്കും. നി ങ്ങൾക്കു അസംഖ്യം വികാരങ്ങളും, കാമങ്ങളും, മോഹങ്ങളും ഇല്ലയോ ? അപ്പോൾ നിങ്ങൾ സ്വതന്ത്രനാണെന്നു എങ്ങനെ പറയാം ? മധുരഫല ങ്ങളോ സ്വാദുള്ള ഭക്ഷണമോ നിങ്ങളെ അടിമയാക്കുന്നു. ആകർഷക മായ ഒരു വർണ്ണം നിങ്ങളെ വശീകരിക്കുന്നു, കീഴ്പ്പെടുത്തുന്നു, അടിമ പ്പെടുത്തുന്നു. ലൗകികശ്രേയസ്സിൻെറ ഏതു വിചാരവും നിങ്ങളെ ബന്ധി ക്കുന്നു. എന്നിട്ടും നിങ്ങൾ സ്വതന്ത്രനാണെന്നു പറയുന്നു. നിങ്ങൾക്കി

ഷ്ടമുള്ളത് പൂർണ്ണസ്വാതന്ത്ര്യപൂർവം നിങ്ങൾക്കു ചെയ്‌വാൻ സാധിക്കുമോ എന്നു കൃത്യമായി പരിശോധിച്ചുനോക്കുക. നിങ്ങളുടെ ഉദ്ദേശങ്ങൾക്കു തകരാറു പിണയുകയും, അതോടുകൂടി നിങ്ങളുടെ വികാരാവേശം അനയന്ത്രിതമായി ഭവിക്കയും ചെയ്യുന്നില്ലേ ? നിങ്ങൾ ക്രോധത്തിൻെറ അടിമയാണ്; വികാരങ്ങളുടെ അടിമയാണ്. യഥാർത്ഥമായിട്ടു ജനങ്ങൾക്കാർക്കും പൂർണ്ണസ്വാതന്ത്ര്യം ഇല്ലാത്തതും എന്നാൽ അവർ സദാ സ്വാതന്ത്ര്യത്തെപ്പറ്റി ചിന്തിച്ചും, പറഞ്ഞും, സ്വപ്നം കണ്ടും വരുന്നതും, സ്വാതന്ത്ര്യം അവർക്കു ഇത്ര ആസ്വാദ്യവും അഭികാമ്യവും, മനോഹരവും ആയി തോന്നപ്പെടുന്നതും എന്തുകൊണ്ട് ?

ഭൂമുഖത്തു ഇതുവളരെ രക്തചൊരിച്ചിലിനു ഇടയാക്കുന്നത് എന്താണ് ? സ്വാതന്ത്ര്യത്തിൻെറ, മോചനത്തിൻെറ ചിന്തയാണ്. എല്ലാമതത്തിൻെറയും ഉദ്ദിഷ്ടലക്ഷ്യം എന്ത് ? മോചനം അഥവാ മോക്ഷം. സംസ്കൃതത്തിൽ മോക്ഷം എന്ന പദത്തിൻെറ അർത്ഥം മോചനം, സ്വാതന്ത്ര്യം, വിടുതൽ എന്നാണ്. എല്ലാവർക്കും സ്വാതന്ത്ര്യതൃഷ്ണയും, ദാഹവും, ക്ഷുത്തും ഉണ്ട്. എന്നിട്ടുംയഥാർത്ഥസ്വാതന്ത്ര്യമുള്ള ജനങ്ങൾ എത്രയുണ്ട് ? വളരെവളരെ കുറച്ചുമാത്രം!

വേദാന്തം പറയുന്നു: 'ഈ ലോകത്തിൽ നിങ്ങളെന്നും ഒരു കാരാഗൃഹത്തിലെ, മുന്നു അടുക്കുഭിത്തികൾ ഉള്ള ഒരു കാരാഗൃഹത്തിലെ, തടവുപുള്ളിയാണ്. കാലമാകുന്ന ഒരു ഭിത്തി, സ്ഥലമാകുന്ന വേറൊരു ഭിത്തി, കാരണമാകുന്ന മൂന്നാമതൊന്ന്. നിങ്ങളുടെ ഓരോ ചിന്തയും, ഓരോ പ്രവൃത്തിയും ഒരു കാര്യകാരണശൃംഖലകൊണ്ടു ബന്ധിക്കപ്പെട്ടു നിയന്ത്രിതമായിരിക്കുമ്പോൾ, ഈ ലോകത്തിൽ നിങ്ങൾക്കെങ്ങനെ സ്വതന്ത്രനായിരിക്കാം ? എന്നിട്ടും, എല്ലാവരുടെയും ശ്രമം സ്വാതന്ത്ര്യത്തിനുവേണ്ടിയാണ്. ഇതു പരസ്പരവിരുദ്ധമായും, ആശ്ചര്യകരമായും ഇരിക്കുന്നില്ലേ ? ഇതു ഒരു വിരോധാഭാസം ആയി തോന്നുന്നില്ലയോ ? ഇതിനെന്തു സമാധാനം ?

അതിനൊരു കാരണം ഉണ്ടെന്നും, ആ കാരണം നിങ്ങളുടെ അകത്താണെന്നും പുറത്തല്ലെന്നും വേദാന്തം പ്രഖ്യാപിക്കുന്നു. നിങ്ങളിലും സർവലോകത്തിലും ഉൾക്കൊണ്ടിരിക്കുന്ന ഈ സ്വതന്ത്രചൈതന്യം നിങ്ങളിൽ ഏതാണ്ടൊന്നുണ്ടെന്നും, ആ ഏതാണ്ട് നിങ്ങളുടെ യഥാർത്ഥസത്ത പരമാർത്ഥം 'ഞാൻ' ആകുന്നുവെന്നും സൂചിപ്പിക്കുന്നു. എന്തെന്നാൽ ആ സ്വാതന്ത്ര്യം നിങ്ങൾക്കു വേണ്ടത് നിങ്ങളിലെ ആ 'എനിക്കു' വേണ്ടി, ആ 'ഞാനി'ന്നു വേണ്ടി, യഥാർത്ഥാത്മാവിനുവേണ്ടിയാണ്. വേറാർക്കും വേണ്ടിയല്ല. നിങ്ങളിൽ യഥാർത്ഥമായി സ്വതന്ത്രവും, അപരിമിതവും അബന്ധിതവും ആയി ഏതാണ്ടുണ്ട്. ഈ തത്വത്തിൻെറ സാർവജനീനത്വംകൊണ്ട്, തെറ്റാൻ നിവൃത്തിയില്ലാത്ത ഭാഷയിൽ പ്രഖ്യാപിക്കപ്പെടുന്നത് യഥാർത്ഥാത്മാ, പരമാർത്ഥമായ സ്വത്വം പരിപൂർണ്ണസ്വാ

തന്ത്ര്യം ആണെന്നാണ്. ഭൂമിയുടെ ഭ്രമണം സൂര്യൻെറ ഭ്രമണം ആണെന്നു തെറ്റിദ്ധരിക്കുന്ന അജ്ഞജനങ്ങൾ ചെയ്യുന്ന അബദ്ധംപോലെയുള്ള ഒരു തെറ്റുമൂലം, അറിവില്ലായ്കകൊണ്ടു ധർമ്മങ്ങളെ പരസ്പരം മാറ്റി മറിച്ചു ആരോപിക്കുന്നതുകൊണ്ടു, സ്ഥൂലസ്വരൂപത്തിലുള്ള മനസ്സിനും ശരീരത്തിനും സ്വാതന്ത്ര്യം വേണമെന്നു നാം പ്രത്യാശിക്കുന്നു; സർവത ന്ത്രസ്വതന്ത്രനായ ആത്മാവിനുള്ള സ്വാതന്ത്ര്യം മനശ്ശരീരങ്ങൾക്കുണ്ടാ കണമെന്ന് ആർത്തിപ്പെടുന്നു.

ലോകത്തിൽ ഇനിയും വേറൊരു അത്ഭുതസംഭവം കാണുന്നു. ഈ ലോകത്തിലുള്ള ഓരോരുത്തനും തൻെറ ചെറിയ സത്തയുടെ നില യിൽനിന്നു നോക്കിയാൽ ഒരു പാപിഷ്ഠനാണ്. ഓരോരുത്തനും ഏതെ ങ്കിലുംവിധത്തിൽ എന്തെങ്കിലും വീഴ്ചയും പോരായ്മയും ഉള്ളവനാണ്. എന്നിട്ടും ആരും തൻെറ ഹൃദയകേന്ദ്രത്തിൽ താനൊരു പാപിയാണെ ന്നോ, കുറവുള്ളവനാണെന്നോ വിചാരിക്കുന്നില്ല. വിശാലജഗത്തിൽ, ഭൂമുഖത്ത് ആരും, ഒറ്റ ഒരുത്തൻപോലും തൻെറ പാപപ്രകൃതിയിൽ അശേഷം വിശ്വസിക്കുന്നില്ല. തൻെറ ഹൃദയവേദിയിൽ അവൻ പരിശു ദ്ധനാണെന്നു പരിഗണിക്കുന്നു. പ്രായോഗികജീവിതത്തിൽ യാതൊരു ത്തനും പാപിയാണെന്നു കരുതുന്നില്ല. നിങ്ങൾ പാപിയാണെന്നു ചില പ്പോൾ ഔപചാരികമായി പറയുന്നതുകൊണ്ടെന്ത് ? എന്നാലും ജനങ്ങൾ സ്വയം പരിശുദ്ധരാണെന്നു ഗണിക്കുന്നതാണ് വാസ്തവത്തിലുള്ള മനോ ഗതി. സ്വയം പാപിഷ്ഠന്മാർ എന്നു ചിലപ്പോൾ പുറമേ പറയുന്നതുകൊ ണ്ടുതന്നെ ജനങ്ങൾ സ്വയം പരിശുദ്ധരായി ഗണിക്കപ്പെടണമെന്നുദ്ദേശി ക്കുന്നതായി തെളിയുന്നു. എന്നാൽ അവരുടെ ഹൃദയത്തിൻെറ അഗാധ ഗഹ്വരത്തിൽ അവരാരും തങ്ങളുടെ പാപസ്വഭാവത്തിൽ വിശ്വസിക്കു ന്നില്ലതന്നെ. ഓരോരുത്തനും അവനവനു പരിശുദ്ധനാണ്. ഏറ്റവും നികൃ ഷ്ടനായ കുറ്റവാളിയും, അപരാധിയുംപോലും കോടതിയിൽ വന്നാൽ, 'നീ പാപം ചെയ്തോ ?' എന്നു ചോദിച്ചാൽ 'പാപംചെയ്തു' എന്നു തീരെ അപൂർവമായേ സമ്മതിക്കുന്നുള്ളൂ. കുറ്റംചെയ്തുവെന്ന് അവർ സമ്മതി ക്കാൻ നിർബ്ബന്ധിതരാകുന്നുവെങ്കിൽതന്നെ വേറെ എന്തോ രഹസ്യ പ്രേരണ അതിൽ കിടപ്പുണ്ടാകും. പുറമേ കുറ്റം സമ്മതിച്ചാലും അവരുടെ ഹൃദയാന്തർഭാഗത്ത് അവരുടെ കുറ്റസമ്മതം തെറ്റിപ്പോയെന്നായിരിക്കും വിചാരം. അവർ പാപംചെയ്തിട്ടില്ലെന്നു ഹൃദയംപറയും. ഇതെന്താണ് ? ക്ഷേത്രത്തിലോ പള്ളിയിലോ പോയി പുരോഹിതൻെറ മുമ്പിൽവച്ചു കുറ്റം ഏറ്റുപറഞ്ഞുംവച്ച് തെരുവിലേയ്ക്കിറങ്ങുന്നവനെ ആരെങ്കിലും കുറ്റക്കാ രനെന്നോ, കൊള്ളക്കാരനെന്നോ വിളിച്ചാൽ അവൻ തിരിഞ്ഞുനിന്നു ദേഷ്യപ്പെടുന്നതും, പ്രതിഷേധിക്കുന്നതും, വിരള സംഭവമല്ല. ഈശ്വരൻെറ മുമ്പിൽ ദേവാലയത്തിൽ മാത്രമേ അവർ ദൈവത്തിൻെറ കണ്ണിൽ മണ്ണെ റിയുവാൻ ആവശ്യപ്പെടുന്നുള്ളൂ. ദേവാലയത്തിൽ മാത്രമേ പാപങ്ങളെ ഏറ്റു പറഞ്ഞ്, തങ്ങൾ പാപിഷ്ഠരാണെന്നു അവർ സമ്മതിക്കുന്നുള്ളൂ.

ഈ ലോകത്തിൽ എന്തോ ഒരു കീറാമുട്ടി കിടക്കുന്നുണ്ടെന്നു ഈ സംഗതിയും തെളിവുതരുന്നു. ഈ ദുർഘടപ്രശ്നം എങ്ങനെ പരിഹരിക്കാം ? വേദാന്തം പറയുന്നു: 'നാം പാപിഷ്ഠന്മാരല്ലെന്നുള്ള തത്വം അടക്കിവയ്ക്കാനുള്ള അപ്രാപ്തിയും, പാപങ്ങൾക്കും മുകളിൽ നാം നില്ക്കുന്നുവെന്നുള്ള ചിന്തയും, നമ്മുടെ പാപഹീനമായ പ്രകൃതിയിൽ സാർവജനീനമായി പ്രായോഗികബോദ്ധ്യം നമുക്കുണ്ടെന്നുള്ള വസ്തുതയും എന്തു തെളിയിക്കുന്നു ? യഥാർത്ഥ ചൈതന്യം പരമാർത്ഥജീവൻ വാസ്തവത്തിൽ പാപരഹിതനും, പരിശുദ്ധനും, വാസ്തവാത്മാവ്, സത്യസത്ത - പരിപാവനസ്വഭാവം ഉൾക്കൊള്ളുന്നവനും ആണെന്നുള്ളതു ജീവത്തായി തെളിയിക്കുന്നു. അതാണീ പരമാർത്ഥത്തിന്റെ പ്രത്യക്ഷലക്ഷ്യം. യഥാർത്ഥചൈതന്യം - പരമാർത്ഥാത്മാവ് പാപരഹിതനും, പരിശുദ്ധനും, വിശുദ്ധരിൽ വിശുദ്ധനും ആകുന്നു. ഈ വ്യാഖ്യാനം നിങ്ങൾ അംഗീകരിക്കുന്നില്ലെങ്കിൽ പ്രത്യക്ഷമായ ഈ ദുർഘടപ്രശ്നം നിങ്ങൾ മറ്റേതുതരത്തിലെങ്കിലും പരിഹരിച്ചു വ്യാഖ്യാനിച്ചു നോക്കുക.

ഭൂലോകത്തിലുള്ള സകല ഐശ്വര്യവും സമ്പാദിക്കാനോ ശേഖരിക്കാനോ തനിക്കു തൃപ്തിയാവോളംപോലും ധനം സമ്പാദിക്കാനോ സാദ്ധ്യമല്ലെന്നു എല്ലാവർക്കും ബുദ്ധികൊണ്ടറിയാം, സമ്മതിക്കയും ചെയ്യും. ഇതെന്തുകൊണ്ട് ? ഇതു എന്നും നാം നമ്മുടെ ഇടയിൽ കാണുന്നു. കോടീശ്വരന്മാരെന്നു സുപ്രസിദ്ധിയുള്ളവരുടെ അടുത്തുപോയി ചോദിക്കുക; അവർക്കു തൃപ്തിയും അലംഭാവവും വന്നിട്ടുണ്ടോ ? അവർ അവരുടെ ഹൃദയംതുറന്നു സത്യംപറയട്ടെ. അവർക്കു തൃപ്തിയും സന്തോഷവും ആയിട്ടില്ലെന്നു അപ്പോൾ കാണാം. നാലു ഡോളർ ഉള്ള ജനങ്ങളോളം മാത്രം അവർ ദരിദ്രഹൃദയരാണ്. മനസ്സമാധാനവും ശാന്തിയും, തൃപ്തിയും ഉണ്ടാക്കുന്നതിനു നാലു ഡോളറും നാനൂറുകോടി ഡോളറും തമ്മിൽ ഒരു ഭേദവും ഇല്ല. സമ്പത്തിനു തൃപ്തിയുണ്ടാക്കുന്ന ഗുണം ഇല്ല. വലിയ സ്വത്തുണ്ടായിട്ടും, അവർക്കു വാസ്തവത്തിൽ മനഃശാന്തിയുണ്ടെങ്കിൽ അവർ മനഃതൃപ്തിയുള്ളവരാണെങ്കിൽ, ഈ സമാധാനത്തിനു കാരണം സ്വത്തല്ല. ആ ശാന്തിക്കുകാരണം വേറെ ഏതാണ്ടാണ്. വേദാന്തം മനസ്സറിയാതെ പ്രയോഗത്തിൽ വരുത്തിയതാണ് യഥാർത്ഥകാരണം; മറ്റൊന്നുമല്ല. അവരുടെ മനഃസമാധാനത്തിനു അതുമാത്രമാണ് കാരണം. എന്തെന്നാൽ സ്വത്തു സ്വയം അതിന്റെ ഉടമസ്ഥർക്കു ആഹ്ലാദം കൊടുക്കുന്നില്ലതന്നെ.

ഭൗതികസമ്പത്ത് - ധനം - സംഗ്രഹിക്കുന്നതുകൊണ്ടു മനശ്ശാന്തി വരുകയില്ലെന്നു നമുക്കിപ്പോൾ തീർച്ചയാണ്. എന്നിട്ടും ഓരോരുത്തരും പണം മോഹിക്കയും കാമിക്കയും ചെയ്യുന്നു. ഇതു ആശ്ചര്യകരമായ ഒരു 'നൂലാമാല'യല്ലയോ ? അതിനെന്താണ് സമാധാനം ? ഒരു തത്വശാസ്ത്രവും, മതവും ഇതിനെ യുക്തിപൂർവം തൃപ്തികരമായി വ്യാഖ്യാനി

ക്കയോ, തെളിയിക്കയോ, നിരാക്ഷേപമായ ഒരു പൂർണ്ണയുക്തികൊണ്ടു സമാധാനം പറയുകയോ ചെയ്യുന്നില്ല. എന്നാൽ വേദാന്തം പറയുന്നു: 'ഐശ്വര്യവും സമ്പത്തും സകലതും സമ്പാദിച്ചു ശേഖരിക്കാൻ ഒരു കൊതി മനുഷ്യനു ധാരാളം കാണുന്നുണ്ട്. എന്തുകൊണ്ടാണിത് ? ശരീരത്തിനു ലോകമെല്ലാം പിടിച്ചടക്കാൻ ഒക്കുകയില്ല; ഇനി ലോകം മുഴുവനു കിട്ടിയാലും നിങ്ങൾക്കു തൃപ്തിയുമില്ല; ചന്ദ്രലോകം കിട്ടാനുള്ള മോഹം നിങ്ങൾക്കു വരുകയായി. ഭൂമി മുഴുവനും ഭരിച്ചുവന്ന ചക്രവർത്തിമാരെ - റോമൻ ചക്രവർത്തിമാരെക്കുറിച്ചു ഓർമ്മിക്കുവിൻ! ആ സീസർമാരുടെയും, നീറോമാരുടെയും മനഃസ്ഥിതികളെപ്പറ്റി ചിന്തിച്ചുനോക്കുവിൻ! അവർ സന്തുഷ്ടരായിരുന്നോ ? അവർ സംതൃപ്തരായിരുന്നോ ? എപ്പോഴും സ്വാദേറിയ ഭക്ഷണപദാർത്ഥങ്ങൾ ഉണ്ടാക്കിച്ചു ഇടവിടാതെ തിന്നാൻ ആഗ്രഹിച്ചിരുന്ന ഒരാൾ ഉണ്ടായിരുന്നു. ഒരു സാധനംതിന്നു വയർ നിറയുമ്പോൾ വയറ്റിൽ തീരെ ഇടയില്ലാതാകുമ്പോൾ മരുന്നുസേവിച്ചു അയാൾ തിന്നതൊക്കെ ഛർദ്ദിക്കയും ഉടനെതന്നെ മറ്റു സാധനങ്ങൾ വീണ്ടും നിറച്ചു തിന്നുകയും ചെയ്തിരുന്നു. ഇത് രുചിയ്ക്കും സ്വാദിനുംവേണ്ടി മാത്രമായിരുന്നു. അയാൾക്കു എപ്പോഴെങ്കിലും തൃപ്തിയും സമാധാനവും കിട്ടിയിരുന്നോ ? ലവലേശം ഇല്ല. നമുക്കു ഭൂമി മുഴുവൻ കിട്ടുകയില്ല. കിട്ടിയാലും അതുകൊണ്ടു എന്തുഫലം ? ലോകം മുഴുവനും സമ്പാദിക്കയും, സ്വന്തം ആത്മാവിനെ നശിപ്പിക്കയും ചെയ്താൽ എന്തുഫലം ? സ്ഥിരമായി നില്ക്കുന്ന നക്ഷത്രങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ, ഗണിതശാസ്ത്രക്കണക്കുകൊണ്ടു ഗണിച്ചാൽ, ഈ ഭൂമി വെറും ഒരു ചെറു ബിന്ദുമാത്രമാണ്. ഒരു സ്ഥാനം നിർണ്ണയിക്കാൻ വേണ്ടിമാത്രം ഭൂമിയെ ഒരു ഗണിതശാസ്ത്രബിന്ദുവായിക്കരുതുന്നു. അതിന് അളക്കത്തക്കതായ യാതൊരു വലിപ്പവും ഇല്ലതന്നെ.

നമ്മുടെ ഈ ഭൂമി! അതെന്താണ് ? അതിനെ സ്വായത്തമാക്കുന്നതു കൊണ്ടു എന്തു യഥാർത്ഥതൃപ്തി, യഥാർത്ഥ മനസ്സമാധാനം എങ്ങനെ ഉണ്ടാകുന്നു ? ബുദ്ധികൊണ്ടു നമുക്കത് ബോധ്യമാണ്. എന്നിട്ടും നാം ഈ ധനത്തിൻെറ പുറകേ ഓടുന്നു. നിങ്ങളിലുള്ള യഥാർത്ഥസത്ത - 'ഞാനി'ലുള്ള പരമാത്മാ - നമ്മിലുള്ള വാസ്തവ 'ഞാൻ' പരമാർത്ഥത്തിൽ ലോകത്തിൻെറ മുഴുവനും നാഥനാണെന്നു വേദാന്തം പറയുന്നു. അതാണ് നാം അതിൻെറ പുറമേ പായുന്നത്. അതാണ് ലോകം മുഴുവൻ പിടിച്ചടക്കി കരസ്ഥമാക്കാൻ നാം മോഹിക്കുന്നത്. വേദാന്തം ഇങ്ങനെയാണ് സമാധാനംപറയുന്നത്.

തൻെറ പുത്രനാൽ തടവിൽ പിടിച്ചിടപ്പെട്ട ഒരു ചക്രവർത്തിയെപ്പറ്റി ഇൻഡ്യയിൽ ഒരു കഥയുണ്ട്. രാജ്യംമുഴുവൻ മകനുവേണ്ടിയിരുന്നതിനാലാണ് മകൻ അദ്ദേഹത്തെ കാരാഗൃഹത്തിലാക്കിയത്. സമ്പത്തിനു വേണ്ടിയുള്ള തൻെറ ആർത്തി ശമിപ്പിപ്പാൻ മകൻ അച്ഛനെ തടവി

ലാക്കി. കുറേ കുട്ടികളെ അയച്ചുകൊടുത്താൽ താൻ അവരെ വല്ലതും പഠിപ്പിച്ചു വിനോദിച്ചുകൊള്ളാമെന്നു അച്ഛൻ തൻെറ സ്വന്തമകന് ഒരിക്കൽ തടങ്കലിൽ നിന്നു എഴുതി അയച്ചു. മകൻ അപ്പോൾ പറഞ്ഞത് ഇങ്ങനെയാണ്: 'നിങ്ങൾ ഇയ്യാളുടെ (തൻെറ അച്ഛൻെറ) കാര്യം കേട്ടോ ? അയാൾ രാജ്യം വളരെക്കാലം ഭരിച്ചുഭരിച്ചു ശീലിച്ചുപോയതുകൊണ്ടു ഭരിക്കാനുള്ള ശീലം ഉപേക്ഷിക്കാൻ അയാൾക്കു നിവൃത്തിയില്ല. ഇനിയും അയാൾക്കു ചില കുട്ടികളെയെങ്കിലും ഭരിക്കണം. ഭരണീയരായിട്ടു ആരെയെങ്കിലും അയാൾക്കു വേണം. പഴയ സ്വഭാവം മാറ്റാൻ അയാൾക്കു കഴിയുന്നില്ല.'

അത് അപ്രകാരംതന്നെയാണ്. നമുക്കു നമ്മുടെ പഴയ ശീലങ്ങൾ എങ്ങനെ കളയാൻ കഴിയും ? പഴയ ശീലം നമ്മോടു ഒട്ടിപ്പിടിച്ചുതന്നെ നില്ക്കുന്നു. നമുക്കതിനെ കുടഞ്ഞെറിയാൻ തരമില്ല. ചക്രവർത്തി ഷാ-ഇ-ജഹാൻ, (ഈ പദത്തിൻെറ വാഗർത്ഥം ജഗത്തിൻെറ ഭരണകർത്താവ് എന്നാണ്; അതിനാൽ ശാ-ഇ-ജഹാൻ ചക്രവർത്തിയെന്നാൽ ഭൂമണ്ഡലത്തിൻെറ മുഴുവൻ ചക്രവർത്തിയെന്നാണ് അർത്ഥം) ഇതുപോലെ നിങ്ങളുടെ സത്യാത്മാവ് ഷാ-ഇ-ജഹാൻ - സർവലോകത്തിൻെറയും ചക്രവർത്തി ആണ്. നിങ്ങളിപ്പോൾ ഈ ചക്രവർത്തിയെപ്പിടിച്ച് ഒരു ജയിലിൽ ഇട്ടിരിക്കുകയാണ്! നിങ്ങളുടെ ചെറുശരീരമാകുന്ന ഇരുട്ടറയിൽ, നിങ്ങളുടെ 'കൊച്ചുഞാൻ' ആകുന്ന തടങ്കലിൽ ഇട്ടിരിക്കുകയാണ്. ആ യഥാർത്ഥാത്മാ, സർവലോകചക്രവർത്തി തൻെറ പഴയ ശീല ങ്ങൾ എങ്ങനെ മറക്കും ? അദ്ദേഹം പഴയ പ്രകൃതം എങ്ങനെ മാറ്റും? ആർക്കും തൻെറ പഴയശീലം മാറ്റാൻ പ്രാപ്തിയില്ല; ആർക്കുംതന്നെ സ്വന്തം ശീലത്തിൽനിന്നു പുറത്തുചാടാൻ ഒക്കുകയില്ല. അതുപോലെ ആത്മാവ് - യഥാർത്ഥസത്വം - നിങ്ങളിലുള്ള വാസ്തവവസ്തു എങ്ങനെ അതിൻെറ സ്വഭാവം മാറ്റും ? നിങ്ങളതിനെ തടങ്കലിൽ ആക്കി; എന്നാൽ ആ തടങ്കലിൽ ഇരുന്നുപോലും അതിനു ലോകമാസകലം കരസ്ഥമാക്കണം. എന്തെന്നാൽ അതു ലോകം സമസ്തവും കൈവശംവച്ചിരുന്നതാണ്. അതിനതിൻെറ പഴയരീതി മാറ്റാൻ വയ്യ. ഈ അതിമോഹചൈതന്യം, ലോഭാർത്തി ദൂരത്തെറിയണമെങ്കിൽ, ഈ ദുർമ്മോഹസ്വഭാവം ജനങ്ങൾ ഉപേക്ഷിക്കണമെങ്കിൽ - അങ്ങനെചെയ്യാൻ നിങ്ങൾക്കവരോടു ശാസിക്കാമോ ? പ്രസംഗിക്കാമോ ? അസാദ്ധ്യം.

ശക്തിയേറിയ ചില പ്രസ്താവനകൾ രാമൻ ഇവിടെ ചെയ്യുമ്പോൾ നിങ്ങൾ ദയവായി ക്ഷമിക്കണം. എന്തെന്നാൽ സത്യം തുറന്നുപറയേണ്ടിയിരിക്കുന്നു. രാമൻ മനുഷ്യരെക്കാൾ സത്യത്തെ കൂടുതൽ മാനിക്കുന്നു. സത്യം നിശ്ചയമായിട്ടും പറയേണ്ടതാണ്. ബൈബിളിൽ മത്തായിയുടെ സുവിശേഷം അഞ്ചാമത് അദ്ധ്യായത്തിൽ, യേശുവിൻെറ പർവ്വതപ്രസംഗത്തിൽ പറഞ്ഞിരിക്കുന്നു: 'ആരെങ്കിലും നിങ്ങളുടെ ഒരു ചെകിട്ടത്ത് അടിച്ചാൽ മറ്റേതുംകൂടി കാണിച്ചുകൊടുക്കുക.', 'വിശുദ്ധസുവിശേഷം

പ്രസംഗിക്കാൻ പോകുമ്പോൾ പണമൊന്നും എടുക്കരുത്.' നഗ്നപാദങ്ങളോടും നഗ്നശിരസ്സുകളോടും പോകുക.' 'നീതിന്യായക്കോടതികളിൽ നിങ്ങളെ വിളിക്കുന്നപക്ഷം അവിടെച്ചെന്നാൽ എന്താണു പറയേണ്ടതെന്നു മുൻകൂട്ടി ചിന്തിക്കരുത്.', 'നിങ്ങൾ വായ്തുറക്കുക; അപ്പോൾ അതു നിറയ്ക്കപ്പെടും.', 'പുരയിടങ്ങളിലെ പുഷ്പങ്ങളെയും, വനങ്ങളിലെ പക്ഷികളെയും നോക്കുക. അവർ നാളേയ്ക്കെന്ന ചിന്ത വഹിക്കുന്നില്ല.', 'സോളമൺപോലും അസൂയകൊണ്ടു മുറുമുറുക്കത്തക്ക വസ്ത്രങ്ങളാണ് ഈ പുഷ്പങ്ങളും വൃക്ഷങ്ങളും ധരിക്കുന്നത്.', 'ഒരു ഒട്ടകം സൂചിക്കുഴയിൽക്കൂടി കടക്കുന്നതു സാധ്യമായാലും, ധനവാന്മാർക്കു സ്വർഗ്ഗരാജ്യം സമ്പാദിക്കാൻ അസാദ്ധ്യമാണ്' - ഇങ്ങനെയെല്ലാം നിങ്ങൾക്കു ബൈബിളിൽ പ്രഖ്യാപനങ്ങൾ ഇല്ലയോ ? ഒരു സമ്പന്നൻ യേശുക്രിസ്തുവിൻെറ സമീപത്തുചെന്നു തന്നെ ശിഷ്യനാക്കി ഉപനയിക്കണമെന്ന് ആവശ്യപ്പെടുകയും 'നിങ്ങൾക്കു ഒരേ ഒരു മാർഗ്ഗമേ ഉള്ളൂ; വേറെ ഇല്ല. നിങ്ങൾ നിങ്ങളുടെ സ്വത്തെല്ലാം ഉപേക്ഷിക്കണം; ഇതുമാത്രം ചെയ്യുക; അങ്ങനെ നിങ്ങൾക്കു ശാന്തിപ്രാപിക്കാം' എന്നു ക്രിസ്തു മറുപടിപറയുകയും ചെയ്തിട്ടുള്ളതായി ബൈബിളിൽ നിങ്ങൾ വായിച്ചിട്ടില്ലയോ ? അത് പഠിപ്പിക്കുന്നതു തനിവേദാന്തമാണ്. ഇപ്പോൾപോലും ഭാരതീയസന്യാസിമാർ ജീവിതത്തിൽ - പ്രവൃത്തിയിൽ വരുത്തുന്ന ശാസനങ്ങൾ ആണ് ഇവ. ആ പരിപാവനമായ ധർമ്മത്തിൻെറ പേരിൽ - ആ ത്യാഗശാസനത്തിൻെറ പേരിൽ പട്ടക്കാരും മിഷനറിമാരും ആയിട്ടു ഇൻഡ്യയിൽ പോകുന്ന ജനങ്ങളെ നിരീക്ഷിക്കുക.

ആ ത്യാഗത്തിൻെറ പേരുംപറഞ്ഞ് ഇൻഡ്യയിലേക്കു പോകുന്ന ജനങ്ങൾ പ്രതിദിവസം അവരുടെ ആഡംബരവണ്ടികളിൽ മോടിയായി സഞ്ചരിക്കയും, മനോഹരഹർമ്മ്യങ്ങളിൽ താമസിച്ചു രസിക്കയും, മാസം പ്രതി മൂന്നും നാലും ശതം ഡോളർ ശമ്പളം പറ്റുകയും, രാജോചിതമായ പദവികളിൽ ജീവിതം നയിക്കയും, അതേസമയം ത്യാഗത്തിൻെറ മതം പ്രസംഗിക്കയും പഠിപ്പിക്കയും ചെയ്കയാണെന്നത് വിസ്മയകരമായി തോന്നുന്നില്ലയോ ? പ്രസംഗമണ്ഡപങ്ങളിൽനിന്നു പ്രസംഗിക്കയും പഠിപ്പിക്കയും ചെയ്യുന്നതുകൊണ്ടു സമ്പാദ്യമുണ്ടാക്കാനും, സകലതും സ്വായത്തമാക്കാനും ഉള്ള മോഹം അടിച്ചമർത്താൻ നിങ്ങൾക്കു സാധിക്കയില്ലെന്നു വേദാന്തം പ്രസ്താവിക്കുന്നു. നിങ്ങളുടെ യഥാർത്ഥജീവൻ സാർവലൗകികചക്രവർത്തിയും, രാജാവും ആയിരിക്കുന്നതിനാൽ ആ മോഹം നശിപ്പിക്കാൻ നിങ്ങൾക്കു കഴിവില്ല. എന്നാൽ ഈ രോഗം തീരാവ്യാധിയാണോ ? ഈ സുഖക്കേടിനു മറുമരുന്നു ഇല്ലയോ ? ഈ കഠിനരോഗത്തിൻെറ കാര്യം അജ്ഞാനമത്രെ; ആത്മാവിൻെറ മാഹാത്മ്യം ശരീരത്തിലേയ്ക്കു ആരോപിക്കുന്ന അജ്ഞാനമത്രെ. അതുപോലെ ശരീരത്തിൻെറ ദൂഷ്യങ്ങൾ യഥാർത്ഥാത്മാവിലേയ്ക്കും ഈ അജ്ഞാനംമൂലം നിങ്ങൾ ആരോപിക്കുന്നു. ഈ അജ്ഞാനം ദൂരീകരിക്കുക. അപ്പോൾ മനുഷ്യൻ

പ്പണമില്ലാതെതന്നെ സമ്പന്നനായിത്തീരുന്നു; വസ്തുക്കളോ സ്വത്തോ കൂടാതെതന്നെ അവൻ ജഗന്മണ്ഡലത്തിൻെറ അധിപതിയായി ഭവിക്കുന്നു. ഈ ജ്ഞാനം സമ്പാദിക്കുക; ഈ ദിവ്യജ്ഞാനം നേടുക. ആത്മാവിനെ സ്വാതന്ത്രമാക്കിവിടുക; മറ്റൊരു ചികിത്സയും ഇല്ല. അതായത് സത്യവും, സനാതനവും, എന്നും നിലനില്ക്കുന്നതും, കേവലസ്വരൂപനും, ഈശ്വരനും, അധിനായകനും, ജഗദധിപതിയും ആയ നിങ്ങളുടെ ആത്മാവിനെ സാക്ഷാല്ക്കരിച്ചനുഭവപ്പെടുത്തുക. അത് അനുഭവവേദ്യമാകുമ്പോൾ നിങ്ങൾ പരിശുദ്ധൻ ആയിത്തീരും. ലൗകികസമ്പാദ്യങ്ങളും സമ്പത്തുകളും ഉണ്ടാക്കണമെന്ന് ആഗ്രഹിക്കുന്നത് അപമാനകരവും പാപകരവും ആണെന്നു അപ്പോൾ നിങ്ങൾക്കു തോന്നുന്നതാണ്.

അലക്സാണ്ഡർമഹാൻ തനിക്കറിവുണ്ടായിരുന്ന മറ്റു രാജ്യങ്ങളെല്ലാം പടവെട്ടിപ്പിടിച്ചടക്കിയതിനുശേഷം, താൻ വളരെയെല്ലാം കേട്ടിരുന്ന വിശേഷപ്പെട്ട ഇൻഡ്യാക്കാരെ കാണാൻ ആഗ്രഹിച്ച് ഇൻഡ്യ സന്ദർശിക്കയുണ്ടായി. സിന്ധുനദീ തീരത്തിൽവച്ചു ഒരു മതപണ്ഡിതനോ, സന്യാസിയോ ആയ ഒരാളിൻെറ അടുക്കലേക്കു അദ്ദേഹം ആനയിക്കപ്പെട്ടു. ആ യതിശ്രേഷ്ഠൻ അവിടെ മണലാരണ്യത്തിൽ നഗ്നശിരസ്സോടും, നഗ്നപാദങ്ങളോടും, പൂർണ്ണനഗ്നനായി, പിറ്റേന്നാളത്തേയ്ക്കു എവിടെനിന്നു ഭക്ഷണംകിട്ടുമെന്നു ചിന്തിക്കാതെ വെയിൽകൊണ്ടു രസിക്കയായിരുന്നു. മഹാനായ അലക്സാണ്ഡർ ചക്രവർത്തി മിന്നുന്ന കിരീടവും അണിഞ്ഞ് പേർഷ്യായിൽനിന്നു സമ്പാദിക്കപ്പെട്ട വൈരങ്ങളും രത്നങ്ങളും ജ്വലിപ്പിച്ചുകൊണ്ടു സന്യാസിയുടെ മുമ്പിൽ രാജചൈതന്യത്തിൽ പ്രകാശിച്ചു നിന്നു. സമീപത്തു യാതൊരു വസ്ത്രവും ധരിക്കാത്ത നഗ്നസന്യാസി! എന്തൊരു താരതമ്യം! എന്തുഭേദം! അലക്സാണ്ഡരുടെ ശരീരം പ്രതിനിധീകരിക്കുന്ന ലോകവിഭവങ്ങളെല്ലാം ഒരുവശത്തും, സന്യാസി പ്രതിനിധീകരിക്കുന്ന ബാഹ്യദാരിദ്ര്യം മുഴുവനും എതിർവശത്തും! അവരുടെ യഥാർത്ഥജീവൻെറ ദാരിദ്ര്യവും സമ്പൽസ്ഥിതിയും അവരുടെ മുഖത്തു നോക്കുമ്പോൾതന്നെ പക്ഷേ നിങ്ങൾക്കറിയാം.

സഹോദരീസഹോദരന്മാരേ! നിങ്ങളുടെ വ്രണങ്ങളെ ഒളിച്ചുവയ്ക്കാനാണ് നിങ്ങൾ സമ്പത്തിൻെറ പുറകേ ഓടുന്നത്; അവയെ ഒളിച്ചു പൊതിഞ്ഞുവയ്ക്കാനാണു തുണിവച്ചു കെട്ടുന്നത്. ഇതാ! ഒരു സന്യാസി! അദ്ദേഹത്തിൻെറ ആത്മാവ് സർവസമ്പന്നമാണ്; തൻെറ ആത്മാവിൻെറ മാഹാത്മ്യവും സമ്പന്നതയും അനുഭവപ്പെടുത്തിയ ഒരു മഹർഷിയാണിത്. തൻെറ ഉള്ളിലെ ദാരിദ്ര്യം ഒളിക്കാൻ മോഹിച്ചുകൊണ്ടു സമീപത്തുഅലക്സാണ്ഡർ മഹാൻ നിന്നിരുന്നു. മഹർഷിയുടെ പ്രകാശമാനമായ മുഖം നോക്കൂ! ആനന്ദമയവും, സൗഭാഗ്യപൂർണ്ണവും ആയ സന്യാസിമുഖം! അലക്സാണ്ടർ മഹാൻ അദ്ദേഹത്തിൻെറ ദർശനംകൊണ്ട് ആകർഷിക്കപ്പെട്ടു. അദ്ദേഹം സന്യാസിയെക്കണ്ടു പ്രേമപരവശനായി.

തന്റെകൂടെ ഗ്രീസിലേയ്ക്കു വരണമെന്നു അദ്ദേഹം സന്യാസിയോട പേക്ഷിച്ചു. മഹർഷി ചിരിച്ചു; എന്നിട്ടു ഇങ്ങനെ മറുപടി പറഞ്ഞു: 'ലോക മാസകലം എന്നിൽ വർത്തിക്കുന്നു; ലോകത്തിനു എന്നെ വഹിക്കാൻ സാധ്യമല്ല. ജഗന്മണ്ഡലം എന്നിലാണ്. എനിക്കീലോകത്തിൽ ഞെരുങ്ങി ഒതുങ്ങിയിരിക്കുക ശക്യമല്ല. ഗ്രീസും, റോമായും എല്ലാം എന്നിൽ ആണ്. സൂര്യന്മാരും നക്ഷത്രങ്ങളും എന്നിൽ ഉദിച്ചു എന്നിൽതന്നെ അസ്ത മിക്കുന്നു.'

ഇത്തരം ഭാഷയുമായി പരിചയിച്ചിട്ടില്ലാത്ത മഹാൻ അലക്സാ ണ്ഡർ വിസ്മയാകുലനായി നിന്നുപോയി. അദ്ദേഹം പറഞ്ഞു: 'ഞാൻ ധാരാളം സമ്പത്തുതരാം. ലൗകികസുഖങ്ങൾകൊണ്ടുഞാൻ അങ്ങയെ ആറാടിക്കാം. ജനങ്ങൾ മോഹിക്കുന്ന എല്ലാതരം സുഖസാമഗ്രികളും, ജനങ്ങളെ കീഴ്പെടുത്തുകയും, ആകർഷിക്കയുംചെയ്യുന്ന സകലവിധ കാമ്യപദാർത്ഥങ്ങളും ഇഷ്ടംപോലെ തരാം. അതിനാൽ ദയവുചെയ്ത് അങ്ങ് എന്റെകൂടെ ഗ്രീസിലേക്കു വരണം.'

മഹർഷി ഈ വാക്കുകൾകേട്ടു ചിരിച്ചു. പിന്നീടിങ്ങനെ മറുപടി പറഞ്ഞു: 'എന്റെ പ്രഭ കൂടാതെ പ്രകാശിക്കുന്ന ഏതെങ്കിലും ഒരു വജ്ര മോ, സൂര്യനോ, നക്ഷത്രമോ യാതൊരിടത്തും ഇല്ല. ആകാശത്തിലെ സകലജ്യോതിസ്സുകളുടെയും തിളക്കവും, പ്രഭാവവും എന്നിൽനിന്നു ണ്ടാകുന്നതാണ്. കമനീയപദാർത്ഥങ്ങളിലുള്ള ആകർഷകപ്രകൃതിയും, വശീകരണശക്തിയും എല്ലാം എന്നിൽനിന്നു ഉത്ഭവിക്കുന്നതാണ്. ആദ്യം ഇവയിലേയ്ക്കു ഒക്കെ കാമ്യതയും, ആകർഷണശക്തിയും കൊടുത്ത ശേഷം പിന്നീട് ആ വസ്തുക്കളുടെ പുറകേ ഇരന്നുചെല്ലുന്നത് എന്റെ പദവിക്കു തീരെ കുറവും അപമാനവും ആണ്. ഞാൻ അത്ര നികൃഷ്ടത യിലേക്കു താഴുകയില്ല. ഞാൻ അവയുടെ കാല്ക്കൽവീണു യാചിക്കു ന്നതല്ല.'

അലക്സാണ്ഡർ ഇതുകേട്ടു അത്ഭുതസ്തബ്ധനായി. ഒരു നിമി ഷംകൊണ്ടു കോപിച്ചു അദ്ദേഹം ഉറയിൽനിന്നു വാൾ ഊരി സന്യാസിയു ടെ തല ഛേദിക്കാൻ ഭാവിച്ചു. ഉടനെ സന്യാസി പൊട്ടിച്ചിരിച്ചിട്ട് ഇങ്ങനെ പറഞ്ഞു: 'ഹേ! അലക്സാണ്ഡർ! നിന്റെ ജീവിതത്തിൽ ഒരിക്കലും നീയി ങ്ങനെ ഒരു കളവ് - ജുഗുപ്സാവഹമായ പച്ചക്കള്ളം പറഞ്ഞിട്ടുണ്ടായിരി ക്കയില്ല. എന്നെ കൊല്ലുകയോ ? എന്നെ ഹിംസിക്കയോ ? എന്ന നിഗ്രഹി ക്കയോ ? എന്നെ കൊല്ലാനുള്ള വാൾ എവിടെ ? എന്നെ മുറിപ്പെടുത്തുവാ നുള്ള ആയുധം എവിടെ ഉണ്ട് ? എന്റെ സൗഖ്യം തകരാറിലാക്കുന്ന ദുഃഖം ഏതുണ്ട് ? നിത്യനും, ഇന്നലെയും ഇന്നും എന്നും ഒന്നുപോലെയി രിക്കുന്നവനും, പരിശുദ്ധനും, വിശുദ്ധരിൽ വിശുദ്ധതമനും, ജഗത്തിന്റെ അധിപതിയും - ഞാൻ ഈവിധമുള്ളവനാണ്. ഞാൻ അതാണ്! ഞാൻ അതാണ്! ഹേ! അലക്സാണ്ഡർ! നിന്റെ കയ്യുകളെ അനക്കിക്കൊണ്ട്

അവയിൽ ഇരിക്കുന്ന ശക്തിപോലും ഞാനാണ്. നിൻെറ ശരീരം മരിച്ചാലും ഞാനതിൽ ശേഷിക്കുന്നു. നിൻെറ കൈകളെ ചലിപ്പിക്കുന്ന ശക്തി ശേഷിക്കുന്നു. നിൻെറ മാംസപേശികളെ അനക്കുന്ന ഓജസ്സ് ഞാൻ മാത്രമാണ്.' അലക്സാണ്ടരുടെ കയ്യിൽ നിന്നും വാൾ താഴെ വീണു പോയി!

ത്യാഗചൈതന്യം ജനങ്ങളിൽ അനുഭവപ്പെടുത്തുന്നതിന് ഒരേ ഒരു മാർഗ്ഗമേ ഉള്ളുവെന്നു നാം ഇവിടെ കാണുന്നു. ലൗകികവീക്ഷണ സ്ഥാനത്തുനിന്നു നാം സകലതും ത്യജിക്കാൻ തയ്യാറാകുന്നതു ഇതര വീക്ഷണസ്ഥാനത്തുനിന്നു നാം സർവസമ്പന്നരാകുമ്പോൾ മാത്രമേ പറ്റുകയുള്ളൂ. ദാരിദ്ര്യത്തിൽകൂടി സമ്പാദിക്കുന്നതുമാത്രമേ നിലനില്ക്കുന്നുള്ളൂ എന്ന അനിഷേധ്യമായ ശാസ്ത്രനിയമം - അനിഷേധ്യമായ ശാസ്ത്രീയസിദ്ധാന്തം - നിങ്ങൾ കേട്ടിട്ടില്ലയോ ? ആഭ്യന്തരപൂർണ്ണത അകത്തുനിന്നുള്ള നായകത്വം - രാജത്വം - സമ്പാദിക്കുമ്പോൾ മാത്രമേ ബാഹ്യമായ ത്യാഗം പ്രാപ്തമാകയുള്ളൂ. വേറേ മാർഗ്ഗമില്ല; മറ്റൊരു വഴിയും ഇല്ലതന്നെ.

ഈ ലോകത്തിൽ ക്രോധം എന്തുകൊണ്ടു നിലനില്ക്കുന്നു. നാം ബലഹീനരാകരുത്, വികാരങ്ങൾകൊണ്ടു ക്ഷോഭിക്കരുത് - എന്നെല്ലാം ദിവസംപ്രതി ഉൽഘോഷിച്ചു പ്രസംഗിക്കുന്നതു നാം കേൾക്കുന്നു. എന്നിട്ടും സന്ദർഭം വരുമ്പോൾ നാം ആ ദുർബ്ബലതയ്ക്കു വശപ്പെട്ടുപോകുന്നു. ക്രോധവും, വിരോധവും, സ്വാർത്ഥപൂർത്തിക്കുള്ള ചിന്തയും എന്തുകൊണ്ടു ഉണ്ടാകുന്നു. മുമ്പറഞ്ഞ അതേ രീതിയിൽ ഒരേ തത്ത്വംകൊണ്ടു ഈ പാപങ്ങൾക്കു വേദാന്തം സമാധാനം പറയുകയും, അതിനെ തെളിയിക്കയും ചെയ്യുന്നു. ഈ പാപങ്ങളെല്ലാം അജ്ഞാനത്തിൻെറ സന്താനങ്ങൾ ആണ് എന്നുള്ള തത്ത്വത്തിലേയ്ക്കു നിങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളട്ടെ. യഥാർത്ഥാത്മാവിനെ ശരീരവും മനസ്സുമായി തെറ്റിദ്ധരിക്കുന്ന ആ അജ്ഞാനമാണിത്. ഈ അജ്ഞാനം പരിത്യജിക്കുക, അപ്പോൾ സകല പാപങ്ങളും നശിക്കും. ഈ പാപങ്ങളെ മറ്റു ഒരുവിധത്തിലും നശിപ്പിക്കാൻ ശ്രമിച്ചാൽ നിങ്ങൾ പരാജയപ്പെടുകയേ ഉള്ളൂ. എന്തെന്നാൽ, യാതൊരു ഭൗതികസാധനവും നശിപ്പിക്കപ്പെടുന്നില്ല. അജ്ഞാനം നശിപ്പിക്കപ്പെടാവുന്നതാണല്ലോ. അജ്ഞത നമുക്കു ദൂരീകരിക്കാം.

ഈ സ്ഥിതിയിൽ നിങ്ങളെ കോപത്തിലേയ്ക്കും, കാമങ്ങളിലേയ്ക്കും, പാപങ്ങളിലേയ്ക്കും, ലോഭത്തിലേയ്ക്കും നയിക്കുന്ന ശക്തികൾ ഉണ്ട്. എങ്ങനെ പ്രസംഗിച്ചാലും, ശാസിച്ചാലും ഈ ശക്തികൾ നശിക്കുന്നതല്ല. നിങ്ങൾക്കു ബലംകൊണ്ട് അവയെ ശമിപ്പിക്കാൻ കഴിയുകയില്ല. ശക്തികൾ അവിടെയുണ്ട്, അവയെ ബലേന അമർത്താൻ തരമില്ല. ഈ ശക്തികളിൽനിന്നു ചൈതന്യം ഉണ്ടാക്കാമെന്നു വേദാന്തം പറയുന്നു. അവയെ ദുരുപയോഗപ്പെടുത്തരുത്. അവയെ വേണ്ടതുപോലെ പ്രയോ

ഗിക്കണം. നിങ്ങളിലെ യഥാർത്ഥചൈതന്യത്തിൻെറ - നിങ്ങളിലുള്ള ആത്മാവിൻെറ - സകലലോകത്തിൻെറയും നാഥനായി എതിരില്ലാതെയിരിക്കുന്നവൻെറ - ശക്തിതന്നെയാണിത്.

എല്ലാവർക്കും സ്വതന്ത്രരാകണം. സ്വാതന്ത്ര്യമോഹത്തിൻെറ മൗലികമായ പ്രകൃതം എന്താണ് ? എതിരാളിയില്ലാത്ത ഒരുയരത്തിലേക്കു നാം പൊങ്ങുക എന്നതാണ്. എതിരാളിയില്ലാതെ, തുല്യരില്ലാതെയുള്ള പരിപൂർണ്ണസ്വാതന്ത്ര്യമുള്ള ഒരു പദവി നിങ്ങൾ അനുഭവിക്കണമെന്നാണു പരമാർത്ഥാത്മാവ്, ആകുന്ന ചൈതന്യം നിങ്ങളോടാവശ്യപ്പെടുന്നത്. സത്യചൈതന്യം, ആത്മാവ് എതിരറ്റതാണ്. ലൗകികസ്വാർത്ഥമോ, സ്വാഭിവൃദ്ധിക്കുള്ള ആർത്തിയോ ഇല്ലായ്മചെയ്യണമെങ്കിൽ യഥാർത്ഥശക്തിയെ നശിപ്പിച്ചോ തള്ളിനീക്കിയോ അതു ചെയ്യാൻ പറ്റുകയില്ല. യാതൊരു ശക്തിയും നശിപ്പിക്കപ്പെടുന്നില്ല. സനാതനസത്തയായ ആത്മാവും നശിക്കുന്നില്ല. എല്ലാം ദുരുപയോഗപ്പെടുത്താനും അങ്ങനെ സ്വർഗ്ഗം നരകമാക്കാനും മാത്രം നിങ്ങൾക്കു എളുപ്പമാണ്.

ഇംഗ്ലണ്ടിലെ ഒരു ക്രിസ്ത്യൻ പട്ടക്കാരനെക്കുറിച്ച് ഒരു കഥയുണ്ട്. ഡാർവിൻ, ഹക്സിലി മുതലായ വലിയ ശാസ്ത്രജ്ഞരുടെ പലരുടെയും മരണത്തെപ്പറ്റി പാതിരി വായിച്ചു. അവരെല്ലാം സ്വർഗ്ഗത്തുപോയോ, നരകത്തിൽപോയോ എന്ന ഒരു ഉല്ക്കണ്ഠ ആ മനുഷ്യൻെറ ഉള്ളിൽ കടന്നുകൂടി. അദ്ദേഹം ചിന്തിച്ചുനോക്കി. തന്നത്താൻ പറഞ്ഞു: 'ഈ മഹാശയന്മാർ കുറ്റങ്ങൾ ഒന്നുംചെയ്തിട്ടില്ല, പാപങ്ങൾ ചെയ്തിട്ടില്ല. എന്നാലും അവർ ബൈബിളിലോ, യേശുക്രിസ്തുവിലോ വിശ്വസിച്ചിരുന്നില്ല. ശരിയായ അർത്ഥത്തിൽ അവർ ക്രിസ്ത്യാനികൾ അല്ലായിരുന്നു. അവർ നരകത്തിൽതന്നെ പോയിരിക്കണം.' അങ്ങനെ ചിന്തിച്ചുറപ്പിക്കാൻ അയാൾക്കു കഴിഞ്ഞില്ല. വീണ്ടും അയാൾ വിചാരിച്ചു: 'അവർ നല്ല മനുഷ്യരായിരുന്നു. അവർ ലോകത്തിനു വളരെ നല്ല പ്രവൃത്തികളും സഹായങ്ങളും ചെയ്തു. അവർ നരകത്തിൽ പോകാൻ തക്കവണ്ണം ദുഷ്ടരല്ല. അവർ അപ്പോൾ എവിടെ പോയിരിക്കും ?' ആ പാതിരി കിടന്നുറങ്ങി. അപ്പോൾ അയാൾ അത്യത്ഭുതകരമായ ഒരു സ്വപ്നം കണ്ടു. താൻ തന്നെ മരിച്ചുപോയതായും, തന്നെ ഏറ്റവും മുകളിലുള്ള സ്വർഗ്ഗത്തിലേയ്ക്കു ആരോ കൊണ്ടുപോയതായും അയാൾ കണ്ടു. അവിടെ താൻ പ്രതീക്ഷിച്ചിരുന്ന ആളുകളെല്ലാം കാണപ്പെട്ടു. ഹക്സിലി, ഡാർവിൻ മുതലായ സയൻസുപണ്ഡിതന്മാരെപ്പറ്റി അയാൾ അവരോടു ചോദിച്ചു. സ്വർഗ്ഗത്തിലെ ദ്വാരപാലകനോ, ഭരണക്കാരനോ ആരോ ഒരാൾ അയാളോടു പറഞ്ഞത് ഈ സയൻസുകാർ ഏറ്റവും അടിയിലത്തെ നരകത്തിൽ ആണെന്നായിരുന്നു.

ആ താഴത്തെ നരകത്തിൽ ഒന്നുപോയി ഒരു ക്ഷണികസന്ദർശനം നടത്തി അവരെ അവിടെ ഒന്നുകണ്ടു പരിശുദ്ധവേദം - ബൈബിൾ -

ഒന്നു പ്രസംഗിച്ച് ആ ബൈബിളിൽ വിശ്വസിക്കാതിരുന്നത് അതികഠിനമായ ഒരു പാതകമായിപ്പോയെന്നു തെളിയിച്ചുകൊടുത്തിട്ടുവരാൻ അനുവാദം തരുമോ എന്ന് ഈ പാതിരി ചോദിച്ചു. കുറെ വാക്കുതർക്കത്തിനു ശേഷം സ്വർഗ്ഗപാലകൻ കീഴ്‌വഴങ്ങി. ഏറ്റവും താഴത്തെ നരകത്തിലേയ്ക്കു പോകാൻ ഒരു റ്റിക്കറ്റുവാങ്ങി അയാൾക്കു കൊടുത്തു. സ്വർഗ്ഗത്തിലും നരകത്തിലുംകൂടി റയിൽവണ്ടികളിലാണ് സഞ്ചരിക്കുന്നതെന്നുകേട്ട് നിങ്ങൾ ആശ്ചര്യപ്പെടേണ്ടാ! ഈ മനുഷ്യൻ തീവണ്ടിയുടെ ഗതാഗതവും കമ്പിത്തപാലും ഉള്ള ഒരു പരിസരത്തിലാണ് ജീവിച്ചത്. അതിനാൽ അയാളുടെ ചിന്തയിൽ - സ്വപ്നത്തിൽ - സ്വർഗ്ഗത്തിലും നരകത്തിലും തീവണ്ടികൾ കണ്ടാൽ അത്ഭുതപ്പെടാനില്ല.

ഈ പട്ടക്കാരൻപാതിരിക്കു ഒരു ഒന്നാംക്ലാസ്സ് റ്റിക്കറ്റു കിട്ടി. വണ്ടി ഓടിക്കൊണ്ടിരുന്നു. കീഴോട്ടു പോകുംതോറും അസഹ്യമായ ഒരു മാറ്റം കാണപ്പെട്ടു. ഏറ്റവും താഴത്തേതിൻെറ മുകളിലത്തെ നരകത്തിൽ എത്തിയപ്പോൾ അയാൾ തീരെ ബോധംകെട്ടു വീണുപോയി. അയാൾ ഒരു മോഹാലസ്യത്തിൽ പതിച്ചുപോയിരുന്നു. വളരെപ്പേർ കരഞ്ഞു വിളിച്ചുകൊണ്ടിരുന്നു. പല്ലുകടിയും, ഞരക്കവും, കരച്ചിലും ബഹളമായിക്കണ്ടു. ഇതൊന്നും കാണേണ്ട എന്നുകരുതി അയാൾ കണ്ണ് തുറന്നുവയ്ക്കാൻ തന്നെ മടിച്ചു. ഏറ്റവും താഴത്തെ നരകം കാണണമെന്നു താൻ നിർബ്ബന്ധിച്ചതിനെപ്പറ്റി അയാൾ പശ്ചാത്തപിച്ചു.

'എറ്റവും താഴത്തെ നരകം! എന്നു സ്വല്പസമയം കഴിഞ്ഞപ്പോൾ പ്ലാറ്റുഫോറത്തിൽനിന്ന് ജനങ്ങൾ വിളിച്ചുപറയുന്നതും യാത്രക്കാരെ അറിയിക്കുന്നതും അയാൾ കേട്ടു. 'ഏറ്റവും അടിയിലത്തെ നരകം' എന്ന് സ്റ്റേഷൻെറ ഭിത്തിയിൽ എഴുതിവയ്ക്കപ്പെട്ടിരുന്നു. എന്നാൽ നമ്മുടെ പാതിരി ആശ്ചര്യപ്പെട്ടു അന്ധനായിപ്പോയി. അയാൾ എല്ലാവരോടും ചോദിച്ചു: 'ഇതു ഏറ്റവും താഴത്തെ നരകമല്ല ഇല്ലേ ? ഇതു ഏറ്റവും മുകളിലത്തെ സ്വർഗ്ഗമാണ് ഇല്ല; ഇല്ല; ഇതു നരകമല്ല. സ്വർഗ്ഗമായിരിക്കണം.' റയിൽവേ ഗാർഡും കൺഡക്ടരും 'ഇതാണ് ഏറ്റവും താഴ്ന്ന നരക'മെന്നു പറഞ്ഞു. മറ്റൊരാൾ വന്നു പറഞ്ഞു: 'ഇറങ്ങണം സർ! വേഗമാകട്ടേ! നിങ്ങൾ ഇവിടേയ്ക്കാണ് റ്റിക്കറ്റു വാങ്ങിയിരിക്കുന്നത്. വണ്ടി പോകാറായി.

പാവം! അയാൾ വണ്ടിയിൽനിന്നു താഴെ ഇറങ്ങി. പക്ഷേ അയാൾ അത്ഭുതംകൊണ്ടു സ്തംഭിച്ചുപോയി. ഇതിൻെറ മുമ്പിലത്തെ നരകത്തെക്കാൾ ഇതു ഏറ്റവും അധികം ദുസ്സഹം ആയിരിക്കുമെന്നാണ് അയാൾ പ്രതീക്ഷിച്ചിരുന്നത്. എന്നാൽ ഇതു ഏകദേശം ഏറ്റവും മുകളിലത്തെ സ്വർഗ്ഗത്തോട് കിടനില്ക്കുന്നതായാണ് കണ്ടത്. റയിൽവേസ്റ്റേഷനിൽ നിന്നു പുറത്തിറങ്ങി നോക്കിയപ്പോൾ മനോഹരങ്ങളായ ഉദ്യാനങ്ങളും, സുരഭിലങ്ങളായ സുമങ്ങളും, വാസനനിറഞ്ഞ മന്ദമാരുതനും. തൻെറ

മുമ്പിൽ പ്രത്യക്ഷപ്പെട്ട ദീർഘകായനായ ഒരു മാന്യനെ പാതിരി കണ്ടു. അദ്ദേഹത്തിൻെറ പേരെന്താണെന്നു അയാൾ ചോദിച്ചു. മുമ്പ് താൻ കണ്ടിരുന്ന ഒരാളിൻെറ ഏകദേശഛായ അയാൾക്കുതോന്നി. ആ മാന്യൻ മുമ്പിൽ നടന്നിരുന്നു. അയാൾ അദ്ദേഹത്തിൻെറ പുറകേ പോയി. ആ മനുഷ്യൻ തന്നെ വിളിച്ചപ്പോൾ പാതിരി വളരെ ആനന്ദാകുലനായി. പാതിരിക്കദ്ദേഹത്തിനെ മനസ്സിലായി. അതു ഡോക്ടർ ഹക്സിലിയായിരുന്നു. പാതിരി ചോദിച്ചു: 'ഇതെന്ത് ? ഇത് ഏറ്റവും അടിയിലെ നരകമാണോ ?' ഹക്സിലി മറുപടി പറഞ്ഞു: 'അതേ, അതുതന്നെയാണ്.' പാതിരി പറഞ്ഞു: 'ഞാൻ നിങ്ങളോടു പ്രസംഗിക്കാനാണ് വന്നത്. എന്നാൽ അതിനുമുമ്പേ ഞാനെൻെറ മുമ്പിൽ വിസ്മയകരമായ ഈ കാഴ്ച എങ്ങനെ കാണുന്നു എന്നു വിസ്തരിച്ചുപറയൂ.' ഡോക്ടർ ഹക്സിലി വിവരിക്കാൻ തുടങ്ങി: 'ഏറ്റവും വലിയ കഷ്ടമായിരിക്കും ഇവിടെ എന്നു നിങ്ങൾ പ്രതീക്ഷിച്ചതു തെറ്റിയിട്ടില്ല. സത്യമായിട്ടും ഞങ്ങൾ ഇവിടെ വന്നപ്പോൾ ലോകത്തിലുള്ളതിലേയ്ക്കും സങ്കടകരവും നികൃഷ്ടവും ആയിരുന്നു ഇവിടത്തെ സ്ഥിതി. നമുക്കൂഹിപ്പാൻ കഴിയുന്ന ഏറ്റവും അനാശാസ്യസ്ഥലമായിരുന്നു ഇത്.' ചില പ്രത്യേക സ്ഥലങ്ങൾ ചൂണ്ടിക്കാണിച്ചുംകൊണ്ട് ഹക്സിലി തുടർന്നു: 'അതാ! അവിടെ വൃത്തികെട്ട കുഴികൾ ആയിരുന്നു.' വേറൊരു സ്ഥലം ചൂണ്ടിക്കൊണ്ട്: 'അവിടെ ഇരുമ്പു ഉരുകി ജ്വലിച്ചുകിടക്കുകയായിരുന്നു.' വീണ്ടും ഒരു സ്ഥലം കാണിച്ചു: 'അവിടെ ചുട്ടുപഴുത്ത മണലായിരുന്നു: അവിടെ ചാണകം നീറി മണത്തുകൊണ്ടു കിടന്നിരുന്നു.

ഹക്സിലി തുടർന്നുപറഞ്ഞു: ഞങ്ങളെയെല്ലാം ആദ്യം ആ വൃത്തികെട്ട കുഴികളിൽ എറിഞ്ഞു. എന്നാൽ അവിടെ കിടന്നുംകൊണ്ടു ഞങ്ങൾ കൈകളിൽ വെള്ളംകോരി അടുത്തുകിടന്നു ജ്വലിക്കുന്ന ഇരുമ്പിൽ ഒഴിച്ചു. ഞങ്ങളെ പിന്നെ നരകത്തിലെ യജമാനൻ കത്തിക്കൊണ്ടിരുന്ന ഒരു തരം ദ്രാവകത്തിൽ - എണ്ണയിൽ - കൊണ്ടുപോയിട്ടു. എന്നാൽ ഈ സമയംകൊണ്ട് ഇരുമ്പു മുക്കാലും തണുത്തു. അതിനാൽ ആ ഇരുമ്പു കയ്യിൽ എടുക്കാൻതക്ക നിലകിട്ടി. പിന്നെ തണുത്ത ഇരുമ്പിൻെറ സഹായത്തോടുകൂടി അതിനെ തീക്കൽവച്ച് ചില യന്ത്രങ്ങളും ഉപകരണങ്ങളും എല്ലാം ഞങ്ങൾ ഉണ്ടാക്കി.'

'തദനന്തരം ചാണകംകിടന്ന സ്ഥലത്തേയ്ക്കു ഞങ്ങളെ കൊണ്ടുപോയി. ആയുധങ്ങളുടെയും ഉപകരണങ്ങളുടെയും സഹായത്തോടുകൂടി, ഇരുമ്പു മൺവെട്ടികളും യന്ത്രങ്ങളും ഉപയോഗിച്ച് ഞങ്ങൾ കുഴി കുഴിക്കാനും മറ്റും ആരംഭിച്ചു. പിന്നീടു ഞങ്ങളെ മറ്റുതരം മണ്ണുള്ളേടത്തേയ്ക്കു കൊണ്ടുപോയി. അവിടെച്ചെന്നു യന്ത്രങ്ങളും ആയുധങ്ങളും കൊണ്ടു ചാണകം കുറെയെല്ലാം ഞങ്ങൾ ആ മണ്ണിലിട്ടു. അപ്പോൾ അതു നല്ലവളമായി. ഇങ്ങനെ ക്രമംക്രമമായി ഞങ്ങൾ പണിയെടുത്തു വിജയം പ്രാപിക്കയും, ഈ നരകം ഒരു യഥാർത്ഥ സ്വർഗ്ഗമാക്കുകയുംചെയ്തു.'

കാര്യം എന്തെന്നുവച്ചാൽ, ആ ഏറ്റവും താഴത്തെ നരകത്തിൽ ഏറ്റവും ഉയർന്ന സ്വർഗ്ഗം ഉണ്ടാകത്തക്കവണ്ണം ആവശ്യമുള്ള സകലസാധനങ്ങളും ഉണ്ടായിരുന്നു. അവയെ യഥാക്രമം അതാതുസ്ഥാനങ്ങളിൽ വയ്ക്കുക മാത്രമേ വേണ്ടിയിരുന്നുള്ളൂ. വേദാന്തം പറയുന്നു: 'നിങ്ങളിൽ ദിവ്യനായ ഈശ്വരൻ ഇരിക്കുന്നു. നിങ്ങളിൽ നിസ്സാരമായ ശരീരവും ഉണ്ട്. നിങ്ങൾ പദാർത്ഥങ്ങളെ അസ്ഥാനത്തുവയ്ക്കുകമാത്രമാണ് ചെയ്യുന്നത്. നിങ്ങൾ സകലതും കീഴ്മേൽ മറിക്കുന്നു. നിങ്ങൾ കുതിരയെ വണ്ടിക്കുപുറകിൽ കെട്ടുന്നു. ഇങ്ങനെയാണ് ഈ ലോകത്തെ നിങ്ങൾ നരകമാക്കുന്നത്. നിങ്ങൾ യാതൊന്നും നശിപ്പിക്കാനുമില്ല; കുഴിച്ചെടുക്കാനുമില്ല. നിങ്ങളുടെ ലോഭചൈതന്യവും, സ്വാർത്ഥതല്പരതയും, കോപപ്രകൃതവും, മറ്റുപാപങ്ങളും എല്ലാം, നരകമോ സ്വർഗ്ഗമോപോലുള്ളതു സകലതും, നിങ്ങൾക്കു നശിപ്പിക്കാൻ കഴിയുകയില്ല. എന്നാൽ നിങ്ങൾക്കതെല്ലാം ക്രമപ്പെടുത്തി ശരിപ്പെടുത്തി അടുക്കിനുവയ്ക്കാം. ഓജസ്സു നശിപ്പിക്കാവതല്ല. അത് ഈ നരകത്തെ പരിഷ്കരിച്ചു നന്നാക്കി തിരിയെ ക്രമപ്പെടുത്തുകയും, അതിനെ ഏറ്റവും ഉയർന്ന സ്വർഗ്ഗമാക്കി രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു.

ലോകത്തിൽനിന്നു സങ്കടങ്ങളെല്ലാം തള്ളിക്കളയാൻ - സ്വർഗ്ഗരാജ്യത്തിന്റെ കവാടം തുറപ്പിക്കാൻ - ഒരേ ഒരു മാർഗ്ഗമേ ഉള്ളൂ എന്നു വേദാന്തം ശാസിക്കുന്നു; പ്രതിജ്ഞചെയ്യുന്നു. പാപങ്ങളിൽ നിന്നു രക്ഷ കിട്ടാൻ ഒരേ ഒരു വഴിയേ ഉള്ളൂ. യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിക്കയെന്നുള്ളതാണ് അത്. ആത്മാനുഭൂതി കൈവരുത്തുകയാണത്. നിങ്ങളെ മോഹിപ്പിക്കുന്ന - വശീകരിച്ചു അടിമപ്പെടുത്തുന്ന - ഈ തട്ടിപ്പുകളും വഞ്ചനകളും പ്രഭാവങ്ങളും ദൂരെ എറിയാതെ മൃഗീയവികാരങ്ങളെ തടയാൻ നിവൃത്തിയില്ല. നിങ്ങൾ അതു സാക്ഷാൽക്കരിച്ചാൽ സകല വികാരങ്ങൾക്കും മുകളിൽ എത്തി പൂർണ്ണസ്വതന്ത്രരാകും.

# 11

## പരിമിതത്തിൽ അപരിമിതം

ജനങ്ങൾ സാധാരണ അവരുടെ സ്വന്തം ചെവികൾകൊംണ്ടല്ലാ, ഇതര ന്മാരുടെ ചെവികൾകൊണ്ടാണ് കേൾക്കുന്നത്. അവർ സ്വന്തം കണ്ണുക ളിൽകൂടി നോക്കുന്നില്ല. സ്നേഹിതന്മാരുടെ കണ്ണിൽക്കൂടി നോക്കിക്കാ ണുന്നു. അവർ സ്വന്തം രസനേന്ദ്രിയംകൊണ്ടല്ലാ, അന്യന്മാരുടെ രസനേ ന്ദ്രിയംകൊണ്ടാണ് രുചിക്കുന്നത്. എന്തസംബന്ധം! ലോകവാസിജന ങ്ങളേ! നിങ്ങൾ നിങ്ങളുടെ സ്വന്തം ചെവികളെ ഉപയോഗിപ്പിൻ! എല്ലായ് പോഴും നിങ്ങളുടെ സ്വന്തം കണ്ണിൽക്കൂടി നോക്കുവിൻ! സദാ നിങ്ങളുടെ സ്വന്തം ബുദ്ധികൊണ്ടു മനസ്സിലാക്കുവിൻ! നിങ്ങളുടെ സ്വന്തം കണ്ണും ചെവിയും വെറുതെയല്ല; അവ ഉപയോഗിക്കാൻ ഉള്ളവയാണ്.

രാമൻ ഒരു ദിവസം തെരുവുകളിൽക്കൂടി നടക്കുകയായിരുന്നു. ഒരു മാന്യൻ രാമൻെറ അടുക്കൽവന്നു പറയുന്നു: 'ഈ വേഷം എന്തിനു നിങ്ങൾ അണിയുന്നു ? നിങ്ങളിങ്ങനെ വസ്ത്രംധരിക്കുന്നതു എന്തിന് ? ഞങ്ങളുടെ ശ്രദ്ധയെ നിങ്ങൾ ആകർഷിക്കുന്നതെന്തിന് ? രാമൻ സദാ മന്ദഹസിക്കയും, ചിരിക്കയുംചെയ്യുന്നു. ഇൻഡ്യൻ സന്യാസിമാരുടെ വസ്ത്രം നിങ്ങൾക്കു വിനോദകരമാണെങ്കിൽ നിങ്ങളുടെ വിനോദം രാമനു വിനോദകരമാണ്. ഈ വേഷം നിങ്ങളെ ആഹ്ലാദിപ്പിക്കയും ചിരി പ്പിക്കയും ചെയ്യുന്നുവെങ്കിൽ, നിങ്ങളുടെ ചിരി ഞങ്ങളെ രസിപ്പിക്കുന്നു. നിങ്ങളുടെ മന്ദഹാസം ഞങ്ങളുടെ മന്ദഹാസം തന്നെയാണ്.

എന്നാൽ സദയം യുക്തയുക്തരായിരിക്കുവിൻ! വൃത്താന്ത പത്രങ്ങൾ ഒരുത്തനെ പൊക്കിയോ താഴ്ത്തിയോ എഴുതിക്കഴിഞ്ഞാൽ ജനസമുദായം മുഴുവൻ അതുപോലെ വിചാരിക്കാൻ തുടങ്ങുന്നു. 'പത്ര ങ്ങൾ അങ്ങനെ പറയുന്നു, പത്രം ഇങ്ങനെ പറയുന്നു' എന്നെല്ലാം ജനങ്ങൾ സംസാരിക്കുന്നു. എന്നാൽ ഈ പത്രങ്ങളുടെ അടിത്തട്ടിൽ എന്തു കാണുന്നു ? സാധാരണ വർത്തമാനപ്പത്രങ്ങളുടെ റിപ്പോർട്ടർമാർ കുട്ടി കളും സ്ത്രീകളുമാണ്. പത്രങ്ങളിലെ വിഷയങ്ങൾ പണ്ഡിതന്മാരായ വിമർശകന്മാരിൽനിന്നല്ലാ, നാലാംതരമോ, പത്താംതരമോ റിപ്പോർട്ടറന്മാ രിൽനിന്നാണ് പുറപ്പെടുന്നത്. മേയർ (മുനിസിപ്പൽ പ്രസിഡണ്ട്) ഒരാൾ ആരെയെങ്കിലും പ്രശംസിക്കുമ്പോൾ, അഥവാ കേമനാണെന്നു ഗണിക്ക പ്പെടുന്ന വേറൊരാൾ ആരെയെങ്കിലും മാനിക്കുമ്പോൾ സകല ജനങ്ങളും

ആ മനുഷ്യൻെറ കീർത്തിയെ ഏറ്റുപാടി പ്രതിധ്വനി ഉണ്ടാക്കുന്നു. ഇതു തൻേറടമല്ല. തൻേറടവും സ്വാതന്ത്ര്യവും ഇരിക്കുന്നത് നിങ്ങൾ നിങ്ങളുടെ സ്വന്തചെവികൊണ്ടു കേൾക്കുകയും, സ്വന്തം കണ്ണുകൊണ്ടു കാണുകയും ചെയ്യുന്നതിലാണ്.

ഈ വേഷം ധരിക്കുന്നതെന്തിനെന്നു ചോദിച്ച ആളോടു രാമൻ പറഞ്ഞു: 'സഹോദരാ! ഈ നിറമുള്ള വസ്ത്രംധരിക്കരുതെന്നും, മറ്റേതെങ്കിലും നിറമുള്ളതേ ധരിക്കാവൂ എന്നും പറയുന്നതിൻെറ യുക്തി എന്നെ പറഞ്ഞു മനസ്സിലാക്കുക. രാമൻ ഇതിനു പകരം കറുത്തതോ വെളുത്തതോ ആയ ഡ്രസ്സ് എന്തിനായിട്ടുടുക്കണം ? 'കാരണം' എന്തെങ്കിലും ദയവായിപ്പറയൂ! അഥവാ കുറ്റമെന്താണെന്നു പറയൂ! നിങ്ങൾ എന്തു കുറവുകാണുന്നു ?' അദ്ദേഹം വീഴ്ചയൊന്നും കാണുന്നില്ല. അദ്ദേഹം പറയുന്നു: 'അതു എൻെറ നിറമുള്ള വസ്ത്രത്തോടു തുല്യം സുഖകരമാണ്. എൻെറ ഉടുപ്പുപോലെ അതു ചൂടും തണുപ്പും തടുക്കുന്നു. നിങ്ങളുടെ വസ്ത്രം മറ്റേതു നിറമുള്ള വസ്ത്രത്തെപ്പോലെതന്നെ നല്ലതാണ്. നിങ്ങൾ ധരിക്കുന്ന വസ്ത്രത്തിനു എന്തെങ്കിലും ഒരു നിറം നിശ്ചയമായും കാണണം. അതു കറുപ്പാണെങ്കിൽ, അതൊരു നിറമാണ്, വെളുപ്പായാലും അതൊരു നിറംതന്നെ; റോസായാൽ അതും പിന്നെയൊരു നിറംതന്നെ; അതിനെന്തെങ്കിലും ഒരു വർണ്ണം കാണണം. ഏതെങ്കിലും ഒരു നിറത്തിലല്ലാതെ അതു കാണപ്പെടുകയില്ലല്ലൊ.'

'ഈ നിറത്തിലുള്ള വസ്ത്രത്തിനു എന്തു ദൂഷ്യമാണുള്ളതെന്നു നിങ്ങളിനി പറയൂ!' അദ്ദേഹത്തിനു ദൂഷ്യമൊന്നും പറയാൻ കഴിഞ്ഞില്ല. തന്നോടുതന്നെയും, തൻെറ സ്വന്തം കണ്ണുകളോടും, തൻെറ സ്വന്തം ചെവികളോടും കരുണകാണിപ്പാൻ രാമൻ അദ്ദേഹത്തോടു അപേക്ഷിച്ചു. തൻെറ സ്വന്തം കണ്ണുകളും ചെവികളും ഉപയോഗിച്ചു വിധികല്പിക്കണം. അന്യന്മാരുടെ അഭിപ്രായങ്ങളിൽ കൂടി വിധികല്പിക്കരുത്. ഇതരന്മാരുടെ അഭിപ്രായമാസ്മരശക്തിയിൽപെട്ടുഴലാതെയിരിക്കണം. അന്യന്മാരുടെ മാസ്മരപ്രയോഗത്തിൽ പെടുത്തുന്ന ബലഹീനതകൂടാതെയിരുന്നാൽ, ഒരുത്തൻ അത്രയ്ക്കു സ്വതന്ത്രനായിത്തീരുന്നു.

നിങ്ങൾ നിങ്ങളുടെ സ്വന്തം ചെവികൊണ്ടു ഈ പ്രസംഗങ്ങൾ കേൾക്കുകയും, സ്വന്തം ബുദ്ധികൊണ്ടു അവയെ ഗ്രഹിക്കയും ചെയ്യണമെന്നു രാമൻ ആഗ്രഹിക്കുന്നു. നിങ്ങൾ നിങ്ങളുടെ സ്വന്തം വിധികല്പിക്കുവിൻ! നിങ്ങളീപ്രസംഗങ്ങൾ ശരിയായി ശ്രദ്ധിച്ചു പഠിക്കാമെങ്കിൽ, ഏറ്റവും വലിയ ഗുണങ്ങൾ നിങ്ങൾക്കുണ്ടാകുമെന്നു രാമൻ വാഗ്ദത്തം ചെയ്യുന്നു. നിങ്ങൾ സകല പരിഭ്രമത്തിനും, സകല ഭയത്തിനും, സകല കുഴപ്പങ്ങൾക്കും മുകളിൽ നിലയുറപ്പിക്കണം.

സമ്പത്താണ് തങ്ങൾക്കു വേണ്ടതെന്ന് ജനങ്ങൾ പറയുന്നു. എന്നാൽ ഹേ! മഹാശയന്മാരേ! നിങ്ങൾക്കു സമ്പത്തു എന്തിലേ

യ്ക്കാണ് വേണ്ടത് ? നിങ്ങൾക്കു ആനന്ദം ഉണ്ടാകുന്നതിനാണ് സ്വത്തിൻെറ ആവശ്യം; അല്ലാതെ മറ്റൊന്നിനുംവേണ്ടിയല്ല. സമ്പത്ത് സൗഖ്യമുണ്ടാക്കിത്തരുന്നുണ്ടോ ? അതുമില്ല. നിങ്ങൾക്കു സുഖമുണ്ടാക്കിത്തരുന്ന ഏതാണ്ടിവിടെയുണ്ട്. നിങ്ങളുടെ ഹൃദയങ്ങളെ ഇളക്കുന്ന, പെട്ടെന്നും പ്രത്യക്ഷമായും ഫലപ്പെടുന്ന പ്രസംഗങ്ങളാണ് കേൾക്കേണ്ടതെന്ന് ചിലർ പറയുന്നു. കുഞ്ഞുങ്ങളെപ്പോലെ ആകരുതേ! ഒരു കുട്ടിക്കു ഒരു ഡോളറും ഒരു കഷണം കൽക്കണ്ടവുംകൂടി കൊടുക്കുക. ഉടനെ മധുര സ്വാദുള്ള കൽക്കണ്ടമാണ് കുട്ടി ചാടി എടുക്കുന്നത്. വെള്ളിയോ സ്വർണ്ണമോ ആയ നാണയം ഒന്നും അതിനുവേണ്ട. ഇത്തരം കുട്ടികളെപ്പോലെയാകരുത്.

ചിലപ്പോൾ പ്രസംഗങ്ങളും പ്രഭാഷണങ്ങളും ക്ഷണം ഫലിക്കും. അവ വെറും കൽക്കണ്ടംപോലെ അസ്ഥിരവും, ക്ഷണികവും ആയ ഫലമേ കൊടുക്കുന്നുള്ളൂ. നിങ്ങൾക്കു ശാശ്വതവും സ്ഥിരവും ആയ പ്രേരണാശക്തി പ്രദാനംചെയ്യുന്ന ഏതാണ്ടു ഇവിടെയുണ്ട്. സർവകലാശാലകളിലും, കോളജുകളിലും വലിയ പണ്ഡിതന്മാരുടെയും പ്രൊഫസ്സറന്മാരുടെയും പ്രസംഗങ്ങൾ മണക്കൂറുതോറും ജനങ്ങൾ കേൾക്കുന്നു. ഇവർ പ്രഭാഷണചാതുരിയോ, പ്രസംഗവൈദഗ്ദ്ധ്യമോ പ്രകടിപ്പിക്കാറില്ല. സാവധാനത്തിൽ, നിശ്ശബ്ദരായി, സമാധാനമായിട്ടാണ് അവർ വിദ്യാർത്ഥികളോടു പ്രസംഗിക്കുന്നത്. എന്നാൽ അവരുടെ വായിൽനിന്നു വരുന്ന ഓരോ പദങ്ങളും വിദ്യാർത്ഥികൾ എഴുതിയെടുത്തു പഠിക്കണം. പെട്ടെന്നു ഇളക്കുന്ന പ്രസംഗമാണോ പ്രൊഫസ്സറന്മാരുടേതെന്നു ചിന്തിക്കാതെ ഓരോവാക്കും എഴുതിയെടുത്തു പഠിക്കേണ്ടതാണ്.

കോളജിലെ വിദ്യാർത്ഥികൾ അവരുടെ പ്രൊഫസ്സറന്മാരുടെ വാക്കുകൾ ശ്രദ്ധിച്ചുകേട്ടു പഠിക്കുന്നതുപോലെതന്നെ, ലോകം രാമൻെറ വാക്കുകളെയും ശ്രദ്ധാപൂർവം പഠിക്കണമെന്നു രാമൻ ജനങ്ങളോടു പറയുന്നു. ഈ പറച്ചിൽ വമ്പുപറച്ചിലാണെന്നു നിങ്ങൾ പറയുമായിരിക്കും. നിങ്ങളെ അളവുറ്റ കർമ്മശക്തി ഉള്ളവരാക്കി തീർക്കുന്ന ജ്ഞാനമാണ് രാമൻ നിങ്ങൾക്കു തരുന്നത്.

അതാ! നിങ്ങളുടെ മുൻപിൽ ഒരു ഏകാണുവിൻെറ രൂപം കാണുന്നു. അതിൻെറ ശരീരം - ഏകാണുവെന്ന വാക്കിൻെറ അർത്ഥമാണു പറയുന്നത് - എന്നാൽ യഥാർത്ഥവും, പരോക്ഷവും ആയ ഏകാണു അതിൻെറ ഉള്ളിലുള്ള ജീവൻ, ഓജസ്സ്, ശക്തി ആണ്. അതാണു പരമാർത്ഥ ജീവാണു. പ്രത്യക്ഷമായ ഏകാണുജന്തുവിനെ കൊല്ലുക, ആ ശരീരം നശിപ്പിക്കുക; യഥാർത്ഥ ഏകാണു അഥവാ ആത്മാവ്, ഉള്ളിലെ ചൈതന്യം മരിക്കുന്നില്ല. അതു നശിക്കുന്നില്ല. അതു ആദ്യത്തെപ്പോലെതന്നെ ഇരിക്കുന്നു. ശരീരങ്ങളെ മുറിച്ചുമുറിച്ചു എത്രതവണ വേണമെങ്കിലും നശിപ്പിക്കാം. ശരീരത്തിൻെറ മരണം യഥാർത്ഥചൈതന്യം നശിപ്പിക്കുന്നില്ല. സ്വരൂപം മാത്രമേ നശിപ്പിക്കുന്നുള്ളൂ.

നിങ്ങളിലെ യഥാർത്ഥത, പരമാർത്ഥ ഈശ്വരൻ അനന്തനാണ്, മരണമില്ലാത്തവനാണ്. ഏകാണുവിൻെറ ശരീരം ലക്ഷക്കണക്കിന് വർദ്ധിപ്പിക്കാം; കോടിക്കണക്കിനു പെരുക്കാം. എന്നാൽ ആദ്യത്തെ ഏകാണുവിൻെറ ശരീരത്തിൽ നിരന്തമായ ഓജസ്സു കിടന്നിരുന്നു. ഇതും പരിമിതത്തിൽ അപരിമിതമാണ്! പരിമേയത്തിൽ അപരിമേയം!!

അടുത്തചോദ്യം ഇതാണ്. ശരീരങ്ങൾ എണ്ണത്തിൽ വർദ്ധിക്കുമ്പോൾ, ഏകാണുവിൻെറ ശരീരങ്ങൾ പിന്നെയും പിന്നെയും സംഖ്യയിൽ കൂടുമ്പോൾ അകത്തുള്ള അനവസാനമായ ചൈതന്യം - അതും കൂടുന്നുണ്ടോ ? അതോ ആ ശക്തി കുറയുമോ ? രണ്ടുമില്ല. അതൊരിക്കലും കൂടുന്നുമില്ല; കുറയുന്നുമില്ല. ഉള്ളിലെ യഥാർത്ഥ അപരിമിതം, ബാഹ്യത്തിൽ പ്രത്യക്ഷശരീരമായി കാണപ്പെടുന്ന ഏകാണുവിൻെറ ഉള്ളിലെ അന്തമറ്റ യഥാർത്ഥശക്തി - അതു ഭേദപ്പെടുന്നില്ല, വർദ്ധിക്കുന്നില്ല, കുറയുന്നില്ല, അതു യഥാപൂർവം നിലനില്ക്കുന്നു.

ഈ സംഭവങ്ങൾക്കുള്ള വേദാന്തപരമായ വ്യാഖ്യാനം ഒരു ദൃഷ്ടാന്തംകൊണ്ടു ചൂണ്ടിക്കാണിക്കാം.

ഒരിക്കലും കണ്ണാടി കണ്ടിട്ടില്ലാത്ത ഒരു കൊച്ചുകുഞ്ഞുണ്ടായിരുന്നു. പൗരസ്ത്യ ഇൻഡ്യയിൽ, ഹിന്ദുസ്ഥാനത്തിൽ ചെറിയ കുഞ്ഞുങ്ങളെ കണ്ണാടികാണിക്കുക പതിവില്ലെന്നു പക്ഷേ നിങ്ങൾ അറിയുമായിരിക്കാം. ഈ ചെറുപൈതൽ ഒരുദിവസം തൻെറ അച്ഛൻെറ മുറിയിലേയ്ക്കു നീന്തി ഓടിക്കയറി. അവിടെ നിലത്ത് ഒരു കണ്ണാടി കിടന്നിരുന്നു. അതിൻെറ ഒരറ്റം ചുവരോടു ചാരിയിരുന്നിരുന്നു. മറ്റേഅറ്റം നിലത്തുറച്ചുമിരുന്നു. ഈ കുഞ്ഞു കണ്ണാടിയുടെ അടുത്തുവരെ സാവധാനം ചെന്നെത്തി. ഹാ! നോക്കൂ! അതിൻെറ അകത്ത്, കണ്ണാടിയിൽ വേറൊരു കുഞ്ഞിനെ, വേറൊരു ഓമനക്കുട്ടിയെ, വളരെ പ്രിയപ്പെട്ട കുഞ്ഞിനെ അതു കണ്ടുകൂടി. കുഞ്ഞുങ്ങൾക്കു എപ്പോഴും കുഞ്ഞുങ്ങളോടു മമതയാണെന്നു നിങ്ങൾക്കറിയാമല്ലോ. നിങ്ങൾ ഒരു കുട്ടിയെയുംകൊണ്ടു ഒരു സ്നേഹിതൻെറ വീട്ടിൽ പോയാൽ, നിങ്ങൾ സുഹൃത്തുമായി സംസാരിക്കുമ്പോൾ, ആ വീട്ടിലെ കുട്ടികളുമായി നിങ്ങളുടെ കുട്ടി ക്ഷണം സ്നേഹമായിക്കഴിയും. അങ്ങനെ ഈ നമ്മുടെ കുഞ്ഞു തൻെറ വലിപ്പത്തിലുള്ള വേറൊരു കുഞ്ഞിനെ കണ്ണാടിയിൽ കണ്ടു. അതു ആ കുഞ്ഞിനെ സമീപിച്ചു. അപ്പോൾ കണ്ണാടിയിലെ കുഞ്ഞ് അതിൻെറ അടുക്കലേയ്ക്കും അടുത്തു. അതു വളരെ ആനന്ദിച്ചു. കണ്ണാടിക്കുഞ്ഞു വളരെ സ്നേഹത്തിലാണെന്നു കുഞ്ഞു കണ്ടു, അതു തന്നെയും വളരെ ഇഷ്ടപ്പെടുന്നുവെന്ന് അതിനു തോന്നി. വീണ്ടും അതു കണ്ണാടിയോട് അടുത്തു. രണ്ടു കുഞ്ഞുങ്ങളുടെയും മൂക്കുകൾ പരസ്പരം മുട്ടി. അവരുടെ ചുണ്ടുകളും അന്യോന്യം സ്പർശിച്ചു. കുഞ്ഞു തൻെറ കൈകൾ കണ്ണാടിയിൽ വച്ചപ്പോൾ, ഹസ്തദാനം ചെയ്യാനെന്നതുപോലെ രണ്ടു കഞ്ഞുങ്ങളു

ടെയും കൈകൾ ഒന്നിച്ചുമുട്ടി. എന്നാൽ കുഞ്ഞിൻെറ കൈ കണ്ണാടിക്കുഞ്ഞിൻെറ കയ്യിൽ തൊട്ടപ്പോൾ അതാ! കണ്ണാടി താഴെ രണ്ടായിത്തകർന്നു വീണു! അപ്പോൾ ഒരു കുഞ്ഞിൻെറ സ്ഥാനത്തു കണ്ണാടിയിൽ രണ്ടു കുഞ്ഞുങ്ങൾ ഉണ്ടായിരിക്കുന്നുവെന്നു കുട്ടി കണ്ടു. അടുത്ത മുറിയിൽ ഉണ്ടായിരുന്ന അമ്മ ഒച്ചകേട്ടു ഭർത്താവിൻെറ മുറിയിലേയ്ക്കു ഓടി വന്നു. ഭർത്താവ് അവിടെ ഇല്ലെന്നും, മുറിയിലെ സാമാനങ്ങളെല്ലാം കുട്ടി തകർത്തു തുടങ്ങിയെന്നും കണ്ണാടി പൊട്ടിച്ചുവെന്നും കണ്ട് അവൾ ദേഷ്യപ്പെട്ടു പേടിപ്പിക്കുന്ന ഭാവത്തിൽ, അതിനെ തല്ലാൻ ഭാവിക്കുന്ന മട്ടിൽ കയർത്തുകൊണ്ടു അടുത്തു. കുട്ടികൾക്കു കൂടുതൽ അറിയാമെന്നു നിങ്ങൾക്കു അറിയാമല്ലോ. അമ്മയുടെ ഭയപ്പെടുത്തലും, അലർച്ചയും, ഭീഷണിയും, തലതല്ലലും എല്ലാം അർത്ഥമുള്ളതല്ലെന്നു അവർക്കറിയാം. അവരതു പരിചയംകൊണ്ടാണ് അറിയുന്നത്. 'നീ എന്തുചെയ്തു ? നീ എന്തു നാശം ചെയ്തു ? നീ ഇവിടെ എന്തിനു കയറിവന്നു ?' എന്നും മറ്റുമുള്ള അമ്മയുടെ വാക്കുകളെയും മറ്റും ഭയപ്പെടുത്തലോ ഭീഷണിയോ ആണെന്നു ലവലേശം ഗണിക്കാതെ, നല്ല അർത്ഥത്തിൽ ചോദിച്ചതാണെന്നു കരുതി കുട്ടി മറുപടി പറയുന്നു: ''ഹാ! അമ്മേ! ഞാൻ രണ്ടെണ്ണം ഉണ്ടാക്കി! ഞാൻ രണ്ടു കുഞ്ഞുങ്ങളെ സൃഷ്ടിച്ചു!' ഒരു കുഞ്ഞിൽനിന്നു ആ കുട്ടി രണ്ടു കുഞ്ഞുങ്ങളെ ഉണ്ടാക്കി! ആദ്യം ഒരു കുഞ്ഞേ ഉണ്ടായിരുന്നുള്ളൂ; കണ്ണാടിയിലെ കുഞ്ഞിനോടു ഇടപെട്ടിരുന്ന ഒരു കുഞ്ഞു മാത്രം. ആ കുഞ്ഞ് ഇപ്പോൾ രണ്ടു കുഞ്ഞുങ്ങളെക്കൂടെ ഉണ്ടാക്കി. പ്രായപൂർത്തിവരുംമുമ്പേതന്നെ ഒരു ചെറിയകുഞ്ഞ് രണ്ടു കുഞ്ഞുങ്ങളുടെ പിതാവായി! 'ഞാൻ രണ്ടെണ്ണം ഉണ്ടാക്കി, രണ്ടു കുഞ്ഞുങ്ങളെ സൃഷ്ടിച്ചു' എന്നാണ് അതു പറഞ്ഞത്. അമ്മ മന്ദസ്മിതംചെയ്തുകൊണ്ടു കുഞ്ഞിനെ കൈകളിൽ എടുത്തുംകൊണ്ടു തൻെറ മുറിയിലേയ്ക്കു പോയി.

ഈ രണ്ടു കണ്ണാടികൾ എടുത്തു വീണ്ടും പൊട്ടിക്കുക. നിങ്ങൾക്കു കൂടുതൽ എണ്ണം കണ്ണാടികൾ കിട്ടും. ഇങ്ങനെ എത്ര സംഖ്യ കുട്ടികളെയും ഉണ്ടാക്കാം. എന്നാൽ നാം ചോദിക്കുന്നു: 'യഥാർത്ഥകുഞ്ഞു കണ്ണാടികൾ പൊട്ടിക്കുംതോറും കൂടുകയോ കുറയുകയോ ചെയ്യുന്നോ ?' അതു കൂടുന്നുമില്ല; കുറയുന്നുമില്ല. കൂടുതൽകുറവു വരുന്നത് കണ്ണാടിയുടെ എണ്ണത്തിനുമാത്രമാണ്. കണ്ണാടിയിൽ കാണപ്പെടുന്ന, പ്രതിബിംബിക്കുന്ന കുഞ്ഞിൻെറ എണ്ണം കൂടുന്നുമില്ല, കുറയുന്നുമില്ല. അതു യഥാപൂർവം ഇരിക്കുന്നു. അളവില്ലാത്തതിനെ എങ്ങനെ വർദ്ധിപ്പിക്കാം ? വളരുകയാണെങ്കിൽ അതു അപരമിതമല്ല. അപരിമിതം എങ്ങനെ കുറയും ? കുറയുന്നതൊന്നും അപരിമേയമല്ല.

ഇതുപോലെ ഏകാണുജീവിയെ ഖണ്ഡിക്കുമ്പോൾ ഉണ്ടാകുന്ന സംഭവം വേദാന്തം വ്യാഖ്യാനിക്കുന്നതു ഇങ്ങനെയാണ്. ഏറ്റവും സൂക്ഷ്മ

ജന്തുവായ ഈ പ്രാണിയെ മുറിക്കുമ്പോൾ കേവലം കണ്ണാടിപോലുള്ള അതിൻെറ ശരീരംമാത്രം ഖണ്ഡിക്കപ്പെടുന്നു, ദേഹംമാത്രം രണ്ടായി പിരിയുന്നു. അകത്തുള്ള ശക്തി, യഥാർത്ഥമായ അനന്തശക്തി യഥാർത്ഥമായ ഏകാന്തജീവി, അല്ലെങ്കിൽ പരമാർത്ഥമായ ചൈതന്യം, ഓജസ്സ് - എന്തു പേരുപറഞ്ഞാലും വിരോധമില്ല - അതിൻെറ ഉള്ളിലുള്ള പരമാർത്ഥ സത്ത, ഈശ്വരൻ, ഖണ്ഡിക്കപ്പെടുകയോ, മുറിക്കപ്പെടുകയോ ചെയ്യുന്നില്ല. ജന്തുവിൻെറ ശരീരം ഭിന്നിച്ചു എണ്ണം വർദ്ധിക്കുന്നതിനോടുകൂടി അതിൻെറ ഉള്ളിലെ അഖണ്ഡശക്തി, ദിവ്യചൈതന്യം പെരുകുന്നില്ല. അതു പഴയതുപോലെ നിലനില്ക്കുന്നു. അതു ആദ്യത്തെ യഥാർത്ഥ കുഞ്ഞിനെപ്പോലെയും, ജന്തുവിൻെറ ശരീരങ്ങൾ കണ്ണാടിക്കഷണങ്ങൾ പോലെയും ആകുന്നു. ഏകാണുജീവിയുടെ ശരീരം ക്ഷണം ക്ഷണമായി എത്ര പ്രാവശ്യം മുറിച്ച് എത്രയെത്ര ശരീരങ്ങൾ ഉണ്ടായാലും അഭിന്നമായ അഖണ്ഡശക്തി, സ്വയം പ്രതിബിംബിക്കപ്പെട്ട് ഒരുപോലെ ലക്ഷോപലക്ഷം ശരീരങ്ങളിൽ പ്രത്യക്ഷപ്പെട്ടു കാണുന്നു. അതു എപ്പോഴും ഒന്നായി ഒരുപോലെയിരിക്കന്നു, അതു ഏകമാണ്, ഒന്നുമാത്രം, ഒറ്റയൊന്നുമാത്രം, ദ്വൈതമല്ലാത്തത്, അനേകത്വം ഇല്ലാത്തത്. അഹോ! ആശ്ചര്യത്തിലും ആശ്ചര്യം! എന്താനന്ദം! ഈ ശരീരം രണ്ടായി ഖണ്ഡിക്കുക, വെട്ടിക്കീറുക, ഞാൻ മരിക്കുന്നില്ല. യഥാർത്ഥസത്ത, യഥാർത്ഥ ഞാൻ, പാരമാർത്ഥികനായ 'ഞാൻ' മരിക്കുന്നില്ല. ഈ ശരീരം ജീവനോടെ ദഹിപ്പിക്കുക, അതിനോടു നിങ്ങൾക്കു തോന്നിയതെല്ലാം ചെയ്യുക. 'എനിക്കു' ഒരു കേടും വരാനില്ല. അങ്ങനെയുള്ള അകത്തെ അപരിമിതമാണ് നിങ്ങൾ എന്നു അറിയുക, അനുഭവിക്കുക, ബോദ്ധ്യപ്പെടുക. ഒരു മനുഷ്യന് താൻ അതാണെന്നു സാക്ഷാൽക്കാരമുണ്ടാകുന്ന ആ ക്ഷണത്തിൽ, ഒരു മനുഷ്യൻ തൻെറ യഥാർത്ഥപ്രകൃതം ആസ്വദിക്കുന്ന ആ നിമിഷത്തിൽ, അയാൾ മുക്തനും, സർവ ആപത്തുകൾക്കും ഉപരിസ്ഥനും, സർവകഷ്ടതകൾക്കും അതീതനും, സകല കുഴപ്പങ്ങൾക്കും വേദനകൾക്കും മുകളിൽ നില്ക്കുന്നവനും ആയിത്തീരുന്നു. അതറിയുക! നിങ്ങൾ നിങ്ങളായി ഭവിക്കുക!

അഹോ! എന്ത് അത്യാശ്ചര്യം!! ഒരേഒരു അപരിമേയശക്തി തന്നെ എല്ലാ ശരീരങ്ങളിലും, എല്ലാ പ്രത്യക്ഷവ്യക്തിത്വങ്ങളിലും എല്ലാ പ്രത്യക്ഷസ്വരൂപങ്ങളിലും ഇരിക്കുന്നു! ഹാ! അത്യുന്നതപ്രസംഗകർത്താക്കന്മാരിലും ഏറ്റവും വലിയ മഹാന്മാരിലും ഏറ്റവും നികൃഷ്ടജന്തുക്കളിലും കുടികൊള്ളുന്നത്, പ്രകാശിക്കുന്നത് നിരന്തരശക്തിയായ 'ഞാൻ' - തന്നെ - ആകുന്നു.

ഹാഹാഹാ! എന്താനന്ദം! ഞാൻ അപരിമിതമായ ആ ഏകമാകുന്നു. ഈ ശരീരമല്ല! ഇതനുഭവപ്പെടുത്തുക. ആ നിമിഷം നിങ്ങൾ മുക്തനായിത്തീരുന്നു. ഇതു വെറും പൊള്ളവാക്കല്ല; ഇതു വെറും സങ്കല്പസംഭാഷണമല്ല. ഇതു ഏറ്റവും സത്യമായ പരമാർത്ഥമാണ്. ഏറ്റവും

വാസ്തവമായ പരമാർത്ഥം അനുഭവിക്കുക. നിങ്ങൾതന്നെ ആ യഥാർത്ഥ ശക്തി, നിങ്ങൾ അപരിമിതമാണ്, സകല ബുദ്ധിമുട്ടുകൾക്കും കഷ്ടതകൾക്കും അതീതനായി പെട്ടെന്നു നിങ്ങൾ ഉയരുന്നു.

ലോകത്തിൽ അനേകായിരം കണ്ണാടികൾ ഉണ്ടെന്നിരിക്കട്ടെ.

ഒന്നൊരു കറുത്ത കണ്ണാടി, വേറൊന്നു വെളുത്തത് പിന്നെയൊന്നു ചുവന്നത്, മററൊന്നു മഞ്ഞ, പിന്നെയുമൊന്നു പച്ച, ഒരു കണ്ണാടി പുറത്തേക്കു തള്ളിനില്ക്കുന്നത്; വേറൊന്നു അകത്തേക്കു വലിഞ്ഞു നില്ക്കുന്നത്; ഒരു കണ്ണാടി മുകളിലേയ്ക്കു കൂർത്തത്; മറ്റൊന്നു പദാർത്ഥങ്ങളെ വലുതാക്കി കാണിക്കുന്ന ഭൂതക്കണ്ണാടി - എല്ലാത്തരം കണ്ണാടികളുമുണ്ട്. ഒരു മനുഷ്യൻ കണ്ണാടികളുടെ മുമ്പിൽ നില്ക്കുന്നുമുണ്ട്. അയാൾ ചുറ്റും നോക്കുന്നു. ഒരിടത്തു അയാൾ ചുവന്നിരിക്കുന്നു, ചുവന്ന കണ്ണാടിയിൽ അവൻ ചുവന്നുകാണുന്നു; പിന്നൊരുസ്ഥലത്ത് അയാൾ മഞ്ഞനിറത്തിൽ കാണപ്പെടുന്നു. വേറൊരിടത്ത് അവൻ കറുത്തിരിക്കുന്നു. ഒരു കണ്ണാടിയിൽ അയാൾ വളരെ അലങ്കോലപ്പെട്ടിരിക്കുന്നു; ഈ പ്രത്യേകതകളുള്ള പ്രത്യക്ഷരൂപങ്ങളിലെല്ലാം ഒരേഒരു അഭിന്നമായ, ഭേദമില്ലാത്ത, ശാശ്വതമായ സനാതനസത്തയാണുള്ളത്. അതിനെ അറിഞ്ഞു ഉടൻ മുക്തനാകുക! അതിനെ അറിഞ്ഞ് എല്ലാ സങ്കടങ്ങളും കുടഞ്ഞെറിയുക. ഈ ബീഭത്സവേഷങ്ങളും വൈകൃതങ്ങളും എല്ലാം യഥാർത്ഥ അനന്തശക്തിയാകുന്ന ഈശ്വരസത്തയെ ബാധിക്കുന്നില്ല. അതാണ് ഭിന്നഭിന്നങ്ങളായ ഈ കണ്ണാടികളിൽ, സ്ഫടികക്കഷണങ്ങളിൽക്കൂടി പ്രകാശിക്കുന്നത്. വ്യത്യാസങ്ങളെല്ലാം ശരീരങ്ങൾക്കേ ഉള്ളൂ. ശരീരങ്ങളും മനസ്സുകളും എല്ലാം ഭിന്നഭിന്നക്കണ്ണാടികൾ മാത്രമാണ്. ഒരു ശരീരം ഭൂതക്കണ്ണാടിപോലെയാകാം; വേറൊന്നു കൂർത്തിരിക്കുന്ന കണ്ണാടിപോലെയാകാം; ഒന്നു വെളുത്തതും വേറൊന്നു ചുവന്നതും, ഒന്നു പുറംകോട്ടു തള്ളിനില്ക്കുന്നതും, വേറൊന്നു ഉള്ളിലോട്ടു വലിഞ്ഞിരിക്കുന്നതും ആകാം. ശരീരങ്ങൾ വ്യത്യസ്തങ്ങൾ ആണ്. എന്നാൽ നിങ്ങൾ വെറും ശരീരങ്ങൾ അല്ല. ശരീരങ്ങൾ സ്പഷ്ടമായ, അയഥാർത്ഥമായ വസ്തുക്കൾമാത്രമാണ്. അജ്ഞാനംകൊണ്ട് നിങ്ങൾ ശരീരമാണെന്നു കരുതുന്നു. നിങ്ങൾ ശരീരമല്ല. നിങ്ങൾ അളവറ്റ ശക്തിയാണ്, ഈശ്വരസത്ത, സനാതനമായി, അനശ്വരമായി, അഭിന്നമായി ഇരിക്കുന്ന ഏകത്വം - അതാണ് നിങ്ങൾ. അതിനെ അറിയുക. അപ്പോൾ അഖിലലോകവ്യാപ്തമായ, ബ്രഹ്മാണ്ഡകടാഹവ്യാപ്തമായ ഒന്നാണു നിങ്ങൾ എന്നു കാണും.

ഇൻഡ്യയിൽ കണ്ണാടിവീടുകൾ ഉണ്ട്, ആ വീടുകളിൽ ഭിത്തികളിലും, മേൽക്കൂരയിലും എല്ലാം കണ്ണാടികൾ പലവിധത്തിൽ പതിച്ചു പണിചെയ്തിരിക്കും. വീട്ടുടമസ്ഥൻ മുറിക്കകത്തുവന്നു നാനാവശങ്ങളിലും തന്നത്താൻ കാണുന്നു.

ഈ മാതിരിയുള്ള കണ്ണാടിവീടുകളിൽ ഒന്നിൻെറ ഉള്ളിലേക്കു ഒരു പട്ടി യദൃച്ഛയാ ചെന്നുകയറുന്നു. തൻെറ വലതുവശത്തു

അസംഖ്യം പട്ടികൾ അടുക്കലേക്കു വരുന്നതായി അതു കാണുന്നു. പട്ടികൾ വലിയ മത്സരികളാണെന്നും, എതിരാളികൾ അടുത്തുവരുന്നതു സഹിക്കാൻ കെല്പില്ലാത്തവയാണെന്നും നിങ്ങൾക്കറിയാമല്ലോ. അനേകായിരം പട്ടികൾ വലതുവശത്തുകൂടി വരുന്നതുകണ്ടപ്പോൾ ആ പട്ടി ഇടത്തുവശത്തേക്കു തിരിഞ്ഞു. ആ വശത്തെ ചുവരിലും അസംഖ്യം കണ്ണാടികൾ ഉണ്ട്. അവിടെയും പട്ടികളുടെ ഒരു സൈന്യംവന്നു തന്നെ വിഴുങ്ങാൻ, തന്നെ അടിച്ചുതകർത്തു ചീന്തിക്കളയാൻ എന്നപോലെ നിലയായി. പട്ടി ഭയപ്പെട്ടു; കുതിച്ചൊരു ചാട്ടംചാടി; അപ്പോൾ എല്ലാ പട്ടികളും എല്ലാവശങ്ങളിലും അതുപോലെ ഓരോ ചാട്ടംചാടി. അതു കുരയ്ക്കാൻ തുടങ്ങി; എല്ലാ പട്ടികളും വായുംതുറന്നു കുരയുടെ മാറ്റൊലി പ്രതിധ്വനിപ്പിച്ചു. ശബ്ദം എല്ലാഭാഗത്തുനിന്നും പ്രതിധ്വനിയായി തിരിയെ എത്തി. അതു തീരെ ഭയപ്പെട്ടു. അതു ചാടി അങ്ങോട്ടും ഇങ്ങോട്ടും ഓടിത്തുടങ്ങി. പാവം! അതു അവസാനത്തിൽ അവിടെത്തന്നെ ക്ഷീണിച്ചുവീണു ചത്തു!

ഇതേവിധംതന്നെ ഈ ലോകം ഒരു കണ്ണാടി - വീടാണെന്നു വേദാന്തം പറയുന്നു. ഭിന്നങ്ങളായ സ്വരൂപങ്ങൾ - ശരീരങ്ങൾഎല്ലാം ഭിന്നങ്ങളായ കണ്ണാടികൾ പോലെയാണ്. നിങ്ങളുടെ യഥാർത്ഥാത്മാവു, പരമാർത്ഥമായ നിങ്ങൾ എല്ലാവശത്തും പ്രതിബിംബിക്കപ്പെടുന്നു. പട്ടി തന്റെ സ്വരൂപം എല്ലാ ഭിത്തികളിലും പ്രതിബിംബിച്ചുകണ്ടതുപോലെ തന്നെ ഇതുപോലെ ഏകമായി അനന്തമായ ആത്മാവ് - ഏകമായി അനവസാനമായ ഈശ്വരസത്ത - അളവറ്റശക്തി ഭിന്നഭിന്നക്കണ്ണാടികളിൽ പ്രതിഭാസിക്കുന്നു. ഈ ശരീരങ്ങളിലെല്ലാംകൂടി പ്രതിബിംബിക്കുന്നത് ഏകമായ അപരിമേയമായ നാം മാത്രമാണ്. ലോകത്തിൽ അജ്ഞരായ ജനങ്ങൾ പട്ടികളെപ്പോലെ വന്നുനിന്നു പറയുന്നു: 'ആ മനുഷ്യൻ എന്നെ തിന്നുകളയും, അയാൾ എന്നെ ചീന്തി കഷണങ്ങളാക്കിക്കളയും ? ഈ അസൂയയും ഭയവും എന്തുകൊണ്ടു വരുന്നു ? പട്ടിയെപ്പോലുള്ള അജ്ഞാനംകൊണ്ടുണ്ടാകുന്നു. വീട്ടുടമസ്ഥനെപ്പോലെ ലോകത്തിലേക്കു പ്രവേശിക്കുക; കണ്ണാടികളുടെയും കണ്ണാടിവീടിന്റെയും യജമാനനെപ്പോലെ D-o-g എന്ന Dog (പട്ടി) പോലെയല്ലാതെ G-o-d എന്ന God(ഈശ്വരൻ) എന്നപോലെ ലോകത്തിൽ വരുക. അപ്പോൾ നിങ്ങൾ കണ്ണാടി വീടിന്റെ മുഴുവനും സകല ഭൂലോകത്തിന്റേയും ഉടമസ്ഥനായി തീരും. ഇഹലോഹത്തിൽ നിങ്ങൾ സ്വർഗ്ഗരാജ്യം ഉണ്ടാക്കും.

# 12

## ഉപാസന

ഉപാസന രണ്ടു വിധം ഉണ്ട് - ഇവ സുവിദിതങ്ങളത്രെ. പ്രതീകോപാസനയും, അഹംഗ്രഹോപാസനയും അഥവാ പ്രതിമോപാസനയും, ആത്മോപാസനയും ആണവ.

പ്രതീകോപാസനയിൽ ഏതെങ്കിലും ഒരു ബാഹ്യവിഗ്രഹത്തെ സ്വീകരിച്ച്, അതിൻെറ ഭൗതികധർമ്മങ്ങളെ - ഗുണങ്ങളെ പറ്റിയുള്ള ചിന്ത സമ്പൂർണ്ണമായി പരിത്യജിച്ച്, അതിൽ ബ്രഹ്മത്തെ ഉപാസകൻ സങ്കല്പിക്കുന്നു. ആത്മോപാസനയിൽ അഥവാ മാനസപൂജയിൽ ഒരുവൻെറ ഹൃദയാന്തർഭാഗത്തുനിന്ന് അഹങ്കാരം - സ്വാർത്ഥം - അഹംഭാവന തീരെ മാറ്റിക്കളഞ്ഞ് ആ സ്ഥാനത്ത് ഈശ്വരഭാവന അഥവാ ബ്രഹ്മഭാവന പ്രതിഷ്ഠിക്കുന്നു. ആരാധനാവിഗ്രഹത്തിൽ, ആ ബാഹ്യപ്രതിമയിൽ മാത്രം യാഥാർത്ഥ്യത്തെ ആരോപിച്ച് ആ ഭൗതികപദാർത്ഥമാണ് ഈശ്വരനെന്നു സങ്കല്പിക്കുന്നുവെങ്കിൽ, അങ്ങനെ ആരാധിക്കുന്നത് ഈശ്വരോപാസനയല്ല, തിമിരപൂജ - ഇരുട്ടിനെ ആരാധിക്കുക അത്രെ. ഇതിനെ പരാമർശിച്ച് മഹർഷിവ്യാസൻ തൻെറ ബ്രഹ്മമീമാംസാദർശനത്തിൽ (4 – 1 – 5) പറയുന്നു:

വിഗ്രഹത്തിൽ ബ്രഹ്മത്തെ കാണുകയും, ബ്രഹ്മത്തിൽ പ്രതിമയെ ദർശിക്കാതിരിക്കയും ചെയ്യുക.

നിങ്ങൾ സ്വയം ബ്രഹ്മമാണെന്നു അടിയ്ക്കടി ധ്യാനിക്കുക. വേദങ്ങളുടെ മതവും ശാസനങ്ങളും ഇതുതന്നെയാണ്. ഈ രണ്ടുവിധം ഉപാസനകളിലും ഉദ്ദേശവും, ലക്ഷ്യവും ഒന്നുതന്നെയാണ്. അതെന്താണ് ?

*"സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത"*

ഈ ദൃശ്യമായ പ്രപഞ്ചം അശേഷവും ബ്രഹ്മം മാത്രമാണെന്നും അതു ബ്രഹ്മത്തിൽനിന്നു പുറപ്പെട്ടു ബ്രഹ്മത്തിലേയ്ക്കു തന്നെ ലയിക്കുന്നതും, ബ്രഹ്മത്തിൽ ജീവിക്കുന്നതും ആണെന്നും നാം ശാന്തമായി ധ്യാനിക്കണം.

പ്രശാന്തവും, അക്ഷോഭ്യവും, ശീതവും ആയ ഹൃദയത്തോടുകൂടി അകത്തും പുറത്തും ഒരുപോലെ ബ്രഹ്മത്തെ ദർശിക്കുക.

തീർച്ചയായും ഒരു മനുഷ്യൻെറ ആഗ്രഹങ്ങളും ചിന്തകളും ആണ് അവനെ ആ മനുഷ്യനാക്കുന്നത്. കഥയിങ്ങനെയിരിക്കെ എന്തുകൊണ്ടു ബ്രഹ്മചിന്തയെ - ഈശ്വരധ്യാനത്തെ ഉല്പാദിപ്പിച്ചുറപ്പിച്ചു ബലപ്പെടുത്തിക്കൂടാ ? സ്വയം അവനവനിൽത്തന്നെ ബ്രഹ്മരൂപം അഥവാ ഈശ്വരത്വം എന്തുകൊണ്ടു ദർശിച്ചുകൂടാ ? ഇതേപ്പറ്റി വേദം പറയുന്നു :

*''ബ്രഹ്മവേദ ബ്രഹ്മൈവ ഭവതി'' (മുണ്ഡക-ഉപ)*

പരബ്രഹ്മത്തെ അറിയുന്നവൻ ആ പരബ്രഹ്മംതന്നെയായിത്തീരുന്നു.

രണ്ടുതരം ഉപാസനകളിലും, അതായത് ബാഹ്യവും, ആഭ്യന്തരവും ആയ ഉപാസനകളിലും, നാമരൂപാത്മകമായ പ്രപഞ്ചത്തിൻെറ വിനാശമാണ് ലക്ഷ്യവും ഉദ്ദേശവും; അല്ലാതെ അതിനെ ഉണ്ടാക്കുകയല്ല. ജലം ബ്രഹ്മം, സ്ഥലം ബ്രഹ്മം, കാറ്റു ബ്രഹ്മം, ഗംഗാനദി ബ്രഹ്മം എന്നിങ്ങനെ പറയുമ്പോൾ, ജല, സ്ഥല, വായ്വാകാശ, ഗംഗാനദികളോടുകൂടി ബ്രഹ്മത്തെ ഒരിക്കലും കൂട്ടിക്കലർത്തുകയല്ലാ ചെയ്യുന്നത്. കറുത്ത സർപ്പം എന്നു പറയുമ്പോൾ സർപ്പത്തെയും കറുപ്പുനിറത്തെയും കൂട്ടിയോജിപ്പിക്കുന്നതുപോലെ ഇവിടെ പ്രതീകരൂപങ്ങളും ബ്രഹ്മവും കൂടി ബന്ധിക്കുന്നില്ല. പക്ഷേ, ഇവിടെ ഒരുപദ്രവമാണുള്ളത്; വ്യാജമായി ഗുണധർമ്മങ്ങളെ ആരോപിക്കുന്നു, തെറ്റായി ഉപമിക്കുന്നു, എന്നുള്ളതാണ് അത്. 'ഈ സർപ്പം ഒരു കയറാണ്' എന്ന് നാം ഭ്രമിച്ചു ഒരാളോടു പറയുമ്പോൾ കയറു കറുപ്പുനിറം പോലെ, സർപ്പത്തോടു സമാനസത്തയുള്ള ഒരു സത്യവസ്തുവല്ല. പിന്നെയോ അത് ഒരു കയറുമാത്രമാണ്, സർപ്പമല്ല.

ഇതേപ്രകാരത്തിൽ, പരമാർത്ഥമായ ഉപാസനയിൽ, ഗംഗ കാണുമ്പോൾ നമ്മുടെ ദൃഷ്ടിയിൽ ഒലിക്കുന്നവെള്ളം ഉണ്ടായിരിക്കരുത്, ബ്രഹ്മം മാത്രമേ നില്ക്കാവൂ. വായുവിൻെറ രൂപം മാഞ്ഞുപോകയും, ബ്രഹ്മസത്തമാത്രം ശേഷിക്കയും ചെയ്യണം. വിഗ്രഹത്തിൽനിന്നു വിഗ്രഹരൂപബോധം മാറിപ്പോകണം. അവിടെ ചൈതന്യസ്വരൂപമായ ഈശ്വരൻമാത്രം പ്രതിഭാസിക്കണം. പ്രണയാർത്തിപീഡിതനായ ഒരു മനുഷ്യൻ തൻെറ പ്രണയിനിയുടെ ഒരു കത്തു വായിക്കാൻ തുടങ്ങുമ്പോൾ, തൻെറ കണ്ണിൽ പ്രാണപ്രേയസിയുടെ രൂപം നിറഞ്ഞിരിക്കയാൽ അക്ഷരങ്ങൾ വായിപ്പാൻ അപ്രാപ്തനായിത്തീരുന്നതുപോലെ, ഇതു പ്രകാശിക്കണം. ഗോപികമാർ ഉദ്ധവരോടു പറയുന്നു: 'ഞങ്ങൾ ഈ കത്ത് എവിടെ വയ്ക്കും? നെഞ്ചിനകത്തു വയ്ക്കുമ്പോൾ അതു ജ്വലിക്കുന്നു; കണ്ണിൽ വയ്ക്കുമ്പോൾ അതു കണ്ണുനീർപ്രവാഹം കൊണ്ടു നനഞ്ഞു പോകുന്നു.' പ്രണയപാത്രത്തിൻെറ കഠിനമായ ഒരു നുള്ളുകൊണ്ടാൽപോലും, അതു ഗൗനിക്കാതെയും, അതു വേദനാജനകമായ ഒരു കാര്യമാണെന്നു അറിയാതെയും, ആ പ്രണയപാത്രം മാത്രം ഒരേ യഥാർത്ഥവസ്തുവാണെന്നു

വിചാരിച്ചും ഇരിക്കുംപോലെ, ഉപാസനാമഗ്നനായ ഒരുവന് ഇന്ദ്രിയങ്ങളെക്കുറിച്ചുള്ള ജ്ഞാനം ഉണ്ടാകാൻ ഇടവരുകയില്ല; എന്നുമാത്രമല്ല, ആ ഇന്ദ്രിയബോധംപോലും പ്രിയപ്പെട്ട ഭഗവാൻെറ സ്പന്ദനസ്വരൂപം ആണ് ഉല്പാദിപ്പിക്കുന്നത്.

സഹോദരാ! നാവുമാത്രമല്ലാതെ, ഉച്ചാരണംകൊണ്ടു മാത്രമല്ലാതെ, ശരീരത്തിലെ ഓരോ സിരകളും, മാംസപേശികളും, അസ്ഥികളും, രോമകൂപങ്ങളും ദിവ്യപ്രേമംകൊണ്ടു സ്പന്ദിക്കുന്ന ആ അവസ്ഥയ്ക്കാണു ഉപാസനയെന്നു പറയേണ്ടത്. ഇങ്ങനെയല്ലാതെയിരുന്നാൽ നിങ്ങൾ എത്രമാത്രം കണ്ണടച്ചാലും, മൂക്കു പൊത്തിപ്പിടിച്ചിരുന്നാലും, ചെവികൾ അടച്ചിരുന്നാലും, മുഖം മൂടിവച്ചാലും, നാമങ്ങൾ ജപിക്കയും, കീർത്തനങ്ങൾ പാടുകയും ചെയ്താലും, അതെല്ലാം യാതൊരു ചൈതന്യവുമില്ലാത്ത കൃത്രിമമായ ഒരു ചിത്രംപോലെ മാത്രമായിട്ടേ നിങ്ങളുടെ ആരാധനയെ പരിണമിപ്പിക്കുകയുള്ളൂ. അതൊരു സുന്ദരമായ ചിത്രമായിരിക്കാം; ചിത്രകലാപ്രവീണനായ രാജാരവിവർമ്മതന്നെ വരച്ച ചിത്രമായിരിക്കാം. എന്നാലും വെറും നിർജ്ജീവമായ ഒരു പടംകൊണ്ടു എന്തുമാത്രം പ്രയോജനമാണുള്ളത് ?

ചതുരംഗക്കളിയിൽ ഓരോ മരക്കഷണങ്ങളിലും രാജാവിൻെറയും, കുതിരയുടെയും, ആനയുടെയും, രഥത്തിൻെറയും, ശക്തികളും, ഗുണങ്ങളും ആരോപിച്ചു സങ്കല്പിക്കുന്നതുപോലെ, ശരിയായ ഉപാസനയിൽ ഈ ലോകത്തിലെ ഓരോ പദാർത്ഥങ്ങളിലുംനിന്ന് അതാതു പദാർത്ഥത്തിൻെറ ബോധവും, വിഷയസുഖചിന്തയും ഇല്ലായ്മചെയ്കയും, അതുകളിൽ ഈശ്വരശക്തിയും, ചൈതന്യവും ആരോപിച്ചു പ്രതിഷ്ഠിക്കയും ചെയ്യപ്പെടേണ്ടതാണ്. ജലം, ആകാശം, പ്രാണങ്ങൾ, അഗ്നി, മനസ്സു മുതലായ ഉപാസനാപദാർത്ഥങ്ങളിൽ ബ്രഹ്മത്തിൻെറ - ഈശ്വരൻെറ - സാന്നിദ്ധ്യം ഭാവനചെയ്തുകൊണ്ട് - ശാശ്വതവും യഥാർത്ഥവും ആയ ഈശ്വരസത്തയെ ദൃഢമായി സ്ഥാപിച്ചുകൊണ്ട് - അവയിലുള്ള മായികവും, ഭൗതികവും ആയ ഭാവനയെ നശിപ്പിക്കുകയാണ് യഥാർത്ഥമായ ഉപാസന. ഇതു വെറും കഴമ്പില്ലാത്ത ചിന്തയും, വെറും സങ്കല്പവസ്തുവും മാത്രമാണെന്നിരിക്കട്ടെ; എന്നാലും, അധ്യാപകൻെറ വാക്കുകേട്ടുകൊണ്ടു ഗുണിക്കാനും, ഹരിക്കാനും ശീലിക്കുന്ന ഒരു വിദ്യാർത്ഥിയുടെ രീതിപോലെയാണിത് കല്പിക്കപ്പെട്ടിരിക്കുന്നത്. ഗുണിക്കാനും, ഹരിക്കാനും ഉള്ള നിയമങ്ങൾ എന്തുകൊണ്ടാണങ്ങനെയിരിക്കുന്നത് ? ഈ ക്രിയാപദ്ധതികൾകൊണ്ട് ഉത്തരം എങ്ങനെ ശരിക്കു കിട്ടുന്നു ? - എന്നീ കാര്യകാരണങ്ങൾ എല്ലാം വഴിയേ വന്നുകൊള്ളും. ബീജഗണിതം (ആൽജിബ്രാ) പഠിക്കുമ്പോൾ അതെല്ലാം സ്പഷ്ടമായിക്കൊള്ളും. പക്ഷേ ഗുരുവിൻെറ മാതൃകയനുസരിച്ച് പ്രവർത്തിക്കുന്നതുകൊണ്ട്, അഭ്യാസക്കണക്കുകൾ എല്ലാം ശരിയായി ചെയ്യാൻ സാധിക്കും. എന്നാൽ ഒരു കാര്യം

പ്രത്യേകം ഗൗനിക്കണം. അധ്യാപകൻ പറഞ്ഞും, കാണിച്ചുംതരുന്നതിനെ പഠിക്കയും, ഓർമ്മിക്കയും ചെയ്യണം; അതു തെറ്റിദ്ധരിക്കയോ, തെറ്റായി ഉപയോഗിക്കയോ ചെയ്യരുത്.

വിഗ്രഹം എന്നാൽ എന്താണ് ? അതു തൂക്കത്തിൻെറയോ അളവിൻെറയോ ഏറ്റവും ചെറിയ ഒരു തോത് - യൂണിറ്റ് - ആണ്. തൂക്കത്തിൻെറ തോതു ചെറുതാകുമ്പോൾ ഘനം ആ തോതനുസരിച്ചു വളരെ വലുതായിരിക്കുന്നു. തോത് ഒരു റാത്തലും ഒരു സാധനത്തിൻെറ ഘനം നാലു യൂണിറ്റ് അഥവാ നാലു റാത്തലും ആണെങ്കിൽ, യൂണിറ്റ് കാൽ റാത്തലായാൽ തൂക്കം പതിനാറു യൂണിറ്റാകും. ആട്ടെ! ഹിന്ദുമതത്തിൽ - ധർമ്മത്തിൽ - പ്രതീകം അഥവാ വിഗ്രഹം എന്നാൽ എന്ത് ? ഈശ്വരനെ തൂക്കുന്നതിനുള്ള ഒരു ഘനത്തോത് - യൂണിറ്റ് - ആണത്. ഹിന്ദുധർമ്മത്തിൽ അത്യുച്ചസ്ഥനായ സൂര്യനും ചന്ദ്രനും വിഗ്രഹങ്ങളാണ്. കീഴോട്ടു വന്നുവന്ന് ഈ വിഗ്രഹം ഗുരുവിൻെറയും, ബ്രാഹ്മണൻെറയും, പശുവിൻെറയും, ഗരുഡൻെറയും, അശ്വത്ഥവൃക്ഷത്തിൻെറയും കൈലാസപർവ്വതത്തിൻെറയും, ഗംഗാനദിയുടെയും, ഭംഗിയേറിയ വിവിധാകൃതിയിലുള്ള കറുത്ത ശിലാകഷണങ്ങളുടെയും മറ്റും രൂപങ്ങളിൽ വർത്തിക്കുന്നു. ഏറ്റവും ചെറുതായ ഈ അണുപ്രതിമകൾ ബൃഹത്തായ ഈശ്വരനെ ചെറുതാക്കാൻവേണ്ടി ഉണ്ടാക്കിയതാണോ ? ഒരിക്കലും അല്ല. ബ്രഹ്മദൃഷ്ടി അഥവാ ഈശ്വരദർശനം അല്ലെങ്കിൽ ദിവ്യചിന്ത ഒരു സമുദ്രം പോലെ വികസിച്ചു വളരാൻ സൗകര്യം കൊടുക്കുന്നതിനാണ് വിഗ്രഹം ചെറുതാക്കുന്നത്. ആ ചെറുനഗ്നമായ പാറക്കഷണം - സാളഗ്രാമം - പോലും ബ്രഹ്മമാണെന്നു കല്പിക്കപ്പെടുമ്പോൾ ഭൗതികങ്ങളായ ഇതര പദാർത്ഥങ്ങൾ അശേഷവും, പ്രപഞ്ചമാസകലവും, നിശ്ചയമായി ഈശ്വരസാന്നിധ്യപൂർണ്ണമാണെന്നു വരണം. എന്നാൽ ഒരുത്തൻ ആരാധിക്കുന്നത് ആ ചെറിയ കല്ലിനെയാണ്, ബ്രഹ്മം എന്ന ഭാവനയോടുകൂടിയല്ല എങ്കിൽ അവൻ 'കല്ലുകൊണ്ടു നിർമ്മിതമായ ഒരു കീടം' പോലെയായിത്തീരും.

## പരാപൂജ അഥവാ ഉന്നതമായ ഉപാസന

പദാർത്ഥങ്ങളുടെ ആകൃതി, നാമം, രൂപം, മുതലായവയിൽ നിന്നുയർന്ന് അവയുടെ ആനന്ദവും ചൈതന്യവുമാകുന്ന ഭാവത്തിലേയ്ക്കു മനസ്സിനെ ഉറപ്പിച്ചു നിർത്തിക്കൊണ്ടും, ശബ്ദത്തിനും, വാക്കുകൾക്കും മുകളിലേയ്ക്കു കടന്ന് അവയുടെ അർത്ഥത്തിൽ ശ്രദ്ധ നിർത്തുന്നതു പോലെ, കാണപ്പെടുന്ന ബാഹ്യസൂര്യനെപോലുള്ള ബിംബങ്ങൾ മറന്നും, ഭഗവാനിൽ പൂർണ്ണമായി മഗ്നീഭവിച്ചും ഇരിക്കുന്നതാണ് യഥാർത്ഥാരാധന എങ്കിൽ, അതു ഏതെങ്കിലും ഒരു പ്രത്യേക പ്രതിമയിലോ, ബിംബത്തിലോ മാത്രമേ ആകാവൂ എന്നുണ്ടോ ? വിഗ്രഹം അഥവാ ബിംബം കുട്ടികളുടെ സ്ലേറ്റുകല്ലുപോലെയാണ്; അതിന്മേൽ എഴുതാൻ കയ്യിനു

**യോഗ്യതവന്നാൽ** ഇഷ്ടംപോലെ എന്തും എഴുതാം. ബ്രഹ്മദർശനരീതി **കിട്ടിപ്പോയാൽ** എവിടെവിടെ ദൃഷ്ടി പതിയുന്നുവോ അവിടവിടെ നിന്നെല്ലാം **ബ്രഹ്മാനന്ദം** അഥവാ ദിവ്യാനന്ദം ആകർഷിച്ചെടുക്കാം. സകലയിടത്തും **ഈശ്വരനെ** ദർശിക്കാൻ നാം പ്രാപ്തന്മാരായി തീരുന്നതിനു **സഹായിക്കുമ്പോൾ** വിഗ്രഹാരാധന സഫലീഭവിക്കുന്നു. പ്രപഞ്ചം **അശേഷവും നാം ഒരു ക്ഷേത്രമാക്കുകയും**, സകലവസ്തുക്കളും 'രാമന്റെ' - **ഈശ്വരന്റെ - വിലാസമാണെന്നു** കാണുകയും, സകല പ്രവൃത്തികളും **അദ്ദേഹത്തെ ആരാധിക്കുകയാണെന്നു** ഗണിക്കുകയും ചെയ്യണം.

**മുക്തിയും, ശാന്തിയും**, സുഖവും, അതെന്തായാലും, അതു സമ്പാദിക്കുന്നതിന് ഭേദഭാവന അശേഷം നശിപ്പിക്കയും, ബ്രഹ്മദൃഷ്ടി വികസിപ്പിക്കയും ചെയ്യുക എന്ന ഒരേ മാർഗ്ഗമേ ഉള്ളൂ.

ഈ ദൃഷ്ടി, വീക്ഷണം, എന്തുകൊണ്ടാണ് ആവശ്യമായിരിക്കുന്നത് ? എന്തുകൊണ്ടെന്നാൽ ഇതാണ് സത്യമായിട്ടുള്ളത്.

ചൂട്, പ്രകാശം, വിദ്യുച്ഛക്തി മുതലായവയുടെ നിയമങ്ങൾ പഠിച്ച് അവയ്ക്കനുസരണമായിട്ടു റയിൽവണ്ടി, കമ്പിത്തപാൽ, ആകാശവിമാനം മുതലായത് ഉണ്ടാക്കപ്പെടുന്നുവെങ്കിൽ നമുക്കതെല്ലാം ഉപയോഗിക്കാം. എന്നാൽ നാം ആ നിയമങ്ങൾ മറന്നുംവച്ച് ലക്ഷംതവണ പരിശ്രമം ചെയ്താലും ഇരുട്ടറയിൽ നിന്ന് നാം എവിടെ പുറത്തിറങ്ങും ? ഇപ്പോൾ നോക്കുക. അഭേദഭാവനയാകുന്ന ആധ്യാത്മികനിയമം, വേദങ്ങളിൽ കൊടുക്കപ്പെട്ടിട്ടുള്ള ശാസ്ത്രീയനിയമം - നമുക്കീ നിയമങ്ങളുടെ നിയമത്തെ നടപ്പിൽവരുത്തി അതിന്റെ ഫലങ്ങൾ എന്തുകൊണ്ട് ആസ്വദിച്ചുകൂടാ ?

മനസ്സിൽ, ബുദ്ധിയിൽ, ത്യാഗവും, ജ്ഞാനവും നിറഞ്ഞുതുളുമ്പുകയും, വിചാര (നിരീക്ഷണ) ശക്തി ശാന്തസാക്ഷിഭാവം കൈക്കൊള്ളുകയും ചെയ്യുന്നതെപ്പോഴോ, അപ്പോൾ മായയാകുന്ന മൂടുപടത്താൽ ആഛാദിതമായിരുന്ന അതേ പ്രപഞ്ചം ഈശ്വരന്റെ പ്രദർശനത്തിനുള്ള നിരന്തരമായ ഒരു പ്രവാഹമായി രൂപാന്തരം പ്രാപിക്കുന്നു; 'ദർശനധാരാ' എന്ന് അതിനെ പറയാൻ സാധിക്കുന്നു; ഒരേ ഒരു രസം മാത്രം അനുഭവയോഗ്യവും, അനുഭവവേദ്യവും ആയിത്തീരുന്നു. ഭേദവാദവും, അഭേദവാദവും സംബന്ധിച്ചുള്ള തർക്കശാസ്ത്രാർത്ഥങ്ങളിൽ മഗ്നരായിരിക്കുന്നവരെ വാദപ്രതിവാദശണ്ഠകൾക്കായി വിട്ടുകളയണം. ആ വാദപ്രതിവാദാവസ്ഥയ്ക്കായിട്ടുള്ള ബുദ്ധിയുടെ ഗവേഷണവും കേവലം അയുക്തമല്ല. എന്തെന്നാൽ എപ്പോൾ ബുദ്ധി (അതായത്, സൂക്ഷ്മശരീരം) യുടെ പടിയിൽനിന്ന് ഉയർന്ന് കാരണശരീരത്തിൽ, ജ്ഞാനഭാവത്തിൽ, ദീപം ജ്വലിക്കുന്നുവോ, അപ്പോൾവരെ ഈ ശണ്ഠ നിലനില്ക്കുന്നു. പിന്നെയും, ഏതുവരെ മനുഷ്യന്റെ ആന്തരഹൃദയം രാമന്റെ (ഈശ്വരന്റെ) ചെണ്ടയടിയിൽ മഗ്നമാകാതെയിരിക്കുന്നുവോ, അതുവരെ അവന് ഉപാസന

രസകരമായിരിക്കയില്ല, ജ്ഞാനവും വരുകയില്ല, വേദസംഹിതകളുടെ അർത്ഥവും മനസ്സിലാകുകയില്ല; ഉപനിഷദ്താല്പര്യവും ഗ്രാഹ്യമാകയില്ല.

ടെലഫോൺ മുഖേന പ്രിയസുഹൃത്ത് സംസാരിക്കുന്നു; അപ്പോൾ ടെലഫോൺ പ്രിയപ്പെട്ടതായിരിക്കുന്നു., ഏതുവരെ പ്രാണപ്രിയൻ അന്യസ്ഥലത്തിരിക്കുന്നുവോ അതുവരെ ടെലഫോൺ വിലയേറിയതാണ്. എപ്പോൾ ആ പ്രിയസ്നേഹിതൻ തൻെറ ഗൃഹത്തിൽ കണ്മുമ്പിൽ എത്തിച്ചേർന്നോ, അപ്പോൾ പിന്നെ ടെലഫോൺകൊണ്ട് എന്തു കാര്യമാണുള്ളത് ? ഈ മിത്രങ്ങൾ, സംബന്ധികൾ, രാജാക്കന്മാർ, ധനം, സമ്പത്ത് - ഇതുകൾ സകലതും വെറും ടെലഫോൺ മാത്രമാണ്; അവയിൽകൂടി രാമൻ - ഈശ്വരൻ - നമ്മോടു സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു. രാമനെ കണ്ടെത്താത്ത കാലത്തോളം 'ഹാ! ഇവ കൂടാതെ എങ്ങനെ കഴിക്കും ?' എന്നെല്ലാം ചിന്തിച്ചു ഹൃദയം ത്രസിക്കുന്നു. ആ പ്രിയനാഥൻ വീട്ടിൽ വന്നെത്തി; വന്നുകണ്ടു; ഇപ്പോൾ പിന്നെ 'ഹേ! സ്നേഹിതന്മാരേ! എന്നെ വിട്ടുപോകയാണ് നല്ലത്; ബന്ധുജനങ്ങളെ! എന്നെ ത്യജിച്ചു കടക്കുവിൻ! ധനസമ്പത്തുകളേ! നിങ്ങൾ അപഹരിക്കപ്പെടട്ടെ! ഓടിപ്പോകുവിൻ! മാനസമ്മാനബിരുദങ്ങളേ! ഭേഷ്! കടക്കുവിൻപുറത്ത്! ഇവിടെയിരുന്ന് നിങ്ങളെല്ലാം എന്തു ചെയ്വാൻപോകുന്നു ? മഹാരാജാവേ! എഴുന്നേറ്റു നിൻെറ നാട്ടിൽനിന്നു ഓടിപ്പോകൂ! നിൻെറ പ്രപഞ്ചമെല്ലാം നിൻെറ വീടാക്കിവയ്ക്കുക!'

'ശിവോഹം' ഭാവം (അതായത്, അദ്വൈതദൃഷ്ടി) വരാതെ സമ്യക്കായ ശുദ്ധി ഉണ്ടാകയില്ല.

'ശിവോഹം' 'ശിവോഹം' എന്നു സകലമനുഷ്യരും പറയുന്നുണ്ട്; ഭേദവാദിയായാലുംശരി, അഭേദവാദിയായാലുംശരി, കർമ്മകാണ്ഡിയോ, ഭക്തനോ, ഹിന്ദുവോ, മറ്റാരെങ്കിലുമോ ആയാലും ശരി - എല്ലാവരുടെയും സ്വന്തമനസ്സിൽനിന്നു സ്വയമേ താൻ കേമനാണെന്നുള്ള ഭാവം ഉദിക്കയും, അതിനെ അവർ ഉറപ്പിച്ചു പ്രകടിപ്പിക്കയും ചെയ്യുന്നു. ഭേദവാദിയായ ഭക്തൻ ഇപ്പോൾ തന്നെ ക്ഷേത്രത്തിൽചെന്ന് ദേവൻെറ മുമ്പിൽ നിന്ന് തന്നത്താനേ 'ഞാൻ നീചനാണ്, പാപിയാണ്, അധമനാണ്, മൂർഖനാണ്' എന്നെല്ലാം പറഞ്ഞുപറഞ്ഞു മുഷിവുകൂടാതെ കഴിക്കുന്നു. അവൻ പുറത്തിറങ്ങി തെരുവിൽ ചെല്ലുമ്പോഴാകട്ടെ, ആരെങ്കിലും അവനെ 'എടാ! നീചാ!' എന്നുപറഞ്ഞു വിളിക്കുമ്പോൾ നോക്കണം! അപ്പോൾ കാണാം തമാശ! അകത്തെ 'ശിവോഹം ഭാവന ഒരിക്കലും ഇല്ലാതെയാകാൻ സാധ്യമല്ല. എന്തുകൊണ്ടതു നശിക്കണം ? സത്യത്തെ ദഹിപ്പിക്കാനുള്ള അഗ്നിയെവിടെ ? എന്നാൽ അതുണ്ട്! തന്നത്താൻ ദേഹാദികൾ ആക്കിവച്ച് അതുകൾ ആണ് താൻ എന്ന് സങ്കല്പിച്ച്, ഒരുത്തൻ

'ശിവോഹ'ത്തിൻെറ സ്വർണ്ണം പുറമേ പൂശി വയ്ക്കുമ്പോൾ അത് പൗണ്ഡ്രകവാസുദേവനെപ്പോലെ കപടവാസുദേവനെ ഉണ്ടാക്കുകയാണ്. ഇത്തരത്തിൽ 'വാസുദേവോഹം' (ഞാനാണു വാസുദേവൻ) എന്ന് അഹങ്കാരത്തിൻെറ ഭാഷയിൽ ലോകരെല്ലാം പറഞ്ഞുംകൊണ്ടു നടക്കുന്നു. ഇതാകട്ടെ, മലിനമായ ചെമ്പുപാത്രത്തിൽ പായസം പാകംചെയ്യുകയും, ആ വിഷംമൂലം മരിക്കുകയും ആകുന്നു. 'പാൽ നമുക്കു കുടിയ്ക്കാം. എന്നാൽ അതു മലിനമായ താമ്രപാത്രത്തിൽ വേണമെന്നു വരരുത്. എന്നാണ് വേദാന്തത്തിൻെറ ഉപദേശം. ദേഹാഭിമാനം ഉള്ളിലും, 'ശിവോ ഹം' എന്ന നാട്യം - സ്വർണ്ണം പൂശൽ - പുറത്തും ഉണ്ടാകാതിരിക്കട്ടെ. പിന്നെയോ, 'ശിവോഹം' അകത്തിരിക്കയും, അത് ഉള്ളിൽനിന്ന് അഗ്നി യെപ്പോലെ കത്തിജ്വലിച്ചു ദേഹാഭിമാനത്തെ ഭസ്മീകരിക്കയും ചെയ്യട്ടെ. ഇതു സംഭവിച്ചാൽ പിന്നെ ദേഹാഭിമാനവും, കൃപണതയും, ഭയവും, ശോകവും എല്ലാം ഇരിക്കാനിടമില്ലാതെ നശിക്കും. ഈ ഭേദം (അഭേദം അല്ല) അറിയുന്നവൻ പെട്ടെന്നു നിർഭയനായിത്തീരുന്നു, ഉദാരതയുടെ മൂർത്തി ആയി പരിണമിക്കുന്നു. ബലവും, ശക്തിയും, തേജസ്സും നദി പോലെ ഉണ്ടായി പ്രവഹിക്കുന്നു. ഏതെങ്കിലും ബലം ഉണ്ടായിരിക്കട്ടെ, അതെവിടെനിന്നു വരുന്നു ? ശരീരവും, പ്രാണനും ബലികൊടുക്കാൻ നാം തയ്യാറായിരിക്കത്തക്കവിധമുള്ള ആ ഉദാരതയിൽനിന്ന്; ശിരസ്സിനെ നിസ്സാരമായി പരിഗണിച്ചു നടക്കുന്നതിൽനിന്ന്; പ്രിയ സുഹൃത്തേ! നോക്കു എപ്പോൾ 'ജ്യോതിഷാം ജ്യോതിഃ' (ജ്യോതിസ്സുകളുടെ ജ്യോതി സ്സ്) ആയി സ്വയം തന്നത്താൻ കാണുന്നോ, അപ്പോൾ പിന്നെ ശിരസ്സിൽ നിന്നുദിക്കുന്ന രൂപത്തിലുള്ള ധീരശൂരതകൾ തനിയേ എങ്ങനെ വരാ തിരിക്കും ?

# 13

## ധ്യാനക്രമം

ഇനി രാമൻ മനസ്സിനെ ഏകാഗ്രമാക്കാനുള്ള ഒരു പദ്ധതി നിങ്ങൾക്കു പറഞ്ഞുതരാം. ഇതാ! ഒരു കടലാസ്. അതെങ്ങനെ വായിക്കണമെന്നു രാമൻ പറയാം. രാമൻെറ പ്രസംഗങ്ങൾ കേട്ടവർക്കുദ്ദേശിച്ചാണ് ഈ കട ലാസു തയ്യാറാക്കിയത് എന്നു നിങ്ങൾക്കറിയാമല്ലോ. പ്രസംഗങ്ങൾ കേൾ ക്കാത്തവർക്കു ഇതു രസകരമായിരിക്കില്ല. അവർ ഇതിൽ വിശേഷഗുണം ഒന്നും കാണുകയില്ല; എന്നാലും അതു വായിക്കുന്ന രീതികൊണ്ട് അവർ ക്കും ഗുണമുണ്ടാകും. ആ രീതി അവർക്കു പ്രാർത്ഥനയ്ക്കു ഉപയോ ഗിക്കാം. അവർ ഈ കടലാസു കൊണ്ടുപോകേണ്ടതില്ല. രീതി മനസ്സി ലാക്കി പ്രാർത്ഥനകളിൽ ഉപയോഗിച്ചാൽ മതിയാകും. ടൈപ്പുചെയ്ത ഈ കടലാസ്സു പ്രയോജനകരമാണെന്നു കാണുന്നപക്ഷം നിങ്ങൾക്ക് അത് അച്ചടിപ്പിച്ചുപയോഗിക്കാം. ഇത് ഒരുതരം പ്രാർത്ഥനയാണ്. ദൈവ ത്തോടു എന്തെങ്കിലും ചോദിക്കയോ, യാചിക്കയോ, അപേക്ഷിക്കയോ ചെയ്യുന്ന അർത്ഥത്തിൽ ഉള്ള പ്രാർത്ഥനയല്ല. നിങ്ങളുടെ ഈശ്വരത്വം സാക്ഷാൽക്കരിക്കാൻ സഹായിക്കുന്ന ഒരു പ്രാർത്ഥന ആണ് ഇത്. രാമ ൻെറ 'സാക്ഷാൽക്കാരം'എന്ന ചുവന്ന ബുക്കു നിങ്ങൾക്കു മിക്കവർക്കും ഓരോന്ന് ഉണ്ടല്ലോ. ആ ബുക്കിലെ മാതൃകയിലാണ് ഈ കടലാസും. 'സോഹം' എന്ന പേരോട് കൂടിയ ഈ പേപ്പറിലെ ഭാഗം നിങ്ങൾക്കു പോക്കറ്റിൽ സൂക്ഷിക്കയും, പരിതഃസ്ഥിതികൾ നിങ്ങളെ വ്യാകുലപ്പെ ടുത്തുകയോ ദൈനംദിനജീവിതത്തിലെ ശല്യങ്ങളും, കുഴപ്പങ്ങളും, ബദ്ധ പ്പാടുകളും ആകുന്ന ഭാരം നിങ്ങളെ ഞെരുക്കുകയോ ചെയ്യുമ്പോൾ അതെടുത്ത്, ഏകാന്തമായ ഒരു ദിക്കിൽ ഇരുന്ന്, രാമൻ ഇപ്പോൾ വിവ രിക്കുന്ന ക്രമത്തിൽ അത് വായിക്കൻ തുടങ്ങുകയും ചെയ്യാം.

സുഖകരമായ ഒരു രീതിയിൽ - സുഖാസനത്തിൽ - ഇരിക്കുക. പ്രാണായാമാഭ്യാസത്തിനു നിർദ്ദേശിച്ച സമ്പ്രദായത്തിൽ തന്നെ ആസന സ്ഥനാകുക. കണ്ണടയ്ക്കാം. ഒരു പ്രാർത്ഥനാമനോഭാവത്തിൽ ആരം ഭിക്കുക അഥവാ യഥേഷ്ടം പകുതി കണ്ണടച്ചിരിക്കുക.

''ഒരേ ഒരു പരമാർത്ഥവസ്തുവേ ഉള്ളൂ ഓം! ഓം!! ഓം!!!'

ഇതു വായിച്ചിട്ടു പേപ്പർ ദൂരെവയ്ക്കുക. അതിരുന്നു വിശ്രമി ക്കട്ടെ. 'ഒരേ ഒരു പരമാർത്ഥ വസ്തുവേയുള്ളൂ.' നിങ്ങൾക്ക് അതറിയാ

മല്ലോ; അതു സത്യമാണല്ലോ. രാമൻെറ പ്രസംഗങ്ങൾ സശ്രദ്ധം കേട്ട വരെങ്കിലും അതു സത്യമാണെന്നു അറിയുന്നു. അത് സത്യമാണെന്നു ബോധ്യമുള്ളവർ അപ്രകാരം ധ്യാനിക്കുക. 'ഒരേ ഒരു പരമാർത്ഥവസ്തു വേ ഉള്ളൂ.' അതു വികാരഭാഷയിൽ, പൂർണ്ണഹൃദയത്തോടുകൂടെ പറ യുക. ആ തത്വത്തിലേയ്ക്കു ഉരുകിലയിക്കുക. 'ഒരേ ഒരു പമാർത്ഥവസ്തു വേ ഉള്ളൂ; ഓം! ഓം!! ഓം!!!' ഈ വരി - 'ഒരേ ഒരു പരമാർത്ഥവസ്തുവേ ഉള്ളൂ' എന്നവരി എഴുതിയതിനുശേഷം 'ഓം! ഓം!! ഓം!!! എന്നു അതിനു എതിരേ നിങ്ങൾ കാണുന്നല്ലോ. അതിൻെറ താല്പര്യമെന്താണ് ? ഇതാ ണ്. നിങ്ങളുടെ ധ്യാനംകൊണ്ട് ഈ സത്യം ഹൃദയത്തിൽ നിറയുമ്പോൾ, ഒരേ ഒരു പരമാർത്ഥമേ ഉള്ളൂ എന്ന ചിന്തകൊണ്ട് മനസ്സ് പൂർണ്ണമായി മഗ്നമാകുമ്പോൾ, ഈ വാക്കുകൾ എല്ലാം ഒന്നു, രണ്ട്, മൂന്ന്, നാല്, അഞ്ച് എന്നിങ്ങനെ പ്രത്യേകം വായിക്കാതെ അതിനുപകരം, ആ തത്വം മുഴുവൻ പ്രതിബിംബിക്കുന്ന ആ ഒരു വാക്കു മാത്രം - 'ഓം' എന്നുമാത്രം ജപിക്കുക. ഗണിതശാസ്ത്രത്തിൽ വലിയ സംഖ്യകളെ എക്സ്, വൈ, ഇസഡ് എന്നിങ്ങനെയുള്ള അക്ഷരങ്ങൾകൊണ്ടു സൂചിപ്പിക്കുന്നതു പോലെ, 'ഒരേ ഒരു പരമാർത്ഥവസ്തുവേ ഉള്ളൂ' എന്ന ആശയം വായിച്ചു ഗ്രഹിച്ചതിനുശേഷം പരിശുദ്ധത്തിൽ പരിശുദ്ധവും, ദിവ്യത്വത്തിൻെറ യോ ഈശ്വരത്വത്തിൻെറയോ മഹനീയശക്തികൾ അടങ്ങുന്നതും ആയ 'ഓം' എന്ന നാമം ജപിക്കണം. അതു ജപിക്കുമ്പോൾ ഒരേ ഒരു പരമാർത്ഥ വസ്തുവേ ഉള്ളൂ എന്നു ധ്യാനിക്കണം. എന്നാൽ ഇപ്പോൾ ഒരേ ഒരു പരമാർത്ഥവസ്തുവേ ഉള്ളൂ' എന്ന വാക്കുകൾ നിങ്ങൾക്കു പക്ഷേ വെറും ശബ്ദം മാത്രമേ ആകുന്നുള്ളൂ എന്നുവരാം; നിങ്ങൾക്കു ഒരർത്ഥവും തോന്നാതിരിക്കാം. രാമൻെറ പ്രസംഗങ്ങൾ കേട്ടിട്ടുണ്ടെങ്കിൽ 'ഒരേ ഒരു പരമാർത്ഥവസ്തുവേ ഉള്ളൂ' എന്നു നിങ്ങൾക്കു മനസ്സിലാകും. അതിനു ഒരു സ്ഥൂലമായ അർത്ഥം നിങ്ങൾക്കുണ്ടായിരിക്കണം. ഈ സംസാര ത്തിൽ നിങ്ങളുടെ ചൈതന്യത്തെ തണുപ്പിച്ച്, ആനന്ദത്തെ നശിപ്പി ക്കുന്ന സകല സംഭവലോകവും, മാറ്റസ്വരൂപമായ ഈ ചഞ്ചലമായ ജഗത്തും ഒന്നും പരമാർത്ഥമല്ലെന്നും, പരമാർത്ഥം ഒന്നേ ഉള്ളുവെന്നും, സാഹചര്യങ്ങൾ യഥാർത്ഥമല്ലെന്നും അതു വ്യഞ്ജിപ്പിക്കുന്നു. ഇതാണ് താല്പര്യം. പരമാർത്ഥം കേവലം ഏകമാണ്. തടസ്സപ്പെടുത്തുന്ന ഈ സ്ഥിതിഗതികൾ യഥാർത്ഥമല്ല. അഭ്യാസംകൊണ്ട് പരീക്ഷിച്ചു ബോധ്യ പ്പെടാതെ ശക്തികളെ ഛിദ്രിപ്പിക്കുന്നവർ മാത്രമേ ഈ ഏകപരമാർത്ഥ ത്തിൻെറ അസ്തിത്ത്വത്തെ നിഷേധിക്കുന്നുള്ളൂ. ഗവേഷണശാലകളിൽ ചെയ്യപ്പെടുന്ന മറ്റേതൊരു പരീക്ഷണവുംപോലെ, പരീക്ഷിച്ചു അറിഞ്ഞ ഒരു സുസ്ഥിരമായ സ്ഥൂലമായ സത്യം ആണിത്. നിങ്ങളുടെ ഹൃദയ ത്തെ ഉരുക്കുമ്പോൾ, നിങ്ങളുടെ ചെറിയ വ്യാജവ്യക്തിത്വം - അഹം - ഈശ്വരത്വത്തിൽ ലയിക്കുമ്പോൾ, (നസറേത്തിലെ യേശുവിൻെറ ഈ

വാക്കുകൾ ശ്രദ്ധിക്കുക) 'നിങ്ങൾക്കൊരു കടുകിന്മണിയോളം വിശ്വാസ മുണ്ടെങ്കിൽ പർവതം വരാൻ കല്പനകൊടുത്താൽ അതു വരുകതന്നെ ചെയ്യും' എന്ന നിലയാണുണ്ടാകുന്നത്; അതാണ് ഫലം. ആ പരമാർത്ഥം ജീവനിൽ കയറ്റുക; അതു ധ്യാനിക്കുക. നിങ്ങളുടെ പരിതഃസ്ഥിതികളും, അത്യാസന്നവിപത്തുകളും, മുഖത്തടിച്ചു പേടിപ്പിക്കുന്ന സകല ഉപദ്രവ ങ്ങളും, വ്യാകുലതകളും തീർച്ചയായും ഓടിപ്പോകും. നിങ്ങൾ ഈശ്വര നെക്കാൾ ബാഹ്യസംഭവങ്ങളെ വിശ്വസിക്കുന്നു; ഈശ്വരനെക്കാൾ ലോകം അധികം പരമാർത്ഥമാണെന്നു പരിഗണിക്കുന്നു. നിങ്ങൾ ബാഹ്യ സംഭവങ്ങളെ അപേക്ഷിച്ച് ഒരു സ്തംഭനാവസ്ഥയിൽ സ്വയം മാസ്മരീ കരിച്ചിരിക്കയാൽ എല്ലാവിധ രോഗങ്ങളും, ദ്രോഹങ്ങളും നിങ്ങളെ ബാധി ക്കുന്നു. തീരെ മനഃക്ഷയംവരുന്ന സമയം ഈ പേപ്പർ എടുത്ത് ഒരു പര മാർത്ഥംമാത്രമേഉള്ളൂ എന്ന് ധ്യാനിക്കുക. പുസ്തകങ്ങളിൽകൂടി നിങ്ങ ളിലേയ്ക്കു പ്രവഹിച്ചിട്ടുള്ള സകല സത്യാഭാസങ്ങളെയുംകാൾ ഇതൊ രു മഹത്തരമായ പ്രതിജ്ഞയാണെന്നു കാണുക. വസ്തുതകൾ എന്ന് നിങ്ങൾ വിശ്വസിക്കുന്നവ വ്യാജവസ്തുതകൾ - വെറും മായ - തോന്നൽ - പൊളി - മതിഭ്രാന്തി - ഇന്ദ്രിയങ്ങൾ- നിങ്ങളിൽ കുത്തിക്കയ റ്റിയ കപടം - മാത്രമാണ്. ഇന്ദ്രിയങ്ങളാൽ വഞ്ചിക്കപ്പെടരുത്. ഒരുത്തൻ വന്നു നിങ്ങ ളെ കുറ്റപ്പെടുത്തി, വിമർശിച്ച്, ശകാരിക്കുന്നു; വേറൊരുത്തൻ വന്ന് അസഭ്യം പറയുന്നു; വേറൊരാൾ വന്നു നിങ്ങളെ സ്തുതിക്കുന്നു, പ്രശം സിക്കുന്നു. അതുകളൊന്നും വാസ്തവമല്ല; പരമാർത്ഥമല്ല. പരമാർത്ഥം - സ്ഥിരസത്യം - നിങ്ങൾ ചിന്തിക്കണം. ഈ മന്ത്രം ജപിക്കുമ്പോൾ, ബാഹ്യ സംഭവങ്ങളിലും, സാഹചര്യങ്ങളിലും നിങ്ങൾ അർപ്പിച്ചിരുന്ന വിശ്വാസം തല്ലിയോടിച്ചുകളഞ്ഞ് 'ഒരേ ഒരു പരമാർത്ഥവസ്തുവേ ഉള്ളൂ' എന്ന സത്യത്തിൽ നിങ്ങളുടെ സർവശക്തികളും, ഓജസ്സും കേന്ദ്രീകരിക്കണം. 'ഒരേ ഒരു പരമാർത്ഥവസ്തുവേ ഉള്ളൂ. ഓം! ഓം!! ഓം!!!' ചിലപ്പോൾ ഈ ആശയം തുറന്നുവായിക്കുമ്പോൾ ആദ്യംതന്നെ നിങ്ങൾ ഉല്ലാസവാനും, ആനന്ദശാലിയും ആയി സങ്കടത്തിനും, കഷ്ടതയ്ക്കും മുകളിൽ പ്രവേ ശിക്കുന്നതായിക്കാണാം. മേലിൽ വായിക്കണമെങ്കിൽ തുടർന്നുവായി ക്കാം. അതല്ല, പോക്കറ്റിലെ കടലാസ്സിലുള്ള ഒരു വാചകം പരിചയിക്കാ മെങ്കിൽ അതു തന്നെ മതിയാകും. അധികം ശക്തി വേണമെന്നു വിചാ രിക്കുന്നെങ്കിൽ അടുത്ത വാചകം വായിക്കുക.

'ആ പരമാർത്ഥവസ്തു ഞാനാകുന്നു. ഓം! ഓം!! ഓം!!!'

ഇപ്പോൾ അതു കുറേക്കൂടി അടുത്തുവരുന്നു. ഹാ! എൻെറ അയൽ ക്കാരൻ എന്നിൽനിന്നു ഭിന്നനല്ല. ഞാനവിടെയും ഉണ്ട്. 'പരമാർത്ഥ വസ്തു ഞാനാകുന്നു. ഓം! ഒം!! ഓം!!!' ശ്രദ്ധിക്കുക. ഓങ്കാരം ജപിക്കു മ്പോൾ കൈകൊട്ടണമെന്നും മറ്റും ചിലർ പറയുന്നു. വേണ്ടാ! ഒരുവക ബാധ്യതകളുമില്ല. തത്വം ധ്യാനിക്കുകമാത്രം. ധ്യാനസമയം ഏതെങ്കിലും

പ്രത്യേകാസനത്തിൽ ഇരിക്കണമെന്നുമില്ല. വ്യവസ്ഥകൾ ഒന്നുമില്ല. തത്വത്തെ ധ്യാനിക്കയും, അതുൾക്കൊള്ളുകയും ചെയ്യുമ്പോൾ ശരീരത്തെക്കുറിച്ചു ഗൗനിക്കേണ്ടാ. ജനങ്ങൾ പറയുന്നതിനെപ്പറ്റി ചിന്തിക്കരുത്. പാടാൻ ഉത്സാഹം തോന്നുന്നുവെങ്കിൽ പാടിക്കൊള്ളുക. കിടക്കണമെന്നു തോന്നുന്നുവെങ്കിൽ താഴെ കിടന്നുകൊള്ളുക. തത്വം ധ്യാനിക്കണം. കൈകൾ ഏതെങ്കിലുംതരത്തിൽ കൊട്ടുന്നുവെങ്കിൽ കൊട്ടിക്കൊള്ളട്ടേ. ശരീരവിന്യാസത്തെപ്പറ്റി ഒരു നിബന്ധനയും ഇല്ല. തത്വം ധ്യാനിക്കമാത്രം ചെയ്യണം.

'സർവശക്തൻ - ഓം! ഓം!! ഓം!!!'

എന്ന ഭാവന വരുന്നു; അതിൽ സ്ഥിതിചെയ്യുക. പ്രസംഗങ്ങൾ മുമ്പു കേട്ടവർക്കാണു ഈ പേപ്പർ. കേൾക്കാത്തവർക്കു വലിയ രസം തോന്നുകയില്ല. പ്രസംഗങ്ങൾകേട്ടവർ പരമാത്മാവു സമസ്തശക്തനും ആണെന്നു അറിയുന്നു. ലോകത്തിലെ സകലതും ആ ആത്മാവു തന്നെ പ്രവർത്തിക്കുന്നു; സൂര്യൻ മുഖേന ഭൂമിയിലെ സമസ്ത കൃത്യവും നടക്കുന്നതുപോലെ, ആത്മാവിൽ കൂടി എല്ലാം നടക്കുന്നു. കാറ്റടിക്കുന്നതും, പുല്ലുവളരുന്നതും, നദി ഒഴുകുന്നതും, ജനങ്ങൾ ഉണരുന്നതും, റോസാ വിരിയുന്നതും എല്ലാം സൂര്യപ്രഭാവം കൊണ്ടാണ്. അതുപോലെ, ആത്മാവായ - സർവ ശക്തനും, പരമാധികാരിയും ആയ - ഈശ്വരനാൽ ലോകത്തിലെ സകല വ്യാപാരങ്ങളും നടക്കുന്നു. സർവശക്തൻ! 'സർവശക്തൻ ഓം! ഓം!! ഓം!!!' നിങ്ങളെ ക്ഷീണിപ്പിക്കുന്ന സമസ്ത സംശയങ്ങളെയും, ഭീതിപ്പെടുത്തുന്ന എല്ലാ തെറ്റിദ്ധാരണകളും നിങ്ങളുടെ മുമ്പിൽ പ്രവേശിക്കാനർഹതയില്ലാതെ മാറുന്നു. നിങ്ങൾ സർവ്വശക്തൻ എന്നു ധ്യാനിക്കുക. നിങ്ങളുടെ ചിന്തപോലെ നിങ്ങൾ പരിണമിക്കുന്നു. നിങ്ങളെ പാപിയെന്നു വിളിക്കുക.നിങ്ങൾ പാപിയായിത്തീരും. നിങ്ങളെ ഭോഷനെന്നു വിളക്കുക; നിങ്ങൾ ഭോഷനായി ഭവിക്കും. നിങ്ങളെ ക്ഷീണനെന്നു വിളിക്കുക; നിങ്ങളെ ലോകത്തിലെ യാതൊരു ശക്തിയും ബലവാനാക്കുകയില്ല. ആ സർവശക്തി ധ്യാനിക്കുക. നിങ്ങൾ സർവശക്തനാകുന്നു. ഇനി.

'സർവജ്ഞൻ ഓം! ഓം!! ഓം!!!'

എന്നതു വരുന്നു. ഈ തത്വം എടുക്കുക. മനസ്സതിൽ ഉറപ്പിക്കുക, ഓം എന്നു പാടുക. ഓം എന്നത് സർവജ്ഞാനത്തെ കാണിക്കുന്നു. ഓം എന്നു ജപിക്കുക. ജപിക്കേണ്ട വാക്കു അഥവാ മന്ത്രം ഓം എന്നാണ്. 'സർവജ്ഞത്വം! ഓം! ഓം!!' - ഇങ്ങനെ തുടരുക. നിങ്ങളെ അജ്ഞരായ വിഡ്ഢികൾ ആക്കുന്ന തെറ്റായ മാസ്മരചിന്തകൾ പരിത്യജിക്കുക. ഈശ്വരത്വത്തിലേയ്ക്കുള്ള ഏറ്റവും നേരായ മാർഗ്ഗം അതാണ്.

അതുപോലെയുള്ള മറ്റൊരു തത്വം:

'സർവവ്യാപി ഓം! ഓം!! ഓം!!!'

ഇതു പിന്നീടു എടുക്കുക. നിങ്ങൾ പരിമിതനും, ചെറിയ ശരീരവും അല്ലെന്നു ധ്യാനിക്കുക. നിങ്ങളീ ചെറു വ്യക്തിയോ, ജീവനോ, അഹങ്കാരമോ അല്ല. സകല അണുക്കളിലും, അംശങ്ങളിലും വ്യാപിച്ചു സന്നിധാനം ചെയ്യുന്നവൻ ആണ് നിങ്ങളുടെ ആത്മാവ്. അതിനെപ്പറ്റി ശങ്കാലേശം മനസ്സിൽ വഹിക്കരുത്. സർവശക്തനും സർവജ്ഞനും, സർവാന്തര്യാമിയും ഞാനാണ്; ഞാൻ അതാണ്. അതു എല്ലാത്തിലും നിറഞ്ഞിരിക്കുന്നു. എല്ലാ ശരീരങ്ങളും എൻേറതാണ്. ഓം! ഓം!! ഓം!!!

ശേഷം വാചകങ്ങളെപ്പറ്റി വിസ്തരിക്കുന്നില്ല; അവ ഇവിടെ വായിക്കുകമാത്രം ചെയ്യാം. ഈ പരിപാടി ശീലിക്കുക; നിങ്ങൾ ഒരു വാരത്തിനകം സത്യവും, ഈശ്വരത്വവും ബോധിക്കാത്തപക്ഷം രാമൻ തെറ്റുകാരനാണ്.

'പരിപൂർണ്ണാരോഗ്യം ഞാനാണ്.'

നിങ്ങളുടേതെന്നു പറയപ്പെടുന്ന ശരീരം രോഗബാധിതമാണെങ്കിൽ അതിനെ മാറ്റിനിർത്തുക; അതിനെപ്പറ്റി സ്മരിക്കരുത്. നിങ്ങൾ ആരോഗ്യംതന്നെ എന്നു ധ്യാനിക്കുക. അപ്പോൾ പൂർണ്ണാരോഗ്യം നിങ്ങളുടേതാകും. അതു ധ്യാനിക്കുക. ശരീരം പെട്ടെന്നു സ്വയം രോഗരഹിതമായി ഭവിക്കുന്നു. അതാണ് രഹസ്യം. പരീക്ഷിച്ചുനോക്കുക. വാസ്തവമോ അല്ലയോ എന്നു പരിശോധിക്കുക. നിങ്ങൾ പ്രതികൂലിയായിരുന്നാലും ശരീരം സുഖപൂർണ്ണമായിത്തീരും. നിങ്ങൾ ഈ ശരീരത്തെ പരിഗണിക്കരുത്. 'ഹേ! ദൈവമേ! എന്നെ സുഖപ്പെടുത്തുക' - എന്നിങ്ങനെ പ്രാർത്ഥിക്കരുത്. സംസ്കൃതത്തിലെ മതഗ്രന്ഥങ്ങളിൽ ഇങ്ങനെ ഒരു മനോഹരമന്ത്രമുണ്ട് : 'നായമാത്മാ ബലഹീനേന ലഭ്യഃ' (ഈ സത്യം ബലഹീനനാൽ പ്രാപ്യമല്ല). ഐക്യനാടുകളിലെ, പ്രസിഡണ്ടിൻെറയോ, ഒരു രാജാവിൻെറയോ അടുക്കൽ നിങ്ങൾ ഒരു ഭിക്ഷക്കാരനെപ്പോലെ ചെന്നാൽ, നിങ്ങൾ അടിച്ചോടിക്കപ്പെടുമെന്നും, അദ്ദേഹത്തിൻെറ മുമ്പിൽ ചെല്ലാൻ അനുവദിക്കപ്പെടുകയില്ലെന്നും നിങ്ങൾ കാണുന്നില്ലേ ? അതുപോലെ ഒരു യാചകൻെറ നിലയിൽ നിങ്ങൾ ഈശ്വരനെ സമീപിച്ചാൽ, നിങ്ങൾ തല്ലി പുറത്താക്കപ്പെടും. നിങ്ങൾ ആരോഗ്യമാണെന്നു ധ്യാനിക്കുക. ഒന്നും പ്രാർത്ഥിക്കരുത്. 'ഞാൻ പരിപൂർണ്ണാരോഗ്യമാണ്.' നിങ്ങൾ ആരോഗ്യമായി ഭവിക്കുന്നു.

ഇനി അടുത്ത തത്വം വരുന്നു. 'ഞാൻ സമസ്തശക്തിയും ആണ്' അതുള്ളിൽനിർത്തി ഓങ്കാരം ജപിക്കുക. 'ഞാൻ സർവ്വശക്തിയും ആണ്' എന്നുച്ചരിക്കുക.

ഇനി അടുത്ത തത്വം വരുന്നു. 'സമസ്തപ്രപഞ്ചവും എൻെറ സങ്കല്പം മാത്രമാണ്' അതു വിശ്വസിക്കുക. അതു വായിക്കുമ്പോൾ,

അതു തെളിയിക്കുവാൻ വേദാന്തികൾ പുറപ്പെടുവിക്കുന്ന സകലവാദ ങ്ങളും മനസ്സിൽ സ്മരിക്കുക. ആ വസ്തുത തെളിയിക്കാൻ നിങ്ങൾക്കറി യാവുന്നതെല്ലാം ഓർമ്മിക്കുക. 'സമസ്തലോകവും എൻെറ സങ്കല്പ മാണ്' എന്നു തെളിയിക്കുന്നതൊന്നും നിങ്ങൾ വായിക്കയോ കേൾക്കുക യോ ചെയ്തിട്ടില്ലെങ്കിൽ അതിനെ വിശ്വസിക്കമാത്രം ചെയ്യുക. ലോക മെല്ലാം നിങ്ങളുടെ സങ്കല്പമാണെന്നു നിങ്ങൾ കാണും. ലോകം എൻെറ സങ്കല്പമാണ്. 'ഓം' എന്നു ജപിക്കുക. അതു ധ്യാനിക്കുക. ഇതു പോലെ ശേഷിച്ചതുമെല്ലാം.

# 14

## വേദാന്തം - മോശയുടെ വടി

സാൻഫ്രാൻസിസ്കോയിലെ ഓഡ് ഫെല്ലോസ് ഹാളിൽ വച്ചുചെയ്ത പ്രസംഗത്തിനുശേഷം രാമനോടു ഒരാൾ ചോദിച്ചു. 'നിങ്ങളെന്തിനു ത്യാഗത്തെ ഊന്നി പ്രസംഗിക്കയും, ആഗ്രഹങ്ങളൊക്കെ പരിത്യജിക്കണ മെന്നും, ലൗകികമമതകളും സക്തികളുമെല്ലാം ദൂരെയെറിയണമെന്നും പറയുന്നു ? സമസ്തലോകവുമായിട്ടുള്ള ബന്ധങ്ങളെ ഛേദിക്ക ണമെന്നും, ലോകത്തോടുള്ള പ്രേമമൊക്കെ അടക്കണമെന്നും വേദാന്തം ഞങ്ങളോ ടാവശ്യപ്പെടുന്നു. അത് നമ്മുടെ ഹൃദയത്തിലുള്ള മനുഷ്യസ്നേഹ മെല്ലാം തകർത്ത് അടിച്ചമർത്തി ഉണക്കിക്കളയില്ലേ ?'

ഇതിന് ഉപനിഷത്തുകളിൽ മറുപടിയുണ്ട്. 'ഒരുത്തന് പരമാർത്ഥാ നന്ദം സിദ്ധിക്കയോ, അവൻെറ യഥാർത്ഥസത്ത പ്രാപ്തമാകയോ ചെയ്യു മ്പോൾ, അവൻെറ കർത്തവ്യങ്ങൾ സമസ്തവും നല്ലതാണ്; നന്മ അവ നിൽനിന്നു സ്വമേധയാ പ്രവഹിക്കുന്നു. അതാണ് നിയമം. ആനന്ദം സമ്പാ ദിക്കാത്തവനിൽനിന്നു ലോകനന്മ പുറപ്പെടുകയില്ല; ആനന്ദമടഞ്ഞവ നിൽ നിന്നു മാത്രമേ മനുഷ്യനന്മ ഉണ്ടാകയുള്ളൂ. നിങ്ങൾ വളരെ ദരിദ്രരും ഭക്ഷണത്തിനൊന്നും ഇല്ലാതെ പട്ടിണികിടക്കുന്നവരും ആണെങ്കിൽ, അന്യന്മാരുടെ വിശപ്പടക്കാൻ നിങ്ങളെങ്ങനെ പ്രാപ്തിയുള്ളവരാകും?'

ശിഷ്യൻ: ഗുരോ! ഈ ആനന്ദം എന്നത് എന്താണെന്നറിയാൻ ഞാൻ ആഗ്രഹിക്കുന്നു.

ആചാര്യൻ: അപരിമിതമാണ് ആനന്ദം. പരിമിതമായ യാതൊ ന്നിലും ആനന്ദമില്ല. നിങ്ങൾ പരിമിതനായിരിക്കുന്നിടത്തോളം നിങ്ങൾ ക്കു ആനന്ദമോ സന്തുഷ്ടിയോ ഇല്ല. അപരിമേയം മാത്രമാണ് ആനന്ദം.

ഈ അപരിമിതത്വം! നാം അതിനെ എങ്ങനെ മനസ്സിലാക്കണം ? ചർച്ചചെയ്യുന്നതുകൊണ്ടു ഒരു കാര്യവുമില്ല. എന്നാൽ ഈ വാക്കുകൾ പ്രത്യേകം ശ്രദ്ധിക്കുവാൻ രാമൻ നിങ്ങളോടാവശ്യപ്പെടുന്നു. അവയെ ചിന്തിക്കുക; മനസ്സിൽ ഉറപ്പിക്കുക; ഇവ പ്രയോഗിക്കാനുള്ള സമയം നിങ്ങൾക്കു കിട്ടും. 'അപരിമിതത്വമാണ് ആനന്ദം; പരിമിതത്വത്തിൽ ആനന്ദമില്ല.' ഈ അപരിമിതത്വം നിങ്ങൾ ഗ്രഹിക്കണം.

ഇംഗ്ലീഷുഭാഷയിൽ ഹോൾ (മുഴുവൻ; സുഖമുള്ള - എന്നിങ്ങനെ രണ്ടർത്ഥം) എന്നൊരു വാക്കുണ്ട്. നിങ്ങൾ ഹോൾ ആണോ എന്നു

ചോദിച്ചാൽ 'നിങ്ങൾ ബലിഷ്ഠനാണോ, സുഖമുള്ളവനാണോ ?' എന്നാണ് അർത്ഥം. ഇത് ഒരു മനോഹരപദമാണ്. നിങ്ങൾ സ്വയം ഒരു അംശം - ശരീരം - ആണെന്നു വിചാരിക്കുന്നിടത്തോളം, നിങ്ങൾ കേടുഭവിച്ചവൻ, ഛേദിക്കപ്പെട്ടവൻ, ഖണ്ഡിക്കപ്പെട്ടവൻ, മുഴുവൻ അല്ലാത്തവൻ, വെറും ഒരു പരിമിതമായ അംശം, മുഴുവനല്ലാതെ, ബലിഷ്ഠനല്ലാതെ ഉള്ള ഒരുത്തൻമാത്രം ആകുന്നു; നിങ്ങൾ വെറും രക്തവും, മാംസവും മാത്രമാണെന്നു ഗണിക്കുന്നിടത്തോളം, നിങ്ങൾ പരിമിതമായ ഒരംശംമാത്രമാണെന്നു കരുതുന്നിടത്തോളം, നിങ്ങൾ മുരണ്ടവനാകുന്നു, സമുദ്രത്തിൽ നിന്നു ഒരുതുള്ളി വെള്ളം വേർതിരിച്ചു നിർത്തിയാൽ അതു മലിനവും, അനങ്ങാത്തതും, വൃത്തികെട്ടതും ആയിത്തീരുന്നു അതുപോലെ, ഒരു മനഷ്യൻ - മഹർഷിയോ, സംന്യാസിയോ ആരുമാകട്ടെ - സ്വയം ഒരു പരിമിത ജീവിയെന്നും, കാലം, സ്ഥലം ഇതുകളാൽ ഹ്രസ്വമാക്കപ്പെട്ടവനെന്നും വിചാരിക്കുമ്പോൾ അവൻ മുഴുവനല്ലാ, സന്തുഷ്ടനല്ലാ; അവനു സുഖത്തിനവകാശവുമില്ല. നിങ്ങളുടെ വീക്ഷണവീഥി അപരിമിതമാകുമ്പോൾ, പരിമിതബോധം നശിച്ചു നിങ്ങൾ സ്വയം സർവ്വസ്വവുമാണെന്നു ധ്യാനിക്കുമ്പോൾ നിങ്ങൾ ലോകം സമസ്തം ആണെന്നു, ബോധിക്കുമ്പോൾ ആ നിമിഷത്തിൽ പെട്ടെന്നു നിങ്ങൾ മുഴുവനായിത്തീരുന്നു. ശരീര രോഗങ്ങൾ, അസ്വസ്ഥത, വിഷണ്ണത, ഉൽക്കണ്ഠ മുതലായവയെല്ലാം ഉടനേ ചിതറിപ്പോകുന്നു, നശിക്കുന്നു, അപ്രത്യക്ഷമാകുന്നു.

ഇതാണ് സകല ചികിത്സയുടെയും, എല്ലാ അയസ്കാന്തീകരണത്തിൻെറയും, മാസ്മരശക്തിയുടെയും രഹസ്യമർമ്മം. നിങ്ങൾ പൂർണ്ണനായിരിക്കുക. അതാണ് സത്യം; സത്യത്തിൽ ജീവിക്കുക. നിങ്ങൾ സമ്പൂർണ്ണനും സർവ്വശക്തനും, സർവ്വേശ്വരനുംആണെന്നു സാക്ഷാൽക്കരിക്കുക.

ശിഷ്യൻ: ഈ അപരിമിതത്വം എന്താണ് ?

ആചാര്യൻ: പരിമിതി - അളവ് - മൂന്നുതരം ആണ്. കാലം കൊണ്ടുള്ളതും, സ്ഥലംകൊണ്ടുള്ളതും കാരണംകൊണ്ടുള്ളതും. മുഴുവനാകുക എന്നാൽ ആത്മാവ് സർവ്വകാലത്തിലും നിറഞ്ഞ്, കാലത്തിനതീതമായി, സ്ഥലത്തിനെ ഉല്ലംഘിച്ചതായി, സകലവ്യക്തിത്വത്തിനും അതീതമായിരിക്കുന്നുവെന്നു അറിഞ്ഞു സാക്ഷാൽക്കരിക്കുകയാണ്. വേറൊന്നും കാണാതെയും മറ്റൊന്നും കേൾക്കാതെയും, രണ്ടാമതൊന്നും അറിയാതെയും ഒരുത്തൻ ഇരിക്കുമ്പോൾ അവിടെ അപരിമിതത്വം കാണപ്പെടുന്നു. എന്തെന്നാൽ മറ്റെന്തെങ്കിലും ഒന്നു നിങ്ങളുടെ സമീപം ഉള്ളപ്പോൾ നിങ്ങൾ പരിമിതനും, ഖണ്ഡിതനും ആകുന്നു.

വേറൊന്നുണ്ടെന്നു കാണുകയും, കേൾക്കുകയും, ഗ്രഹിക്കുകയും ചെയ്യുമ്പോൾ ഒരുത്തൻ പരിമിതനാണ്. പ്രേതങ്ങളെ കാണുകയോ

കേൾക്കുകയോ ചെയ്യുന്നതും, പ്രേതമണി (ആസ്ട്രൽ ബൽ) കേൾക്കുന്നതും, പ്രേതസമ്പർക്കം പുലർത്തുന്നതും എല്ലാം പരിമിതത്വമാണ്. നിങ്ങൾ മുക്തിയുടെ പാതയിലാണ് നില്ക്കുന്നത്. എന്നാൽ അവസാന ലക്ഷ്യത്തിൽ എത്തിയിട്ടില്ലെന്നേ ഉള്ളൂ. വേറൊന്നും കാണാതെയും, കേൾക്കാതെയും അപരിമിതത്വത്തിൽ എത്തുകയാണ് ലക്ഷ്യം. പൂർണ്ണത്വം മരണരാഹിത്യവും, അപൂർണ്ണത്വം മരണകരവുമാണ്.

ശിഷ്യൻ: സ്വാമിൻ! പൂർണ്ണത്വം എവിടെയിരിക്കുന്നു ? ഏതു പ്ലെയിനിൽ ? - ഏതു തട്ടിൽ ?

ആചാര്യൻ: അതിന്റെ സ്വന്തം മഹത്വത്തിൽ; അഥവാ മഹത്വത്തിൽപോലുമല്ല.

പൂർണ്ണത എന്നത് കാലത്തിനും, സ്ഥലത്തിനും അതീതമാണെന്നർത്ഥം. അപ്പോൾ അപരിമിതത്വത്തെ കാലത്തിനും സ്ഥലത്തിനും അകത്ത് എങ്ങനെ കൊണ്ടുവരാം ? അപരിമിതത്വം എവിടെ ഇരിക്കുന്നുവെന്നു ചോദിക്കുന്നത് 'എനിക്കു അരഔൺസ് കടൽത്തിര കൊണ്ടുവരിക' എന്നു പറയുന്നതുപോലെയാണ്. കടൽതിര ഔൺസോ, റാത്തലോ കണക്കിനു അളക്കാവുന്നതല്ല. അതുപോലെ അപരിമിതത്വം 'എങ്ങനെ, എപ്പോൾ, എന്തുകൊണ്ട്' എന്നിവകൊണ്ടു അളക്കാൻ - പരിശോധിക്കാൻ - പാടില്ല. അളക്കാമെങ്കിൽ അപ്പോൾ അതു അപരിമിതത്വം അല്ലാതെയാകുന്നു.

സകല ആഗ്രഹങ്ങളും, മമതകളും ഉപേക്ഷിക്കണമെന്നു വേദാന്തം ശാസിക്കുമ്പോൾ അതു വിദ്വേഷം പഠിപ്പിക്കുകയാണെന്നു പറയുന്നു. അത് ഒരിക്കലും ശരിയല്ല; അങ്ങനെയല്ല. വേദാന്ത വാക്യം സൂക്ഷിച്ചു ശ്രദ്ധിക്കുക: 'സ്നേഹവും സംഗവും ഉപേക്ഷിക്കുക' - എന്നാൽ നിങ്ങൾ പറയുന്നു: 'ഹാ! നാം സ്നേഹം ഉപേക്ഷിച്ചാൽ സ്നേഹം ദൈവമാണ്; ദൈവത്തെയും ഉപേക്ഷിക്കുന്നു.' അല്ലയോ! ജനങ്ങളേ! ഈ നാട്ടിൽ സ്നേഹം - പ്രേമം - എന്നാൽ കാമം എന്നാണ് - ഭോഷത്തം എന്നാണ് - അർത്ഥം.

ഇൻഡ്യയിൽ ഭോഷത്തമെന്നർത്ഥമുള്ള കൂടുതൽ നല്ല ഒരു വാക്കുണ്ട്. ജനങ്ങൾ പറയും: 'ഓ! അവൻ കാമാർത്തനാണ്.' ആട്ടേ! ഇതു പ്രേമമോ, സ്നേഹമോ ആണോ ? അല്ല; അത് കൃത്രിമമായ ഒന്നാണ്. രാമന് മറ്റെന്തിനെക്കാളും സത്യത്തെ ബഹുമാനമുണ്ട്. എല്ലാ വ്യക്തിപര ആസക്തിയും നിങ്ങളെ പരിമിതപ്പെടുത്തുന്നു; സ്നേഹവിഷയത്തെയും പരിമിതപ്പെടുത്തുന്നു; രണ്ടും ഒരുപോലെ അധഃപതിക്കുന്നു - നിങ്ങളും സ്നേഹവിഷയവും ഒരുപോലെ! നിങ്ങൾ കാമാർത്തിയും, മൗഢ്യവും സകലസക്തിയും പരിത്യജിക്കാൻ വേദാന്തം ആവശ്യപ്പെടുന്നു. എന്നാൽ യഥാർത്ഥപ്രേമം ഉപേക്ഷിക്കാൻ വേദാന്തം പറയുന്നില്ല. നിങ്ങൾ അതു പരിത്യജിക്കയും അരുത്.

ഒരു ശിശുവിൻെറ ദൃഷ്ടാന്തം എടുക്കാം. ശിശു സ്നേഹിക്കുന്നുണ്ടോ ? ഇല്ല. കുഞ്ഞു സ്നേഹിക്കുന്നില്ല; എന്നാൽ അതു സ്നേഹം, പ്രേമംതന്നെയാണ്. അതുപോലെ വേദാന്തം പറയുന്നു: 'പ്രേമിയാകരുത്, എന്നാൽ പ്രേമംതന്നെയാകണം.' ഒരു കുഞ്ഞിനെ ഒരയസ്കാന്ത - ആകർഷണശക്തിയുള്ള വസ്തു - ആക്കുന്നത് എന്താണ് ? പ്രേമിയായിരിക്കുന്നതല്ല, പ്രേമംതന്നെ ആയിരിക്കുന്നു എന്നുള്ളതാണ്. കുഞ്ഞിന് ആസക്തിയില്ല, മമതയില്ല, വ്യക്തിസ്വാർത്ഥതയില്ല, എന്നാൽ അതു സ്നേഹംതന്നെയാണ്. അതാണു വേദാന്തം പറയുന്നത്: - പ്രേമംതന്നെ ആയിത്തീരുക; അപ്പോൾ നിങ്ങൾ ആകർഷണധാമമാകുന്നു, മുഴുവൻ ആകുന്നു.'

തന്നെത്താനെയും ഇതരന്മാരെയും അരോഗികളാക്കുകയും, ചികിത്സിക്കുകയും ചെയ്യുന്നതിനെപ്പറ്റി ജനങ്ങൾ വളരെയൊക്കെപ്പറയുന്നതു കേൾക്കാം. എന്നാൽ സ്വാർത്ഥപരമായ ഉപായങ്ങളും ഉദ്ദേശങ്ങളും പരിത്യജിക്കേണ്ടതാണ്. എന്തെന്നാൽ അവ നിങ്ങളെ പരിമിതരാക്കുന്നു. ആഗ്രഹങ്ങളും വ്യക്തിപരമായ സ്നേഹങ്ങളും മോഹങ്ങളും എല്ലാം കാമവും മമതയുമാണ്. അതെല്ലാം ദൂരെയെറിയുക. അപ്പോൾ നിങ്ങൾ പരിശുദ്ധതതന്നെ ആയിത്തീരും. നിങ്ങളതു സമ്പാദിച്ചാൽ, നിങ്ങളുടെ ശരീരം അരോഗമായിരിക്കാൻ ബാധ്യസ്ഥമത്രേ. വേദാന്തം പ്രകീർത്തിക്കുന്ന ഈ പരിശുദ്ധത സമ്പാദിച്ചാൽ നിങ്ങളുടെ ബുദ്ധി പൂർണ്ണത്വം തന്നെ ആയിത്തീരും. വേദാന്തം അനുസ്യൂതം ഊന്നിയൂന്നി ശാസിക്കുന്ന ത്യാഗം - യഥാർത്ഥത്യാഗം - ഈ പരിശുദ്ധത മാത്രമാണ്.

ആ പരിശുദ്ധത സമ്പാദിക്കുക. ശിശു പരിശുദ്ധമല്ലയോ ? അതു എല്ലാത്തിനോടും ഉദാസീനമായിരിക്കുന്നു. ആ ചെറിയ അക്രമിയെ നോക്കുക. അതിബലിഷ്ഠന്മാരുടെ തോളിൽ കയറി അതു സവാരിചെയ്യുന്നു; മനോജ്ഞമായ കേശഭാരം അതു പിടിച്ചുവലിക്കുന്നു. എന്തൊരു ശക്തിയേറിയ കാന്തശക്തിയാണത് ! കാരണമെന്ത് ? പരിശുദ്ധത. അതാണ് കുഞ്ഞിനെ ആകർഷകവും, സുന്ദരവും ആക്കുന്നത്. അതുകൊണ്ട് വേദാന്തം പറയുന്നു: 'ഈ ത്യാഗം സമ്പാദിക്കുക; നിങ്ങൾ അപ്പോൾ പ്രേമസ്വരൂപിയാകുന്നു. നിങ്ങളിൽകൂടി അപ്പോഗ സ്വമേധയാ പ്രകൃത്യാനുസൃതമായി മനുഷ്യവംശനന്മ പ്രവഹിക്കുന്നു. മനുഷ്യജാതിക്കു നാം നന്മചെയ്യണമെന്നുണ്ടെങ്കിൽ, നാം നന്മതന്നെയായിത്തീർന്നേ അതു സാധ്യമാകൂ. കത്തുന്ന ദീപത്തിൽനിന്നു പ്രകാശം സ്ഫുരിക്കുന്നതുപോലെ, പ്രകാശം സ്വയം നിസർഗ്ഗജമായി നമ്മിൽനിന്നു പുറപ്പെടണം.

നിങ്ങളുടെ വിഷയാസക്തികളിലും സംഗങ്ങളിലും എല്ലാം നിങ്ങളുടെ ചിന്തകളെയും വികാരങ്ങളെയും തെറ്റായി പഠിക്കയും വായിക്കയും ചെയ്കയാണെന്നും, നിങ്ങൾ പ്രേമാവിഷ്ടരാണെന്നു പറയുമ്പോൾ വാസ്തവത്തിൽ നിങ്ങൾ ദ്വേഷാവിഷ്ടരാണെന്നും ഉള്ള സംഗതികളെ

നിഷേധിക്കാൻ നിവൃത്തിയില്ലെന്നു കാണുന്നില്ലയോ ? അതിനാൽ 'സ്നേഹം ഉപേക്ഷിക്കണം' എന്ന് വേദാന്തം പറയുമ്പോൾ അതിന്റെ താല്പര്യം 'ദ്വേഷം ഉപേക്ഷിക്കണം' എന്നുതന്നെയായിരിക്കണം. ഇതു ഗ്രഹിക്കേണ്ടതാണ്. നിങ്ങൾ ഒരു പദാർത്ഥത്തോടു സക്തനും ബദ്ധനും ആയിരിക്കുമ്പോൾ, നിങ്ങൾ ആ ഒരു വസ്തുവോടുമാത്രം സക്തനാണെങ്കിലും, പ്രപഞ്ചത്തോടു മുഴുവനും നിങ്ങൾ വിരക്തനായിരിക്കുകയാണ്; അങ്ങനെയല്ലയോ ? ശിശുക്കൾ സ്നേഹിക്കാൻ പഠിക്കുംമുമ്പ്, അവർ പൂർണ്ണസ്നേഹമൂർത്തികളാണ്; അവർ എല്ലാത്തിനോടും ഐക്യത്തിലാണ്. ഒരു കുഞ്ഞിന് ഒരുമാസം പ്രായമാകുമ്പോൾ ആർക്കും അതിനെയെടുക്കാം, താലോലിക്കാം; അത് അത്രയ്ക്കു നല്ലതാണ്; അപ്പോൾ അതു പ്രേമമയയാണ്. എന്നാൽ വളർന്നുകഴിയുമ്പോൾ അതു ആരോ ചിലരോടു സ്നേഹബദ്ധമായി തീരുന്ന സമയം വരുന്നു. അപ്പോൾ എന്തു സംഭവിക്കുന്നു ? മാതാപിതാക്കന്മാർ ഒരു ഭാരമായിവരുന്നു; സഹോദരിയും, കൂട്ടുകാരും സന്തോഷകാരികളല്ലാതാകുന്നു; പഴയ ഇഷ്ടന്മാരോടു വിരക്തിയുണ്ടാകുന്നു; ലോകത്തോടൊക്കെ വിരക്തി വരുന്നു. അവൻ ഒരു തൊഴിലിനു പേയാൽ; അവിടെ സങ്കടമനുഭവിക്കുന്നു. അവൻ കടൽക്കരയിൽ പോകുന്നു; അപ്പോൾ അവനത് അസ്വാസ്ഥ്യം ഉണ്ടാക്കുന്നു. ഒരിടത്തും തന്റെ കാമിനിയെ കാണുന്നില്ല. അവന് അവളെ അപേക്ഷിച്ച് സകലതും അതൃപ്തികരമാകുന്നു. ഒരാൾ പ്രണയബദ്ധനാണെന്നു പറയുന്ന സമയം, അയാൾ ലോകത്തോടെല്ലാം വെറുപ്പുള്ളവനാണ്. നിങ്ങൾ ഒരു പ്രത്യേക വിഷയം സ്നേഹിക്കുമ്പോൾ, ലോകത്തോടു മുഴുവനും വിരക്തനാണ്. അതിനാൽ വ്യക്തിപരമായ മമതയെല്ലാം വിരോധം, ഭിന്നത എന്നർത്ഥമാകുന്നു. ഇതു നിർജ്ജീവത്വം അത്രേ. അപ്പോൾ, അങ്ങനെ ആത്മഹത്യ ചെയ്യരുത്.

വേദാന്തം പറയുന്നു: 'ഇതാ! ഇവിടെ ഒരുവശത്ത് പ്രണയബദ്ധത; വേറൊരുവശത്ത് ശിശുവിന്റെ നില. ശിശു പ്രേമം തന്നെയാണ്; മറ്റേതോ കാമാർത്തി മാത്രം. മറ്റൊന്നുമല്ല.' അതിനാൽ 'കാമങ്ങൾക്കപ്പുറം കടക്കുക' എന്നു വേദാന്തം പറയുമ്പോൾ, നിങ്ങളെ ജനസമുദായത്തിനു ഒരു അനുഗ്രഹമാക്കിത്തീർക്കണമെന്നു അതു വിവക്ഷിക്കുന്നു. വേദാന്തം നിങ്ങളുടെ പ്രാപ്തികളെ അത്യുച്ചസ്ഥാനത്തു ഉയർത്തി പ്രതിഷ്ഠിക്കുന്നു, ജനവംശവുമായി നിങ്ങളെ സംയോജിപ്പിക്കുന്നു.

ലോകരക്ഷകന്മാരും, പരിശുദ്ധജീവിതം നയിച്ചവരും ആയ സകലരും വ്യക്തിപരസക്തികളിൽനിന്നു തീരെ സ്വതന്ത്രരായിരുന്നുവെന്നത് പരമാർത്ഥമല്ലയോ? ക്രിസ്തു എപ്പോഴെങ്കിലും വിവാഹം കഴിച്ചോ? ഇല്ല. രാമൻ വിവാഹബന്ധത്തെ എതിർക്കുകയോ അപലപിക്കുകയോ അല്ല ചെയ്യുന്നത്. പിന്നെയോ ? മനസ്സ് ഈശ്വരനോടും, ആത്മാവിനെ സകല ലോകത്തോടും സംയോജിപ്പിച്ച് ഐക്യത്തിൽ വയ്ക്കണമെന്നു

വിവക്ഷിക്കുകമാത്രമാണ് ചെയ്യുന്നത്. ചില മഹാപുണ്യവാന്മാർ കല്യാണംകഴിച്ചിരുന്നു. എന്നാൽ അവരുടെ ബന്ധങ്ങൾ എങ്ങനെയിരുന്നിരുന്നുവെന്നു സൂക്ഷിച്ചുനോക്കുക. അവരുടെ ഹൃദയം പൂർണ്ണമായി വിരക്തിമയമായിരുന്നു; പൂർണ്ണമായി ശുദ്ധമായിരുന്നു; കുടുംബജീവിതം നയിക്കയും, സന്താനോല്പാദനംചെയ്കയും ചെയ്തിട്ടും, അവർ പരിശുദ്ധരായിരുന്നു. പക്ഷേ നാം നമ്മുടെ ശരീരമിരിക്കുന്നിടത്തല്ല ജീവിക്കുന്നത്; നമ്മുടെ മനസ്സു ഇരിക്കുന്നിടത്താണ് നാം വാസ്തവത്തിൽ ജീവിക്കുന്നത്. അതിനാൽ നമ്മുടെ പുണ്യവാന്മാരും മഹർഷികളും എല്ലാം പ്രത്യക്ഷത്തിൽ വിവാഹജീവിതം നയിച്ചവർപോലും, കേവലമായും പൂർണ്ണമായും സത്യത്തോടുകൂടി, പ്രകാശത്തിൽതന്നെ ജീവിച്ചു. 'ഞാൻ സർവസ്വവുമാണ്' എന്ന സത്യത്തിൽ ജീവിച്ചു. ആസക്തികളെ ക്രമേണ ഉപേക്ഷിക്കാൻ വേദാന്തം പറയുമ്പോൾ, മനുഷ്യവംശത്തിൻെറ മുഴുവനും രക്ഷിതാക്കന്മാരായി നിങ്ങളെ രൂപാന്തരപ്പെടുത്താൻ വേദാന്തം ഉദ്ദേശിക്കുന്നു എന്നു അതിനാൽ ഗ്രഹിക്കുക.

നിങ്ങൾക്കെന്തെങ്കിലും ലഭിക്കണമെന്നുണ്ടെങ്കിൽ, ആദ്യമായി നിങ്ങളതിനെ ഉപേക്ഷിക്കുകയാണ് ശരിയായ മാർഗ്ഗം. ജീവൻ സമ്പാദിക്കണമെന്നുള്ളവൻ അതു പരിത്യജിക്കണം. മിക്ക എഴുത്തുകാരും ഗ്രന്ഥകാരന്മാരും ഈ തത്വത്തെ എതിർക്കുന്നുവെന്നു രാമൻ കാണുന്നു. നിങ്ങൾക്കു വിജയം സിദ്ധിക്കണമെങ്കിൽ, നിങ്ങൾ ഒരു അയസ്കാന്തം ആകണം; അയസ്കാന്തത്തിൽ എല്ലാവശത്തുനിന്നും ലോഹാംശങ്ങൾ ആകർഷിക്കപ്പെടുന്നു. ആഗ്രഹം എന്നത് ഒരു ലോഹാംശംപോലെയാണ്.

ഒരു മനുഷ്യൻ വിജയിയാകുമ്പോൾ, അവൻ ഒരു അയസ്കാന്തമാണ്. നിങ്ങൾക്കു ഒരു അയസ്കാന്തമാകണമെങ്കിൽ, നിങ്ങൾ അയസ്കാന്തീകരണവിദ്യകൾക്കു കീഴ്പ്പെടണം. ആട്ടേ! ആ വിദ്യകൾ എന്താണ് ?

ഇതാ! ഏതാണ്ടൊന്ന്; അതിൽ അനുലോമമായും പ്രതിലോമമായും രണ്ടു അംശങ്ങൾ ഉണ്ട്; രണ്ടും ചേർന്നിരിക്കയാണ്; രണ്ടും ഒന്നിച്ചുണ്ട്. എന്നാൽ അയസ്കാന്തത്തിലെ സ്ഥിതി എങ്ങനെയാണ് ? രണ്ടു അംശങ്ങളും വേർതിരിക്കപ്പെടാതെയിരുന്നാൽ ആകർഷണശക്തിയുണ്ടാകില്ല. അയസ്കാന്തത്തിൽ പ്രതിലോമാംശത്തിൽനിന്നു സ്വതന്ത്രമായ അനുലോമാംശം ഉണ്ട്. അനുലോമശക്തി ഒരറ്റത്തും, പ്രതിലോമശക്തി മറ്റേ അറ്റത്തും കേന്ദ്രീകരിച്ചിരിക്കുന്നു. ഇപ്പോൾ ചെങ്കടൽ സ്പർശിച്ചു ജലങ്ങളെ വേർതിരിക്കാൻ മോശ ഉപയോഗിച്ച വടിയിലെപ്പോലെ, ശക്തി പൂർണ്ണമാകുന്നു. ഇങ്ങനെ ഇവിടെ രണ്ടുഭാഗങ്ങൾ ഉണ്ട്. ഒരു അയസ്കാന്തമാകണമെങ്കിൽ, രണ്ടറ്റവും ശക്തികേന്ദ്രങ്ങളാക്കണം. അതുപോലെ നിങ്ങളും ശക്തികേന്ദ്രമാകുമ്പോൾ അയസ്കാന്തംപോലെ

യാകും. അപ്പോൾ വേദാന്തം എന്താണ് ? മോശയുടെ ദണ്ഡുപോലെയാണ്; മോശയുടെ മനോഹരമായ കമ്പുപോലെയാണ്. ആ കമ്പ് ഉമിയും, ചാമ്പലും, നെല്ലും തമ്മിൽ വേർതിരിക്കുന്നു; അതു ഉൽക്കൃഷ്ടപ്രകൃതിയെയും, ക്ഷുദ്രപ്രകൃതിയെയും, വേർതിരിക്കുന്നു; അത് വിവേചനം ചെയ്യുന്നു, അതു നിങ്ങളുടെ മൃഗീയസ്വഭാവവും, ഐശ്വര്യസ്വഭാവവും തമ്മിൽ വേർതിരിക്കുന്നു. പറ്റിപ്പിടിക്കുന്ന ആസക്തികളെല്ലാം നിങ്ങളുടെ പരിമിതപ്രകൃതിയിൽ നിന്നുണ്ടാകുന്നവയാണ്. എന്നാൽ അപരിമിതത്തിനു എന്താഗ്രഹം ഉണ്ടാകുന്നു ? ആഗ്രഹമെല്ലാം പരിമിതത്വത്തെ - പരിമേയത്വത്തെ - സൂചിപ്പിക്കുന്നു. അപ്രമേയത്തിന് ആഗ്രഹിക്കാൻ കഴിവില്ല. അതിന് അതിൻെറ അടുത്തു വേറൊന്നുമില്ല. അത് അതു മാത്രമാണ്. അതിനു പിന്നെ എങ്ങനെ ആഗ്രഹിക്കാം ? പരിമിതജീവിക്കേ ആഗ്രഹിക്കാൻ കഴിയൂ. ആഗ്രഹങ്ങളും, ആസക്തികളും എല്ലാം നിങ്ങളുടെ പരിമേയപ്രകൃതി - മായികമായ അംശം - യിൽ നിന്നുണ്ടാകുന്നുവെന്നു നിങ്ങൾ ഇങ്ങനെ കാണുന്നു. അതുകൊണ്ട് നിങ്ങളുടെ കാമിക്കുന്ന അംശം നിങ്ങൾ കാണുന്നു. ഈ ചെറിയ വ്യാജസത്തയായ അഹംഭാവം; നിങ്ങളിലെ മൃഗീയപ്രകൃതി; ഇത് ക്ഷുദ്രപ്രകൃതിയാണ്; നിങ്ങളുടെ ഈശ്വരത്വം അഥവാ അപരിമിതത്വം ആഗ്രഹങ്ങൾക്കതീതമാണ്. എന്നാൽ വേദാന്തം ഇപ്പോൾ എന്താണ് ചെയ്യുന്നത് ? ഇതുരണ്ടും വേർതിരിക്കാൻ വേദാന്തം നിങ്ങളോട് ആവശ്യപ്പെടുന്നു. എല്ലാം കൂടികലർന്നിരിക്കുന്നു; നിങ്ങൾ ഈ ചെറിയ, സ്വാർത്ഥപരമായ, പരിമിതമായ അഹങ്കാരമാണെന്നു സ്വയം വിളിക്കുന്നു.

ചില പ്രസംഗകന്മാർക്കു വലിയ വ്യക്തിപരമായ അയസ്കാന്തശക്തിയുണ്ടെന്ന് ജനങ്ങൾ പറയുന്നത് അബദ്ധമാണ്. അങ്ങനെയൊരു അയസ്കാന്തം മാത്രമല്ല നിങ്ങൾ ആഗ്രഹിക്കുന്നത്. ചിന്തകളെ ആകർഷിക്കുന്ന കാന്തമാകാൻ ഒരുവൻ മോഹിക്കുന്നു; ധനം ആകർഷിക്കാൻ തക്ക കാന്തമാകണമെന്നു വേറൊരുവൻ; വ്യക്തിപരവശീകരണവിദ്യകൾ - സൗന്ദര്യം - വേണമെന്നു പിന്നൊരാൾ; മറ്റുപലരും വേറേ പലവിധ സംഗതികളും ആവാഹിക്കാൻ മോഹിക്കുന്നു. ഈ കാന്തശക്തിയുടെയെല്ലാം രഹസ്യം ത്യാഗമാണ്. ഈ വാക്കുകൾ ഗൗനിച്ചു ശ്രദ്ധിക്കുക. പരിശുദ്ധമായ ത്യാഗം; അല്ലാതെ വേറൊന്നുമല്ല. പൂർണ്ണാരോഗ്യം പഠിപ്പിക്കാൻ പുസ്തകങ്ങൾ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്യുന്നതിനു സമയം കളയേണ്ട; ഈ വാക്കുകൾ ഓർമ്മിച്ചു അതനുസരിച്ചു പ്രവർത്തിക്കാമെങ്കിൽ, നിങ്ങൾക്കു വലിയ ഒരു അയസ്കാന്തമാകാം. ഇതു രാമൻ സ്വന്തം അനുഭവംകൊണ്ടു പറയുന്നതാണ്; നിങ്ങൾക്കതു പരീക്ഷിക്കാം. ചിന്തകളെ ആകർഷിച്ച് സമസ്തജ്ഞാനവും സമ്പാദിക്കാൻ ദൈവത്തോടു പ്രാർത്ഥിച്ചാൽമാത്രം മതിയോ ? 'സർവ്വശക്തനായ നാഥാ! എനിക്കു വെളിച്ചം തരിക! ഹേ! വെളിച്ചംതന്നെയായവനേ! എനിക്കു പ്രകാശം തരണേ' എന്നിങ്ങനെ പറഞ്ഞു പ്രാർത്ഥിച്ചാൽ മതിയോ ? ഹോ ! ഇതു

നിങ്ങൾക്കു പ്രകാശമുണ്ടാക്കിത്തരുമോ ? ഇല്ല. 'ഓ! എനിക്കു പ്രകാശം ഉണ്ടാകട്ടേ' നാം വിചാരിക്കുംപോലെ നാം ആയിത്തീരുമെന്നുള്ളതു സ്മരിക്കുക. 'എനിക്കു പ്രകാശം ഉണ്ടാകട്ടേ' എന്നവിധം ആണ് നിങ്ങളുടെ ചിന്തയെങ്കിൽ അതിൻെറ ഫലമെന്താകും ? ഈ ചിന്ത സമ്പാദിക്കുന്നതിൻെറ ഫലം സദാ പ്രകാശം ദൂരെ നിർത്തുന്ന ഒരു സ്ഥാനത്തു നിങ്ങൾ നില്ക്കുന്നു എന്നുള്ളത് ആയിരിക്കും. 'എനിക്കു വെളിച്ചംതരണേ!' എന്നു പ്രകാശത്തിനുവേണ്ടി ചോദിക്കയും, യാചിക്കയും ചെ യ്യുന്ന മനോവ്യാപാരം വെളിച്ചത്തിൽനിന്നു നിങ്ങളെ ബഹുദൂരത്ത്, അകലെ, നിർത്തിക്കളയുന്നു. ഒരിക്കലും പ്രകാശം വരാതിരിക്കുമെന്നുള്ളതാണ് ഫലം. അതു എല്ലായ്പോഴും ആകലെ നില്ക്കും.

സമ്പന്നന്മാരായ മാതാപിതാക്കന്മാരുടെ പുത്രനായിപ്പിറന്ന മനുഷ്യനെ നിങ്ങൾ സൂക്ഷിക്കുക; അവൻെറ ജന്മാവകാശം പത്തുകോടിയാണെന്നു നിങ്ങൾ പറയുന്നു; എന്നാൽ അവന് എപ്പോൾ ആ ജന്മാവകാശം കിട്ടും ? അഹോ! അവൻ വളരെക്കാലം അതിനു വേണ്ടി കാത്തിരിക്കണം. ജന്മാവകാശം ലഭിക്കാൻ അവൻെറ അമ്മ മരിക്കണമെന്ന് അവൻ സദാ മോഹിച്ചുകൊണ്ടിരിക്കുന്നു. അതുപോലെ, നാം ദൈവത്തോടു പ്രാർത്ഥിച്ചുകൊണ്ട് 'പ്രഭോ! ഞാൻ അങ്ങയുടെ ശിഷ്യനാണ്; അതിനാൽ പ്രഭോ! എനിക്കതു തരിക ഇതു തരിക' എന്നിങ്ങനെ പറഞ്ഞാൽ, ഈശ്വരൻ മരിക്കുന്നതുവരെ നിങ്ങൾ കാത്തിരിക്കേണ്ടതായി വരും! ഈശ്വരൻ ഒരിക്കലും മരിക്കയുമില്ല; നിങ്ങൾക്കു ജന്മാവകാശം ഒരിക്കലും കിട്ടുകയുമില്ല. നമ്മുടെ ചുറ്റുംനിന്നു ജ്ഞാനവും പ്രകാശവും കിട്ടാനുള്ള വഴി ഇതല്ല. പ്രാർത്ഥിക്കയും, യാചിക്കയും, ചോദിക്കയും, അന്വേഷിക്കയും ചെയ്തതുകൊണ്ട് ഒരു മനുഷ്യനും ഒരിക്കലും യാതൊന്നും ലഭിച്ചിട്ടില്ല.

ഇതൊരു സ്തംഭിപ്പിക്കുന്ന പ്രസ്താവനയാണ്. തത്ത്വശാസ്ത്രം ഇതു തെളിയിക്കുന്നു. ശക്തിയെന്നാൽ എന്താണ് ? പ്രകാശത്തിനുപോലും ഉള്ള ആഗ്രഹം ത്യജിക്കുന്നതാണ് ശക്തി. പ്രകാശത്തെ കാമിക്കുന്നിടത്തോളം അത് നിങ്ങളുടെ പിടിയിൽനിന്നു മാറിപ്പോകുന്നു. പ്രകാശം എൻെറ അടുത്തുവരണമെന്നു ഞാൻ ചോദിക്കണമോ ? ചോദിക്കയും യാചിക്കയുംചെയ്യുന്ന പ്രവൃത്തികൊണ്ടു നിങ്ങൾ പ്രകാശത്തെ പുറത്തിട്ടു കതകടയ്ക്കുന്നു; അങ്ങനെ അതുകൊണ്ടു നിങ്ങൾ വെളിച്ചത്തെ പുറംതള്ളുന്നു.

രാമൻ ഒരു കഥ പറയാം; തൻെറ കാമിനിയെ സ്വാധീനപ്പെടുത്തുന്നതിന് ഇൻഡ്യയിൽ ഒരു മനുഷ്യൻ ഒരു മന്ത്രം സാധനചെയ്തുകൊണ്ടിരുന്നു. എന്നാൽ അവനു മന്ത്രം ഉപദേശിച്ചുകൊടുത്ത ഗുരു മന്ത്രം ജപിക്കുമ്പോൾ ഒരു പ്രത്യേക വ്യവസ്ഥകൂടി പാലിക്കണമെന്ന് അവനോടു നിഷ്കർഷിച്ചിരുന്നു. അതെന്താണ് ? കുരങ്ങിനെപ്പറ്റിയുള്ള ചിന്തയോ വിചാരമോ മന്ത്രംചൊല്ലുമ്പോൾ അയാൾക്കുണ്ടായിരിക്കരുത്; അത്ര

മാത്രം. ശരി! ആ മനുഷ്യൻ മന്ത്രം ജപിച്ചുതുടങ്ങി. കുരങ്ങിനെപ്പറ്റി ചിന്ത വരാതിരിപ്പാൻ അയാൾ വളരെ പരിശ്രമിച്ചു. എന്നാൽ മന്ത്രംചൊല്ലാൻ തുടങ്ങിയാൽ കുരങ്ങിൻെറ ചിന്ത അയാളുടെ മനസ്സിൽ ഉടൻ വന്നു ചേരുമായിരുന്നു. കുരങ്ങിൻെറ ചിന്തയെ മാറ്റിനിർത്താൻ അയാൾക്കു കഴിഞ്ഞില്ല. സദാ കുരങ്ങ് അയാളുടെ മുമ്പിൽവന്നു നിന്നിരുന്നു; കുരങ്ങിൻെറ വിചാരം വരാതെ അയാൾക്കു മന്ത്രം ജപിക്കാൻ സാധിച്ചില്ല. അയാൾ ഗുരുവിൻെറ അടുക്കൽപോയി പരാതിപറഞ്ഞു: 'ഗുരോ! കുരങ്ങിൻെറ വിചാരം ഉണ്ടാകരുതെന്ന് അവിടുന്നു പറയാതെയിരുന്നുവെങ്കിൽ, ആ വിചാരംകൂടാതെ എനിക്ക് മന്ത്രം ചൊല്ലാൻ കഴിയുമായിരുന്നു; ഞാൻ കുരങ്ങിനെക്കുറിച്ചു ചിന്തിക്കയേ ചെയ്യുമായിരുന്നില്ല. പക്ഷേ അവിടുന്ന് അതിനെ ത്യജിക്കണമെന്നാവശ്യപ്പെട്ടപ്പോൾ, അതെന്നെ അനുഗമിക്കുവാൻ തുടങ്ങി; സദാ അതെന്നിൽ നിഴലിക്കുവാൻ തുടങ്ങി'. ഇതുപോലെ, അജ്ഞാനത്തെ അടിച്ചുനീക്കാൻ, ദുർബ്ബലതയെ ബഹിഷ്കരിക്കാൻ ശ്രമംചെയ്യുന്ന സമയം ആ അജ്ഞാനവും ദുർബ്ബലതയും നിങ്ങൾ അവിടെ ഉണ്ടാക്കി പ്രതിഷ്ഠിക്കയാണ് ചെയ്യുന്നത്.

സൂര്യനിലും താരങ്ങളിലും നിന്നു പ്രഭ പരക്കുന്നതുപോലെയാണ് പ്രകാശം വരുന്നത്. വേദാന്തം പറയുന്നു: 'പ്രകാശത്തെ ആഗ്രഹിക്കയും, ആവശ്യപ്പെടുകയും ചെയ്യുന്ന പ്രകൃതം അവസാനിപ്പിക്കുക; പ്രകാശകാമത്തിൽനിന്ന് നിങ്ങളെ കഴുകി ശുദ്ധീകരിക്കുക; അത് ത്യജിക്കുക; ഉപേക്ഷിക്കുക'. ഹാ! എന്താനന്ദം! സത്യം ധ്യാനിക്കുക. 'വെളിച്ചം വരികയോ വരാതിരിക്കയോ ചെയ്യട്ടെ; എനിക്കതുമായിട്ടു യാതൊരു കാര്യവുമില്ല. ഹാ! ജഗത്തിൻെറ സൂര്യനാണ് ഞാൻ; ഞാൻ ലോകത്തിൻെറ പ്രകാശമാണ്' ഇങ്ങനെ ധ്യാനിക്കുക. ഇവിടെ നിങ്ങൾ പ്രേമിയല്ലെന്നും പ്രേമം തന്നെയാകുകയാണെന്നും നിങ്ങൾ കാണുന്നു. നിങ്ങൾ വെളിച്ചത്തിനുവേണ്ടി പ്രാർത്ഥിക്കയോ യാചിക്കയോ ചെയ്യുന്നില്ല. നിങ്ങൾ പ്രകാശംതന്നെയാണ്. ഞാൻ ശരീരമോ മനസ്സോ അല്ല. ചെറിയ വ്യക്തിയിലേയ്ക്കു - 'ചെറിയ അഹ'ത്തിലേക്കു - പ്രകാശം വരണം; എന്നാൽ നിങ്ങൾ ആ 'ചെറിയ അഹം' അല്ല. നിങ്ങൾ പരമാർത്ഥത്തിൽ പ്രകാശംതന്നെയാണ്. അതു ചിന്തിക്കുക: ബോധ്യമാക്കുക; അപ്പോൾ നിങ്ങൾ ആഗ്രഹങ്ങൾക്ക് അതീതനായിത്തീരുന്നു.

രാമൻെറ സ്വന്തം അനുഭവം പറയാം. രാമൻ എന്തെങ്കിലും പ്രമേയം ചിന്തിക്കാൻപോലും തുടങ്ങുമ്പോൾ, എന്തുമാത്രം ബുദ്ധിമുട്ടിയാലും തോൽവിയാണുണ്ടാകുന്നത്. ക്രമേണ അറിയാതെതന്നെ മനസ്സുമടിച്ചു നിരാശ വന്നുചേരുന്നു. രാമൻ പറയും: 'ഛേ! കാര്യമെല്ലാം പോകട്ടെ, എനിക്കീ പ്രമേയവുമായിട്ടു യാതൊരു കാര്യവുമില്ല; ഒരു ബന്ധവുമില്ല; ഇതു ചെയ്തിട്ട് ഒരു ഫലവും വേണ്ടാ; അതു ശരിയാകയോ ആകാതിരിക്കയോ ചെയ്യട്ടെ - ഞാൻ ഗൗനിക്കുന്നില്ല.' അതാ! അപ്പോൾ പെട്ടെന്നു

ബോധംവരുന്നു! 'അരുത്; പ്രകാശത്തിനുവേണ്ടി എന്തിനാഗ്രഹിക്കുന്നു ? ആഗ്രഹം ഉപേക്ഷിക്കുക; അതു ദൂരെ ത്യജിക്കുക; മോഹിക്കരുത്' അപ്പോൾ പ്രകാശം തനിയേ വന്നുചേരുന്നു; ജ്ഞാനം വരുന്നു.

പ്രപഞ്ചം നിങ്ങൾക്കെന്തു സുഖമാണ് തരുന്നത് ? എല്ലാ സുഖവും സന്തോഷവും നിങ്ങളുടെ ഉള്ളിൽ നിന്നുദിക്കുന്നു. യഥാർത്ഥാത്മാവ് സമസ്തമായ ആനന്ദവും മാഹാത്മ്യവും സന്തോഷവും ആണ്. അതു ഞാൻ എന്നും ആസ്വദിക്കും. എനിക്കു സകല സാധനങ്ങളും കിട്ടിയാലും, ഞാൻ അതുകളെ അനുഭവിക്കയില്ല. എന്നാൽ എന്തു സംഭവിക്കുന്നു ? എൻെറ മനസ്സു ഭാവനകളെയും ചിന്തകളെയുംകൊണ്ട് പൂർണ്ണമായി ഭവിക്കുന്നതാണ് ഫലം. ആശയങ്ങൾ നിങ്ങളെ അപ്പോൾ അന്വേഷിക്കുന്നു. അതാണ് നിയമം. അതിനാൽ ഒരു ചിന്താകാന്തമാകുന്നതിന് പ്രകാശ കാംക്ഷയ്ക്കപ്പുറം പോകണം. പ്രകാശത്തിനു മോഹമല്ലാതെ അതിനപ്പുറത്തു പോകുന്നത് പ്രശ്നത്തിൻെറ പ്രതിലോമവശം ആണ്. അനുലോമവശം 'ഞാൻ പ്രകാശമാണ്; ഞാനെൻെറ പ്രഭാവംതന്നെ ആസ്വദിക്കുന്നു' എന്ന ഭാവനയാണ്.

ഇനി വേറൊരു രഹസ്യം. ഏതെങ്കിലും സ്നേഹിതനോ സമ്പത്തോ മറ്റോ നിങ്ങൾക്കു നിങ്ങളുടെ അടുത്തു വരണമെങ്കിൽ നിങ്ങളെന്തുചെയ്യണം ? ആഗ്രഹവുമായിട്ടുള്ള ബന്ധം ത്യജിക്കണം. പ്രതിലോമപരമായ പ്രശ്നവശം പരിഹരിച്ചിട്ട് - ആ വ്യവസ്ഥ പാലിച്ചുകൊണ്ട്, അനുലോമവശം സ്വീകരിക്കാൻ ശ്രമിക്കണം. അതു താഴെപ്പറയുന്ന പ്രഖ്യാപനവും വിശ്വാസവുമാണ്: 'ഞാൻ ഈശ്വരനാണ്; ഞാൻ നാഥന്മാരുടെ നാഥനാണ്; ജ്യോതിഷാംജ്യോതിസ്സാണ്; സകലസൗന്ദര്യവും പരമാനന്ദവും സകലസുഖവും സകലത്തിൻെറയും പരമാത്മാവും ലോകത്തിൻെറ ഭരണകർത്താവും ഞാനത്രേ.' ഇതു ധ്യാനിക്കുക; നിങ്ങൾ സ്വയം പരമേശ്വരനാണെന്നു ചിന്തിക്കുക; ആശയങ്ങളെ പൂർണ്ണമായി പരിത്യജിക്കുക; പദാർത്ഥങ്ങൾ വന്നാൽ കണ്ണുകൊണ്ടു നോക്കുകമാത്രം ചെയ്ക; ഈശ്വരത്വംമാത്രം ആസ്വദിക്കുക, എന്നാൽ അന്യദൃഷ്ടിയിൽ നിങ്ങൾ വിജയശ്രീലാളിതനാകും. മാത്രമല്ലാ, നിങ്ങളുടെ യഥാർത്ഥനോട്ടത്തിൽ നിങ്ങൾ വിജയിയെക്കാൾ കടന്നവനായി ഭവിക്കും.

അന്തരീക്ഷത്തിലെ ഏതെങ്കിലും ഒരു പ്രത്യേക സ്ഥലത്തു വായുവെ കുറയ്ക്കുമ്പോൾ സൂര്യൻെറ ചൂടുകൊണ്ട് ആ സ്ഥലത്തെ വായു ചൂടുപിടിച്ചുയരുകയും അവിടെ ഏതാണ്ടു ശൂന്യത സംഭവിക്കയും ചെയ്യുന്നുവെന്നു മുമ്പ് ഒരിക്കൽ പറഞ്ഞല്ലോ. അപ്പോൾ എന്തുണ്ടാകുന്നു ? ശൂന്യസ്ഥാനം നിറയ്ക്കുവാൻ മറ്റുള്ളിടത്തെ വായു പാഞ്ഞെത്തുന്നു. അതുപോലെ, ആഗ്രഹത്തിനു മുകളിൽ കടന്നു നിങ്ങൾ ശൂന്യഭാവം സൃഷ്ടിക്കുമ്പോൾ, നിങ്ങൾ ഈശ്വരത്വത്തിൽ വർത്തിക്കുമ്പോൾ, ശരീരവും കാണപ്പെടുന്ന അഹങ്കാരവും നശിച്ചുപോകുന്നു. അവയുടെ

സ്ഥാനം ശൂന്യമാകുന്നു. ഇപ്പോൾ എന്തുഭവിക്കുന്നു? സമീപത്തുള്ള സകലപദാർത്ഥങ്ങളും നിങ്ങളിലേയ്ക്കു പാഞ്ഞെത്തുന്നു.

ചിലരുടെ മതപ്രകാരം അയസ്കാന്തത്തിൻെറ പ്രകൃതം വെറും ഒരു ശൂന്യാവസ്ഥ മാത്രമല്ലാതെ മറ്റൊന്നുമല്ല. നമുക്കു നോക്കാം. ആഗ്ര ഹങ്ങളെല്ലാം പരിത്യജിച്ച് ഇവിടെ ഒരു ശൂന്യാവസ്ഥ നിർമ്മിക്കപ്പെട്ടു; നിങ്ങളെ ശ്വാസംമുട്ടിക്കുന്ന സ്വാർത്ഥമോഹങ്ങൾ മാറി. ഇവയെ ദൂരെ ക്കളയുമ്പോൾ നിങ്ങൾ ഒരു കാന്തമായിത്തീരുന്നു; ശൂന്യാവസ്ഥയും ഉത്ഭവിക്കുന്നു.

ചോദ്യം: രോഗനിവാരണത്തിന് ഭൗതികവസ്തുവിനെ നിഷേധി ക്കേണ്ട ആവശ്യമുണ്ടോ ?

ഉത്തരം: രോഗനിവാരണത്തിനു നിങ്ങൾ സ്വയം പൂർണ്ണനാണെന്നു അറിയണം; സകലതും ഈശ്വരനാണെന്നല്ലാതെ മറ്റൊന്നും കാണരുത്. ദൈവമാണെന്നു ബോധിക്കുക, അനുഭവിക്കുക. രോഗമില്ലാതെയാകും. ഇവയുടെയെല്ലാം അപ്പുറത്തുപോകുമ്പോൾ ആരോഗ്യം, ബലം, എല്ലാ സംഗതികളും നിങ്ങളിൽവന്നു സമ്മേളിക്കും. ഈശ്വരനെ കാണാനോ, കേൾക്കാനോ മോഹിക്കേണ്ട; എന്തെന്നാൽ നിങ്ങൾ മുമ്പേ തന്നെ ഈശ്വ രനത്രേ; നിങ്ങൾ ദൈവത്തെക്കാണാനാഗ്രഹിക്കുമ്പോൾ, നിങ്ങൾ ദൈവ ത്തെ നിങ്ങളിൽനിന്നു പുറത്ത് - ദൂരത്ത് - സ്ഥാപിക്കുന്നു. നിങ്ങൾ മനു ഷ്യവംശത്തിനു ഗുണം ചെയ്‌വാൻ ആഗ്രഹിക്കുന്നു! നിങ്ങളുടെ ശ്രദ്ധ യെ ആകർഷിക്കാൻ തക്കവണ്ണം ലോകം എന്തിന് അത്ര പാപ്പരായിരി ക്കുന്നു ?

ന്യൂട്ടൻെറ ദൃഷ്ടാന്തം നോക്കുക. അദ്ദേഹം സ്വയം ധ്യാനത്തി നായി അർപ്പിച്ചു. ധ്യാനമെന്നത് കാമങ്ങൾക്കപ്പുറം പോകുകയെന്നല്ലാ തെ വേറൊന്നുമല്ല; അദ്ദേഹത്തിൻെറ ചെറുവ്യക്തിസത്ത തൻെറ മുമ്പി ലുള്ള വിഷയത്തിൽ സമ്പൂർണ്ണമഗ്നമായിരുന്നു; ഫലമോ ? അദ്ദേഹം ഒരു മാനവോദ്ധാരകനായിത്തീർന്നു എന്നതാണ്. മനുഷ്യവംശത്തെ ഗുണ പ്പെടുത്തണമെന്നോ, അത് തന്നോടു ഋണബാധ്യത നേടണമെന്നോ, മാന്യത സമ്പാദിക്കണമെന്നോ ഉള്ള ആശയത്തോടുകൂടിയല്ല അദ്ദേഹം തൻെറ കണ്ടുപിടിത്തങ്ങളെപ്പറ്റി ഗവേഷണം ചെയ്തുകൊണ്ടിരുന്നത്. അദ്ദേഹത്തിന് അങ്ങനെയൊരു ഉദ്ദേശ്യമുണ്ടായിരുന്നില്ല. പ്രവൃത്തി മാത്രം അദ്ദേഹത്തിന് ആനന്ദം പ്രദാനംചെയ്തിരുന്നതിനാൽ അദ്ദേഹം പണിയെടുത്തു. അദ്ദേഹം മനുഷ്യവംശസഹായിയായിത്തീരുകയും ചെയ്തു.

നിങ്ങളെ ജനങ്ങൾ പുകഴ്ത്തിയില്ലെങ്കിലും, നിങ്ങൾക്കു സ്ഥാന മാനങ്ങൾ ലഭിച്ചില്ലെങ്കിലും, സാരമില്ല. ലോകത്തിൻെറ കണ്ണിൽ വിജയം എന്നുള്ളത് ഇന്ദ്രിയങ്ങളുടെ വെറും ഒരു വ്യാമോഹമാണ്. 'ഞാൻ എല്ലാ ത്തിനോടും ഏകം ആണ്; ദൈവത്തോടും വിജയത്തോടും ഐക്യപ്പെട്ടി

രിക്കുന്നു; ഞാൻ തന്നെയാണ് വിജയം' എന്നു നിങ്ങൾ സാക്ഷാൽക്കരിക്കുമ്പോൾ അവിടെവച്ചുതന്നെ നിങ്ങൾ വിജയം കൈവരിക്കുന്നു.

അപ്പോൾ ഭൗതികവസ്തുവിനെ നിഷേധിക്കയോ, നിരാകരിക്കയോ ചെയ്യണമോ ? തീർച്ചയായും വേണം. നിങ്ങൾ ഈശ്വരനാണെന്നും, ദൈവമാണെന്നും ബോധിക്കുമ്പോൾ, ഭൗതികവസ്തു മാഞ്ഞുപോകുന്നുവെന്നു ഓർമ്മിക്കുക. ഭൗതികവസ്തുവിനെ നിഷേധിക്കുക; ഈശ്വരത്വം പ്രകർഷേണ ഉറപ്പിച്ചു സ്ഥാപിക്കുക. രണ്ടു ഭിന്ന ഉപായങ്ങൾ ഇല്ല. അവ രണ്ടും ഒന്നുതന്നെയാണ്. അതുപോലെ, നിങ്ങളുടെ യഥാർത്ഥാത്മാവ് സകല ശരീരങ്ങളുടെയും, സൂര്യന്മാരുടെയും, താരങ്ങളുടെയും, വൃക്ഷങ്ങളുടെയും മറ്റും ഭരണാധികാരിയും ഈശനും ആയ പരമാത്മാവാണെന്നു നിങ്ങൾ കാണുന്നു. അതും അതിനപ്പുറവും പിന്നീടും നിങ്ങൾ ബോധ്യപ്പെടുമ്പോൾ, പിന്നെയെന്താണ് അനുഭവം ? രാമൻ നടക്കുമ്പോൾ വിചാരിക്കുന്നു: 'സൂര്യനുണ്ട്; സൂര്യൻ മേഘങ്ങളും മഞ്ഞുകളും എല്ലാം സൃഷ്ടിക്കുന്നു. ഇതുകളെല്ലാം സൂര്യൻമുഖേന ഉണ്ടാകുന്നു; ചിലർ പറയുന്നത് അവ ഭൂമി, ജലം മുതലായവയിൽനിന്നുണ്ടാകുന്നുവെന്നാണ്; എന്നാൽ അതു ശരിയല്ല. ജലവും, മേഘങ്ങളും, മഞ്ഞുകളും എല്ലാം സൂര്യനിൽനിന്നു പുറപ്പെടുന്നു. സൂര്യനവയെ സൃഷ്ടിക്കുന്നു. അദ്ദേഹം അവയ്ക്കു നേരേ തുറിച്ചു നോക്കുമ്പോൾ മേഘങ്ങളും മഞ്ഞുകളും ഓടി ഒളിക്കുന്നു.' അതിനാൽ സൂര്യനെപ്പോലെ നിങ്ങൾ സ്വയം പരമാത്മാവാണെന്നു ബോധിക്കുന്നതും, നീചാത്മാവാകുന്ന മഞ്ഞുകളെ നിങ്ങൾ അടിച്ചു നീക്കുന്നതും അനുഭവവേദ്യങ്ങളായ രണ്ടു അവസ്ഥകളാണ്.

'ഞാൻ ഈശ്വരൻെറ പ്രതിബിംബത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു' എന്നു ജനങ്ങൾ പറയുന്നു. 'പ്രതിബിംബങ്ങൾ ആയിരിക്കുക, നിങ്ങൾ എപ്പോഴും നരകിച്ചുകൊണ്ടിരിക്കും' എന്ന് രാമൻ പറയുന്നു. നിങ്ങൾ ഈശ്വരൻെറ പ്രതിബിംബമോ, ഛായയോ യാതൊന്നും അല്ല, നിങ്ങൾ തനി ഈശ്വരൻതന്നെയാണ്.

വെള്ളത്തിലെ പ്രതിബിംബം നോക്കുക. ഈ ജലപ്രതിബിംബത്തിനെ അപേക്ഷിച്ചു സൂര്യൻ പരമാത്മാവാണ്; അതിനാൽ അനുഭവത്തിൻെറ ആദ്യപതനത്തിൽ മനുഷ്യൻ സൂര്യനെപ്പോലെ തൻെറ പരമാത്മാവിനെ കാണുന്നു.

കണ്ണടയ്ക്കുകയും, തുറക്കുകയും ചെയ്തുകൊണ്ട് രാമൻ സാധാരണമായി ഇതു കാണുന്നു: 'ഞാൻ സൂര്യനെയും, ചന്ദ്രനെയും, നക്ഷത്രങ്ങളെയും, മറ്റെല്ലാത്തിനെയും വ്യാപിക്കുന്നു. ഞാൻ അവയ്ക്കു ഓജസ്സും, തേജസ്സും, ജീവനും കൊടുക്കുന്നു, ഞാൻ അവയുടെ സഹായവും, പിൻബലവും, താങ്ങും ആണ്; ഞാൻ പരമാത്മാവാണ്.' ഇത് ഒരു അവസ്ഥയാണ്. ഈ സ്ഥിതി നിങ്ങൾ പ്രാപിക്കുമ്പോൾ, സകല സ്പർദ്ധയും,

അസൂയയും ദ്വേഷവും, ഭയവും അസ്തമിക്കുന്നതായി നിങ്ങൾ കാണും. ആരെങ്കിലും നിങ്ങളുടെ സൃഷ്ടികളെപ്പിടിച്ചു സ്വായത്തമാക്കുകയോ, അവയിൽനിന്നു മുതലെടുക്കുകയോ ചെയ്യുമെന്നുള്ള ആപത്തിനെപ്പറ്റി നിങ്ങൾക്കു ചിന്താലേശംപോലും ഉണ്ടാകയില്ല.

മകൻ ഒരു പുസ്തകം എടുത്തുകൊണ്ടുപോയാൽ, അമ്മയ്ക്കു അതുകൊണ്ടു അസ്വാസ്ഥ്യം തോന്നുമോ ? ഇല്ല. എന്തെന്നാൽ കുഞ്ഞും പുസ്തകവും രണ്ടും അവളുടേതാണ്. അതിനാൽ അവൾക്കെന്തിനു പരിഭ്രമം ഉണ്ടാകുന്നു ? അതുപോലെ, ഒരുവൻ നിങ്ങളിൽനിന്നു എന്തെങ്കിലും മോഷ്ടിക്കുന്നു എങ്കിൽ, അവനും നിങ്ങളും ഒന്നാണ്; മോഷ്ടിക്കപ്പെടുന്നതു നിങ്ങളുടേതും അവൻേറതും ആണ്. പിന്നെ ഭയം എന്തിന് ? നിങ്ങൾക്കു വിജയമോ സന്തോഷമോ യാചിച്ചുകിട്ടേണ്ടത് അല്ല; ജനങ്ങൾ വിജയമെന്നു വിളിക്കുന്ന സ്ഥാനത്തുനിന്നുണ്ടാകേണ്ടതോ, ഗണിക്കപ്പെടേണ്ടതോ അല്ല. നിങ്ങളുടെ ലക്ഷ്യം പരമാർത്ഥതത്വംതന്നെയാണ്. മറ്റു സന്തോഷങ്ങളും, സാധനങ്ങളും ലോകത്തിൽനിന്നു വരുന്നുണ്ടെങ്കിൽ, നിങ്ങൾ പറയണം: 'ചെകുത്താനേ! എൻെറ പുറകിൽ പോക, നിൻെറ കയ്യിൽനിന്നു എനിക്കു യാതൊന്നും വേണ്ടാ' എന്ന്. അപ്പോൾ, നിങ്ങൾ എന്തു സൗഭാഗ്യവാനായിത്തീരുന്നു ? നിങ്ങൾ അപ്പോൾ സ്വർഗ്ഗംതന്നെയായി ഭവിക്കുന്നു; നിങ്ങൾ സ്വജീവിതം വിജയമാക്കുകയും ചെയ്യുന്നു.

ആരോഗ്യം സമ്പാദിക്കയോ, നിലനിർത്തുകയോ ചെയ്യാനും, രോഗത്തെ ജയിക്കാനും ഭൗതികവസ്തുവിനെ നിഷേധിക്കേണ്ട ആവശ്യം ഉണ്ടോ ? രാമൻ പറയുന്നു: 'ഇല്ല. നിങ്ങളുടെ യഥാർത്ഥസത്തയെ സ്ഥാപിച്ചുറപ്പിക്കുക, അനുഭവത്തിൻെറ - സാക്ഷാൽക്കാരത്തിൻെറ - രണ്ടാം പതനത്തിൽ നിങ്ങളെ പ്രതിഷ്ഠിക്കുക; സൂര്യൻ നോക്കുമ്പോൾ മഞ്ഞും, ഹിമവും അപ്രത്യക്ഷമാകുന്നതുപോലെ, ആ നിലയിൽ പ്രതിഷ്ഠിക്കുക. അതിനാൽ നിങ്ങൾ സ്വയം രണ്ടാംനിലയിൽ നില്ക്കുമ്പോൾ, പ്രകൃതി സഹജമായ അദ്വൈതാവസ്ഥയുള്ള ഒരു നിലയിൽ നിങ്ങൾ പ്രവേശിക്കുന്നു.

പ്രാണായാമം അഥവാ ശ്വാസാഭ്യാസം എന്നത് എന്താണ് ? ഈ അഭ്യാസത്തെ പ്രബലമായിട്ടുറപ്പിക്കണമെന്നു ജനങ്ങൾ ആവശ്യപ്പെടുന്നു. എന്നാൽ രാമൻ പറയുന്നു: 'നിങ്ങളുടെ മനസ്സ് സത്യത്തിൽ ലയിച്ചു മഗ്നമാകുമ്പോൾ ശ്വാസാഭ്യാസം അതിൻെറ കാര്യം നോക്കിക്കൊള്ളും; ആ അനുഭവത്തിൽ നാം ലയിക്കുമ്പോൾ, ആ ക്ഷണത്തിൽ, ശ്വാസോച്ഛ്വാസം ഏറ്റവും ആശാസ്യവും ഉത്തമവും, അനുകൂലവും ആയ വിധത്തിൽ സ്വയം നടക്കുന്നു. അത് ശ്വാസകോശങ്ങളെ നിറയ്ക്കയും ആമാശയത്തിൻെറപോലും അടിയിൽനിന്നു പുറപ്പെടുകയും, നിങ്ങളിൽ നിറയുകയും ചെയ്യുന്നു. സുപ്രധാനവും പ്രഥമവും ആയ

കാര്യം നിങ്ങൾ പരമാർത്ഥത്തെ അനുഭവപ്പെടുത്തുന്നതാണ്. അതവിടെ യുണ്ടെങ്കിൽ സകലതും അവിടെയുണ്ടാകും.

ഇത് ശ്രദ്ധിച്ചു ഗൗനിക്കുക. കാമ്യവിഷയങ്ങൾ പ്രാപിക്കാൻ - സൗന്ദര്യം, നിറം, ധനം, ആരോഗ്യം മുതലായതു നേടാൻ - നിങ്ങൾ വേദാന്തശാസിതമായ ത്യാഗം അഭ്യസിക്കേണ്ടതാണ്; മുഴുവനും വേണ്ട; അംശികമായിട്ടുമതി. ഇങ്ങനെ ഭാഗികമായിട്ടഭ്യസിച്ചാൽ, ഭാഗികമായ ഫലവും കിട്ടും. എന്നാൽ അംശികമായ ഗുണം സ്ഥിതിഗതികളെ - സംഗതികളെ - നന്നാക്കുകയില്ല. ആ സ്ഥിതിക്കു എന്തുകൊണ്ടു ഉറവസ്ഥാനം തന്നെ കൈക്കലാക്കാതിരിക്കണം ? നിങ്ങൾ മോഹിക്കുന്ന പ്രത്യേക കാര്യങ്ങളും കരസ്ഥമാക്കാം; കൂടാതെ സകലതും നിങ്ങളുടെ പക്കൽ വന്നുചേരുകയും ചെയ്യും. അതിനാൽ പ്രത്യേക മോഹവിഷയങ്ങൾ പ്രാപിക്കാൻ മാത്രമായി ശ്രമിക്കരുത്. നേരേമറിച്ച് രാജകീയപന്ഥാവു തന്നെ സ്വീകരിക്കുക. ഇന്നുതന്നെ നിങ്ങൾ സ്വർഗ്ഗമാണെന്നു ബോധ്യപ്പെടുകയാണ് സ്വർഗ്ഗത്തിലേക്കും, പരമാനന്ദത്തിലേക്കും ഉള്ള കുറുക്കുവഴി.

# 15

## ആത്മീയതയും പ്രേതസങ്കല്പവും

മരിച്ചുപോയവരുമായി സമ്പർക്കംചെയ്യുന്ന വളരെയധികം ജനങ്ങൾ ഇൻഡ്യയിലുണ്ട്. പരലോകം എന്നു പറയുന്നതിനെപ്പറ്റി അവർക്കു വലിയ അറിവുണ്ട്. സ്ഥൂലലോകത്തെക്കുറിച്ചല്ല, സൂക്ഷ്മലോകത്തെ - പരലോകത്തെ - ക്കുറിച്ചാണ് അവരുടെ അറിവ്. എന്നാൽ ലൗകികത്വം ലൗകിക്ത്വംതന്നെയാണ് - ഈ ലോകത്തെപ്പറ്റിയായാലും ശരി; പരലോകത്തെപ്പറ്റിയായാലും ശരി; അതെല്ലാം ലൗകികത്വംതന്നെയാണ്. ആദ്യത്തെ സ്ഥൂലഭൗതികപ്രപഞ്ചമോ, രണ്ടാമത്തെ സൂക്ഷ്മ-മാനസിക-ലോകമോ ഏതെങ്കിലുമാകട്ടെ, പരമാർത്ഥതത്വം - ഈ സർവലോകങ്ങളിലും, അവയ്ക്കതീതമായും നില്ക്കുന്നു. ഈ പരമാർത്ഥതത്വം അഥവാ വസ്തുതത്വം സംബന്ധിച്ച ജ്ഞാനമാണ് വേണ്ടത്. പരലോക ചിന്തകരെ ഒരു സയൻറിസ്റ്റിനെയോ തത്വജ്ഞാനിയെയോ പോലെ നാം സ്വീകരിക്കുന്നു. എന്നാൽ ഞങ്ങൾ യഥാർത്ഥശാന്തിക്കോ ആനന്ദത്തിനോ വേണ്ടി അവരുടെ മുമ്പിൽ നമസ്കരിക്കാറില്ല. അവരിൽ നിന്നു അതു കിട്ടുകയുമില്ല.

ചിലപ്പോൾ ഒരു പ്രകൃതിശാസ്ത്രജ്ഞനോ ഗവേഷണതത്വശാസ്ത്രജ്ഞനോ ദിവ്യജ്ഞാനംകൂടി ലഭിച്ചുവെന്നു വരാം; ഒരു പ്രേതലോകചിന്തകനും സത്യമായ ജ്ഞാനം ഉണ്ടായി എന്നു വരാം. എന്നാൽ അപ്പോൾ അയാളുടെ പ്രേതലോകജ്ഞാനം, അവൻെറ സത്യജ്ഞാനത്തോട്, രാമൻെറ ഗണിതശാസ്ത്രജ്ഞാനം വേദാന്തത്തോടെന്നപോലെ മാത്രം, സംബന്ധപ്പെട്ടിരിക്കുന്നു. അതായത് ബന്ധമൊന്നും ഇല്ലെന്നർത്ഥം. നാം രണ്ടും തമ്മിൽ കൂട്ടിക്കുഴയ്ക്കരുത്.

ഇൻഡ്യയിൽ രാമൻെറ ആത്മസുഹൃത്തായിരുന്ന ഒരു മാന്യൻ ഒരു പ്രേതലോകവാദിയായിരുന്നു. അയാളെ ഒരു സ്ഥലത്തു കൊണ്ടുപോയി, കണ്ണുരണ്ടും കെട്ടി, അയാളുടെ മുമ്പിൽ ഒരു ഗണിതശാസ്ത്രപുസ്തകം വച്ചു. സ്നേഹിതന് അറിയാൻ പാടില്ലാതിരുന്ന പല പേരുകളും ആ പുസ്തകത്തിലുണ്ടായിരുന്നു. അയാൾ ഒരു വെറും കടലാസ് ചോദിച്ചു വാങ്ങി ഗണിതശാസ്ത്രപുസ്തകത്തിലെ പേജുകൾ പകർത്തിയെഴുതാൻ തുടങ്ങി. അയാൾക്ക് മറ്റുള്ളവരുടെ മനോവിചാരങ്ങൾ ഗ്രഹിക്കാൻ ശക്തിയുണ്ടായിരുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും അയാൾ

ലൗകികൻ - വെറും ലൗകികൻ - ആയിരുന്നു. ഹൃദയശുദ്ധിയോ ആനന്ദമോ ഉള്ള ഒരാളായിരുന്നില്ല ആ മ‹ ുഷ്യൻ.

പ്രേതലോകവാദം ഒരു ശാസ്ത്രമായി ചിലർ കരുതുന്നു. നമുക്കും അതിനെ ഒരു സയൻസിൻെറ നിലയിൽ വേ ണമെങ്കിൽ മാനിക്കാം. എന്നാൽ യഥാർത്ഥമായ ആനന്ദത്തെ നിങ്ങളെ സകല വശീകരണങ്ങൾക്കും അതീതനാക്കുന്ന സുഖത്തെ അതുമായി തെറ്റിദ്ധരിച്ചു കൂട്ടിക്കുഴയ്ക്കരുത്.

ആറുമാസക്കാലം മരിച്ചതുപോലെ കിടന്നിരുന്ന ഒരു മനുഷ്യൻ ഇൻഡ്യയിൽ ഉണ്ടായിരുന്നതു ഞങ്ങൾക്കറിയാം. ജീവൻെറ പ്രവൃത്തികളെ സ്തംഭിപ്പിക്കാനുള്ള ഈ പദ്ധതിക്കു ഖേചരിമുദ്ര എന്നു പറയപ്പെടുന്നു. അതു വിശദമായി ഹഠയോഗഗ്രന്ഥങ്ങളിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. ആറുമാസക്കാലത്തിനുശേഷം അയാൾ വീണ്ടും ജീവിച്ചെഴുന്നേറ്റുവന്നു. ആശ്ചര്യം ജനിപ്പിക്കുന്ന ഒരു മനുഷ്യനായിരുന്നു അയാൾ; മറ്റൊരു ക്രിസ്തുതന്നെ. മൂന്നുദിവസം മാത്രമല്ലാ ആറുമാസക്കാലം മരിച്ചുകിടന്നിട്ട് അയാൾ പുനർജ്ജീവിച്ചു. പക്ഷേ ഈയാൾ അല്പമെങ്കിലും മുക്തനോ, സുഖിയോ ആയിരുന്നില്ല. അയാൾ ചെയ്തിരുന്ന പാപങ്ങൾ രാമൻ ഇവിടെ വിവരിക്കുന്നില്ല. തൻെറ മുമ്പിൽ അഭ്യാസങ്ങൾ കാണിക്കാൻ അയാളെ അനുവദിച്ചിരുന്ന രാജാവ് അയാളെ തൻെറ നാട്ടിൽനിന്നു ഓടിക്കാൻ നിർബന്ധിതനായി ഭവിച്ചു.

വെള്ളത്തിൻ മുകളിൽക്കൂടി നടക്കുന്ന ഒരു മനുഷ്യൻ വേറെ ഉണ്ടായിരുന്നു. എത്രകാലംകൊണ്ടാണവൻ ഈ വിദ്യയും സാമർത്ഥ്യവും സമ്പാദിച്ചതെന്നു ഒരു യഥാർത്ഥ സന്യാസി അയാളോടു ചോദിച്ചു. പതിനേഴു കൊല്ലം കൊണ്ടാണെന്ന് അവൻ മറുപടി പറഞ്ഞു. സന്യാസി പറഞ്ഞു: 'പതിനേഴുകൊല്ലം കൊണ്ടു രണ്ടുകാശിൻെറ വിലയുള്ള മിടുക്കു നീ സമ്പാദിച്ചല്ലോ!' (രണ്ടു കാശുകൊടുത്താൽ വഞ്ചിയിൽ കയറി നദികടക്കാൻ അവിടെ സൗകര്യമുണ്ടായിരുന്നു.)

വസ്തുക്കളും സ്വത്തുക്കളും നിങ്ങളെ ബന്ധിക്കുന്നതുപോലെ വ്യക്തിപരമായ ശക്തിയും നിങ്ങളെ ബന്ധിക്കയും പരിമിതപ്പെടുത്തുകയും ചെയ്യുന്നു. ചങ്ങലകൾ ചങ്ങലകളാണ്. ഇരുമ്പുകൊണ്ടായാലും സ്വർണ്ണംകൊണ്ടായാലും ശരി; അവ നിങ്ങളെ ഒരുപോലെ അടിമപ്പെടുത്തുന്നു. ഈ ശക്തിവിശേഷങ്ങൾ ഒരുത്തനെ പരിശുദ്ധനാക്കുമെങ്കിൽ പട്ടികൾ വളരെ പരിശുദ്ധജന്തുക്കൾ ആകണം!

ആരെയും രാജാവാക്കിക്കളയാൻ കെൽപുണ്ടെന്നു അവകാശപ്പെട്ടിരുന്ന ഒരു ഫക്കീർ ഉണ്ടായിരുന്നു. അയാൾ എങ്ങനെ ഈ ശക്തി സമ്പാദിച്ചു ? താൻ ആദ്യം ഉപവസിച്ചിട്ട് പശുക്കളുടെ ചാണകം ഭുജിച്ചാണ് ശക്തി ഉണ്ടാക്കിയതെന്ന് അയാൾ പറഞ്ഞു. ഒരു വിശേഷവിധത്തിൽ അവൻ ജീവിച്ച് ഈ പ്രത്യേക പ്രാപ്തികൾ സമ്പാദിച്ചുപോലും! ഒരു

സഹോദരൻ അയാളോടു പറഞ്ഞു: 'നീ ആർക്കും രാജാധികാരം സമ്പാദിച്ചു കൊടുക്കുമെന്നു പറയുന്നു; എന്നാൽ നിനക്കു ചാണകം മാത്രമേ തിന്നാനുള്ളുതാനും'. ഇങ്ങനെയാണ് ഇൻഡ്യക്കാർ ഇത്തരം ശക്തികളുള്ളവരെ മാനിക്കയും, ആദരിക്കയും ചെയ്യുന്നത്. സകല ആവശ്യങ്ങൾക്കും ആർത്തികൾക്കും അപ്പുറത്തു നമ്മെ എത്തിക്കുന്നതു ആത്മജ്ഞാനംമാത്രമാണെന്നു അവർക്കെല്ലാം അറിയാം.

ഒരു ഹഠയോഗാഭ്യാസി ഒരു രാജാവിൻെറ മുമ്പിൽ വന്ന് ഒരു സുദീർഘ മോഹാലസ്യത്തിൽ കിടന്നു. ജീവൻെറ യാതൊരടയാളവും അയാളിൽ കണ്ടിരുന്നില്ല. ഒരു രാത്രി വളരെ കഠിനമായ മഴയും കാറ്റും കൊണ്ട് ഭിത്തിയിടിഞ്ഞു ഈ യോഗിയുടെ തലയിൽ വീണു. അവൻ വീണ്ടും ജീവനിലേയ്ക്കു ഉണർന്നു. അവൻ പറഞ്ഞ ആദ്യവാക്കുകൾ ഇതായിരുന്നു: 'ഒരു കുതിരയെ സമ്മാനം തരണേ! മഹാരാജാവേ,' ഇങ്ങനെ ഇൻഡ്യക്കാർക്കു ഈ കൂട്ടരെ അറിയാം. സമാധിസ്ഥിതിയിൽ ഇരിക്കുമ്പോൾ അവർ നല്ല അവസ്ഥയിലാണ്, ആനന്ദപൂർണ്ണരുമാണ്. എന്നാൽ ഭൗതികതലത്തിലെത്തുമ്പോൾ അവർ മറ്റു സാധാരണക്കാരിൽ ആരെയുംപോലെതന്നെ സങ്കടക്കാരാണ്.

കുന്തമോ വാളോ വെട്ടുകത്തിയോ വിഴുങ്ങുക, ത്വക്കിൽക്കൂടി സൂചി കുത്തിക്കടത്തുക തുടങ്ങിയ അനവധി പ്രയോഗങ്ങൾ ഇന്ത്യയിൽ സാധാരണമത്രെ. വീണ്ടും, മൂന്നോ നാലോ മണിക്കൂറുനേരം ബോധമില്ലാതെ മൃതാവസ്ഥയിൽ കിടക്കുന്നതിനു ദിവ്യജ്ഞാനമൊന്നും ആവശ്യമില്ല. ഇൻഡ്യയിൽ അനേകം പേർ അതു പരിചയിക്കുന്നുണ്ട്. എന്നാൽ മിക്ക ദൃഷ്ടാന്തങ്ങളിലും അത്, നമ്മുടെ കണ്ണിൽ, സ്ഥിരമായിട്ടല്ല, സ്വല്പനേരത്തേയ്ക്കു തിരശ്ശീലകൊണ്ടു മറയ്ക്കുകയാണ്.

ഒരു കുളമോ തടാകമോ നോക്കുക; അതിൻെറ മുകളിൽ പച്ചപ്പായലോ വൃത്തികേടോ കാണുന്നു. അതു നീക്കിക്കളഞ്ഞാൽ അടിയിൽ സുന്ദരവും മനോഹരവുമായ ജലം കാണുന്നു. കൈ മാറ്റുക; അച്ഛസ്ഫടികസമാനമായ വെള്ളം കണ്ടത് വീണ്ടും പായൽകൊണ്ടു മൂടിപ്പോകുന്നു. മനസ്സാകുന്ന തടാകത്തെ നിർമ്മലമായി വയ്ക്കുന്നതു യുക്തിയുക്തവും സാദ്ധ്യവും പ്രായോഗികവുമത്രേ. പച്ചപ്പായൽ നീക്കി കുറേനേരം വൃത്തിയാക്കുക; നമുക്കപ്പോൾ ധ്യാനശക്തി ഉണ്ടാകും. എന്നാൽ അതു രോഗത്തെ ശാശ്വതമായി മാറ്റുന്നില്ല. വീണ്ടും വീണ്ടും പായൽ വാരിക്കളഞ്ഞുകൊണ്ടിരുന്നാൽ ക്രമേണ അതിൻെറ ഘനം കുറഞ്ഞുവരികയും ഒടുക്കം തടാകം അശേഷം തെളിയുകയും ചെയ്യും. അതാണ് വേദാന്തം തൻെറ മുമ്പിൽ പ്രതിഷ്ഠിക്കുന്ന ലക്ഷ്യം.

ഇനിയും, ഒരു പാമ്പ് ഇവിടെ ഉണ്ടെന്നിരിക്കട്ടെ. അതിനെ തണുപ്പിച്ചു മരവിപ്പിക്കാം. അപ്പോൾ അതു ഒരു പന്തുപോലെ ചുരുളുന്നു. വേണമെങ്കിൽ കയ്യിലെടുക്കാം. അതിനെ വീട്ടിൽ കൊണ്ടുപോയി തീയി

ൻെറ അടുക്കൽ വയ്ക്കുക. ച.ടു പിടിക്കുമ്പോൾ അതു നീണ്ടു നിവർന്നു വലുതാകയും അപ്പോശ കടിക്കയും ചെയ്യുന്നു. വിഷം ആ പാമ്പിൽനിന്നു പോയിരുന്നില്ല. ചിലകൂട്ടർ അംഗീകരിച്ചിട്ടുള്ള ധ്യാന രീതികൾക്കു ഇതു ഒരു ദൃഷ്ടാന്തമാണ്. മിക്ക ജനങ്ങൾക്കും ധ്യാനമെ ന്നതു പാമ്പിനെ ചുരുട്ടി - മനസ്സിനെ അമർത്തി - വയ്ക്കുക മാത്രമാണ്. ഈ പാമ്പിൻെറ വിഷപ്പല്ലുകൾ തല്ക്കാലത്തേയ്ക്കു ചത്തുവെന്നു തോന്നുന്ന കാമാദികളാണ്. ഈ ചെറുമനസ്സ് ഉറങ്ങുന്നു; അതായത്, ഒരു വക സമാധിസ്ഥിതിയിലാകുന്നു. പാമ്പ് പ്രായോഗികമായി തണുപ്പടിച്ചു മൃതമായതാണെന്നു പറയാം. എന്നാൽ വാസ്തവത്തിൽ അതു ചത്തി ട്ടില്ല. പാമ്പിനെ വേറൊരുതരത്തിൽ വേണമെങ്കിൽ കൈകാര്യം ചെയ്യാം. ഒരു മകുടിയെടുത്ത് വായിച്ച്, മന്ത്രങ്ങൾ ജപിച്ച്, അതിനെ സ്വാധീന പ്പെടുത്താം. നമ്മുടെ മിടുക്കുകൊണ്ടു അതിനെ പിടിക്കാം. അതിൻെറ വിഷ ഉറകളും പല്ലുകളും പിഴുതുകളയാം. പാമ്പ് അപ്പോൾ വിഷപ്പല്ല് ഇല്ലാത്തതാകും. ഇതാണ് മനസ്സിനെ നിയന്ത്രിക്കാനുള്ള വേ*ാന്ത മാർഗ്ഗം.

പ്രേതസമ്പർക്കാഭ്യാസികൾ പ്രായേണ തണുപ്പടിച്ചു മയങ്ങിക്കി ടക്കുന്ന പാമ്പുകളോടുപമിക്കപ്പെടാവുന്ന നിലയിൽ മനസ്സിനെ നിറുത്തു ന്നു. അവരപ്പോൾ ഒരുമാതിരി സുഖസ്ഥിതിയിലെത്തുന്നു. എന്നാൽ ഈ പ്രപഞ്ചജീവിത്ത്തിൽ അവരുടെ ബന്ധുക്കളും സ്നേഹിതന്മാരും സഹോദരീസഹോദരന്മാരും ശത്രുക്കളും എല്ലാവരും വന്ന് വികാരങ്ങളു ടെയും കാമങ്ങളുടെയും പാമ്പിനെ പിടികൂടുന്നു; അതിനെ ചൂടുപിടിപ്പി ക്കുന്നു. അവർ പാമ്പിനു ചൂടുകൊടുത്ത് അതിനെ ഉണർത്തുന്നു. അക ത്തെ മനസ്സ് വീണ്ടും പാപോന്മുഖമായി ഭവിക്കുന്നു. പാമ്പിൻെറ വിഷ സഞ്ചികളെ നീക്കാഞ്ഞതിനാൽ അതു പിന്നെയും വിഷമുള്ളതാകുന്നു. നൈതികനിഷ്ഠ - ചാരിത്രദാർഢ്യം - ശരിയായി ഉറയ്ക്കുന്നില്ല. യഥാർ ത്ഥമായ ആധ്യാത്മികത്വം പ്രാപ്തമാകുന്നുമില്ല.

ഇവർക്കു മിക്കവർക്കും പണം സമ്പാദിക്കാനുള്ള മോഹംകൊണ്ട് അവരുടെ ശക്തികളെ ചവിട്ടിത്തേയ്ക്കാൻ ആവശ്യമുണ്ട്. മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതു നല്ലതുതന്നെ. എന്നാൽ പാമ്പിനെ വിഷഹീന മാക്കുക; അതിൻെറ വിഷസഞ്ചി പറിച്ചുകളയുക. സകല വശീകരണങ്ങൾ ക്കുമപ്പുറത്തു പോകുക. ഇതെല്ലാം ശ്രദ്ധിച്ചുനോക്കേണ്ടതാണ്; ക്ഷീണ സ്ഥാനങ്ങളൊക്കെ നീക്കിയാൽ, നിങ്ങൾ വിഷമില്ലാത്ത, പല്ലില്ലാത്ത പാമ്പായി ഭവിക്കുന്നു. അപ്പോഴും നിങ്ങളെ തണുപ്പിച്ചു മരവിപ്പിക്കാം. എന്നാൽ അങ്ങനെ ചെയ്ത് ആ നിലയിൽ ഇരിക്കേണ്ട ആവശ്യമില്ല. നിങ്ങളുടെ കുത്തുകളിലും കടികളിലും വിഷമുണ്ടായിരിക്കയില്ല. ഇപ്പോൾ നിങ്ങൾക്കു നൈതികനിഷ്ഠയും സ്ഥിരതയുമുണ്ട്. ബഹളമയമായ പ്രാ പഞ്ചികജീവിതത്തിൽ നിങ്ങൾ ദ്രോഹിക്കപ്പെടാതെ, നാശമുണ്ടാകാതെ, അതിനൊക്കെയപ്പുറത്തു നില്ക്കുന്നതാണ്.

ഒരു മനുഷ്യൻ മദ്യപാനംചെയ്തു മദോന്മത്തനായി തൻെറ വീട് 500 ഡോളറിനു വില്ക്കുന്നു; അവൻെറ ഭാര്യ അവനു വിനീഗരോ മറ്റു പുളിയുള്ള ഏതെങ്കിലും പാനീയമോ കൊടുക്കയാൽ അവൻ സുബോധവാനാകുന്നു. താൻചെയ്ത അബദ്ധത്തെപ്പറ്റി അവൻ സങ്കടപ്പെടുന്നു. വലിയ വീട് ബഹുതുച്ഛമായ വിലയ്ക്കു വിറ്റ മണ്ടത്തരത്തെപ്പറ്റി അവൻ ഖേദിക്കുന്നു. വസ്തു വാങ്ങിയവൻെറ പേരിൽ ഒരു കേസ്സു കൊടുക്കാൻ അവൻ ഉറച്ചു. തനിക്കു തൻെറ പ്രവൃത്തികളെപ്പറ്റി ശരിയായി അറിയാൻ പാടില്ലാതെ ലഹരിപിടിച്ചിരുന്നപ്പോൾ ചെയ്തതായതുകൊണ്ട്, ആ കാരണംപറഞ്ഞു കേസ്സു ജയിക്കാമെന്നു അവൻ കരുതുന്നു. അവനു ഇപ്പാൾ നല്ല ബോധമുണ്ട്. ഇങ്ങനെ തന്നെയാണു പലരുടെയും കഥ. അവരും ഒരുവക ലഹരിപിടിച്ച അവസ്ഥയിലാണ്. അങ്ങനെ നിന്നുകൊണ്ടവർ സ്വയം ഈശ്വരനു വില്ക്കുന്നു; പണമെല്ലാം കൊടുക്കുന്നു; സമ്പാദ്യങ്ങളും മാതാപിതാക്കന്മാരെയും സഹോദരങ്ങളെയും സകലതും, അവർ ദൈവത്തിനു സമർപ്പിക്കന്നു. നല്ലതുതന്നെ! അവർ ഒരുവക സമാധിസ്ഥിതിയിലാണ്. എന്നാൽ കുറച്ചുകഴിയുമ്പോൾ, ലൗകികാവശ്യങ്ങൾ അവരെ പ്രേരിപ്പിച്ചുതുടങ്ങുന്നു; നിസ്സാരഭാരങ്ങൾ അവയുടെ അസ്തിത്വം വെളിപ്പെടുത്തുന്നു. അവർക്കു വിനാഗരി കൊടുക്കുന്നു, ലഹരി മാറുന്നു. അപ്പോൾ സകലതും ഈശ്വരനിൽനിന്നു അവർ തിരികെ എടുക്കുന്നു. ശരീരം 'എൻെറ' ശരീരമാകുന്നു; വീട് 'എൻെറ' വീടായി; അയൽക്കാരൻെറ പദാർത്ഥങ്ങൾകൂടി 'എൻേറ'താക്കുന്നതുവരെ അവൻ സമസ്തവും ദൈവത്തിൽനിന്നു തിരിച്ചെടുക്കുന്നു. ഇതെല്ലാം അത്രയ്ക്കും നല്ലതുതന്നെ. എന്നാൽ യഥാർത്ഥശാന്തിയും ആനന്ദവും നിങ്ങൾക്കു കിട്ടണമെങ്കിൽ സകലതും ശാശ്വതമായി ഈശ്വരാർപ്പണം ചെയ്ത്, പൂർണ്ണാവസ്ഥയെ പ്രാപിച്ച്, സകല ഉപദ്രവങ്ങളും തടഞ്ഞുനിറുത്തുമ്പോൾ മാത്രമാണ് അതു സാധിക്കുന്നത്. ഉല്ക്കണ്ഠയില്ല, ഭയമില്ല, ലൗകികാശകളില്ല; നിങ്ങൾ ഇവയ്ക്കൊക്കെയും അങ്ങേപ്പുറത്തേയ്ക്കു കടന്നുനില്ക്കുന്നു.

വേദാന്തതത്വങ്ങൾ അനുസരിച്ച്, ഒരു ക്ഷണനേരം നിങ്ങൾ ഈശ്വരനുമായി സമ്പർക്കം ചെയ്യുന്നുവെങ്കിൽ, നിങ്ങൾക്കു ചില ശക്തികൾ ലഭിക്കും. സമസ്തലോകവും നിങ്ങളുടേതായിട്ടു നിങ്ങൾക്കുണ്ടായിരിക്കരുതോ! ക്രമപ്രകാരം ത്യാഗത്തിൻെറ അത്യുച്ചകോടികളിൽ എത്താൻ നിങ്ങൾക്കു സാധ്യമായാൽ സകലതും നിങ്ങളുടേതായിത്തീരും.

നാം രാജാവിൻെറ ഒരു ഉദ്യോഗസ്ഥനെ തേടിക്കണ്ടാൽ, അവൻ മാത്രമേ നമ്മുടെ സ്നേഹിതനാകുന്നുള്ളൂ. അവനിൽകൂടെ രാജാവും ഇതര ഉദ്യോഗസ്ഥന്മാരും നമ്മുടെ സ്നേഹിതന്മാരായിത്തീരാൻ ഇടയായെന്നും ഇല്ലെന്നുംവരാം. രാജാവിനെ നേരിട്ടു ആദ്യമേ തേടുക. മറ്റു കീഴുള്ളവരെല്ലാം നിങ്ങളെ തേടി കണ്ടുപിടിച്ചു സ്വയം നിങ്ങളുടെ സ്നേഹിതന്മാരായിക്കൊള്ളും.

ഇൻഡ്യയിൽ ചിലർ ചില സിദ്ധികൾ സമ്പാദിക്കാൻ ആഗ്രഹിക്കുകയും, അതിൽ വിജയം പ്രാപിക്കയും ചെയ്യുന്നുണ്ട്. മറ്റുപലരും അവയെ ത്യജിക്കുകയാണു ചെയ്യുന്നത്. അവർക്കാവശ്യമായ ഒന്നുമാത്രം അറിഞ്ഞാൽ മതി. ത്യാഗം കൂടാതെ ഈ ലോകത്തിൽ യാതൊരു ശക്തിയും ഇല്ല. സിദ്ധികൾ സമ്പാദിക്കുന്നതിൽ ത്യാഗം അപൂർവമായിട്ടേ ഉള്ളൂ. ത്യാഗം പരിപൂർണ്ണമാകട്ടെ; അപ്പോൾ അധികാരബലവും പരിപൂർണ്ണമാകും; ലോകം അശേഷവും നിങ്ങളുടേതാകും. ത്യാഗമാർഗ്ഗത്തിൽ ചരിക്കുന്നവർ രാജാവിനെത്തന്നെ തേടുന്നു. നിങ്ങളിൽതന്നെയുള്ള രാജാവിനെ പ്രാപിക്കുമ്പോൾ, ഉദ്യോഗസ്ഥരെല്ലാം നിങ്ങളുടെ പരിചാരകന്മാരായിത്തീരുന്നു. ഇതാണു പ്രകൃതിസഹജമായ മാർഗ്ഗം. ഈ ശക്തികൾ നിങ്ങളെ അന്വേഷിക്കണം. നിങ്ങൾ ഈ ശക്തികളെ തേടരുത്.

പ്രേതസംസർഗ്ഗപരമായ മാനസികശക്തികളെ പോഷിപ്പിക്കുന്നതു ശരിയാണോ ? അതിനുവേണ്ടി മാത്രമായാൽ അതു വെറും ലൗകികത്വം മാത്രമാണ്. നിങ്ങൾക്കു മരിച്ചവരുമായി സംസർഗ്ഗം ചെയ്യാൻ പറ്റില്ലെന്നും അതു സാധ്യമല്ലെന്നും വേദാന്തം പറയുന്നില്ല. എന്നാൽ ജീവിച്ചിരിക്കുന്നവരോടു സംസർഗ്ഗം ചെയ്യുന്നത് അതിനോടു സമമായോ, അധികമായോ നല്ലതാണ്. പ്രേതങ്ങൾ നമ്മുടെ അടുത്തുവരുന്നോ, അതോ നമ്മുടെ സ്വന്തസത്ത തന്നെ ആ രൂപങ്ങൾ എടുക്കുന്നോ എന്ന ഒരു ചോദ്യമുണ്ട്. വേദാന്തത്തിൻെറ വിധി - ഉത്തരം ഇങ്ങനെയാണ്: 'സ്ഥൂലമായി ഭൗതികമായ ലോകത്തിൻെറ സ്ഥാനത്തുനിന്ന് മാനസിക ലോകത്തെ വീക്ഷിക്കുകയാണെങ്കിൽ, മരിച്ചവർ നിങ്ങളുടെ അടുത്തു വരുന്നുവെന്നു പറയുന്നത് ശരിയാകാം. എന്നാൽ പരമാർത്ഥതത്വത്തിൻെറ നിലയിൽ നിന്നു നോക്കിയാൽ, സ്ഥൂലഭൗതികലോകമെന്നു പറയുന്നതിൽ തന്നെ 'ഇന്നയിന്നയാൾ എന്നെ കാണാൻ വന്നു' എന്നു പറയുന്നതുപോലും തെറ്റാണ്. യഥാർത്ഥനിലയിൽനിന്നു നോക്കിയാൽ, ഈ പറച്ചിൽ അബദ്ധമാണ്. എന്തെന്നാൽ നിങ്ങളുടെ സ്വന്തസത്തയാണ് നിങ്ങളുടെ മുന്നിലും, മുകളിലും, താഴേയും എല്ലാം നില്ക്കുന്നത്, വേറെ ഒന്നും അല്ല. ഈ പ്രത്യക്ഷഭിന്നതകളിൽ പ്രകടീഭവിക്കുന്നത് വാസ്തവത്തിൽ നിങ്ങൾ തന്നെയാണ്. ജ്യേഷ്ഠനും, സ്നേഹിതനും, ശത്രുവും വേദാന്തമനുസരിച്ചു സമസ്തവും നിങ്ങൾതന്നെയാണ്. *പരമാർത്ഥത്തിൽ മരിച്ചവർ വരുന്നുവെന്നു പറയുന്നത് സത്യമല്ല. അവർ മറ്റു രൂപങ്ങളിലും ഛായകളിലും ഉള്ള നാം തന്നെയാണ്.*

ഈ പ്രേതസമ്പർക്കശക്തികൾ സമ്പാദിക്കാൻ കൃത്യമായ പദ്ധതികൾ ഉണ്ടോ ? ഉണ്ട്. ഒരുത്തന് ഒരു എൻജിനീയറാകണമെങ്കിൽ, അവൻ ഒരു പ്രത്യേകതരം അഭ്യാസം ചെയ്യണം. അവന് ഒരു വൈദ്യനാകണമെങ്കിൽ മെഡിക്കൽ കോളജിൽ പോയി പഠിക്കണം. അതേവിധം ഈ പ്രേതസമ്പർക്കശക്തികൾ പ്രയോഗിക്കുന്നതിനും, പ്രേതലോകസംഭവങ്ങൾ കാണുന്നതിനും ഒരു പ്രത്യേക പരിശീലനം തന്നെവേണം. അതു ഇവിടെ

പറയേണ്ട ആവശ്യമില്ല. ഒരു പരിശുദ്ധനായ മനുഷ്യൻ താമസിക്കുന്നിടത്തു അവയൊന്നും അടുക്കാൻ ധൈര്യപ്പെടുകയില്ല.

രാമൻ ഒരിക്കൽ ഹിമാലയത്തിൻെറ ഒരു ഗുഹയിൽ പാർത്തിരുന്നു. അവിടം ഭൂതങ്ങളുടെ ആവാസസഞ്ചാരങ്ങൾക്കു പ്രസിദ്ധമായിരുന്നു. ഒരു രാത്രി ആ ഗുഹയിൽ പാർത്തതുമൂലം മരിച്ചുപോയ വളരെ സന്യാസിമാരെപ്പറ്റി സമീപസ്ഥലങ്ങളിലെ ജനങ്ങൾ പറഞ്ഞിരുന്നു എന്നു പറഞ്ഞുകേട്ടു. രാമൻ ആ ഗുഹയിൽ താമസിക്കാൻ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ എല്ലാവരും വിസ്മയിച്ചു. രാമൻ അവിടെ പല മാസങ്ങൾ താമസിച്ചു. യാതൊരു ഭൂതവും, ഛായയും രാമൻ കണ്ടില്ല. അവയെല്ലാം ഓടിപ്പോയിരിക്കുമെന്നു തോന്നുന്നു. ഗുഹയ്ക്കകത്തു പാമ്പുകളും, തേളും, പുറത്ത് വ്യാഘ്രങ്ങളും ഉണ്ടായിരുന്നു. അവ ഒന്നും സമീപത്തുനിന്നു പോയിട്ടില്ല. എന്നാൽ രാമൻെറ ശരീരത്തെ അവ ഒന്നും ഉപദ്രവിച്ചില്ല.

സ്വതന്ത്രാത്മാക്കൾ, അഥവാ ജീവന്മുക്തന്മാർ മരണശേഷം പ്രേതങ്ങളായി ജീവിക്കയില്ലെന്നു വേദാന്തം തെളിയിക്കുന്നു. അവരുടെ ഛായകളുടെ അടിമകൾ മാത്രമേ പ്രേതങ്ങളുടെയോ പിശാചുക്കളുടെയോ രൂപമെടുക്കുന്നുള്ളൂ. ആ നിഴൽ രൂപത്തിൽ ബന്ധിക്കപ്പെടുന്നവർ ബന്ധിതാത്മാക്കളല്ലാതെ വേറെയാരുമല്ല.

സംഭാഷണചതുരന്മാരുടെ* രാജാവായ - ആർക്കും തർക്കിച്ചു തോല്പിക്കാൻ നിവൃത്തിയില്ലാതിരുന്ന - ഡോക്ടർ ജോൺസൺ - ഒരു സ്വപ്നത്തിൽ എഡ്മണ്ടുബർക്ക് യുക്തിവാദത്തിൽ തന്നെ തോല്പിച്ചുകളഞ്ഞുവെന്നു ഒരിക്കൽ ഒരു സ്വപ്നം കണ്ടു. ജോൺസണെപ്പോലുള്ള ഒരു സ്വഭാവക്കാരന് ഇതു ഭയങ്കരമായിരുന്നു. അദ്ദേഹം ഞെട്ടിയുണർന്നു; മനഃസ്വാസ്ഥ്യം തീരെ ഇല്ലാത്തവനായി. പിന്നെ ഉറക്കം വന്നുമില്ല. എന്നാൽ മനസ്സ് അതിൻെറ സഹജമായ ദിവ്യപ്രകൃതികൊണ്ട് അധികനേരം ശാന്തിഹീനമായിരിക്കയില്ല. അദ്ദേഹത്തിനു സ്വയം നിയന്ത്രിക്കയും, എങ്ങനെയെങ്കിലും ആശ്വസിക്കയും വേണ്ടിയിരുന്നു. കുറെ ആലോചിച്ചതിനുശേഷം, ബർക്ക് അവതരിപ്പിച്ച വാദങ്ങൾ അയാൾ അറിഞ്ഞിരിക്കയില്ലെന്നുള്ള നിശ്ചയത്തിൽ അദ്ദേഹം ചെന്നുചേർന്നു. താൻ തന്നെയാണ് ബർക്കായി സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടതെന്നും, ഇങ്ങനെ താൻ തന്നെയാണ് തന്നെ ജയിച്ചതെന്നും അദ്ദേഹം തീരുമാനിച്ചു. അതുപോലെ, പ്രേതങ്ങളായി - മാത്രമല്ല, ഭൂതങ്ങളും, ശത്രുക്കളും, സ്നേഹിതന്മാരും, അയൽക്കാരും, കുളങ്ങളും, സർപ്പങ്ങളും, പർവ്വതങ്ങളും ഒക്കെയായി കാണപ്പെടുന്നതു സമസ്തവും നിങ്ങൾതന്നെയാണ്. സ്വപ്നത്തിൽ നിങ്ങൾ നദികളും, പർവ്വതങ്ങളും കാണുന്നു. അവ നിങ്ങൾക്കു ബാഹ്യവും, അന്യവുമായിരുന്നുവെങ്കിൽ, മെത്ത നദീജലംകൊണ്ടു നനഞ്ഞും, കട്ടിലും മുറിയും എല്ലാം പർവ്വതംകൊണ്ടു ഞെരിഞ്ഞും കാണപ്പെടണം.

വെള്ളം പൊങ്ങുന്ന നദികളും, രാക്ഷസീയപർവ്വതങ്ങളും എല്ലാം നിങ്ങൾക്കുള്ളിലാണ്. നിങ്ങളെത്തന്നെ സ്വയം ഛേദിച്ചു ബാഹ്യസംഭവങ്ങളായ ദൃശ്യങ്ങളായി ഒരു പുറത്തും, ചെറിയ ചിന്താശീലനായ ഏജൻറും ദ്രഷ്ടാവും ആയി മറുവശത്തും കാണുന്നതാണ്. യഥാർത്ഥത്തിൽ ദൃശ്യവും, ദ്രഷ്ടാവും നിങ്ങൾതന്നെയാണ്. നിങ്ങൾതന്നെയാണ് 'ആത്മാവും, അനാത്മാവും' എന്നു പറയപ്പെടുന്നതൊക്കെയും, നിങ്ങൾ സർവസ്വവുമാണ്. പ്രേതങ്ങളും, ഭൂതങ്ങളും, ദേവന്മാരും, പാപികളും, പുണ്യവാന്മാരും ഒക്കെ നിങ്ങളാണ്. അതു അറിയുക; അതു ധ്യാനിക്കുക; സാക്ഷാല്ക്കരിക്കുക. നിങ്ങൾ മുക്തനാകുന്നു. ഇതാണ് ത്യാഗമാർഗ്ഗം. നിങ്ങളുടെ കേന്ദ്രസ്ഥാനം നിങ്ങളിൽനിന്നു പുറത്തു തള്ളിക്കളയരുത്. അങ്ങനെ ചെയ്താൽ അതു നിങ്ങളെ പതിപ്പിക്കും. നിങ്ങളെത്തന്നെ സമ്പൂർണ്ണം വിശ്വസിക്കുക. കേന്ദ്രത്തിൽ നിവസിക്കുക; അപ്പോൾ ഒന്നും നിങ്ങളെ ഇളക്കുകയില്ല.

# 16

## നിങ്ങൾ നിങ്ങളോടു പ്രസംഗിക്കുക

ഒരിക്കൽ തന്നത്താൻ അറിഞ്ഞിട്ടുള്ള ഒരു മനുഷ്യന് ഈ പ്രപഞ്ചത്തിൽ അഭിലഷിക്കേണ്ടതായിട്ടു എന്താണു ശേഷിക്കുന്നത് ? രാജ്യത്തെ നിധികളിൽ യാതൊന്നും, സകല പ്രപഞ്ചത്തിലെയും യാതൊന്നും അവൻെറ ശ്രദ്ധയെ ആകർഷിക്കുന്നില്ല. ഈ പ്രപഞ്ചത്തിലെ വശീകരണങ്ങളിലും, സൗന്ദര്യങ്ങളിലും യാതൊന്നും അവൻെറ മനസ്സിനെ വശീകരിക്കുന്നില്ല. ജ്ഞാനനിധികളിൽ ഉള്ള യാതൊന്നും അവനെ ആകർഷിക്കുന്നില്ല. ഹാ! എന്തൊരു സുഖം! എന്തു പരമാനന്ദം! എത്ര അവർണ്ണനീയം! അതു സകല ഭാഷയെയും സകല വർണ്ണനയെയും അതിക്രമിക്കുന്നു. ആ അപരിമിതസന്തോഷം, ആ പരമാനന്ദം, ആ നിസ്സീമാനന്ദം നിങ്ങളാകുന്നു; അതാണ് നിങ്ങളുടെ യഥാർത്ഥാത്മാവ്, അതാണ് നിങ്ങളുടെ യഥാർത്ഥ സത്ത.

അതിനെ അറിയുക; നിങ്ങൾ സമസ്ത ആവശ്യങ്ങൾക്കും പ്രയോജനങ്ങൾക്കും അതീതനായി നില്ക്കും. അതിനെ പ്രാപിക്കുക, അപ്പോൾ സമസ്തപ്രപഞ്ചവും നിങ്ങളുടേതായിത്തീരുന്നു.

അഹോ! കഷ്ടം! ജനങ്ങൾ അന്തമില്ലാത്ത ഈ സുഖം, ഈ പരമമായ ആനന്ദം, പ്രാപഞ്ചികവ്യാമോഹങ്ങൾക്കും, നിഴലുകൾക്കും ക്ഷണികഭ്രമങ്ങൾക്കും വേണ്ടിയിട്ട്, എടുത്തു ദൂരെ എറിഞ്ഞുകൊണ്ട് എന്തബദ്ധം ആണ് ചെയ്യുന്നത്! ഈ പൂർണ്ണാനന്ദം നിങ്ങളുടേതാകുന്നു; അതു നിങ്ങളാകുന്നു. അതു എന്തുകൊണ്ടന്വേഷിക്കുന്നില്ല ?

ഈ രാജ്യത്ത് നമുക്കു അന്യരിൽനിന്നും ആവശ്യത്തിലധികം പ്രസംഗങ്ങൾ കേൾക്കാൻ കഴിയുന്നുണ്ട്. ഇക്കാലത്തെ മഹാപ്രസംഗവീരന്മാരെല്ലാം വരട്ടെ; ക്രിസ്തുവോ, ഈശ്വരൻതന്നെയോ വന്നു പ്രസംഗിക്കട്ടെ; എന്നാലും നിങ്ങൾ നിങ്ങളോടുതന്നെ സ്വയം പ്രസംഗിക്കാൻ തയ്യാറില്ലെങ്കിൽ അന്യരിൽനിന്നുള്ള പ്രഭാഷണങ്ങൾ നിരുപയോഗമത്രെ. തന്നെത്താൻ പ്രസംഗിക്കുന്നവർ മാത്രമേ തങ്ങളെ സ്വയം ഉയർത്തുകയോ, അഭിവൃദ്ധിപ്പെടുത്തുകയോ ചെയ്യുന്നുള്ളൂ. നിങ്ങൾ ദുഃഖത്തിനു അധീനപ്പെട്ടുവെന്നു നിങ്ങൾ അറിയുന്നു. പ്രയത്നംചെയ്ത് ഈ ചിന്തയുടെ കാര്യകാരണങ്ങൾ കണ്ടുപിടിക്കുക. നിങ്ങളെ ആ വ്യസനം എന്തുകൊണ്ടു

**കീഴടക്കാനിടയായി ?** നിദാനം കണ്ടുപിടിക്കുക. പിന്നീട് അതിനു പരി**ഹാരം കാണുക. ആ സമയത്ത്** ഭഗവദ്ഗീതയോ, ബൈബിളോ, ഏതെ**ങ്കിലും വിജ്ഞാനകരമായ** ഒന്നു നിങ്ങൾക്കു വായിക്കാം. അതിൻെറ സഹാ**യത്തോടും, നിങ്ങളുടെ സ്വന്തപ്രസംഗം**, ആലോചന, ധ്യാനം മുതലായ**തിൻെറ സഹായത്തോടും**, ഈ ചിന്തയെ എന്നെന്നേയ്ക്കുമായി അടി**ച്ചോടിക്കാൻ ശ്രമിക്കുക.** നിങ്ങളതിനെ ജയിച്ചുവെന്നു അപ്പോൾ ബോ**ദ്ധ്യംവന്നുവെങ്കിൽ, മേലും** നിങ്ങൾ സ്വയം നഷ്ടപ്പെടുകയില്ലെന്നു തോ**ന്നുന്നുവെങ്കിൽ - എന്തു** സംഭവിച്ചാലും അതു തിരിയെ വരാതെ നിങ്ങ**ളതിനെ ചവിട്ടിത്തേച്ചു**വെന്നു തീർച്ചവരുമ്പോൾ, നിങ്ങൾ വിജയം കൈ**വരിച്ചു**വെന്ന് ഉറപ്പുവരുമ്പോൾ, നിങ്ങൾ സ്വതന്ത്രനായി. കഴിഞ്ഞതിനു വേണ്ടി നിങ്ങളെ കുറ്റക്കാരനാക്കുന്നതെന്തിന് ? പോയതുപോകട്ടെ!

വീഴ്ചകളെ ഓരോന്നോരോന്നായി ഇങ്ങനെ എടുക്കുക; ഓരോന്നിനും കാരണവും, പരിഹാരവും കണ്ടുപിടിക്കുക; നിദാനവും, ചികിത്സയും നിശ്ചയിക്കുക; തന്നത്താൻ പ്രസംഗിക്കുക. എന്നാൽ ഈ വർഗ്ഗത്തിനു നിദാനചികിത്സകൾ നിശ്ചയിക്കുംമുമ്പേ നിങ്ങളോരോരുത്തരും തന്നത്താൻ പ്രസംഗിക്കണം; ഓരോരുത്തനും തൻെറ ജോലി സ്വയം നിർവ്വഹിക്കണം. കഷ്ടപ്പാടുണ്ടാകുന്നതിനെപ്പറ്റി ഓരോരുത്തനും ഇരുന്നു ധ്യാനിച്ചുനോക്കണം. അപ്പോൾ 'ഓം' - എന്നു ജപിക്കയോ, പാടുകയോ ചെയ്യാം. വാകൊണ്ടതു ജപിക്കുമ്പോൾ, ശബ്ദം ഈ വിശുദ്ധമന്ത്രം മൂളുമ്പോൾ, നിങ്ങൾ പ്രതിജ്ഞകളിൽ ഉറച്ചിരിക്കുമ്പോൾ സ്വർഗ്ഗീയമായ നിരന്താനുഗ്രഹങ്ങൾ നിങ്ങളിൽ വർഷിക്കുന്നു. നിങ്ങൾക്ക് അകത്തു നിന്നു ബലം സിദ്ധിക്കുന്നു. നിങ്ങളുടെ ഹൃദയസരസ്സിനെ വിഷദൂഷിതമാക്കിയ സർപ്പഫണങ്ങളാണ് ഈ വീഴ്ചകൾ. ഓരോന്നോരോന്നായി അവയെ തട്ടിത്തകർക്കുക. എല്ലാ പോരായ്മകൾക്കും പാപങ്ങൾക്കും ഒരു സാമാന്യകാരണമുണ്ട്; ഒരു പൊതു അടിസ്ഥാനം. ഈ പാപങ്ങൾക്കെല്ലാം ഒരു സാമാന്യമൂലം ഉണ്ട്. അത് അജ്ഞാനം ആണ്. സകല രൂപങ്ങളിലുമുള്ള അജ്ഞാനം പ്രത്യേകിച്ച് യഥാർത്ഥസത്തയെ സംബന്ധിച്ച, ആത്മാവിനെപ്പറ്റിയുള്ള അജ്ഞാനം ആണ്.

ജനങ്ങൾ അവരുടെ ശരീരങ്ങളുമായിട്ടു സ്വയം സാത്മ്യം സ്ഥാപിക്കുന്നു; അവയ്ക്കു ചുറ്റിലുമുള്ള സകലവിധ സാധനങ്ങളും സംഭരിക്കാൻ ആർത്തിപ്പെടുന്നു; പുറത്തുനിന്നു സുഖങ്ങൾ സമ്പാദിക്കാൻ ആഗ്രഹിക്കുന്നു, അവർ ശരീരത്തോടു സാത്മ്യപ്പെട്ടു ദുഃഖത്തിനും കഷ്ടതയ്ക്കും വിധേയരാകുന്നു.

ശരീരത്തിനു മുകളിലേയ്ക്കുയരുക. നിങ്ങൾ അപരിമിതരാണെന്നും, പരമാത്മാവുതന്നെയാണെന്നും ബോധിച്ച് അതു സാക്ഷാൽക്കരിക്കുക. നിങ്ങളെ അപ്പോൾ വ്യസനവും, കാമവും, ലോഭവും എങ്ങനെ ബാധിക്കും ?

യഥാർത്ഥാത്മാവിനെപ്പറ്റിയുള്ള സാധാരണ അജ്ഞാനത്തിൻെറ ഒരു വിഭാഗമായിട്ട്, ജനങ്ങളെ രോഗികളും ബലഹീനരും ആക്കുന്ന, സാമാന്യ പ്രകൃതിനിയമങ്ങളെക്കുറിച്ചുള്ള, അജ്ഞാനവും ഉണ്ട്. പ്രകൃതിയുടെ പരിശുദ്ധമായ നിയമം ഇവിടെയുണ്ട്. ഈ നിയമം ലംഘിക്കപ്പെടാവുന്നതല്ല. ആ നിമയം ഇതാണ്:

'ഏതുവിധം അപരാധവും ചെയ്യുക, എന്തു ദ്രോഹവും പ്രവർത്തിക്കുക. നിങ്ങളെ ആരും കാണുകയോ, പിടികൂടുകയോ ചെയ്യാത്ത എവിടെയെങ്കിലും പോയിരുന്നു പാപംചെയ്യുക, കാറ്റുവിതയ്ക്കുക. അപ്പോൾ ഏറ്റവും നിഷ്കൃഷ്ടവും, ഏറ്റവും അഭേദ്യവും, ഏറ്റവും കർക്കശവും, ഏറ്റവും കഠിനവും ആയ നിയമപ്രകാരം നിങ്ങൾ കൊടുങ്കാറ്റു കൊയ്യുന്നു; നിങ്ങൾക്കു വേദനയും, കഷ്ടതയും സംഭവിക്കുന്നു. 'പാപത്തിൻെറ കൂലി മരണമാകുന്നു.'

ജനങ്ങൾ ഇത് ഒരു വെറും നീതിനിയമം മാത്രമാണെന്നു കരുതി, അതിന്, ഗണിതശാസ്ത്രനിയമങ്ങളെപ്പോലെ, അത്രയ്ക്കു പ്രാബല്യം ഇല്ലെന്നു പറയുന്നു; അങ്ങനെ ചിന്തിക്കുന്നവർക്ക് ഭീമാബദ്ധമാണ് പിണയുന്നത്. ഏറ്റവും ഏകാന്തമായ ഒരു ഗുഹയ്ക്കുള്ളിൽവച്ചു പാപം ചെയ്യുക; ക്ഷണത്തിൽ നിങ്ങളുടെ കാലിനടിയിലുള്ള പുല്ലുപോലും എഴുന്നേറ്റുനിന്നു നിങ്ങൾക്കെതിരായി സാക്ഷ്യംവഹിക്കുന്നതുകണ്ട് നിങ്ങൾ വിസ്മയിക്കും. ഭിത്തികളും, വൃക്ഷങ്ങളുംപോലും നാക്കുണ്ടായി സംസാരിക്കുന്നതുകണ്ട് കാലക്രമേണ നിങ്ങൾ ആശ്ചര്യപ്പെടും. നിങ്ങൾക്ക് പ്രകൃതിയെയോ, സർവ്വജ്ഞനായ ഈശ്വരനെയോ കബളിപ്പിക്കാൻ തരമില്ല. ഇത് ഒരു സത്യമാണ്; ഒരു നിയമമാണ്. നാം ഹൃദയത്തിൽ മാത്രമേ പാപംചെയ്യുന്നുള്ളൂ. എന്നാലും ബാഹ്യലോകത്തിൽ ബുദ്ധിമുട്ടിക്കുന്നതും, കുഴപ്പത്തിലാക്കുന്നതും ആയ പരിതഃസ്ഥിതികൾ നമ്മെ ച്ചുറ്റുന്നത് നമുക്കു കാണാം; പലവിധ ഞെരുക്കങ്ങളിലും ക്ലേശങ്ങളിലും പെടുന്നതു കാണാം; ഇതാണ് ഫലം എന്നു നമുക്കു കാണാറാകും. അവരുടെ സങ്കടങ്ങൾക്ക്, യഥാർത്ഥ കാരണം അറിയാത്തവർ, ബാഹ്യസാഹചര്യങ്ങളെ കുറ്റപ്പെടുത്തുന്നു; അവർ ചുറ്റുപാടുകളുമായി യുദ്ധത്തിനു പുറപ്പെടുന്നു. അവർ ബന്ധുക്കളും, സ്നേഹിതന്മാരും, കൂട്ടുകാരുമായി നിയമവ്യവഹാരങ്ങളിൽ ഏർപ്പെടുന്നു. എല്ലാ കോണുകളിലും, സകല കമ്പോളങ്ങളിലും പ്രസിദ്ധീകരിക്കപ്പെടേണ്ട ദിവ്യനിയമമാണിത്. ഈശ്വരദൃഷ്ടിയിൽ മണ്ണുവാരിയിടുക; അപ്പോൾ നിങ്ങൾ സ്വയം കുരുടനായി ത്തീരും.

നിങ്ങൾ പരിശുദ്ധനായിരിക്കണമെന്നാണ് നിയമം. മാലിന്യം ഉള്ളിൽ വച്ചുപാലിച്ചാൽ നിങ്ങൾ അതിൻെറ ഫലം അനുഭവിക്കണം. ഈ ആദ്ധ്യാത്മികനിയമങ്ങളെ ഓരോന്നായിട്ടെടുത്ത് ഗണിതശാസ്ത്രം പോലെ തെളിയിക്കാൻ നമുക്കു സാധിക്കും. ഒരു മനുഷ്യൻ ഈ ആത്മീ

യനിയമങ്ങൾ ഒരിക്കൽ അറിഞ്ഞാൽ ഈ സ്വാർത്ഥപരമോഹങ്ങൾക്കു വേണ്ടി നീചനാകാൻ അവനു കഴിവില്ലാതെയാകും. ഈ കാമങ്ങളെ നിയന്ത്രിക്കാൻ സാധിക്കുമ്പോൾ, എത്രനേരം വേണമെങ്കിലും മനസ്സിനെ കേന്ദ്രീകരിക്കാം. ആദ്യം ഒരു നല്ല ധാർമ്മികനിഷ്ഠ സ്ഥാപിച്ചുറപ്പിക്കണം, അത് അത്യാവശ്യമത്രെ.

ഒരുവൻെറ സ്വന്തം മനസ്സിനെ നിയന്ത്രിക്കാൻ ഉപവാസം ആവശ്യമാണോ ?

പട്ടിണികിടക്കയോ, അതിഭക്ഷണം കഴിക്കയോ ചെയ്യരുത്. രണ്ടറ്റത്തും അധികം പോയിക്കൂടാ. ചിലപ്പോൾ പ്രകൃതാ ഉപവാസം വന്നു ചേരുന്നു, നമ്മുടെ ഉള്ളൽനിന്നുതന്നെ ഭക്ഷണം ത്യജിക്കാൻ പ്രകൃതിസിദ്ധമായ മോഹം ഉണ്ടാകുന്നു. ഹൃദയത്തിൻെറ അത്തരം സഹജപ്രേരണകളെ മാനിക്കണം. എന്നാൽ മറ്റു സമയങ്ങളിൽ ആഭ്യന്തരചൈതന്യം തന്നെ ഭക്ഷണം കഴിക്കാൻ ആവശ്യപ്പെടുന്നു. ഈ വാസനാപ്രേരണകളെ സ്വീകരിക്കുക.

ഒരു സഹായമെന്ന നിലയ്ക്ക് ഉപവാസം സ്വീകരിക്കാം; എന്നാൽ അതു നമ്മുടെ യജമാനൻ ആകരുത്. ഉപവാസം അടിച്ചേല്പിക്കപ്പെടുന്നതിനാൽ ജനങ്ങൾ ചിലപ്പോൾ അതു അനുഷ്ഠിക്കുന്നു. അവർ അപ്പോൾ ഉപവാസമാകുന്ന അടിമത്തത്തിൻെറ ഉപാസകന്മാരായിത്തീരുന്നു. രാമൻ അടിമത്തത്തെ താലോലിക്കുന്നില്ല.

തത്ത്വശാസ്ത്രജ്ഞന്മാർ ജാഗ്രദവസ്ഥയിലേയ്ക്കു പരിമിതരാക്കപ്പെട്ടു ഹ്രസ്വീഭവിക്കുന്നു. ബേർക്കലേ, ഹാമിൽട്ടൺ, സ്പെൻസർ പോലും - അവരെല്ലാം അവരുടെ ഗവേഷണങ്ങളും നിരീക്ഷണങ്ങളും കണ്ടുപിടിത്തങ്ങളും ജാഗ്രദവസ്ഥയിൽ സമ്പാദിച്ച അനുഭവങ്ങളെ താങ്ങി മാത്രമാണു നടത്തിയത്. അവിടെ അവർക്കു സകല ശക്തികളുടെയും ഉറവസ്ഥാനം കണ്ടുപിടിക്കണമെന്നാഗ്രഹമുണ്ട്. അവരുടെ ഇഷ്ടംപോലെ അവർക്കു ഒരു പേരിടുകയും വേണം. എന്നാൽ ഇവിടെ നോക്കുക! നിങ്ങൾക്കൊരു ഗണിതശാസ്ത്രപ്രശ്നം - കണക്ക് - തരുന്നുവെങ്കിൽ, ഒരു തീരുമാനത്തിലെത്തുന്നതിന്, സകല ആദ്യകരുക്കളും, ഊഹ്യസിദ്ധാന്തങ്ങൾ മുഴുവനും നിങ്ങൾ പര്യാലോചിക്കണം. ആ കരുക്കളിൽ ചിലതുമാത്രമേ നിങ്ങൾ എടുക്കുകയുള്ളൂവെങ്കിൽ ആ പ്രശ്നം എങ്ങനെ ശരിയായി പരിഹരിക്കാം ? വേദാന്തം കരുക്കളെ മുഴുവനുമെടുക്കുന്നു; കൈകാര്യം ചെയ്യുന്നു. നിങ്ങളുടെ കരുക്കൾ ത്രിവിധരൂപങ്ങളാണ്; നിങ്ങളുടെ പ്രാപഞ്ചികാനുഭവങ്ങൾ മൂന്നുപ്രകാരത്തിലാണ്; ഇതെല്ലാം പരിഗണിക്കണം. മറ്റു രണ്ടവസ്ഥകളിലും ജാഗ്രൽപ്രപഞ്ചം പ്രത്യക്ഷമല്ല. എന്നിട്ടും നിങ്ങൾ അതായത്, യഥാർത്ഥസത്ത - സ്വപ്നത്തിലും ജീവിക്കുന്നു. സുഷുപ്തിസ്ഥിതിയിൽ നിങ്ങൾ മൃതരാണോ ? അതിൽ ബുദ്ധിയും വ്യക്തിപരബോധവും തീരെ ഇല്ലതന്നെ; എന്നിട്ടും

യഥാർത്ഥസത്ത - യഥാർത്ഥമായ 'നിങ്ങൾ' - അതേവിധമിരിക്കുന്നു. അഭേദ്യവും അചഞ്ചലവുമായ തത്ത്വം - ഈ സത്ത - ത്രിവിധ പ്രപഞ്ചങ്ങ ളിൽക്കൂടിയും പ്രവഹിക്കുന്നു; നിങ്ങളുടെ പരമാർത്ഥാത്മാവിൽ സഞ്ചരി ക്കുന്നു; മനസ്സോ ബുദ്ധിയോ തലച്ചോറോ ആണ് നിങ്ങളെന്നു വിചാരി ക്കാൻ നിങ്ങൾക്കു യാതൊരവകാശവുമില്ല. ലോകം ഉണ്ടെന്നു നിങ്ങൾ ക്കെങ്ങനെ അറിയാം ? നിങ്ങൾ പദാർത്ഥങ്ങളെ സ്പർശിക്കുകയും കാണുകയും കേൾക്കുകയും രുചിക്കുകയും മണക്കുകയും ചെയ്യുന്നതു കൊണ്ട്, അതുമാത്രമേ തെളിവുള്ളൂ. ഡോക്ടർ ഹ്യൂഗോ, റോബർട്ട് ഇൻഗർസോൾ, ഇമേഴ്സൺ - എന്നീ വലിയ ചിന്തകന്മാർ ലോകത്തെപ്പറ്റി വളരെ എഴുതുന്നതുകൊണ്ടു ലോകമുണ്ടായിരിക്കണമല്ലോ എന്നു നിങ്ങൾ പറഞ്ഞാൽ, അവരുടെ ഗ്രന്ഥങ്ങളും മതഗ്രന്ഥങ്ങളും ഉണ്ടെന്നു തന്നെ നിങ്ങൾ ക്കെങ്ങനെ അറിയാം എന്നു നാം ചോദിക്കുന്നു. ഇന്ദ്രിയ ങ്ങൾ മുഖേന യാണ് അവ ഉണ്ടെന്നു നിങ്ങളറിയുന്നത്. ഈ ലോക ത്തിൻെറ അസ്തിത്വത്തിനു നിങ്ങളുടെ ഇന്ദ്രിയങ്ങൾ മാത്രമേ നേരിട്ടോ അല്ലാതെയോ ഉള്ള തെളിവു തരുന്നുള്ളൂ.

എല്ലാ ദർശനത്തിൻെറയും, ബോധത്തിൻെറയും മറ്റും പ്രാഥമിക കാരണം ഇന്ദ്രിയാനുഭവം ആകുന്നു. ഇതു നിങ്ങളുടെ ജാഗ്രദവസ്ഥ യിൽമാത്രം പരിമിതപ്പെട്ടതല്ല. ജാഗ്രത്ക്കാലത്തു നിങ്ങളുടെ ഇന്ദ്രിയങ്ങൾ സ്ഥൂലരൂപത്തിൽ ആണ്. എന്നാൽ സ്വപ്നകാലങ്ങളിൽ നിങ്ങൾ ബോ ധിക്കയും, ദർശിക്കയും ചെയ്യുന്നില്ലേ ? ആ കാലത്തേയ്ക്കു പ്രത്യേക മായ ജ്ഞാനേന്ദ്രിയങ്ങൾ നിങ്ങൾക്കില്ലേ ? ബാഹ്യചക്ഷുസ്സുകളും, ബാഹ്യശ്രോത്രങ്ങളും അവിടെ പ്രവർത്തിക്കുന്നില്ല. സ്വപ്നരാജ്യത്തിൽ നിങ്ങൾ ഇന്ദ്രിയവിഷയങ്ങളായ വസ്തുക്കളെ സൃഷ്ടിക്കയും, തദനു രൂപമായ ജ്ഞാനേന്ദ്രിയങ്ങളെ (അഥവാ ഇന്ദ്രിയങ്ങളെ) അതേസമയം തന്നെ ഒന്നിച്ചു നിർമ്മിക്കയും ചെയ്യുന്നു. ഇങ്ങനെ സ്വപ്നരാജ്യത്ത് ഇന്ദ്രിയങ്ങളും, ഇന്ദ്രിയവിഷയങ്ങളും, ഒരേശക്തിയുടെ അനുലോമപ്രതി ലോമകേന്ദ്രങ്ങൾപോലെയോ, ഒരേ നാണയത്തിൻെറ ഒരുവശവും മറു വശവും പോലെയോ, ആണെന്നു നാം കാണുന്നു. സ്വപ്നങ്ങളിൽ ദ്രഷ്ടാ വും, ദൃശ്യങ്ങളും ഏകോപിച്ചുദിക്കുന്നു. ദ്രഷ്ടാവും ദൃശ്യങ്ങളും തരംഗ ങ്ങൾപോലെ യാതൊരു അന്തർല്ലീനസത്തയിൽ കാണപ്പെടുന്നുവോ അതാണ് യഥാർത്ഥാത്മാവ്. വേദാന്തമനുസരിച്ച്, അതുപോലെതന്നെ, നിങ്ങളുടെ ജാഗ്രദവസ്ഥയിലും, ഇന്ദ്രിയങ്ങളും ഇന്ദ്രിയവിഷയവസ്തു ക്കളും, ഒരേശക്തിയുടെ അനുലോമപ്രതിലോമകേന്ദ്രങ്ങൾപോലെ, പരസ്പരം സംബന്ധപ്പെട്ടിരിക്കുന്നു. സ്വപ്നങ്ങളിൽ, ദൃശ്യവസ്തുക്കൾ പെട്ടെന്നാണ് ഉല്പാദിപ്പിക്കപ്പെടുന്നതെങ്കിലും, അവയ്ക്കു സ്വന്തമായി ദീർഘകാലത്തെ ഭൂതകാലം ഉണ്ടായിരുന്നുവെന്നു കാണപ്പെടുന്നു. അതു പോലെ ജാഗ്രദവസ്ഥയിൽ ദ്രഷ്ടാവിനോടുകൂടി പ്രപഞ്ചവസ്തുക്കളും പൂർവ്വചരിത്രപരമ്പരകളോടുകൂടി ഒരേസമയം പ്രത്യക്ഷപ്പെടുന്നു. ഈ

ലോകം സത്യമാണെന്നും, അതു ഘനീഭൂതവും, സ്തംഭിതവും ആയ ലോകമാണെന്നും നാം പറയുമ്പോൾ, ജ്ഞാനേന്ദ്രിയങ്ങളുടെ - അഥവാ ദ്രഷ്ടാവിൻെറ തെളിവിനെ മാത്രം ആശ്രയിച്ചാണ് അങ്ങനെ പറയുന്നത്. സ്വപ്നത്തിലെ ദ്രഷ്ടാവു സ്വപ്നത്തിലെ ദൃശ്യവസ്തുക്കൾ യഥാർത്ഥ മാണെന്നു പറയുന്നതിനോടും, ചിത്രത്തിലെ മനുഷ്യൻ അതിലുള്ള പട്ടിയെ യഥാർത്ഥമാണെന്നു പറയുന്നതിനോടും തുല്യമാണ് ഈ പറ ച്ചിൽ. യഥാർത്ഥത്തിൽ രണ്ടും അസത്യമാണ്.

ഇന്ദ്രിയങ്ങളെ സൃഷ്ടിച്ചതെന്താണ് ? ഭൂതങ്ങൾ. ഈ ഭൂതങ്ങളെപ്പറ്റി നമുക്കെങ്ങനെ അറിയാം ? ഇന്ദ്രിയങ്ങൾ മുഖേന. ഇതു ഒരു വൃത്ത ത്തിനുള്ളിൽ ചുറ്റിച്ചുറ്റി നടക്കുന്നതുപോലെയുള്ള ഒരു വിതണ്ഡവാദമ ല്ലയോ ? ജാഗ്രത്ക്കാലത്തിലെ പ്രപഞ്ചത്തിൻെറ മായികപ്രകൃതം ഇതു സ്ഥാപിക്കുന്നു. സ്വപ്നത്തിലെപ്പോലെ, സ്വപ്നംകാണുന്ന കാല ത്തോളം അതിലെ പദാർത്ഥങ്ങൾ സത്യമാണ്. ജാഗ്രദവസ്ഥയിൽ ആ പദാർത്ഥങ്ങൾ കാണപ്പെടുന്നില്ല. ജാഗ്രദ്സ്ഥിതിയിൽ എല്ലാ വസ്തു ക്കളും സ്ഥൂലമാണ്. എന്നാൽ സുഷുപ്തിസ്ഥിതിയിൽ ലോകമെ വിടെ ? ഒരിടത്തുമില്ല. പൊയ്പോയി! ഇവിടെ പരമാർത്ഥത്വത്തിൻെറ വിവരണം ജാഗ്രദവസ്ഥയിലോ, സ്വപ്നാവസ്ഥയിലോ ഉള്ള സംഭവങ്ങ ളിൽ യോജിക്കുന്നില്ലെന്നു നാം കാണുന്നു.

'പരമാർത്ഥം' എന്നതു സകല പരിതഃസ്ഥിതികളിലും ഒരു പോലെ സ്ഥിരമായി നില്ക്കുന്നതാണ് എന്നു ഹിന്ദുക്കൾ നിർവ്വചിക്കുന്നു. ഒരിക്കൽ കാണപ്പെടുകയും, പിന്നെയൊരിക്കൽ നിഴൽപോലെ മറയു കയുംചെയ്യുന്ന ഒന്നു വെറും വ്യാജസംഭവമാണെന്നുതന്നെ പറയണം. ഹെർബർട്ടുസ്പെൻസർ പരമാർത്ഥത്തിനു ഇതേ നിർവ്വചനംതന്നെ കൊടുക്കുന്നു.

സ്വപ്നരാജ്യം അസത്യമാണെന്നു നിങ്ങൾ എന്തുകൊണ്ടാണ് പറയുന്നത് ? ഉണരുമ്പോൾ നിങ്ങൾ അതു ഒന്നും കാണാത്തതുകൊണ്ട്. അതേ കാരണംകൊണ്ടു ജാഗ്രത്പ്രപഞ്ചവും അസത്യമാണെന്നു നിങ്ങൾ ക്കു പറയാം. ജാഗ്രത്ക്കാലത്തിലേയ്ക്കും ഈ അസത്യനിർവ്വചനം തന്നെ നിങ്ങൾക്കപ്പോൾ ഉപയോഗിക്കരുതോ ? സ്വപ്നത്തിലോ, സുഷു പ്തിയിലോ ജാഗ്രത്ക്കാലപ്രപഞ്ചം കാണപ്പെടുന്നില്ലല്ലോ.

മനുഷ്യൻെറ ഹൃദയത്തിൽ എന്തു വെറുപ്പു കടന്നുകൂടിയിരിക്കു ന്നു. എനിക്കു പണമുണ്ട്; ഇതു പരമാർത്ഥമാണ്; ഈ സ്ഥൂല-ഭൗതിക മായി കാണപ്പെടുന്ന ലോകം പരമാർത്ഥമാണ്' എന്നു ജനങ്ങൾ പറയുന്നു. ഉറച്ച ഒരേ പരമാർത്ഥം - സത്യം - നീ മാത്രമാണ് - മാറ്റമില്ലാത്തതും സനാ തനവും നീതന്നെയാണ്. അതുമാത്രമേ ഉറച്ച വസ്തുവായുള്ളൂ. ശേഷ മെല്ലാം ഇന്ദ്രിയങ്ങളുടെ മായാജാലമാണ്. ഈ തീരുമാനങ്ങളെ സ്വീകരി ക്കാൻ ചിലർ ഇഷ്ടപ്പെടുന്നില്ല. എന്തെന്നാൽ ജാഗ്രദവസ്ഥയുടെ പ്രതി

ധ്വനികളെന്ന നിലയിൽ സ്വപ്നസുഷുപ്ത്യവസ്ഥകളെ പരിഗണിക്കുന്നതുകൊണ്ടാണ് ഈ തീരുമാനം ഉത്ഭവിക്കുന്നത്. അവരുടെ പര്യാലോചനയ്ക്കായി കുറച്ചു പ്രസ്താവിക്കാം. ഭൂമിയാകുന്ന ഈ വലിയ പൂജ്യത്തിന്റെ - ശൂന്യത്തിന്റെ - ബാഹ്യതലത്തിൽ പകുതിയിലധികം സ്ഥലത്തു സദാ രാത്രിയായിരിക്കുമ്പോൾ ഭൂലോകത്തിലെ പകുതിയോളം ജീവികൾ സദാ സ്വപ്നാവസ്ഥയിലോ സുഷുപ്ത്യവസ്ഥയിലോ ആകുന്നു. ഏതെങ്കിലും ചില സ്ഥലത്തുള്ള എല്ലാവരും ജാഗ്രദനുഭവങ്ങളിൽ എന്നപോലെതന്നെ സ്വപ്നാനുഭവങ്ങളിൽകൂടെയും കടന്നുപോകുന്നു. ശൈശവകാലം മുഴുവനും ഒരുവക ദീർഘനിദ്രയല്ലയോ ? മരണാവസ്ഥ എന്നതു വീണ്ടും ഒരു നിദ്രാവസ്ഥയാണ്. ആദ്യത്തെ മൂന്നുനാലുവർഷം മുഴുവനും നിങ്ങൾ ഉറക്കത്തിലായിരുന്നു. ജാഗ്രദവസ്ഥയിൽകൂടി കടന്ന സമയത്തെ മണിക്കൂറുകൾ എണ്ണിനോക്കുക, ജീവിതത്തിലെ ഒന്നുപകുതി ഉറക്കത്തിലും ഒന്നുപകുതി ഉണർച്ചയിലും കഴിഞ്ഞുവെന്നു കാണുമ്പോൾ നിങ്ങൾ വിസ്മയിച്ചുപോകും. ജാഗ്രത്ക്കാലത്തെ സംഭവങ്ങളെ പരിഗണിക്കയും, സ്വപ്നകാലത്തെ സംഭവങ്ങളെ വിഗണിക്കയും ചെയ്യാൻ നിങ്ങൾക്കെന്തവകാശമാണുള്ളത് ? ഉറങ്ങുമ്പോൾ നിങ്ങൾ മരിച്ചുപോകുന്നോ ? ഇല്ല. സ്വപ്നാവസ്ഥയിലെ അനുഭവങ്ങളും നിങ്ങളുടെ അനുഭവങ്ങൾ തന്നെയാണ്. പിന്നെ എന്തുകൊണ്ടവയെ പര്യാലോചനയ്ക്കെടുക്കുന്നില്ല ? ജാഗ്രദവസ്ഥ അധികം ശക്തിമത്താണെന്നു പറയുന്നുവെങ്കിൽ, നിങ്ങളിൽ ഏറ്റവും പ്രബലകായന്മാരും ഏറ്റവും ബുദ്ധിശാലികളും പോലും (അപവാദമില്ലാതെ) നിദ്രകൊണ്ടു കൈകാലുകൾ ബന്ധിക്കപ്പെട്ടതുപോലെ സോഫായിലോ കട്ടിലിലോ രാത്രിതോറും മലർത്തികിടത്തപ്പെടുന്നത് എന്തുകൊണ്ട് ? അവർക്കു ഉണർന്നിരിക്കാൻ ഊർജ്ജിതമായ മോഹമുണ്ടെങ്കിലും, നിദ്രയുടെ അജയ്യശക്തി അതിനെ മാനിക്കുന്നില്ലതന്നെ. ജാഗ്രദവസ്ഥയിലെപ്പോലെ, സ്വപ്നാവസ്ഥയ്ക്കും സ്വന്തമായ ഒരു ലോകമുണ്ട്. അപ്പോൾ ജാഗ്രത്ക്കാലപ്രപഞ്ചത്തിനു ശ്രദ്ധയ്ക്കോ, അവകാശത്തിനോ അർഹതയുള്ളതുപോലെ, സ്വപ്നകാലലോകത്തിനും അർഹതയുണ്ട്. അതും വേണ്ടവണ്ണം പര്യാലോചിക്കേണ്ടതാണ്.

സ്വപ്നാവസ്ഥയിൽ നിങ്ങൾ ഒരു ചെന്നായെ കണ്ട് അത് നിങ്ങളെ ഭക്ഷിച്ചുകളയുമെന്നു ഭയപ്പെടുന്നു. എന്നാൽ അതു വാസ്തവത്തിലുള്ള ഒരു ചെന്നായ് അല്ല; അതു നിങ്ങൾതന്നെയാണ്. അതുപോലെ, ജാഗ്രദവസ്ഥയിൽപോലും നിങ്ങൾ തന്നെയാണു ശത്രുവും മിത്രവും ആയി കാണപ്പെടുന്നത് എന്നു വേദാന്തം പ്രസ്താവിക്കുന്നു. സൂര്യനും ആ സൂര്യനെ പ്രതിബിംബിപ്പിക്കുന്ന കുളവും നിങ്ങൾതന്നെയാണ്. നിങ്ങളുടെ ബദ്ധശത്രു നിങ്ങൾതന്നെ; മറ്റാരുമല്ല. ഓം എന്നു ജപിക്കുമ്പോൾ, സകല സ്പർദ്ധയും, ദുഷ്ടവിചാരവും ഹൃദയത്തിൽനിന്നു ഉന്മൂ

ലനാശംചെയ്യത്തക്കവിധം, ഹൃദയത്തെ സാക്ഷാൽക്കാരത്തിന്റെ അത്രയ്ക്കുച്ചാവസ്ഥയിൽ ആക്കിനിർത്തി പ്രവർത്തിപ്പിക്കണം; ഭിന്നതയുടെ ഭാവന തീരെ ദൂരീകരിക്കണം. മിത്രശത്രുക്കളുടെ രൂപവും വേഷവും വെറും സ്വപ്നമാണ്. നിങ്ങളാണ് ശത്രുവും മിത്രവും. ഇന്നലെ നിങ്ങൾ ചെയ്തതെല്ലാം ഇന്നു നിങ്ങളുടെകൂടെയുണ്ടോ ? അവ സ്വപ്നമല്ലയോ? അവ പൊയ്ക്കഴിഞ്ഞു. ഇന്നലത്തെ കാര്യങ്ങൾ ഇന്നെവിടെ ? അവ പോയില്ലേ ? ഈ അർത്ഥത്തിലും ജാഗ്രദനുഭവങ്ങൾ സ്വപ്നമാണ്. സ്വപ്നാവസ്ഥയിലെ അനുഭവം സ്വപ്നംതന്നെയാണല്ലോ. യഥാർത്ഥമായ, സത്തായ അസ്തിത്വം, യഥാർത്ഥാത്മാവ് അവയ്ക്കു പിന്നിലുണ്ട്. അതിനെ സാക്ഷാൽക്കരിക്കുക.

സകല ഭൗതികവസ്തുക്കളും വെറും ചിന്തയാണെന്നു സാക്ഷാല്ക്കാരത്തിനു പകരം ചില ആളുകൾ ചിന്തയെല്ലാം ഭൗതികവസ്തുവാണെന്നു സ്ഥാപിക്കാൻ ആവശ്യപ്പെടുന്നു. സാങ്കല്പികലോകം അഥവാ സൂക്ഷ്മലോകം എന്നതിനെ അപേക്ഷിച്ച്, ഭൗതികപ്രപഞ്ചം യഥാർത്ഥമാണെന്നു അവർ പരിഗണിക്കുന്നു. വേദാന്തം അനുസരിച്ച് ഭൗതികവും, സൂക്ഷ്മവും ആയ ലോകങ്ങൾ രണ്ടും വ്യാജമാണ്. നിങ്ങൾ രണ്ടിനും മുകളിലേയ്ക്കുയരണം. എന്തെന്നാൽ ശാന്തിയും സമാധാനവും, ആനന്ദവും സമ്പാദിക്കുന്നതിന് കാഴ്ചകളുടെ പിൻവശമുള്ള പരമാർത്ഥം സാക്ഷാത്ക്കരിക്കയേ തരമുള്ളൂ.

# 17

## എല്ലാം എനിക്കുവേണ്ടി

സൂര്യൻ എനിക്കായിട്ടു തൻെറ രശ്മികളെ വിതരണംചെയ്യുന്നു. എനിക്കുവേണ്ടി എൻെറ മുമ്പിൽ ചന്ദ്രൻ പ്രകാശിക്കുന്നു. എൻെറ ആജ്ഞ പ്രകാരം, എൻെറ സാന്നിധ്യംകൊണ്ട്, ഈ പ്രപഞ്ചത്തിലെ സമസ്ത സംഭവങ്ങളും നടക്കുന്നു. വൃക്ഷങ്ങൾ വളരുന്നതും, മനുഷ്യർ ചിന്തിക്കു ന്നതും, സൂര്യൻെറ സാന്നിധ്യംകൊണ്ടു നടക്കുന്നതുപോലെ, എൻെറ സാന്നിധ്യം ആണ് സകലത്തെയും ഉണർത്തുന്നത്. എൻെറ - യഥാർത്ഥ ചൈതന്യത്തിൻെറ - യഥാർത്ഥദൈവത്തിൻെറ - സാന്നിധ്യമാണ് സകല ത്തെയും ഈ പ്രപഞ്ചത്തിൽ സംഭവിപ്പിക്കുന്നത്. ശരീരങ്ങളെല്ലാം - സ്വർ ഗ്ഗീയമോ, മാനുഷികമോ ആകട്ടെ - ഏതുതരം പദാർത്ഥങ്ങളുമാകട്ടെ - എൻെറ സൃഷ്ടികൾ മാത്രമാണ്. അവയുടെ ദേവതകളും, ദേവന്മാരും അവരുടെ അസ്തിത്വത്തിനു എന്നോടു കടപ്പെട്ടിരിക്കുന്നു, അവരെല്ലാം എന്നിൽ ജീവിക്കുന്നു. ഞാൻ സൂര്യസൂര്യനത്രെ.

തേജസ്സുകളുടെ തേജസ്സാണു ഞാൻ. സ്വപ്നങ്ങളിൽ നാം ഒരു സാധനം കാണുന്നത് വിളക്കിലെ വെളിച്ചംകൊണ്ടോ, സൂര്യൻെറയോ, ചന്ദ്രൻെറയോ പ്രകാശംകൊണ്ടോ അല്ല. എന്നിട്ടും നാം അതു കാണുന്നു. വെളിച്ചമില്ലാതെ നമുക്കതു കാണാവതല്ലെന്നും നാം അറിയുന്നു. അപ്പോൾ നാം ഏതുപ്രകാശംകൊണ്ടാണ് അതു കാണുന്നത് ? എൻെറ യഥാർത്ഥചൈതന്യത്തിൻെറ പ്രകാശമാണ്; ആത്മാവിൻെറ പ്രകാശമാ ണത്. സ്വപ്നത്തിൽ സമസ്തവും ദൃശ്യമാകുന്നതു എൻെറ പ്രകാശം കൊണ്ടാണ്. ഞാൻ സ്വപ്നത്തിൽ ഒരു വജ്രംകാണുന്നുവെങ്കിൽ ഞാൻ എൻെറ പ്രകാശംകൊണ്ടു അതു കാണുന്നു. എൻെറ പ്രകാശസമുദ്രത്തിൽ ഒരു കല്ലോലംമാത്രമാണ് വജ്രത്തിലെ തിളക്കംപോലും. ഞാൻ സ്വപ്ന ത്തിൽ ചന്ദ്രനെ കാണുമ്പോൾ ചന്ദ്രൻ അതുപോലെ തൻെറ പ്രഭാ സമേതം എൻെറ തേജസ്സിൻെറ ഒരു തരംഗംമാത്രമാണ്. ഞാനൊരു സ്വ പ്നത്തിൽ സൂര്യനെ കാണുമ്പോൾ, അതും അതിൻെറ പ്രകാശവും എല്ലാം എൻെറ തേജോവാരിധിയിലെ ഒരു തിര മാത്രമാണ്. അതുപോലെ തന്നെയാണ് ജാഗ്രദവസ്ഥയിലും. സൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും സകലതും എൻെറ പ്രകാശസമുദ്രത്തിലെ വീചീഗണങ്ങൾ മാത്രമാണ്.

ഞാൻ പ്രകാശങ്ങളുടെ പ്രകാശമാണ്. ഞാൻ പ്രപഞ്ചപ്രകാശമാണ്. എൻെറ സാന്നിധ്യമാകുന്ന സമുദ്രത്തിൽ, സകല വസ്തുക്കളും - സൂര്യൻ, നക്ഷത്രങ്ങൾ, ദേവന്മാർ ഉൾപ്പെടെ സമസ്തവും വലയങ്ങളും തിരമാലകളും പോലെ പെരുമാറുന്നു.

'ഞാൻ രാജാക്കന്മാരുടെ രാജാവാണ്; ലോകത്തിൽ രാജാക്കന്മാരായി കാണപ്പെടുന്നതെല്ലാം ഞാനാണ്; ഭിന്നഭിന്നാരാമങ്ങളിൽ സുന്ദരകുസുമങ്ങളായി പ്രത്യക്ഷപ്പെടുന്നതു ഞാൻതന്നെ. ദേവാംഗനകളുടെയൊക്കെയും വിലാസവശ്യാനനങ്ങളും, അവയിൽ ഭാസിക്കുന്ന മന്ദസ്മിതവും ഞാനത്രെ. യുദ്ധവീരന്മാരുടെ മാംസപേശികളെ ചലിപ്പിക്കുന്നതു ഞാനാണ്. എന്നിൽ പ്രപഞ്ചമെല്ലാം ജീവിക്കുന്നു, ചലിക്കുന്നു, അസ്തിത്വം വഹിക്കുന്നു. സർവത്ര എൻെറ ഇഷ്ടം നടക്കുന്നു. എൻെറ രാജ്യം എവിടെയും ഞാൻ അധിപതിയായി ഭരിക്കുന്നു. ഞാൻ സർവ്വത്ര ശോഭിക്കുന്നു. ക്ഷുദ്രകീടം മുതൽ ഏറ്റവും വലിയ സൂര്യൻവരെ സമസ്തവും ഞാൻ ഭക്ഷണം കൊടുത്തു പോഷിപ്പിക്കുന്നു. ഓരോ സത്വങ്ങൾക്കും ഞാൻ ദൈനംദിനാഹാരം കൊടുക്കുന്നു. സൂര്യനു ചുറ്റം ഭൂമിയെ ഞാൻ ചുറ്റി ഭ്രമിപ്പിക്കുന്നു. പ്രപഞ്ചാരംഭത്തിനുമുമ്പേ ഞാൻ ഉണ്ടായിരുന്നു.'

ദുഷ്ടചിന്തകളും, ലൗകികാശകളും വ്യാജശരീരത്തെയും, വ്യാജമനസ്സിനെയും സംബന്ധിച്ചുള്ളവ മാത്രവും, അന്ധകാരവസ്തുക്കളും ആണ്. എൻെറ മുമ്പിൽ അവയ്ക്കു സന്നിഹിതങ്ങളായിരിക്കാൻ അവകാശമില്ല. പ്രപഞ്ചവും സകല ഭൗതികാവകാശങ്ങളും യാതൊന്നിൽപൊങ്ങിക്കിടക്കുന്നുവോ ആ പരമാകാശമാണ് ഞാൻ. സകല അണുക്കളിലും, സകല പദാർത്ഥത്തിലും ഞാൻ പ്രകാശംപോലെ, പ്രസരിക്കയും വ്യാപിക്കയും ചെയ്യുന്നു. ഞാൻ ഏറ്റവും നീചവും, ഏറ്റവും ഉൽകൃഷ്ടവുമാണ്. എന്നോടുകൂടി അതിനീചമോ, അത്യുന്നതമോ ഇല്ല. മനുഷ്യചക്ഷുസ്സുകൾ പതിക്കുന്നിടത്തെല്ലാം ഞാനുണ്ട്. ഞാൻ കാഴ്ചക്കാരനും, കാഴ്ചകാണിക്കുന്നവനും, പ്രവർത്തകനും ആണ്. യേശുവിൽ ഞാൻ പ്രത്യക്ഷമായി; മുഹമ്മദിൽ ഞാൻ സ്വയം വെളിപ്പെട്ടു. ലോകത്തിലെ പ്രശസ്തരായ ജനങ്ങൾ ഞാനാണ്; കുപ്രസിദ്ധരും, നിന്ദ്യരും, ആക്ഷേപയോഗ്യരും, ഏറ്റവും അധഃപതിച്ചവരും ഞാനത്രെ, ഞാൻ സർവ്വവും, സർവ്വസ്വവും ആണ്. നിങ്ങളുടെ കാമവിഷയം എന്തായാലും അതു ഞാനാണ്. ഹാ! ഞാൻ എത്ര സുന്ദരനാണ്! ഞാൻ മിന്നൽകൊടിയിൽ പ്രകാശിക്കുന്നു; ഇടിനാദത്തിൽ ഗർജ്ജിക്കുന്നു; വൃക്ഷദലങ്ങളിൽ മർമ്മരാരവം പുറപ്പെടുവിക്കുന്നു; കാറ്റുകളിൽ ചീറ്റുന്നു; മറിയുന്ന സമുദ്രത്തിൽ ഞാൻ ഉരുളുന്നു. സ്നേഹിതന്മാർ ഞാനാണ്; ശത്രുക്കളും ഞാനാണ്. ഓരോന്നിൻെറയും എല്ലാത്തിൻെറയും ഞരമ്പുകളിൽ ഞാൻ തുടിക്കുന്നു. ഞാൻ നിങ്ങളിൽ ഉണ്ട്; നിങ്ങളും ഞാനും എന്നില്ല; വ്യത്യാസമില്ല. ഞാൻ ഞാനാണ്!

# 18

## സങ്കല്പവാദവും പ്രത്യക്ഷവാദവും - ഒരു അനുരഞ്ജനം

ഇന്നത്തെ പ്രസംഗവിഷയം കഠിനമാണ്. വിഷമമമാണ്. പൂർണ്ണമായി ശ്രദ്ധിക്കുന്നവർക്ക്, തത്വശാസ്ത്രവുമായി മുമ്പേ തന്നെ പരിചയം സിദ്ധിച്ചവർക്ക് മാത്രമേ അതു ഗ്രഹിക്കാൻ തരമാകൂ. നിങ്ങളെല്ലാം ക്ഷീണിച്ച് മുഷിഞ്ഞ് എഴുന്നേറ്റുപോയാലും, ലോകമെല്ലാം വന്നിരുന്നു പ്രസംഗം കേട്ടാലും രാമനു ഒന്നുപോലെയാണ്. പൊതുജനപ്രീതി സമ്പാദിക്കാനുള്ള മോഹത്തിനെല്ലാം മുകളിലാണ് സത്യം നില്ക്കുന്നത്. സയൻസിൻെറ നിയമങ്ങൾ ലോകത്തെ ഭരിച്ചുകൊണ്ടിരിക്കുന്നതും, ഇതേവരെ ഭരിച്ചുകൊണ്ടിരുന്നതും, മേലും സകല ജഗത്തിനെയും ഭരിച്ചുകൊണ്ടു തന്നെ തുടരുന്നതും ആകുന്നു. ശാസ്ത്രനിയമങ്ങൾ ഇന്നലെയും ഇന്നും നാളെയും ലോകത്തെ നിയമനം ചെയ്തുകൊണ്ടുതന്നെ ഇരിക്കും. ആ നിയമങ്ങളെ ജനങ്ങൾ അറിഞ്ഞാലും, ഇല്ലെങ്കിലും രണ്ടും ഒരുപോലെ തന്നെ. സർ. ഐസക്ക് ന്യൂട്ടൺ കണ്ടുപിടിക്കും മുമ്പേതന്നെ ആകർഷണനിയമം, ആകർഷണനിയമം തന്നെ ആയിരുന്നു. ജനങ്ങൾ ഇതേവരെ കണ്ടുപിടിച്ചിട്ടില്ലാത്ത നിയമങ്ങളുണ്ട്; എന്നാലും അവ ലോകത്തെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു. മഹോജ്വലമായ ഒരു വജ്രം ഒരു ഖനിയിൽ കിടക്കുന്നുണ്ടായിരിക്കാം; ജനങ്ങളിൽ ആരുംപോയി അതെടുക്കുന്നില്ലായിരിക്കാം; എന്നാലും വജ്രം അതിൻെറ പൂർണ്ണപ്രഭാവത്തിൽ പഴയതുപോലെ തിളങ്ങിക്കൊണ്ടു ശോഭിക്കുന്നു. ജനങ്ങൾക്കിഷ്ടമുണ്ടെങ്കിൽ അതെടുത്തു നെറ്റിയിൽ ചാർത്തട്ടെ; അഥവാ അവരതിനെ തീരെ വിഗണിക്കട്ടെ. വജ്രത്തിന് അതുകൊണ്ട് ഒരു ഭേദവും വരാനില്ല.

പ്രസംഗവിഷയം വളരെ കഠിനമാണ്. എന്നാൽ നല്ലവണ്ണം സൂക്ഷിച്ച് സശ്രദ്ധം നിങ്ങൾ അതു പിന്തുടരുമെങ്കിൽ നിങ്ങൾക്കതു മനസ്സിലാക്കാം. 'ഇത്തരം കഠിനവും, ചിന്താപരവും, തത്വജ്ഞാനപരവും ആയ വിഷയങ്ങൾ പറയുന്നതുകൊണ്ട് എന്തുപയോഗമാണുള്ളത് ?' എന്നു നിങ്ങൾ ചോദിക്കരുത്. 'ഞങ്ങൾക്കതുവേണ്ടാ; ഞങ്ങൾക്കതു സാരമല്ല; ഞങ്ങൾക്കു പണമാണാവശ്യം; പ്രായോഗികമായ വല്ലതുമാണ് വേണ്ടത്' എന്നു നിങ്ങൾ പറയരുത്. പ്രായോഗികവിഷയങ്ങളെക്കുറിച്ചു രാമൻ പ്രസംഗിച്ചുകൊണ്ടിരിക്കയായിരുന്നു. എന്നാൽ സിദ്ധാന്തപരവും, താത്വി

കവും ആയ വിഷയങ്ങളും ആവശ്യം തന്നെ. ഒരു പ്രബലമായ സിദ്ധാന്തത്തിൻെറ പിൻബലം കൂടാതെ ഒരു വസ്തുതയും വിവരിക്കാൻ നിവൃത്തിയില്ല. നിങ്ങളുടെ അഭ്യാസമെല്ലാം നിങ്ങളുടെ ഓജസ്സ് അനുഷ്ഠാന സരണിയിലേയ്ക്ക് കടന്നുവരുന്നതാണ്, മറ്റൊന്നുമല്ല, എന്നു നിങ്ങൾക്കറിയാമല്ലൊ. നിങ്ങൾക്കെന്തെങ്കിലും ഒന്നു എഴുതണമെങ്കിൽ പേന ചലിക്കുന്നതിനുമുമ്പ്, ആ വിഷയം മുഴുവനും ഒരു സിദ്ധാന്തരൂപത്തിൽ - ചിന്താസ്വരൂപത്തിൽ - മനസ്സിൽ വരണം. ആലോചന സദാ പ്രവൃത്തിക്കു മുന്നോടിയാകുന്നു. നിങ്ങൾക്കൊരു സ്ഥലത്തു പോകണമെങ്കിൽ, നിങ്ങളുടെ സഞ്ചാരം പ്രായോഗികാംശമായ ഒരു കാര്യമാണ്; എന്നാൽ നിങ്ങളുടെ മാംസപേശികളെയും, ചലനങ്ങളെയും ഭരിക്കുന്ന വിചാരം എന്ന ഒന്നുകൂടാതെ ഒരു അടിപോലും വയ്ക്കാൻ നിങ്ങൾക്കു സാദ്ധ്യമല്ല. ഒരു വിദ്യാർത്ഥിക്കു സർവ്വകലാശാലയെപ്പറ്റി മുൻകൂട്ടി വല്ലതും ഒരു ബോധം അവൻെറ മനസ്സിൽ ഇല്ലാതെ അവൻ കോളേജിൽ പോകുന്നില്ല; ഏതുതരം പരിശീലനവും പഠിത്തവും സമ്പാദിക്കണമെന്നു മുൻകൂട്ടി ആലോചിക്കാതെ - വല്ല അറിവും കൂടാതെ - അവൻ പോകുന്നില്ല. ഒരു പ്രത്യേക അയൽക്കാരൻെറ സമ്പത്തും ധനവും സംബന്ധിച്ച് അടിക്കടി ഒരു കള്ളൻ കേൾക്കുമ്പോൾ, താൻ തുടർച്ചയായി കേൾക്കുന്ന വിവരം അംഗീകരിക്കാതെ, അതിനെ പ്രവൃത്തിയിലേയ്ക്കു രൂപാന്തരപ്പെടുത്താതെ, അവൻ ആ അയൽക്കാരൻെറ ഭവനഭേദനം ചെയ്യാൻ ധൈര്യപ്പെടുന്നില്ല. മാനസികവ്യാപാരം - ചെയ്യേണ്ട സംഗതിയെപ്പറ്റി മുൻകൂട്ടിയുള്ള സങ്കല്പം കൂടാതെ ഒരു പ്രവൃത്തിയും നടത്താൻ തരമില്ല.

അതിനാൽ ആത്മാവിൻെറ ദിവ്യസ്വഭാവത്തെപ്പറ്റിയുള്ള ബോധം നിങ്ങളുടെ ചെവിയിലേയ്ക്കു പെരുമ്പറ അടിച്ചുകടത്താനും, ശ്രോതാക്കളുടെയെല്ലാം ഹൃദയത്തിൽ അതു ഹഠാദ് ഉറപ്പിക്കാനും രാമൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ദിവസംപ്രതി അതു നിങ്ങളുടെ ഉള്ളിൽ അഗാധമായി ആഴ്ന്നുപതിയട്ടെ. മണിക്കൂർതോറും അതു നിങ്ങളുടെ മനസ്സിൽ തുരന്നുകയറട്ടെ; ശാസ്ത്ര നിയമപ്രകാരം ഈ മാനസികശക്തി - ഇപ്പോൾ വ്യർത്ഥമായ ചിന്താവൃത്തിയെന്നു തോന്നുന്ന ഈ മനോബലം ഏറ്റവും ഉൽക്കൃഷ്ടമായ അനുഷ്ഠാനമായി രൂപാന്തരം പ്രാപിക്കുന്നതും, ഈ ജ്ഞാനം നിങ്ങൾക്കു ആനന്ദപ്രദവും സുഖകരവും ആയി ഭവിക്കുന്നതും നിങ്ങൾ കാണും.

'വേദാന്തത്തിൻെറ വെളിച്ചത്തിൽ സങ്കല്പവാദവും, പ്രത്യക്ഷവാദവും അനുരഞ്ജിക്കുന്നു' എന്നതാണ് പ്രസംഗവിഷയം. മറ്റുവിധം പറഞ്ഞാൽ, തത്വജ്ഞാനികൾക്കു അത്യന്തം പ്രധാനമായ 'ദർശനത്തെക്കുറിച്ചുള്ള വേദാന്തസിദ്ധാന്തം' (The Vedantic Theory of Perception) ആണ് ഇന്നത്തെ പ്രമേയം.

സങ്കല്പവാദം, പ്രത്യക്ഷവാദം - ഇവ രണ്ടും എന്താണെന്നുള്ളതിനെപ്പറ്റി നിങ്ങളോടു ആദ്യമേ അല്പം പറയേണ്ടതുണ്ട്. ഇവയെപ്പറ്റി വിശ

ദമായി അവയുടെ സൂക്ഷ്മാംശങ്ങളിലേയ്ക്ക് പ്രവേശിക്കാൻ നമുക്ക് സമയമില്ല. ചുരുക്കത്തിൽ പറഞ്ഞാൽ, നമുക്കു സ്പഷ്ടമായി കാണാവുന്നതുപോലെയുള്ള ഈ ലോകംഒരു യഥാർത്ഥ സംഭവം തന്നെയെന്നു പരിഗണിക്കുന്ന സിദ്ധാന്തമോ, വിശ്വാസമോ ആണ് പ്രത്യക്ഷവാദം പ്രകടിപ്പിക്കുന്നത്; നേരെമറിച്ച് സങ്കല്പവാദപ്രകാരം ഈ ലോകം നമുക്കു കാണപ്പെടുന്നതുപോലെ ഇല്ല; ഒരു ലോകം ഉണ്ട്. എന്നാൽ അതു നമുക്കു കാണപ്പെടുന്നതുപോലെ അല്ല. പ്രത്യക്ഷവാദം അനുസരിച്ചു പദാർത്ഥങ്ങൾ നമുക്കു കാണപ്പെടുന്നതുപോലെ അവ അങ്ങനെ തന്നെ യഥാർത്ഥമായിട്ട് ഉണ്ട്. സങ്കല്പവാദം വിവിധ ശാഖകളിലുണ്ട്. സങ്കല്പവാദത്തിൻെറയോ, പ്രത്യക്ഷവാദത്തിൻെറയോ ഈ ബഹുവിധ ശാഖോപശാഖകളെ നമുക്ക് ഇന്നു വിവരിക്കേണ്ടതില്ല. ഇന്നത്തെ പ്രസംഗത്തിൽ ബേർക്കലേയുടെ ദ്രഷ്ടൃപരമായ സങ്കല്പവാദമോ, ഹെഗലിൻെറയും ഷെല്ലിയുടെയും നിരപേക്ഷ സങ്കല്പവാദമോ നാം വിമർശിക്കയോ ചർച്ച ചെയ്കയോ ചെയ്യുന്നില്ല. എല്ലാവർക്കും വേദാന്തത്തിന് ഇതിനെ സംബന്ധിച്ചു എന്താണ് പറയാനുള്ളതെന്നു സുഗമമായി ഗ്രഹിക്കാൻ ആവശ്യമുള്ളിടത്തോളം മാത്രമേ നാം ഇന്നു പരാമർശിക്കുന്നുള്ളു.

പ്രമേയം ചർച്ചചെയ്യുംമുമ്പേ രണ്ടു വാക്കുകളെ കുറേ വിവരിച്ചു ഒന്നു നിർവ്വചനം ചെയ്യേണ്ടതുണ്ട്. 'ജ്ഞാതാവ്' അഥവാ 'ദ്രഷ്ടാവ്', അഥവാ 'കർത്താവ്' എന്നതും 'ജ്ഞേയം' അല്ലെങ്കിൽ 'ദൃശ്യം', അല്ലെങ്കിൽ 'കർമ്മം' എന്നതും ആണ് ഈ വാക്കുകൾ. 'കർത്താവ്' 'കർമ്മം' എന്നീ പദങ്ങൾ പല അർത്ഥത്തിൽ നാം പ്രയോഗിക്കുന്നുവെന്നു നിങ്ങൾക്കറിയാം. വ്യാകരണശാസ്ത്രത്തിൽ ഈ പദങ്ങളെ ഒരർത്ഥത്തിൽ ഉപയോഗിക്കുന്നു; സാധാരണ സംഭാഷണഭാഷയിൽ അവ വേറൊരർത്ഥത്തിൽ ഉപയോഗിക്കപ്പെടുന്നു. തത്വജ്ഞാനഭാഷയിൽ അവയ്ക്കു സ്വന്തമായ വേറൊരർത്ഥമുണ്ട്; തത്വശാസ്ത്രഭാഷയിൽ 'കർത്താവ്' അഥവാ 'ജ്ഞാതാവ്' എന്നതു 'ചെയ്യുന്നവൻ, അറിയുന്നവൻ' എന്നും, 'കർമ്മം' അഥവാ 'ജ്ഞേയം' എന്നതു 'ചെയ്യപ്പെടുന്ന അഥവാ അറിയപ്പെടുന്ന വസ്തു' എന്നും ദ്യോതിപ്പിക്കുന്നു. നിങ്ങൾ ഈ പെൻസിൽ കാണുമ്പോൾ പെൻസിൽ ജ്ഞേയവും, പെൻസിലിനെ കാണുന്ന നിങ്ങൾ ജ്ഞാതാവും ആകുന്നു. ദർശിക്കുന്നവൻ ദ്രഷ്ടാവും, ദർശിക്കപ്പെടുന്നത് ദൃശ്യവും അത്രേ. ഇങ്ങനെ സാധാരണ ഭാഷയിൽ 'ജ്ഞാതാവ്' എന്നാൽ 'ബുദ്ധി' അല്ലെങ്കിൽ 'ബോധം' എന്നർത്ഥം വരുന്നു. എന്നാൽ വേദാന്തശാസ്ത്രപ്രകാരം ഈ 'ബോധം അല്ലെങ്കിൽ ബുദ്ധി' അല്ലെങ്കിൽ 'പ്രതിഭ' - ഇതിനെയും ജ്ഞാതാവെന്നു പറവാൻ പാടില്ല. ഇതും ഒരുവക 'ജ്ഞേയം' തന്നെയാണ്. ദർശിക്കപ്പെടുന്നത് ദൃശ്യമാണെന്നു നിങ്ങൾക്കറിയാം. നിങ്ങൾക്കു ബുദ്ധിയെ ദർശിക്കാം, അറിയാം; നിങ്ങൾക്കതിനെപ്പറ്റി ചിന്തിക്കാം; അതിനെപ്പറ്റി യുക്തിവാദം ചെയ്യാം; ബുദ്ധിയെ സംബന്ധിച്ച് നിയമങ്ങൾ ഉണ്ടാക്കാം. ബുദ്ധിയെ ദർശിക്കയും, വാദപ്രതിവാദ വിഷയമാ

ക്കുകയും ചെയ്യാം. അത്രയ്ക്ക് - അത്രത്തോളം ബുദ്ധിയും ഒരു ജ്ഞേയം തന്നെയാണ്; ജ്ഞാതാവല്ല. യഥാർത്ഥ ദ്രഷ്ടാവു ദർശിക്കപ്പെടാവുന്നതല്ല; യഥാർത്ഥ ജ്ഞാതാവ് ചിന്തിക്കപ്പെടുകയോ, അറിയപ്പെടുകയോ ചെയ്യാവുന്നതല്ല. അറിയുന്നവനെ എങ്ങനെ അറിയാം ? യഥാർത്ഥ ജ്ഞാതാവ് ഒന്നുകിൽ അറിയുന്നവനോ, അല്ലെങ്കിൽ അറിയപ്പെടുന്നതോ ആയിരിക്കണമെന്നു നിങ്ങൾ ഗ്രഹിക്കുന്നില്ലയോ ? അത് അറിയപ്പെടുന്ന ക്ഷണത്തിൽ ജ്ഞേയമായിത്തീരുന്നു; അതു പിന്നീട് ജ്ഞാതാവായി ശേഷിക്കുന്നില്ല. എന്നാൽ സാധാരണഭാഷയിൽ ജ്ഞാതാവെന്നത് 'ബുദ്ധി' 'ബോധം' 'പ്രതിഭ' എന്നേ അർത്ഥമാക്കുന്നുള്ളു. വേദാന്തപ്രകാരം 'പരമാർത്ഥദ്രഷ്ടാവ്, പരമാർത്ഥ ജ്ഞാതാവ് സത്യാത്മാവാണ്; കേവലമായ അപരിമേയം; സകല ശരീരങ്ങളിലും ഒന്നുപോലെ ഇരിക്കുന്നത്. ഇതിനെക്കുറിച്ച് ഒരു സംസ്കൃതവാക്കുകൂടി ഓർക്കുന്നത് നന്നായിരിക്കും. 'കർത്താവ്' എന്നതിനെ സംസ്കൃതത്തിൽ 'ദ്രഷ്ടാവ്' എന്നും, 'കർമ്മം' എന്നത് സംസ്കൃതത്തിൽ ദൃശ്യമെന്നും പറയപ്പെടുന്നു. സംസ്കൃതത്തിൽ പരമാർത്ഥ ദ്രഷ്ടാവ് ബ്രഹ്മം അഥവാ ആത്മാവ് ആണ്. 'ആത്മാ'വെന്ന വാക്കു ഇംഗ്ലീഷിൽ ഷോപ്പനറുടെ 'ഇച്ഛ' (Will) എന്നോ ഹെഗലിന്റെ 'നിഷ്കൃഷ്ടബുദ്ധി' (Hard Intellet) അഥവാ 'നിരപേക്ഷബുദ്ധി' (Absolute Intellect) യെന്നോ പരാവർത്തനം ചെയ്യാം. ഹെഗലും, ഷോപ്പനറും പരസ്പരം പ്രതിരോധികളാണെന്നു നിങ്ങൾക്കറിയാമല്ലോ. അവർ സദാ അന്യോന്യം വെട്ടിക്കൊണ്ടു നില്ക്കുന്നു. എന്നാൽ വേദാന്തം അവരെ രമ്യപ്പെടുത്തുന്നു. 'നിരപേക്ഷ ഇച്ഛ' എന്നു ഷോപ്പ്നർ പറയുന്നത് പരമാർ ത്ഥത്തിൽ 'നിരപേക്ഷബുദ്ധി' എന്നു ഹെഗൽ വിളിക്കുന്നതു തന്നെയാണ്. അതുപോലെ നിരപേക്ഷാത്മാവിന് ബ്രഹ്മമെന്ന വാക്ക് നമുക്കുണ്ട്. 'ബ്രഹ്മം' എന്നാൽ 'നിരപേക്ഷമായ ഇച്ഛ', 'നിരപേക്ഷ ബുദ്ധി', 'നിരപേക്ഷസത്ത', 'നിരപേക്ഷാനന്ദം' എന്ന് അർത്ഥം പറയാം.

അതിനാൽ പരമാർത്ഥ ദ്രഷ്ടാവ് സത്യാത്മാവാണ്. എന്നാൽ പ്രായോഗികദ്രഷ്ടാവ് ബുദ്ധിയിലോ, അഥവാ ബോധത്തിലോകൂടി പ്രതിഭാസിക്കുന്ന ആത്മാവത്രേ. അതുപോലെ ബുദ്ധിയെ ഒരു ഏജൻറാക്കി വച്ചിരിക്കുന്ന പരമാർത്ഥാത്മാവ് ആണ് ദ്രഷ്ടാവ് എന്നു പറയപ്പെടുന്നത്.

പ്രത്യക്ഷവാദികൾ അവരുടെ ഭാഗത്തേക്ക് കൊണ്ടുവരുന്ന വാദമുഖങ്ങൾ എന്തെല്ലാം ? സങ്കല്പവാദികൾ അവരുടെ ഭാഗത്തുനിന്നും അവതരിപ്പിക്കുന്ന മുഖ്യവാദങ്ങൾ എന്തെല്ലാം ? ഇതൊരു വലിയ വിഷയമാണ്; എന്നാൽ നമുക്ക് വളരെ സംക്ഷേപിച്ച് അതിൽകൂടി കടക്കണം.

ബേർക്കലേ ഒരു പ്രധാന സങ്കല്പവാദിയാണ്. എത്ര ചുണയോടുകൂടി അദ്ദേഹം തൻെറ തത്വജ്ഞാനപദ്ധതി ആരംഭിക്കുന്നു ? വേദാന്ത തത്വശാസ്ത്രത്തോടു കൈകോർത്തു പിടിച്ചു യോജിച്ചുപോകുന്നിടത്തോളം എത്ര ഉയരത്തിൽ അദ്ദേഹം കയറുന്നു ? ആ തത്വശാസ്ത്രത്തോടു വിഘടിക്കുന്ന നിമിഷത്തിൽ അദ്ദേഹം മാർഗ്ഗഭ്രംശത്തിൽ അകപ്പെട്ട് സർ

പ്പാകൃതിയിൽ വളഞ്ഞുപുളഞ്ഞു പതിക്കുന്നു. അതൊരു രസകരമായ വിഷയമാണ്; ഒരിക്കൽ ചർച്ചചെയ്യേണ്ട പ്രമേയമാണ്; സർവ്വകലാശാലാ വിദ്യാർത്ഥികളോടോ, പ്രൊഫസറന്മാരോടോ പ്രസംഗിക്കാൻ സന്ദർഭം ഉണ്ടാകുമ്പോൾ രാമൻ അതെടുത്തു വിമർശിക്കുന്നതാണ്. അദ്ദേഹത്തിന്റെ തത്വജ്ഞാനത്തിൽ ആദ്യഭാഗവും അവസാനഭാഗവും തമ്മിൽ എന്തൊരു ഭിന്നതയാണ് ? അനേകം ഭൂതങ്ങളിൽ - ദേവതകളിൽ അദ്ദേഹം വിശ്വസിക്കാൻ നിർബന്ധിതനായിപ്പോയി! ലോകത്തെ നിയന്ത്രിക്കാൻ ഒരു വ്യക്തി ദൈവത്തെക്കൊണ്ടുവരാൻ അദ്ദേഹം പ്രേരിതനായി! ആ ചിന്താപദ്ധതിപ്രകാരം ഒരു ദേവതയെ കൂടാതെ ലോകത്തിൽ യാതൊരു വസ്തുവും സാദ്ധ്യമല്ലെന്നു വരുന്നു! ഇങ്ങനെ എന്തെല്ലാം അബദ്ധങ്ങൾ അദ്ദേഹം ഉന്നയിച്ചിരിക്കുന്നു ? ശരി; അത് ഏതായാലും ഇന്നു നാം എടുക്കാത്ത ഒരു വിഷയമാണ്.

സങ്കല്പവാദികൾ ഉന്നയിക്കുന്ന പല യുക്തികളിൽ രണ്ടോ, മൂന്നോ പ്രധാനങ്ങളാണ്. ആദ്യത്തേത് ഇതാണ്: - 'നിങ്ങളുടെ സ്വന്ത പ്രയത്നം കൂടാതെ നിങ്ങൾക്ക് യാതൊന്നും കാണാനോ, ദർശിക്കാനോ കഴിയുകയില്ല. ദ്രഷ്ടാവിന്റെ ശ്രമംകൊണ്ടുമാത്രമാണ് ഈ പ്രപഞ്ചത്തിൽ എന്തിനെയെങ്കിലും അയാൾ കാണുന്നത്, ബോധിക്കുന്നത്; നിങ്ങൾ എന്തെങ്കിലും എഴുതുന്നു; നിങ്ങളുടെ മനസ്സു പേനയോടുകൂടിയിരിക്കുന്നു; അവിടെ നിങ്ങളുടെ മുമ്പിൽ ഒരു സർപ്പം കടന്നുവരുന്നു; നിങ്ങൾ അതു ദർശിക്കുന്നില്ല; നിങ്ങൾക്കു സർപ്പം സർപ്പം അല്ല; സർപ്പം അവിടെ ഇല്ല. നിങ്ങളുടെ പ്രയത്നം സഹായം - നിങ്ങളുടെ മനസ്സിന്റെയോ ദ്രഷ്ടാവിന്റെയോ പ്രവൃത്തി അല്ലെങ്കിൽ അവിടെ ദൃശ്യവസ്തു ഇല്ല' ഇതാണ് സങ്കല്പവാദികളുടെ വാദഗതി. നിങ്ങൾ ഉറങ്ങുമ്പോൾ ദ്രഷ്ടാവു പ്രവൃത്തിശീലനായിരിക്കുന്നില്ല. ചുറ്റുമുള്ള ശബ്ദങ്ങളൊന്നും കേൾക്കപ്പെടുന്നില്ല. ചിലപ്പോൾ ഉറങ്ങുന്ന സമയം ചിലർ കണ്ണടയ്ക്കാറേ ഇല്ല. ഉറങ്ങുമ്പോൾ കണ്ണുതീരെ അടയ്ക്കാത്ത ചില ആളുകൾ ഉണ്ട്. അപ്പോൾ അവരുടെ കൺമുന്നിൽ സകല പദാർത്ഥങ്ങളും ഇരിക്കുന്നു. അവരുടെ കണ്ണിന്റെ വീക്ഷണപഥത്തിൽ സകല സാധനങ്ങളും പ്രതിബിംബിക്കുന്നു. എന്നാലും അവർ അവയെ കാണുന്നില്ല. സങ്കല്പവാദികൾ പറയുന്നു: 'നിങ്ങളുടെ മനസ്സ് അപ്പോൾ പ്രവൃത്തിയിൽ അല്ല; ദ്രഷ്ടാവ് തന്റെ പ്രയത്നശക്തി പ്രയോഗിക്കുന്നില്ല; നിങ്ങൾ പദാർത്ഥങ്ങളെ ദർശിക്കുന്നുമില്ല; മാനസികവ്യാപാരം കൂടാതെ ഈ ലോകത്തെന്തെങ്കിലും കാണ്മാൻ നിങ്ങൾക്കു കഴിയുമോ ? ഇല്ല.' ഈ മേശയോ ആ ഭിത്തിയോ കാണാമോ എന്നു പരീക്ഷിച്ചു നോക്കുക. രാമന്റെ വാക്കുകൾ കേൾക്കാൻ ശ്രമിക്കുക; മാനസികവ്യാപാരം കൂടാതെ എന്തെങ്കിലും ദർശിക്കാൻ ശ്രമിക്കുക. നിങ്ങൾക്കതു കഴിയുമോ ? മനസ്സിന്റെ ഭാവനകൂടാതെ, മനസ്സു ചിന്തിക്കാതെ നിങ്ങൾക്കെന്തെങ്കിലും കാണാൻ കഴിയുമോ ? ഇല്ല, കഴിയുകയില്ല. ഇങ്ങനെ സങ്കല്പവാദികൾ പറയുന്നു: 'ഈ പ്രപഞ്ചം മുഴുവനും

വെറും സങ്കല്പം അല്ലാതെ വേറൊന്നുമല്ല; ഈ ലോകമെല്ലാം നിങ്ങളുടെ ചിന്താവ്യാപാരം മാത്രമാണ്. പ്രപഞ്ചം ഉണ്ടെന്നു നിങ്ങൾ എങ്ങനെ അറിയുന്നു? നിങ്ങളുടെ ഇന്ദ്രിയങ്ങൾ മുഖേന. എന്നാൽ ഇന്ദ്രിയങ്ങൾ സ്വയം യാതൊന്നും ദർശിക്കുന്നില്ല. മനസ്സ് ഇന്ദ്രിയങ്ങളോടു സംഘടിച്ചു നില്ക്കുമ്പോഴേ ഇന്ദ്രിയങ്ങൾ ദർശിക്കുന്നുള്ളു. മനസ്സാണ് ഇന്ദ്രിയങ്ങൾ മുഖേന ദർശിക്കുന്നത്. ഇവിടെ മനസ്സ് അഥവാ ബുദ്ധി ആണ് ദ്രഷ്ടാവ് എന്നു സ്മരിക്കുക. മാനസികവൃത്തി കൂടാതെ നിങ്ങൾക്കൊന്നും കേൾക്കാവതുമല്ല; അതുകൂടാതെ നിങ്ങൾക്കൊന്നും കാണാനോ, ചെയ്യാനോ, ബോധിക്കാനോ തരമില്ല' അതിനാൽ സങ്കല്പവാദികൾ പറയുന്നു: ഹേ! ജനങ്ങളെ! ഈ പ്രപഞ്ചം പരമാർത്ഥമാണെന്നു പറയുകയും, ഈ പദാർത്ഥങ്ങളെല്ലാം യഥാർത്ഥമാണെന്നു പരിഗണിക്കയും ചെയ്യുന്ന നിങ്ങൾ നിങ്ങളെത്തന്നെ മറന്നുകളയരുത്: അബദ്ധത്തിൽ ചാടരുത്. നിങ്ങൾ തന്നെ സൃഷ്ടിക്കുന്നതാണ് ഈ പദാർത്ഥങ്ങളെല്ലാം; നിങ്ങളുടെ ചിന്താശക്തി വ്യാപാരങ്ങൾ ആണ് ഇവയെ ഉല്പാദിപ്പിക്കുന്നത്. നിങ്ങൾ തന്നെയാണിവ ഉണ്ടാക്കുന്നത്.' ഇതാണ് സങ്കല്പവാദികൾ പറയുന്നത്. ഈ സങ്കല്പവാദികൾ ഏതാണ്ടു വേദാന്തികളെപ്പോലെ കാണപ്പെടുന്നു. ഈ സങ്കല്പവാദികൾ എല്ലാം - ബേർക്കലേ, പ്ലേറ്റോ, ഹെഗൽ, കാൻറ്, ഫിഷ്റ്റ്, ഷെല്ലി, ഷോപ്പനർ ഇവരെല്ലാം - വേദാന്തതത്വങ്ങൾ ഏറെക്കുറെ അംഗീകരിക്കുന്നവരാണ്. പക്ഷേ ദർശനക്രിയയെപ്പറ്റിയുള്ള വേദാന്ത സിദ്ധാന്തം ഇവരെയെല്ലാം അതിക്രമിച്ച് അവർക്കപ്പുറം നില്ക്കുന്നു വെന്നു രാമൻ പറയുന്നു. ഇവർക്കെല്ലാം പരസ്പരം ശണ്ഠകളുണ്ട്; അവയ്ക്കു കുയുക്തികളും, മത്സരങ്ങളും, വിതണ്ഡവാദങ്ങളും ഉണ്ട്. എന്നാൽ വേദാന്തതത്വജ്ഞാനം ഇവരെ ഓരോരുത്തരെയും എല്ലാവരെയും സംയോജിപ്പിക്കുന്നു. ഈ കൂട്ടർ ആത്മാവ് - ദ്രഷ്ടാവ് എന്നതിനെ പ്രശംസിച്ച് അതിശയോക്തിയിൽ കണക്കിലധികം മാനിക്കുന്നു. എന്നാൽ വേദാന്തം ദ്രഷ്ടാവായ ആത്മാവിനെ ഈശ്വരീകരിച്ച്, സിംഹീകരിച്ച്, ഈ തത്വജ്ഞന്മാരെപ്പോലെ പുകഴ്ത്തുന്നില്ല. വിലമതിക്കുന്നില്ല. നമുക്കു സത്യത്തെ അതിന് - ആ സത്യത്തിനുവേണ്ടി മാത്രം അംഗീകരിക്കണം.

സങ്കല്പവാദികൾ കൊണ്ടുവരുന്ന മറ്റൊരു യുക്തി ഇതാണ്. സാധാരണജനങ്ങൾ യഥാർത്ഥമെന്നു ഗണിക്കുന്ന ഈ പ്രപഞ്ചം അപ്രകാരം യഥാർത്ഥമാണെന്ന് ഗണിക്കപ്പെടരുത്; എന്തുകൊണ്ടെന്നാൽ അതിനെ നാം അതുപോലെ കാണുന്നത് ഇന്ദ്രിയങ്ങളിൽകൂടി മാത്രമാണ്; നമുക്കു തോന്നുന്നതുപോലെ പ്രപഞ്ചം ശരിയാണെന്നു പറയാൻ നാം ഇന്ദ്രിയങ്ങളെ മാത്രം ആശ്രയിക്കുന്നു. ഇന്ദ്രിയങ്ങളാകട്ടെ വിശ്വസിക്കത്തക്കവയല്ല, അവ വിശ്വസനീയമായ തെളിവു തരുന്നുമില്ല. ഇന്ദ്രിയങ്ങൾ വിശ്വാസയോഗ്യങ്ങളായ സാക്ഷികൾ അല്ല; ദൃഷ്ടാന്തത്തിനു കണ്ണുകൾ തന്നെ എടുക്കാം - മനുഷ്യനേത്രങ്ങളിൽ നിന്നു ഭിന്നമായിട്ടാണ്

എറുമ്പിൻെറ കണ്ണുകൾ കാണുന്നത്. മനുഷ്യചക്ഷുസ്സിനു കാണപ്പെടുന്നതിനെക്കാൾ പദാർത്ഥങ്ങൾ ആനയുടെ കണ്ണിൽ വളരെയധികം വലുതായി കണപ്പെടുന്നു. തവളയുടെ കണ്ണുകൾ വെള്ളത്തിനകത്തു സൂക്ഷ്മമായി സാധനങ്ങളെ കാണും. വായുവിൽ അവ സകലതിനെയും മൂടൽമഞ്ഞു മൂടിയതുപോലെ, അവ്യക്തമായി, ഇരുണ്ടു മാത്രമേ കാണുന്നുള്ളു, ആരുടെ കണ്ണുകളെയാണു വിശ്വസിക്കേണ്ടത് ? മനുഷ്യൻെറയോ ഉറുമ്പിൻെറയോ ? ഭൂരിപക്ഷാഭിപ്രായം നോക്കുന്നപക്ഷം എറുമ്പും മറ്റും ന്യൂനപക്ഷമല്ല. അവർക്കു ഭൂരിപക്ഷമുണ്ട്. ഭൂതക്കണ്ണാടിയുടെ സ്ഫടികഭാഗങ്ങൾ മാറ്റുംപോലെ കണ്ണുകളുടെ പ്രകൃതം മാറ്റിമാറ്റി രൂപപ്പെടുത്തുന്ന പക്ഷം, പ്രപഞ്ചംവളരെ വ്യത്യാസപ്പെട്ടു കാണപ്പെടും. അതുപോലെതന്നെയാണ് കണ്ണുകളെ ഒഴിച്ചുള്ള ചെവികൾ മുതലായ മറ്റിന്ദ്രിയങ്ങളും. മാംസപേശികളും സിരകളും വേറൊരു തരത്തിൽ സംവിധാനം ചെയ്തുവച്ചാലും ലോകത്തിൻെറ പ്രകൃതമെല്ലാം മാറും, ഭിന്നിച്ചു കാണപ്പെടും, സിരകളും മാംസപേശികളും ജ്ഞാനേന്ദ്രിയങ്ങളും ഇങ്ങനെ ക്രമപ്പെടുത്തിയാലും അവ അങ്ങനെതന്നെ നില്ക്കണമെന്നു നിങ്ങൾ പക്ഷേ പറയും. എന്നാൽ അതങ്ങനെ നില്ക്കയില്ല. പരിണാമനിയമം പറയുന്നത് അവ മാറ്റങ്ങൾക്കു വിധേയമാകാമെന്നാണ്. പ്രപഞ്ചം ശരിയായി കാണപ്പെടുന്നതല്ലെന്ന് ഇങ്ങനെ സങ്കല്പവാദികൾ പറയുന്നു. നമുക്ക് ഉണ്ടെന്നു തോന്നുന്ന ലോകം വ്യാജമാണ്; നമുക്കു കാണപ്പെടുന്ന ലോകം അയഥാർത്ഥവും, മായാനിർമ്മിതവും, കൃത്രിമവും ആണ്.

അതിനാൽ നമുക്കിനി പ്രത്യക്ഷവാദപക്ഷത്തിലേക്കു കടക്കാം. പ്രത്യക്ഷവാദികൾ പറയുന്നു: 'ഹേ! സങ്കല്പവാദികളേ! നിങ്ങൾ പറയുന്നത് അബദ്ധമാണ്, പരമാബദ്ധമാണ്. നമ്മുടെ ഭാവനാസൃഷ്ടിയാണു നാം കാണുന്നതെല്ലാം എന്നു നിങ്ങൾ പറയുന്ന യുക്തി ശരിയാണെങ്കിൽ - അതു സത്യമാണെങ്കിൽ - ഹേ! സങ്കല്പവാദപക്ഷക്കാരേ! ആ ഭിത്തി നില്ക്കുന്നിടത്ത് ഒരു കുതിരയെ സൃഷ്ടിക്കുവിൻ! ആ മതിൽ ഒരു കുതിരയായി ഭവിക്കട്ടെ! ഹേ! സങ്കല്പവാദികളെ! പ്രപഞ്ചമെല്ലാം ഈ ചെറിയ ദ്രഷ്ടാവിൻെറ ബുദ്ധിയോ മനസ്സോ സൃഷ്ടിക്കുന്നതാണെങ്കിൽ, ഈ കൈലേസ് ഒരു സിംഹമോ, പെൻസിൽ ഒരു മഹാസൗധമോ ആയി രൂപാന്തരപ്പെടുത്തുക'. അവർ വീണ്ടും പറയുന്നു: 'സങ്കല്പവാദപക്ഷപാതികളെ, നിങ്ങൾ പറയുന്നതു ശരിയല്ല, പ്രപഞ്ചം കാണപ്പെടുംപോലെ സത്യമാണ്. ഭിത്തി ഭിത്തിതന്നെയാണ്. അതുകൊണ്ട് അതെപ്പോഴും ഇന്ദ്രിയങ്ങളിൽ ഒരു ഭിത്തിയായിത്തന്നെ പതിയുന്നു. നാളെ അത് ഒരു കുതിരയായി കാണപ്പെടുന്നില്ല.'

പ്രത്യക്ഷവാദികളുടെ ആക്ഷേപങ്ങൾക്കു സങ്കല്പവാദികൾ മറുപടി പറയുന്നു: അവർക്കീ പൂർവ്വപക്ഷങ്ങൾക്ക് ഉത്തരം പറയാനുണ്ട്. എന്നാൽ നാമിപ്പോൾ ഇരുഭാഗത്തുമുള്ള എല്ലാ വാദമുഖങ്ങളും ഇവിടെ

എടുത്തു വിസ്തരിക്കുന്നില്ല. സങ്കല്പവാദികൾ പറയുന്നത് പ്രത്യക്ഷ വാദികളുടെ വാദം കാലത്തെ സംബന്ധിക്കുന്ന ഒരു കാര്യമാണെന്നാണ്. നിങ്ങൾക്കു ഭാവനാപ്രയോഗംകൊണ്ട് ഇഷ്ടംപോലെ എന്തും സൃഷ്ടി ക്കാം. ഭൂതങ്ങളെപ്പറ്റി നാം ചിന്തിക്കുമ്പോൾ ഭൂതങ്ങൾ പ്രത്യക്ഷപ്പെടുന്നു; നാം എന്തെങ്കിലും ഭാവനചെയ്യുമ്പോൾ അത് ആവിർഭവിക്കുന്നു. 'സ്വ പ്നത്തിൽ നാം പദാർത്ഥങ്ങളെ സൃഷ്ടിക്കുന്നില്ലയോ ?' എന്നു അവർ ചോദിക്കുന്നു. നമ്മുടെ സങ്കല്പംകൊണ്ട് നാം അതുകളെ സാക്ഷാല്ക്കരി ക്കുന്നു,. അവർക്കുത്തരങ്ങളുണ്ട്. ഇതുകൾക്കെല്ലാം പ്രത്യക്ഷവാദികൾ പ്രത്യുത്തരം കൊടുക്കുന്നു. ഈ ചോദ്യോത്തരപ്രത്യുത്തരങ്ങളുടെയെല്ലാം വിശദവിവരങ്ങളിൽ പ്രവേശിക്കാൻ നാം വിചാരിക്കുന്നില്ല.

വേദാന്തതത്വജ്ഞാനവും പ്രപഞ്ചത്തിനെ 'എൻെറ സങ്കല്പം എൻെറ സൃഷ്ടി' എന്നതുപോലെ പരിഗണിക്കുന്നു. എന്നാൽ 'എൻെറ ഭാവന, എൻെറ സൃഷ്ടി' എന്നു വേദാന്തം ലോകത്തെ വീക്ഷിക്കുമ്പോൾ തന്നെ, അതിൻെറ സിദ്ധാന്തം കേവലം സങ്കല്പവാദമാണെന്നു പറയാ വതല്ല. രാമൻെറ വക്ത്രത്തിൽനിന്ന് ഈ വാക്കുകൾ പുറപ്പെടുന്നതു പക്ഷേ വളരെ ആശ്ചര്യജനകമായി തോന്നാം. അതു ഇനിമേലും ആ വർത്തിക്കപ്പെടുന്നതും ആണ്. യൂറോപ്പിലും അമേരിക്കയിലും ഉള്ളവർ വേദാന്തം ഒരുവക തനി സങ്കല്പവാദമാണെന്നു വിചാരിക്കുന്നു. രാമ ൻെറ കൈകളിൽ വന്നു ചേർന്നിട്ടുള്ള എല്ലാ യൂറോപ്യൻ ഗ്രന്ഥങ്ങളിലും ഗ്രന്ഥകാരന്മാർ മിക്കവാറും വേദാന്തം വെറും സങ്കല്പവാദമായിട്ടാണു പരാമർശിച്ചിട്ടുള്ളത്. എന്നാൽ ഇവരാരും വേദാന്തം മനസ്സിലാക്കിയിട്ടി ല്ലെന്നു രാമൻ പറയുന്നു. ബേർക്കലേയുടെയോ പ്ലേറ്റോയുടെയോ സങ്ക ല്പവാദമെന്ന അർത്ഥത്തിൽ വേദാന്തം ഒരു സങ്കല്പവാദപദ്ധതിയല്ല. അതു എത്രയോ ഉന്നതതരവും ഉൽകൃഷ്ടതരവും മഹത്തരവുമാണ്.

പ്രപഞ്ചം ചെറിയ ദ്രഷ്ടാവിനെ - ചെറിയ ബുദ്ധിയെ - ചെറിയ മനസ്സിനെ ആശ്രയിച്ചു നില്ക്കുന്നു എന്നു സങ്കല്പവാദികൾ സമർത്ഥി ക്കുന്നു. എന്നാൽ 'പ്രപഞ്ചം എൻെറ സങ്കല്പമാകുന്നു' എന്നു വേദാന്തം പറയുമ്പോൾ, ഈ ലോകം ചെറിയ ദ്രഷ്ടാവിൻെറ - ചെറിയ ബുദ്ധിയുടെ അഥവാ ചെറിയ മനസ്സിൻെറ ഭവനയാണെന്നു അതു വിവക്ഷിക്കുന്നില്ല. ഇതു തന്നെ സ്വയം മാറത്തക്കതാണ്; ഇതുതന്നെ സ്വയം സൃഷ്ടിയാണ്. സ്വപ്നങ്ങൾ ദ്രഷ്ടാവിൻെറ സൃഷ്ടികളാണെന്നു ബേർക്കലേ പറഞ്ഞ പ്പോൾ അദ്ദേഹം ഒരു ഭയങ്കരമായ അബദ്ധമാണ് ചെയ്തത്. അദ്ദേഹം അവിടെച്ചെയ്ത തെറ്റ് ജാഗ്രൽക്കാലത്തിൻെറ ദ്രഷ്ടാവും, സ്വപ്നകാല ത്തിലെ ദ്രഷ്ടാവും സാത്മ്യമുള്ള ഒരേ ദ്രഷ്ടാവാണെന്നു പരിഗണിച്ച താണ്. കഴിഞ്ഞരാത്രി രാമൻ തെളിയിച്ചതുപോലെ, ജാഗ്രദവസ്ഥയിലെ ദ്രഷ്ടാവ് സ്വപ്നാവസ്ഥയിലെ ദ്രഷ്ടാവിൽനിന്നു തീരെ ഭിന്നനാണെന്നു നിങ്ങൾ അറിയുന്നല്ലോ. സ്വപ്നാവസ്ഥയിലെ ദ്രഷ്ടാവ് ആ അവസ്ഥ

യിലെ ദൃശ്യങ്ങളെപ്പോലെയുള്ള ഒരേതരം വസ്തുവാണ്; നിങ്ങൾ ഉണരുമ്പോൾ സ്വപ്നകാലദ്രഷ്ടാവും, അപ്പോഴത്തെ ദൃശ്യങ്ങളും ഒരേവിധത്തിലായിരുന്നതുപോലെ, ജാഗ്രൽക്കാലദ്രഷ്ടാവും ജാഗ്രല്ക്കാലദൃശ്യങ്ങളും ഒരേതരത്തിൽ ആയിരിക്കുന്നു. അതുകൊണ്ടു ബേർക്കലേ സ്വപ്നാവസ്ഥയിലും ജാഗ്രദവസ്ഥയിലുമുള്ള ദ്രഷ്ടാക്കൾ രണ്ടും ഒന്നുതന്നെയാണെന്നു ഗണിച്ചുപോയി. പ്രപഞ്ചം ജാഗ്രല്ക്കാലദ്രഷ്ടാവിൻെറയോ സ്വപ്നകാലദ്രഷ്ടാവിൻെറയോ സൃഷ്ടിയല്ല. ലോകം 'എൻെറ' സത്തയുടെ പരമാർത്ഥനാഥൻെറ - യഥാർത്ഥാത്മാവിൻെറ സൃഷ്ടിയത്രെ.

നാമിപ്പോൾ പ്രസംഗവിഷയമായ 'ദർശനം - കാഴ്ച - ഇതിനെപ്പറ്റിയുള്ള വേദാന്തസിദ്ധാന്ത' ത്തിലേയ്ക്കു കടക്കുന്നു.

സങ്കല്പവാദികളോടു വേദാന്തം പറയുന്നു: 'ഹേ! സങ്കല്പവാദികളേ! ഈ പ്രപഞ്ചത്തിലെ നാമങ്ങളും, രൂപങ്ങളും, വസ്തുക്കളുടെ ഗുണങ്ങളും, സ്വഭാവങ്ങളുമെല്ലാം ദ്രഷ്ടാവിൻെറ വ്യാപാരംകൂടാതെ ഉത്ഭവിക്കുന്നില്ലെന്നു നിങ്ങൾ പറയുന്നതു ശരിയാണ്.' ഇതിനെ ഇനിയും ആവർത്തിച്ചുപറയാം, ഈ വിഷയം വളരെ ഗഹനമാണ്; നിങ്ങൾ അത്യന്തം ശ്രദ്ധിച്ചു കേൾക്കണം. വേദാന്തം സങ്കല്പവാദികളോടു പറയുന്നു: ദ്രഷ്ടാവിൻെറ പ്രവൃത്തി കൂടാതെ ഈ ലോകത്തിലെ നാമങ്ങളും രൂപങ്ങളും ഉണ്ടാകയില്ലെന്നു നിങ്ങൾ പറയുന്നതു ശരിതന്നെയാണ്. പദാർത്ഥങ്ങളുടെ ഗുണങ്ങളും, ധർമ്മങ്ങളും, പ്രകൃതങ്ങളും എല്ലാം ബുദ്ധിയുടെയോ, മനസ്സിൻെറയോ, ദ്രഷ്ടാവിൻെറയോ വ്യാപാരത്തെ ആശ്രയിച്ചിരിക്കുന്നു. അത്രത്തോളം നിങ്ങൾ പറയുന്നതു ശരിയാണ്. എന്നാൽ നിങ്ങളുടെ ഈ ചെറു ദ്രഷ്ടാവിനു ബാഹ്യമായിട്ട്, ചെറിയ മനസ്സിനു പുറത്തായിട്ടു യാതൊന്നുമില്ലെന്നു നിങ്ങൾ പറയുന്നതു ശരിയല്ല.' പ്രത്യക്ഷവാദികളോടും വേദാന്തം പറയുന്നു: 'ബാഹ്യമായ ഏതോ പരമാർത്ഥമില്ലാതെയും അതിൻെറ പ്രവൃത്തിയില്ലാതെയും ഈ പ്രപഞ്ചം കാണപ്പെടുന്നതല്ലെന്നു നിങ്ങൾ പറയുന്നതു ശരിയാണ്.' പ്രത്യക്ഷവാദികൾ പറയുന്നത് പുറത്തുനിന്നു നമ്മുടെ ഇന്ദ്രിയങ്ങളിൽ ഏതോ പ്രവൃത്തി പതിയുന്നതിനാലാണു പ്രപഞ്ചം ഉണ്ടാകുന്നത് എന്നു നിങ്ങൾക്കു മനസ്സിലായിട്ടുണ്ടെന്നാണല്ലോ. പദാർത്ഥങ്ങൾ നമ്മുടെ ഇന്ദ്രിയങ്ങളിൽ വ്യാപിക്കുന്നു, ഇങ്ങനെ നാം വസ്തുക്കളെ ദർശിക്കുന്നു. വേദാന്തം പറയുന്നു: 'അതേ! പുറത്തുനിന്നു വല്ലതരത്തിലുമുള്ള വ്യാപാരമില്ലാതെ നമുക്കു വസ്തുക്കളെ ദർശിക്കാൻ കഴിവില്ല'. അത്രത്തോളം പ്രത്യക്ഷവാദം ശരിതന്നെ. എന്നാൽ നമ്മുടെ കാഴ്ച സമസ്തവും ബാഹ്യവ്യാപാരത്തിൻെറ കേവലമായ ഏകകാരണംകൊണ്ടാണുണ്ടാകുന്നതെന്നും, ദ്രഷ്ടാവിൻെറ പ്രവൃത്തികൊണ്ടല്ലെന്നും പ്രത്യക്ഷവാദികൾ പറയുമ്പോൾ അവർക്കു അബദ്ധം പറ്റുന്നുവെന്നാണു വേദാന്തമതം പറയുന്നത്. ഇതു നമുക്കു കൂടുതൽ സ്പഷ്ടമാക്കാം. ഈ ലോകത്തിലെ ഏതെങ്കിലും പദാർത്ഥമെടുക്കാം.

ദൃഷ്ടാന്തത്തിന് ഈ പെൻസിൽ നോക്കാം. അതിൻെറ നിറത്തിനെന്താണു ഹേതു ? ദ്രഷ്ടാവിൻെറ ഒരു പ്രവൃത്തിയും, ബാഹ്യമായിട്ടുള്ള ഒരു പ്രതിപ്രവൃത്തിയും ചേർന്നാണ് അതുണ്ടാകുന്നതെന്നു നിങ്ങൾക്കു പറയാം. നിങ്ങളുടെ കണ്ണുകൾ വർണ്ണാന്ധമാണെങ്കിൽ പെൻസിലിൻെറ ഈ നിറം നിങ്ങൾ കാണുകയില്ല. പെൻസിലിൻെറ നിറം ഒരു ധർമ്മമോ ഗുണമോ ആണ്. വീണ്ടും, പെൻസിലിൻെറ തൂക്കം നോക്കുക. അതു മാറാവുന്നതാണ്. അതുപോലെയാണു നിറവും. നമ്മുടെ കണ്ണു മഞ്ഞപ്പിത്തത്തിനു അധീനമായിരുന്നാൽ, പെൻസിലിൻെറ നിറം മാറിക്കാണപ്പെടുന്നു. നാം അതിനെ ഇവിടെവച്ച് തൂക്കാതെ, വലിയ പൊക്കത്തിൽ വച്ച് തൂക്കിയാൽ - അഥവാ ചന്ദ്രനിലോ, അഗാധമായ ഒരു ഖനിക്കുഴിയിലോവച്ചു തൂക്കിയാൽ - ഘനം വ്യത്യാസപ്പെട്ടിരിക്കും. ഇൻഡ്യയിൽവച്ചു തൂക്കിയാലത്തെ ഘനവും ലണ്ടനിൽവച്ചു തൂക്കിയാലത്തെ ഘനവും എല്ലാ വസ്തുക്കൾക്കും വ്യത്യാസമായിവരുന്നതു നിങ്ങളറിയുന്നു. ഘനം മാറുന്നതാണ്; നിറവും മാറുന്നതാണ്.

ഒരേജലം തൊട്ടുനോക്കിയാൽ വർഷകാലത്തു ചൂടുള്ളതായും, വേനല്ക്കാലത്തു തണുത്തതായും കാണപ്പെടുന്നുവെന്നു നിങ്ങൾക്കറിയാം. എന്തുകൊണ്ട് ? തൊടുന്നവൻ അഥവാ പരിശോധകൻ വെള്ളത്തിൽ സ്പർശിക്കുമ്പോൾ ഭിന്നമായ ഉഷ്ണാവസ്ഥയിൽ ഇരിക്കുന്നതുകൊണ്ടും ജലം ഏതാണ്ടു ഒരേ ചൂടിൽ ഇരിക്കുന്നതുകൊണ്ടും അതിൻെറ ചൂടിൽ പ്രത്യക്ഷീഭവിക്കുന്ന വ്യത്യാസം നമ്മുടെകയ്യിലെ ചൂടിൻെറ ഏറ്റക്കുറച്ചിൽ മൂലമാണുണ്ടാകുന്നത്. അതിനാൽ ദ്രഷ്ടാവിൻെറ സ്ഥിതിഭേദങ്ങൾമൂലം ദൃശ്യത്തിൻെറ ധർമ്മങ്ങൾക്കു ഭിന്നതകളുണ്ടാകുന്നതായി തോന്നാം.

ഈ പെൻസിൽ എന്തുകൊണ്ടുണ്ടാക്കിയതാണ് ? ബേർക്കലേയുടെയും മറ്റു ചിലരുടെയും മതമനുസരിച്ച്, അതു ഗുണങ്ങളുടെയും ധർമ്മങ്ങളുടെയും ഒരു സംഘാതം - കൂട്ടുബന്ധം - അല്ലാതെ മറ്റൊന്നുമല്ല. ഈ ഗുണങ്ങളെ നീക്കുക; ബാക്കിയൊന്നും ശേഷിക്കയില്ല. എന്നാൽ കാൻറിൻെറ മതപ്രകാരം അതിൻെറ പിന്നിൽ 'വസ്തുതത്വം' (Thing-in-itself) അഥവാ 'വസ്തുസത്ത' യുണ്ട്. പ്ലേറ്റോയുടെ അഭിപ്രായത്തിലും അതിനു പിൻവശത്തു 'അതിലെ വസ്തു' (Thing in itself) ഉണ്ട്. അതിനെ പ്ലേറ്റോ 'തത്വം' (Idea) എന്നു വിളിക്കുന്നു. അങ്ങനെ; ഇവിടെ ഗുണങ്ങൾ ഉണ്ട്. ദ്രഷ്ടാവിൻെറയോ അഥവാ മനസ്സിൻെറയോ വ്യാപാരവും കൂടി മൂലമാണ് ഈ ഗുണങ്ങളെല്ലാം ഉണ്ടാകുന്നത്. എന്നാൽ ഈ വ്യാപാരം മാത്രം കൊണ്ട് ഗുണങ്ങൾ പെൻസിലിൽ സ്ഥാപിക്കും മുമ്പ് അതിൽ അവിടെ ഏതോ പരമാർത്ഥം ഉണ്ടായിരിക്കണമെന്നു നാം പറയുന്നു. ഇതു കൂടുതൽ സ്പഷ്ടമാക്കാം. രാമനോടു നിങ്ങൾ ആവശ്യപ്പെട്ടാൽ ഇതു വീണ്ടും വിസ്തരിക്കയും ചെയ്യാം. പെൻസിലിലെ ഗുണങ്ങൾ എല്ലാം

ദ്രഷ്ടാവിൻെറ വ്യാപാരം മൂലം ഉണ്ടാകുന്നുവെന്നു വേദാന്തം സമ്മതിക്കുന്നു. അതു ശരിയാണ്. എന്നാൽ ദ്രഷ്ടാവിൻെറ വ്യാപാരം എന്തുകൊണ്ടാണ് ഉദ്ദീപിപ്പിക്കപ്പെട്ടത് ? ദ്രഷ്ടാവിൻെറ പ്രവർത്തനത്തെ എന്താണ് പ്രചോദിപ്പിച്ചത് ? അതാണ് പ്രശ്നം. പുറത്ത് ഏതാണ്ടുണ്ടായിരുന്നു. അതു ദ്രഷ്ടാവിൽ പ്രവർത്തിച്ചു. ദ്രഷ്ടാവ് പ്രതിപ്രവർത്തനം ചെയ്യാൻ പ്രേരിതനായി. ഈ പ്രതിപ്രവർത്തനം പ്രചോദിക്കപ്പെട്ടപ്പോൾ ഗുണങ്ങളെല്ലാം അവിടെ സ്ഥാപിക്കപ്പെട്ടു; പ്രതിഷ്ഠിക്കപ്പെട്ടു; സൃഷ്ടിക്കപ്പെട്ടു. ഈ ദ്രഷ്ടാവ് പ്രവർത്തിക്കുംമുമ്പ് ഗുണങ്ങൾതന്നെ മനസ്സിൽ പ്രവർത്തിച്ച് മനസ്സിൻെറ പ്രതിപ്രവർത്തനം ഉദ്ദീപിപ്പിച്ചുവെന്നു പറയാൻ തരമില്ല. നമുക്കങ്ങനെ പറയാൻ കഴിവില്ല, എന്തെന്നാൽ മനസ്സിൻെറ പ്രവൃത്തിയോ, പ്രതിപ്രവൃത്തിയോ പ്രത്യക്ഷമായതിനുശേഷമാണ് ഗുണങ്ങൾ പ്രത്യക്ഷമായത്. അതിനാൽ ബാഹ്യമായി പെൻസിലിൽ ഏതാണ്ട് ഒരു യഥാർത്ഥത – ഉണ്ടായിരിക്കണം. അതു കണ്ണിൽ പ്രവർത്തിക്കയും നാക്കുകൊണ്ടു തൊടുമ്പോൾ രുചിയിൽ പ്രവർത്തിക്കുകയും ശരീരംകൊണ്ടു തൊടുമ്പോൾ സ്പർശശക്തിയിൽ പ്രവർത്തിക്കയും ചെയ്യുന്നു. കണ്ണിലും ചെവിയിലും പ്രവർത്തിക്കുന്ന ഏതാണ്ട് ബാഹ്യമായിട്ടുണ്ട്. ഈ പെൻസിൽ തിന്നുക, അത് ആരോഗ്യം നശിപ്പിക്കും. പുറത്ത് യാതൊന്നും ഇല്ലെന്നു എങ്ങനെ പറയാം ? പുറത്തും ഏതാണ്ടൊരു പദാർത്ഥമുണ്ട്; ഈ പദാർത്ഥം മനുഷ്യൻെറ ഇന്ദ്രിയത്തിൽ പ്രവർത്തിക്കുമ്പോൾ അവ മനസ്സിനെ അറിയിക്കയും, മനസ്സുമായി പ്രവൃത്തി തുടങ്ങുകയും, ചെയ്യുന്നു. അപ്പോഴാണ് വസ്തുവിൻെറ മർമ്മങ്ങളും ധർമ്മങ്ങളും കാഴ്ചയ്ക്കു സ്പഷ്ടീഭവിക്കുന്നത്. ഇതാ! ഒരു കൈ, ഇതാ! മറ്റൊരു കൈ. ഒരു കൈ മാത്രം ശബ്ദമുണ്ടാക്കുന്നില്ല. ഇതാ! ശബ്ദം പുറപ്പെടുന്നു. (കൈകൾ കൂട്ടിക്കൊട്ടുന്നു.) ഇവിടെ ഒരു വശത്തു പ്രവൃത്തിയും, മറുപുറത്തു പ്രതിപ്രവർത്തിയും ഉണ്ട്. ഫലം ശബ്ദവും. ഇതാ! വയലിൻ കമ്പി; നിങ്ങൾ അതു തൊടുന്നു; വിരൽകൊണ്ടതിനെ ചലിപ്പിക്കുന്നു. ശബ്ദം പുറപ്പെടുന്നു; വിരലിൽ നിന്നു ആഘാതവും കമ്പിയിൽനിന്നു പ്രത്യാഘാതവും ഉണ്ടായി. അല്ലെങ്കിൽ മറിച്ചാകട്ടെ. കമ്പിയിൽനിന്നു ആഘാതവും, വിരലിൽനിന്നു പ്രത്യാഘാതവും എന്നും പറയാം; അപ്പോൾ ശബ്ദം പുറപ്പെട്ടു. അതുപോലെ ഒരു തരംഗം ഒരുപുറത്തു നിന്നും വേറൊന്നു മറുപുറത്തുനിന്നും രണ്ടുംകൂട്ടിത്തല്ലി, പത ഉണ്ടായി. രണ്ടു ഭാഗത്തുനിന്നുമായി ആഘാതപ്രത്യാഘാതങ്ങൾ അഥവാ പ്രവൃത്തിപ്രതിപ്രവൃത്തികൾ; വന്നു പത പുറപ്പെട്ടു. ഇവിടെ ഒരു തീപ്പെട്ടിക്കോലും, മണൽകടലാസും എടുക്കുക. കോൽ കടലാസ്സിൽ തട്ടി; അപ്പോൾ തീ പുറപ്പെട്ടു. രണ്ടു ഭാഗത്തുനിന്നും ആഘാതപ്രത്യാഘാതങ്ങൾ ഉണ്ടായി. വിദ്യുച്ഛക്തിയുടെ അനുലോമകേന്ദ്രവും, പ്രതിലോമകേന്ദ്രവും (Positive & Negative Poles) പരസ്പരം സമീപിക്കുമ്പോൾ, മിന്നലും പൊട്ടലും പുറപ്പെടുന്നു.

ഇങ്ങനെ ഇരുപുറത്തുനിന്നും പ്രവൃത്തിയും പ്രതിപ്രവൃത്തിയും വരുമ്പോൾ സംഭവങ്ങൾ ഉണ്ടാകുന്നു.

ഇങ്ങനെ വേദാന്തശാസനമനുസരിച്ച്, നിങ്ങളുടെ ബുദ്ധിയിൽ ആത്മാവെന്നു നാം വിളിക്കുന്ന 'വസ്തുതത്വം' (Thing-in-itself) സന്നിഹിതമാണ്. ആ പരമാർത്ഥസത്ത നിങ്ങളുടെ ബുദ്ധിയിൽ പരിലസിക്കുന്നു. പ്രപഞ്ചത്തിലെ സകല പദാർത്ഥങ്ങളിലും 'വസ്തുതത്വം' അഥവാ സത്ത ഉണ്ട്. പെൻസിലിൽ പരമാർത്ഥ സത്ത അഥവാ വസ്തുതത്വം വർത്തിക്കുന്നു; ഇതിനെ അറിവാൻ നിവൃത്തിയില്ല; ഇതു സകല ഗുണങ്ങൾക്കും ധർമ്മങ്ങൾക്കും അതീതമാണ്. അതുപോലെ നിങ്ങളുടെ ബുദ്ധിയിലും യഥാർത്ഥസത്തായ വസ്തുതത്വമുണ്ട്. ബാഹ്യത്തിലുള്ള വസ്തുതത്വം പെൻസിലിൽ ഉള്ള ദിവ്യത്വം അഥവാ അപരിമേയം – അതുപോലെ ബുദ്ധിയിലുള്ള അപരിമേയം – ഇവ രണ്ടും രണ്ടു കൈകളെപ്പോലെ ആണെന്നുപറയാം. ഇവ രണ്ടുംകൂടി തട്ടുമ്പോൾ ആ നിമിഷത്തിൽ പെൻസിലിൻെറ ഗുണധർമ്മങ്ങൾ പ്രതിഷ്ഠിക്കപ്പെടുന്നു; നുരയും പതയുംപോലെ അവ പ്രത്യക്ഷപ്പെടുന്നു. ഒരു തിര ഒരുവശത്തും, മറ്റൊന്നു മറുവശത്തുംവന്ന് അടിക്കുന്നു; പത ഉണ്ടാകുന്നു. അതായതു ഗുണങ്ങൾ ഉണ്ടാകുന്നു. നിങ്ങൾക്കു വേണമെങ്കിൽ ഇങ്ങനെ ദൃഷ്ടാന്തം പറയാം. ബുദ്ധിയിലെ അനുലോമകേന്ദ്രവും (Positive Pole) പെൻസിലിലെ പ്രതിലോമകേന്ദ്രവും (Negative Pole) പരസ്പരം അടുത്തുവന്നുചേരുമ്പോൾ ഗുണങ്ങളും, ധർമ്മങ്ങളും, പ്രപഞ്ചസംഭവങ്ങളും ആവിർഭവിക്കുന്നു. വേദാന്തഭാഷയിൽ ദൃശ്യവും, ദ്രഷ്ടാവും യോജിക്കുമ്പോൾ നാം വസ്തുക്കളെ കാണുന്നു. ദൃശ്യവും, ദ്രഷ്ടാവും ഉണ്ട്. ബുദ്ധിയിലും പെൻസിലിലും യഥാർത്ഥസത്ത, അഥവാ ആത്മാവ്, അല്ലെങ്കിൽ വസ്തുതത്വം – ഇതുണ്ട്. ഇവ രണ്ടിനും തമ്മിൽ ആഘാതവും പ്രത്യാഘാതവും ഉണ്ടാകുമ്പോൾ സംഭവങ്ങൾ പുറപ്പെടുന്നു.

ദ്രഷ്ടാവിൻെറ പ്രവൃത്തികൂടാതെ യാതൊന്നും കാണ്മാൻ തരമില്ലെന്നു സങ്കല്പവാദികൾ പറയുന്നതു ഇപ്രകാരം യുക്തമായി ഭവിക്കുന്നു. എന്നാൽ ദ്രഷ്ടാവിൻെറ ഈ പ്രവൃത്തികൊണ്ടു മാത്രം സംഭവം ഉണ്ടാകുമെന്നു അവർ പറയുന്നതു തെറ്റാണ്. എന്തെന്നാൽ അങ്ങനെ പറയുമ്പോൾ അവർ സയൻസിൻെറ അഭേദ്യമായ നിയമങ്ങളിൽ ഒന്നിനെ അതിലംഘിക്കുന്നു. ആ നിയമം ഇതാണ് : 'തുല്യവും പ്രതികൂലവും ആയ പ്രതിസംഘട്ടനം ഇല്ലാതെ ഒരു സംഭവം ഉണ്ടാകയില്ല.' ദ്രഷ്ടാവിൻെറ വ്യാപാരംകൊണ്ടു മാത്രം പ്രപഞ്ചമെല്ലാം സൃഷ്ടിക്കപ്പെടുന്നുവെന്നു സങ്കല്പവാദികൾ പറയുമ്പോൾ, എവിടെനിന്നെങ്കിലും ഒരു പ്രത്യാഘാതം കൂടാതെ ഒരു ആഘാതം സംഭവിക്കയില്ലെന്നുള്ള സംഗതി അവർ വിസ്മരിക്കുന്നു. അതിനാൽ ഈ പ്രപഞ്ചത്തിനു സ്വന്തമായിട്ടു ഏതാണ്ടൊരു യാഥാർത്ഥ്യമുണ്ടെന്നു പ്രത്യക്ഷവാദികൾ പറയുന്നതു ശരി

യാണ്. ഈ ലോകമശേഷം വെറും ദ്രഷ്ടാവിനെമാത്രം താങ്ങിനില്ക്കുന്നു വെന്നു നമുക്കു പറയാവതല്ല. ഈ ലോകത്തിനു അതിൽ തന്നെ ഒരു യഥാർത്ഥതത്വമുണ്ട്. അത്രത്തോളം പ്രത്യക്ഷവാദികൾ പറയുന്നതു ശരി യാണ്. എന്നാൽ ഈ ലോകത്തിലെ സംഭവങ്ങൾ സ്വയമേ പരമാർത്ഥമാ ണെന്നും, അവ തനിയെ നില്ക്കുന്നുവെന്നും അവർ പറയുമ്പോൾ അവർ ക്കു തെറ്റുപറ്റുന്നു. എന്തെന്നാൽ പ്രാപഞ്ചിക സംഭവങ്ങൾ, സംസാരത്തി ലെ ഭിന്നതകൾ, ലോകവസ്തുക്കളുടെ ഗുണധർമ്മങ്ങൾ - ഈ സംഭവ ങ്ങളും ഗുണങ്ങളും - എല്ലാം, വസ്തുക്കളിലെ യഥാർത്ഥ സത്തയുടെ അഥവാ വസ്തുതത്വത്തിൻെറ പ്രവർത്തനത്തിലെന്നതുപോലെ, ദ്രഷ്ടാ വിൻെറ പ്രവർത്തനത്തിലും ആശ്രയിച്ചു നില്ക്കുന്നു.

അപ്പോൾ ഇവിടെയൊരു വലിയ പൂർവ്വപക്ഷം ഉദിക്കുന്നു. നിങ്ങൾ ആഘാതത്തെയും, പ്രത്യാഘാതത്തെയുംപറ്റി പറയുന്നു. അപരിമേയ ത്തിൽ എങ്ങനെ ആഘാതപ്രത്യാഘാതങ്ങൾ ഉണ്ടാകാം ? ശരിതന്നെ. ഇതിനുത്തരം പറയാം. മറ്റു ജനങ്ങൾ പ്രയോഗിക്കുന്ന ഭാഷതന്നെ പ്ര യോഗിച്ചു സംഗതികൾ ഗ്രഹിക്കാമെന്നുദ്ദേശിച്ച് ആഘാതമെന്നും പ്രത്യാ ഘാതമെന്നും അതായത് പ്രവൃത്തിയും പ്രതിപ്രവൃത്തിയും നാം പറഞ്ഞു വെന്നേയുള്ളു. അപരിമേയമായ 'ഇച്ഛ' യെ, അഥവാ അപരിമിതമായ 'ശക്തി'യെ ദ്രഷ്ടാവിനോടോ, ദൃശ്യത്തിനോടോ സംബന്ധപ്പെടുത്തി പരാമർശിക്കുമ്പോൾ മാത്രമേ നാം ആഘാതമെന്നും, പ്രത്യാഘാതമെന്നും പറയുന്നുള്ളു. ഈ പദാർത്ഥങ്ങളോടു സംയോജിച്ച അപരിമേയസത്ത, തല, തലച്ചോർ അഥവാ ബുദ്ധി എന്ന ഉപാധിവിശേഷത്തോടു സംയോ ജിച്ചിരിക്കുന്ന അപരിമേയസത്തയിൽ പ്രവർത്തിക്കയോ, പ്രതിപ്രവർത്തി ക്കയോ ചെയ്യുന്നു. ഈ ഉദാഹരണം പരിശോധിക്കാം. ആ പാത്രത്തിലും ഈ പാത്രത്തിലും സ്ഥലം - ഇട - ഉണ്ട്. വാസ്തവത്തിൽ സ്ഥലം അല്ലെ ങ്കിൽ ഇട ഒന്നേ ഉള്ളു. എന്നാൽ ആ പാത്രത്തിൽ സന്നിഹിതമായിരി ക്കുന്ന സ്ഥലം, ഈ പാത്രത്തിൽ സന്നിധാനം ചെയ്യുന്ന സ്ഥലം എന്നെ ല്ലാം നിങ്ങൾക്കു പറയാം. വാസ്തവത്തിൽ സ്ഥലത്തെ - ഇടയെ - വീതി ച്ചു കഷണങ്ങളാക്കാൻ തരമില്ല. അത് അവിഭാജ്യമാണ്. ഈ കൈലേസി നോടു പെരുമാറുന്നതുപോലെ നിങ്ങൾക്കു പെരുമാറാവുന്ന ഒന്നല്ല സ്ഥലം. ഇട ഏകവും, ഒരുപോലെയിരിക്കുന്നതും, അവിഭാജ്യവും അത്രെ; അതിൽ - സ്ഥലത്തിൽ - ഭിന്നതയുടെ ചിന്തയേ ഇല്ല. കാൻറിൻെറ മത പ്രകാരം സ്ഥലം ദ്രഷ്ടൃപരവും, ദൃശ്യപരവും ആണ്. അതിനെ ഭാഗിക്കാ നോ, ഛേദിക്കാനോ തരമില്ല. അതുപോലെ യഥാർത്ഥസത്ത അഥവാ പരമാർത്ഥവസ്തു അല്ലെങ്കിൽ വസ്തുതത്വം - നിരപേക്ഷമായ അപരി മേയം വിഭജിക്കപ്പെടാനോ, ഖണ്ഡിക്കപ്പെടാനോ പാടില്ല. എന്നാൽ ഈ ലോകത്തിലെ പദാർത്ഥങ്ങളെ അപേക്ഷിച്ച് അതിനെ പരാമർശിക്കു മ്പോൾ, അതു ദ്രഷ്ടാവും (ബുദ്ധി) ദൃശ്യങ്ങളും (പദാർത്ഥങ്ങൾ) ആയി

സംഘടിച്ചിരിക്കുന്നുവെന്ന് നാം പറയുന്നത് ന്യായീകരിക്കത്തക്കതാണ്. അതേ യഥാർത്ഥസത്ത ഈ പദാർത്ഥമോ ആ പദാർത്ഥമോ ആയി സംയോജിച്ച് പ്രവൃത്തിയും, പ്രതിപ്രവൃത്തിയും ആയിത്തീരുന്നു. ഇവിടെ ദൃഷ്ടാന്തത്തിന്, ഈ കൈ പാത്രത്തിനരികെ കൊണ്ടുപോകുമ്പോൾ, കൈയിലെ സ്ഥലം പാത്രത്തിലെ സ്ഥലവുമായി സമീപിക്കുന്നു. ഇവിടെ രണ്ടുംകൂടി യോജിക്കുന്നു. ഇപ്പോൾ കൈയിലെ ഇടം പാത്രത്തിലെ ഇടംപോലെതന്നെ - അതുതന്നെ - ആയിത്തീരുന്നു. ആദ്യവും അങ്ങനെ തന്നെയാണിരുന്നത്. എന്നാൽ ഇപ്പോൾ നിങ്ങളുടെ കണ്ണുകൾക്കുകൈയിലെ ഇടവും, പാത്രത്തിലെ ഇടവും ഒന്നായിത്തീരുന്നതായി കാണപ്പെടുന്നു.

ഇങ്ങനെ ദ്രഷ്ടാവിൽ അന്തർഭവിക്കുന്ന ആപേക്ഷികസത്ത ദൃശ്യത്തിൽ അന്തർഭവിക്കുന്ന നിരപേക്ഷസത്തയോടു ഐക്യം പ്രാപിച്ചതായി തോന്നുമ്പോൾ ദ്രഷ്ടാവും, ദൃശ്യവും സംയോജിക്കുന്നു എന്നു വേദാന്തം പ്രസ്താവിക്കുന്നു.

പ്രവർത്തനവും പ്രതിപ്രവർത്തനവും വാസ്തവത്തിൽ ആത്മാവിലല്ല നടക്കുന്നത്; എന്നാൽ 'പരിമിത' മെന്നു വ്യവഹരിക്കപ്പെട്ട ആത്മാവിലാണ് അവ നടക്കുന്നത്. ഇവിടെ നോക്കുക. ഒരുതരംഗം ഒരുവശത്തു നിന്നു വരുന്നു; വേറൊരുതരംഗം മറുവശത്തുനിന്നുവരുന്നു. രണ്ടു തരംഗങ്ങളും ഒരുപോലെ ജലം തന്നെയാണ്. ഇവ രണ്ടുംകൂടി സംഘടിക്കുമ്പോഴും രണ്ടും ജലംതന്നെയാണ്, വ്യത്യാസപ്പെടുന്നില്ല. എന്നിട്ടും തിരകൾക്കിടയിൽ ആഘാത പ്രത്യാഘാതങ്ങൾ സംഭവിക്കുന്നു. ഒരു തിരയെന്നു വ്യവഹരിച്ചു വേർതിരക്കപ്പെട്ട ജലം, വേറൊരു തിരയെന്നു വ്യവഹരിക്കപ്പെട്ടു വേർതിർക്കപ്പെട്ട ജലവുമായി ഇവിടെ സംഘട്ടനമുണ്ടായി. ഈ സംഘട്ടനം പത എന്ന സംഭവത്തെ വരുത്തിവച്ചു. ഇതുപോലെ ബുദ്ധിയെന്നു വ്യവഹരിക്കപ്പെടുന്ന നിരപേക്ഷസത്ത പദാർത്ഥം എന്നു വ്യവഹരിക്കപ്പെടുന്ന നിരപേക്ഷസത്തയുമായി സംഘട്ടനത്തിൽ ഏർപ്പെടുമ്പോൾ അവിടെ ഈ ലോകത്തിലെ ഗുണങ്ങളുടെയും, ധർമ്മങ്ങളുടെയും, പ്രകൃതങ്ങളുടെയും സംഭവങ്ങൾ നാം കാണുന്നു. ഇക്കയ്യു മറ്റേക്കയ്യുമായി തട്ടുമ്പോൾ രണ്ടിനും ഒരേ ശക്തി ഉണ്ടായിരിക്കയും, ശബ്ദം പുറപ്പെടുകയും ചെയ്യുന്നതുപോലെതന്നെ അവ ഉണ്ടാകുന്നു.

ബുദ്ധിയിലും, പദാർത്ഥത്തിലും ഉള്ള നിരപേക്ഷസത്ത ഒന്നുതന്നെ; എന്നാൽ ബുദ്ധി അഥവാ ദ്രഷ്ടാവു പദാർത്ഥവുമായി സമ്പർക്കം ചെയ്യുമ്പോൾ അവയ്ക്ക് പുറകിൽ അതേ സത്ത - ആത്മാവ് - സ്ഥിതി ചെയ്യുന്നു. ഈ പ്രപഞ്ചത്തിലെ സകല വസ്തുക്കളുടെയും പിന്നിൽ ഒരേസത്ത - ചൈതന്യം - ഇരിക്കുന്നുവെന്ന ഭാഗം നല്ലവണ്ണം സ്പഷ്ടമാക്കിയില്ല. ഇതാ! ഒരു പേന; ഈ പേനയിൽ ചില ഗുണങ്ങളും, ധർമ്മങ്ങളും. അവയ്ക്കും പിന്നിൽ നില്ക്കുന്ന വസ്തുതത്വം - സത്ത - ഇതും ഉണ്ട്. അന്തർഭൂതമായ ഈ വസ്തുതത്വത്തിൻെറ അസ്തിത്വത്തെപ്പറ്റി ഊഹി

ക്രിസ്തുമതം കാരണമല്ല. കൈതവയുക്തി പ്രയോഗിക്കരുത്. പരിഷ്കാരവും രാഷ്ട്രീയപുരോഗതിയും വന്നതെല്ലാം ക്രിസ്തുമതം മുഖേനയാണെങ്കിൽ ഗലീലിയോ ആ ചെറുകണ്ടുപിടിത്തം സാധിച്ചപ്പോൾ ക്രിസ്ത്യാനികൾ അദ്ദേഹത്തോടു എങ്ങനെ പെരുമാറിയെന്നു ദയവായി ഞങ്ങളോടു പറയുക. അദ്ദേഹത്തെ ക്രിസ്ത്യാനികൾ എന്തുചെയ്തു ? ബ്രൂണോ ജീവനോടെ എന്തിനു ദഹിപ്പിക്കപ്പെട്ടു. ആരു ദഹിപ്പിച്ചു ? ക്രിസ്തുമതം! ക്രിസ്തുമതം! ഹക്സിലി, സ്പെൻസർ, ഡാർവിൻ തുടങ്ങിയവർ ക്രിസ്തുമതത്തിൻെറ എതിർപ്പോടെയാണ് ജീവിച്ചത്. അവരുടെ കണ്ടുപിടിത്തങ്ങളും പുരോഗമനവും, ചൈതന്യവും, സ്വാതന്ത്ര്യവും ക്രിസ്തുമതം ഉണ്ടാക്കിയതോ, പ്രോത്സാഹിപ്പിച്ചതോ അല്ല. ക്രിസ്തുമതത്തിൻെറ തകർക്കുന്ന അധികാരശക്തികളെ എതിർത്തുകൊണ്ടാണ് അവർ ജീവിച്ചത്. ഷോപ്പ്നറിൻെറ ഗതി എന്തായിരുന്നു ? അദ്ദേഹത്തിനു എങ്ങനെ ജീവിക്കേണ്ടിവന്നുവെന്നു നിങ്ങൾ അറിയുന്നോ ? അദ്ദേഹത്തിനു ക്രിസ്തുവിനെപ്പോലെതന്നെ മഹത്തായ ത്യാഗം ചെയ്യേണ്ടിവന്നു. ക്രിസ്തു തൻെറ വിശ്വാസങ്ങൾക്കുവേണ്ടി മരിച്ചു. ഷോപ്പ്നർ തൻെറ വിശ്വാസങ്ങൾക്കുവേണ്ടി ജീവിച്ചു. വിശ്വാസങ്ങൾക്കുവേണ്ടി ജീവിക്കുന്നതിനെക്കാൾ മരിക്കുന്നതാണ് അധികം സുഗമം എന്നു നിങ്ങൾക്കറിയാമല്ലോ. ഷോപ്പ്നറിൻെറ സ്വതന്ത്രചൈതന്യത്തെ തടസ്സപ്പെടുത്തിയത് എന്തായിരുന്നുവെന്നു നിങ്ങൾ അറിയുന്നോ ? തൻെറ ആദ്യകാല ലേഖനങ്ങളിൽ പരിചിതങ്ങളായ ഊർജ്ജിതവും, ചൈതന്യവും അദ്ദേഹത്തിൻെറ അന്തിമലേഖനങ്ങളിൽ നഷ്ടപ്പെട്ടുപോയിരുന്നു. ഹെഗലിൻെറയും കാൻറിൻെറയും തത്വജ്ഞാനങ്ങളിലുള്ള ബലഹീനതയും, ശക്തിക്ഷയവും ക്രിസ്തുമതത്തിൻെറ സ്വാധീനം കാരണം ഉണ്ടായതാണ്. ഫിഷ്റ്റ് പ്രഫസ്സർ ജോലി ഉപേക്ഷിക്കാനും തൻെറ രാജ്യത്തുനിന്നു ഓടിക്കപ്പെടാനും എന്തു കാരണമെന്നു നിങ്ങൾക്കറിയാമോ ? അതെങ്ങനെ ? അതു ക്രിസ്തുമതം ചെയ്തതാണ്. പ്രാരംഭകാലം മുതൽ ക്രിസ്തുമതം സകല പുരോഗതിക്കും എതിരായിരുന്നു; ക്രിസ്തുമതം പുരോഗതിക്ക് അനുകൂലിച്ചിട്ടില്ല. കാര്യങ്ങളെ അബദ്ധമായി വിധിച്ചുതള്ളരുത്.

ഇൻഡ്യയിൽ കുറെക്കാലം ജീവിച്ചിരുന്ന ഒരു ആംഗ്ലോ-ഇന്ത്യൻ ഇംഗ്ലണ്ടിൽ തിരിച്ചുചെന്നപ്പോൾ തൻെറ ഭാര്യയോടു തൻെറ ശക്തിയെയും വീരപരാക്രമങ്ങളെയുംപറ്റി വീമ്പുപറകയായിരുന്നു. അവർ അവരുടെ നാട്ടിൻപുറത്തെ വീട്ടിൽ പാർക്കുകയായിരുന്നു. അപ്പോൾ അവിടെ ഒരു കരടി ചാടിവന്നു. ഈ ആംഗ്ലോ-ഇൻഡ്യൻ പെട്ടെന്നു ചാടി അടുത്തുണ്ടായിരുന്ന ഒരു മരത്തിൻെറ മുകളിൽ കയറി ഇരിപ്പായി. ഭാര്യ ഒരായുധം എടുത്തുകൊണ്ടുവന്നു കരടിയെക്കൊന്നു. അപ്പോൾ അയാൾ താഴെ ഇറങ്ങിവന്നു. ജനങ്ങൾ അവരുടെ അടുക്കൽവന്നു ചോദിച്ചു: 'ആരാണ് കരടിയെ കൊന്നത്?' അയാൾ പറയുകയായിരുന്നു: 'ഞാനും ഭാര്യയും കൂടി കരടിയെക്കൊന്നു.' എന്നാൽ വാസ്തവം അങ്ങനെയല്ലാ

യിരുന്നു. ഇതുപോലെ, അന്യന്മാർ ഒരു കാര്യംചെയ്യുമ്പോൾ, അതു ഞാനാണ് ചെയ്തതെന്നു പറയുന്നത് - ക്രിസ്തുമതത്തിൽകൂടെയാണ് ചെയ്തതെന്നു പറയുന്നത് - സത്യമല്ല.

സയൻസിലെ സകല പുരോഗതിയും, യൂറോപ്പിലും അമേരിക്കയിലും തത്വശാസ്ത്രത്തിലെ സകല അഭിവൃദ്ധിയും, സകല കണ്ടുപിടിത്തങ്ങളും ഗവേഷണങ്ങളും വേദാന്തചൈതന്യം ഉൾക്കൊണ്ടിരുന്നതുകൊണ്ട് ഉണ്ടായതാണ്. വേദാന്തം എന്നാൽ സ്വാതന്ത്ര്യവും, തന്റേടവും ആണ്. സ്വതന്ത്രചൈതന്യവും, തന്റേടവും സ്വാശ്രയശീലവും, ശാരീരികാവശ്യങ്ങൾക്കും മോഹങ്ങൾക്കും ഉയരെ നില്ക്കാനുള്ള ചൈതന്യവും ആണ് ഇവയെല്ലാം ഉണ്ടാക്കിയത്. ഈ ഐശ്വര്യമെല്ലാം അതുകാരണമാണ്. വേദാന്തം മനുഷ്യരറിയാതെതന്നെ അനുഷ്ഠാനത്തിൽ വരുത്തിയതുകൊണ്ട് ഉണ്ടായതാണ്. യഥാർത്ഥ ക്രസ്തുമതം വേദാന്തത്തിൽ നിന്നും ഭിന്നമല്ല. നിങ്ങൾ ഇതു ശരിക്കു ഗ്രഹിച്ചാൽ ഇതു ബോധ്യമാകും. ഞങ്ങൾ അടിമത്തം ഭൂമുഖത്തുനിന്നു നിർമ്മാർജ്ജനംചെയ്തു; സകല പരിഷ്കാരങ്ങളും ഉണ്ടാക്കി എന്നു പറയപ്പെടുന്നു. 'സഹോദരന്മാരേ! അടിമത്തം മാറ്റപ്പെട്ടു! ഹാ! അടിമത്തം ഇല്ലാതിരുന്നുവെങ്കിൽ! എന്നു രാമൻ എത്രമാത്രം ആഗ്രഹിക്കുന്നു! 'അടിമത്തം നശിപ്പിച്ചുവെന്ന പ്രസ്താവന നാം സ്വീകരിക്കുന്നപക്ഷം, അതു ക്രസ്തുമതം കാരണമുണ്ടായതല്ല. അടിമത്തം മാറ്റാനുള്ള എന്തെങ്കിലും ക്രിസ്തുമതത്തിൽ ഉണ്ടായിരുന്നുവെങ്കിൽ, ആദ്യത്തെ 1700 വർഷങ്ങളിൽ ക്രിസ്തുമതം എന്തുകൊണ്ടു അതു നീക്കിയില്ല ? ജനങ്ങൾ അമേരിക്കയിൽ വന്നു. യൂറോപ്യൻജനതകൾ നാടുതോറും സഞ്ചരിച്ചു. അവർ ഇതരജാതിക്കാരുമായി സമ്പർക്കംചെയ്തു; അവർക്കു വിദ്യാഭ്യാസം സിദ്ധിച്ച് അവരുടെ ഹൃദയം വിശാല തരമായി. ഇതൊക്കെയാണ് പ്രായോഗികവേദാന്തം. അതാണ് അടിമത്തംപോക്കാനുള്ള കാരണം. ക്രിസ്തുമതമല്ല. രാഷ്ട്രീയവും, സാമുദായികവും ആയ പരിതഃസ്ഥിതികൾ മനുഷ്യരുടെ ഹൃദയങ്ങളെയും ആത്മാക്കളെയും ഇളക്കിവിട്ടു. നല്ലകാര്യങ്ങൾക്കു ക്രിസ്തുമതം കാരണമാണെന്നു നിങ്ങൾ പറയുമെങ്കിൽ, Inquisition (മതവിരോധികളെന്നു സംശയിക്കപ്പെട്ടവരെ കഠിനമായി ദണ്ഡിപ്പിച്ചുവന്ന ഒരു സമ്പ്രദായം) എന്നാൽ എന്തെന്നു നിങ്ങൾ അറിയുന്നില്ലേ ? അതു സാൻഫ്രാൻസിസ്കോയിൽപോലും സർവ്വാധികാരത്തിൽ ഭരിച്ചിരുന്നില്ലയോ ഒരു കാലത്ത് ? അഹോ! കഷ്ടം! ഭയങ്കരം!! നെഞ്ചിൽനിന്നു രക്തം ചോർത്തിയെടുക്കുക! രാമൻ ഇതൊന്നും പ്രസ്താവിക്കേണ്ടതില്ല. ഇതിനെല്ലാം കാരണം എന്താണ് ?

വളരെ ചോദ്യങ്ങളും ഉത്തരങ്ങളും രാമൻ കടന്നുപോകുന്നു. അവ വേറൊരുസമയത്ത് എടുത്തു പരിശോധിക്കാം.

ഒരു പ്രശ്നംകൂടെ. 'ഇൻഡ്യ രാഷ്ട്രീയമായി ഇത്ര അധഃപതിച്ചതു എന്തുകൊണ്ട് ?' ഇൻഡ്യയുടെ അധഃപതനം വേദാന്തംകാരണമാണെന്നു

പറയപ്പെടുന്നു. ഇതു സത്യത്തിനു അതിദൂരം അകലത്താണ്. ഇൻഡ്യയുടെ അധഃപതനത്തിനു കാരണം വേദാന്തത്തിൻെറ അഭാവം ആണ്. രാമൻ സകല രാജ്യക്കാരനും ആണെന്നു പറഞ്ഞതു നിങ്ങൾ ഓർക്കുന്നുണ്ട്. രാമൻ ഒരു ഇൻഡ്യാക്കാരനോ, ഹിന്ദുവോ, വേദാന്തിയോ ആയിട്ടു വരുന്നില്ല. രാമൻ രാമനായിത്തന്നെ വരുന്നു. അതിൻെറ താല്പര്യം സർവവ്യാപിയെന്നാണ്. രാമൻ ഇൻഡ്യാക്കാരെയോ, നിങ്ങളെയോ സ്തുതിക്കണമെന്നില്ല. രാമൻ ഇൻഡ്യയെയോ, അമേരിക്കയെയോ, മറ്റെന്തെങ്കിലും ഒന്നിനെയോ താങ്ങിനില്ക്കുന്നില്ല. രാമൻ 'സത്യത്തിൽ സമസ്ത സത്യത്തിൽ, സത്യമല്ലാതെ മറ്റൊന്നിലും അല്ലാതെ' നിൽക്കുന്നു. ആ നിലയിൽനിന്നു, ആ വീക്ഷണസ്ഥാനത്തുനിന്നുമാണ് രാമൻ പറയുന്നതെല്ലാം ഇവിടെ പ്രസ്താവിക്കുന്നത്. ഇൻഡ്യയെയോ അമേരിക്കയെയോ പൊക്കാനും പുകഴ്ത്താനും രാമനാവശ്യമില്ല.വേദാന്തം ഇൻഡ്യയിലെ സാമാന്യജനങ്ങളിൽ പ്രചരിച്ചിരുന്നിടത്തോളംകാലം ഇൻഡ്യ മഹത്വത്തിൻെറ അത്യുച്ചസ്ഥാനത്തിരുന്നിരുന്നുവെന്നുള്ളതാണു സത്യം; ഇൻഡ്യ പരമമായി ശോഭിച്ചു; അതു വളരെ ഐശ്വര്യവതിയായിരുന്നു. ഈ വേദന്തം ഒരു പ്രത്യേകവർഗ്ഗത്തിൻെറ കൈകളിൽ പതിക്കാനിടയായ ഒരു കാലമുണ്ടായി. അപ്പോൾ ഇതു സാമാന്യജനങ്ങളിൽ എത്താൻ അനുവദിക്കപ്പെട്ടില്ല. ഇൻഡ്യയുടെ അധഃപതനം അപ്പോൾ ആരംഭിക്കയും ചെയ്തു. വേദാന്തം ബഹുജനങ്ങളിൽ പ്രാപിക്കാൻ അനുവദിക്കപ്പെട്ടില്ല. 'ഞാൻ ഒരു അടിമയാണ്, ഞാൻ ഒരു അടിമയാണ്. ഈശ്വരാ! ഞാൻ നിൻെറ അടിമയാണ്' എന്നു പറയുന്ന ഒരു മതം ഇൻഡ്യയിൽ സാമാന്യജനങ്ങളുടെ ഇടയിൽ എത്തി. അവരതു വിശ്വസിക്കാൻ തുടങ്ങി. ഈ മതം യൂറോപ്പിൽനിന്നു ഇൻഡ്യയിൽ ഇറക്കുമതി ചെയ്യപ്പെട്ടതാണ്. ചരിത്രകാരന്മാരെന്നും, തത്വജ്ഞാനികളെന്നും പറയപ്പെടുന്നവരെ - യൂറോപ്യന്മാരെ - വിസ്മയഭരിതരാക്കുന്ന ഒരു പ്രസ്താവനയാണിത്. എന്നാൽ രാമൻ ആലോചിക്കാതെ പറയുന്ന ഒരു പ്രസ്താവനയല്ല ഇത്. ഗണിതശാസ്ത്രകൃത്യതയോടുകൂടി തെളിയിക്കയും, പ്രദർശിപ്പിക്കയും ചെയ്യാവുന്ന ഒരു പ്രസ്താവനയാണിത്. നമ്മുടെ ആത്മാവിനെ പുച്ഛരിക്കയും, നിന്ദിക്കയും നമ്മെ സ്വയം പുഴുക്കളെന്നും, കീടങ്ങളെന്നും വിളിക്കയും ചെയ്യാൻ നമ്മോടാവശ്യപ്പെടുന്ന മതം ഇൻഡ്യയിൽ കൊണ്ടുവരപ്പെട്ടു. ആ മതം ഇൻഡ്യയിലെ സാമാന്യജനങ്ങളുടെ മതമായി. അവിടെ ഇൻഡ്യയുടെ അധോഗതിയും ആംഭിച്ചു. അമേരിക്കരുടെയും യറോപ്യന്മാരുടെയും കഥയെന്ത്? യൂറോപ്യന്മാരും അവരുടെ അടിമത്തത്തിൽ വിശ്വസിക്കുന്നുണ്ട്; 'ഹേ! ദൈവമേ! ഞങ്ങൾ നിൻെറ അടിമകളാണ്' എന്നു പറഞ്ഞു വിശ്വസിക്കുന്നുണ്ട്. രാഷ്ട്രീയവും സാമൂഹ്യവുമായ നിലകളിൽനിന്നു നോക്കിയാൽ ഇൻഡ്യാക്കാർ അനുഭവിച്ചിടത്തോളം നികൃഷ്ടത അവർ അനുഭവിക്കാത്തതെന്തുകൊണ്ട്? പ്രാകൃതികന്മാരും പരിണാമവാദഗ്രന്ഥകാരന്മാരും പലപ്പോഴും പരാമർശിക്കുന്ന ഒരു കഥകൊണ്ട് ഇത് ഉദാഹ

രിക്കാം. ചിലപ്പോൾ ബലഹീനത രക്ഷയ്ക്കു കാരണമായിത്തീരുന്നുവെന്നു അവർ പറയുന്നു; എല്ലായ്പോഴും ഏറ്റവും പ്രാപ്തിയുള്ളത് രക്ഷപ്പെടുന്നില്ല. ഓം!

ഒരു വലിയ സംഘം വെട്ടുകിളികൾ ഒരു വശത്തേക്കു പറക്കുകയായിരുന്നു. ചിലതിന്റെ ചിറകുകൾ ദുർബ്ബലപ്പെട്ട് അവ താഴെ പതിച്ചു. ബലശാലികളായിരുന്നവ മുമ്പോട്ടുപറന്നു. എന്നാൽ അതുകൾ ഒരു കുന്നിൽ എത്തിയപ്പോൾ അവിടെ തീകത്തുകയായിരുന്നു. എല്ലാ കിളികളും തീകൊണ്ടു നശിച്ചു. ഇവിടെ ബലഹീനർ ജീവിച്ചു; ഏറ്റവും സാമർത്ഥ്യമുള്ളവ നശിച്ചു.

ഇൻഡ്യാക്കാർ ഒരു സംഗതി പറയുമ്പോൾ അവർ അത് ഹൃദയംഗമമായി വിവക്ഷിക്കയും, വിശ്വസിക്കയും ചെയ്യുന്നു. അവർ സത്യവാന്മാരാണ്. അവരോ മതം അവരുടെ സർവ്വസ്വവും ആക്കുകയും ചെയ്യുന്നു. അവർ പ്രാർത്ഥിക്കുമ്പോൾ ബാഹ്യമായും ആന്തരികമായും ഒരുപോലെയിരിക്കുന്നു. 'ഈശ്വരാ! അല്ലയോ! ദൈവമേ! ഞാൻ അവിടുത്തെ അടിമയാണ്. ഹേ! ദൈവമേ! ഞാൻ അവിടുത്തെ നശിച്ച അടിമയാണ്. ദൈവമേ! ഞാൻ ഒരു പാപിയാണ്.' ഇൻഡ്യയിലെ സാമാന്യജനങ്ങൾ ഇങ്ങനെ പ്രാർത്ഥിച്ചുതുടങ്ങിയപ്പോൾ, അവർ ആത്മാർത്ഥത ഉള്ളവരായിരുന്നു. കർമ്മസിദ്ധാന്തമനുസരിച്ച് - അഭേദ്യവും, നിഷ്ഠൂരവും ആയ കർമ്മനിയമപ്രകാരം - അവരുടെ സ്വന്തം ആഗ്രഹങ്ങളും, മോഹങ്ങളും അവർക്കു പ്രാപിക്കേണ്ടതുണ്ടായിരുന്നു. അവരുടെ ചിന്തകൾ സഫലീഭവിച്ചു. അവർ അടിമകളാക്കപ്പെട്ടു. ആരാൽ ? ഈശ്വരനാൽ അവർ അടിമകൾ ആക്കപ്പെട്ടു എന്നു നിങ്ങൾ പറയുന്നു. ഈശ്വരനു രൂപമുണ്ടോ! ഈശ്വരനു ദ്വേഷമുണ്ടോ ? അരൂപിയായ ഈശ്വരൻവന്നു അവരെ ഭരിക്കാവതല്ല. ഈശ്വരൻ വന്നു. ഏതു ഈശ്വരൻ ? വെളുത്ത കേവലൻ! ഇംഗ്ലീഷുകാരുടെ വെളുത്ത ത്വക്കു മുഖേന വെളുത്ത ഏകൻവന്ന് അവരെ അടിമകളാക്കി. ഇങ്ങനെയാണ്. ക്രിസ്തുമതമെന്നു തെറ്റിദ്ധരിക്കപ്പെട്ട പള്ളിമതം വന്ന് ഇൻഡ്യയുടെ അധഃപതനം ഉണ്ടാക്കി. അതാണ് വാസ്തവം.

ഇൻഡ്യയിൽപോയി അവിടത്തെ സ്ഥിതി നേരിട്ടുകാണുക; രാമൻ പറയുന്നതു സത്യമാണെന്നു നിങ്ങൾക്കു ബോധ്യമാകും. മറ്റു സ്വാമിമാരും ഇതരസാധുക്കളും ഇൻഡ്യയിൽനിന്നു വന്ന് പറയുന്നതു മാത്രം നിങ്ങൾ വിശ്വസിച്ചാൽ നിങ്ങൾക്കു തെറ്റുപറ്റും. ഇൻഡ്യയുടെ അധോഗതിക്കു കാരണം 'വേദാന്തത്തിന്റെ അഭാവമത്രെ. എന്നാൽ അതേ അടിമത്തവിചാരം യൂറോപ്യന്മാരെ അടിമകളാക്കാത്തതെന്തുകൊണ്ട് ? യൂറോപ്യർ മതത്തെക്കാളധികം സ്വത്തിനെ ശ്രദ്ധിക്കുന്നു. മുമ്പു കാണിച്ചുതന്നതുപോലെ, അവരുടെ പ്രാർത്ഥനകളിൽ, അവരുടെ മതകാര്യങ്ങളിൽ, ഈശ്വരനെന്നു പറഞ്ഞാൽ ഏതാണ്ടൊരു അലങ്കാരം മാത്രമാണ്. ഈശ്വരൻ വന്ന് അവരുടെ മുറികൾ തൂക്കുകയും, കഴുകു

കയും ചെയ്യണം. സ്വീകരണമുറികളെ അലങ്കരിക്കാനുള്ള പടമോ ചിത്രമോ ആയി അവരെ സേവിക്കാൻ മാത്രമാണ് അവർ മതത്തെ കരുതിയിരിക്കുന്നത്. ഹൃദയത്തിൽനിന്നും, ആത്മാവിൽനിന്നും ഉദിച്ച പ്രാർത്ഥനകൾ അടിമത്തത്തിനുവേണ്ടി ആയിരുന്നില്ല; സമ്പത്തിനുവേണ്ടിയായിരുന്നു; ഐശ്വര്യത്തിനും, ലൗകികലാഭങ്ങൾക്കും വേണ്ടിയായിരുന്നു. അതുകൊണ്ടു അവർ ഔന്നത്യം പ്രാപിച്ചു. അതു കർമ്മനിയമം അനുസരിച്ചാണ്. ഇൻഡ്യയിലെ സാമാന്യജനങ്ങളിൽ വേദാന്തമതം നടപ്പിലിരുന്നിടത്തോളം കാലം ഇൻഡ്യയിൽ ഐശ്വര്യമുണ്ടായിരുന്നുവെന്നു ചരിത്രം നമ്മോടു പറയുന്നു.

ഫീനിഷ്യർ ഒരു കാലത്തു വളരെ ശക്തിയുള്ളവരായിരുന്നു. എന്നാൽ അവർക്കു ഇൻഡ്യയെ എതിർക്കാനോ, അതിനെ ജയിക്കാനോ സാധിച്ചില്ല. ഈജിപ്റ്റുകാർ അത്യന്തം ഉയർന്നിരുന്ന കാലുമുണ്ടായിരുന്നു. അവർ ഇൻഡ്യയെ കീഴ്പ്പെടുത്തിയില്ല. ഒരിക്കൽ പേർഷ്യാ സർവ്വാധികാരിയായി ഭരിച്ചു; എന്നാൽ ഇൻഡ്യയ്ക്കെതിരായി ശത്രുത്വത്തോടുകൂടി ഒരു നോട്ടംപോലും അതു നോക്കിയില്ല. അവരുടെ കഴുകുകൊടിയും പറത്തിക്കൊണ്ടു റോമാക്കാർ ലോകം മിക്കവാറും നടന്നു; അറിയപ്പെട്ടിരുന്ന ഭൂമിയെയെല്ലാം അവർ പിടിച്ചടക്കിയിരുന്നു. ആ റോമൻ ചക്രവർത്തിമാരും ഇൻഡ്യയെ പിടിക്കാൻ ഉദ്യമിച്ചില്ല. ഗ്രീക്കുകാർ പ്രാബല്യം പ്രാപിച്ചപ്പോൾ നൂറുനൂറുവർഷങ്ങളിൽ ഇൻഡ്യയുടെമേൽ ഒരു ദുഷ്ടവീക്ഷണംപോലും അർപ്പിച്ചില്ല.

അലക്സണ്ഡർ എന്ന ഒരു മനുഷ്യൻവന്നു; അബദ്ധമായി 'മഹാൻ' എന്നു വിളിക്കപ്പെട്ട അലക്സാണ്ഡർ! അദ്ദേഹം ഇൻഡ്യയിൽവന്നു. അക്കാലത്തു സാമാന്യജനങ്ങളുടെ ഇടയിൽ വേദാന്തചൈതന്യം പ്രബലമായി നടപ്പിലിരുന്നു; അതവരിൽനിന്ന് എടുക്കപ്പെട്ടിരുന്നില്ല. ഇൻഡ്യയിൽ ചെല്ലുംമുമ്പ് അദ്ദേഹം തനിയ്ക്കറിയാമായിരുന്ന ലോകം അശേഷം ജയിച്ചിരുന്നു. ശക്തിയേറിയ സകല പേർഷ്യൻ സൈന്യങ്ങളുടെയും പിൻബലത്തോടുകൂടി സമസ്ത ഈജിപ്ഷ്യൻ സേനകളുടെയും സഹായത്തോടുകൂടി, ആ ബലിഷ്ഠനായ അലക്സാണ്ഡർ ഇൻഡ്യയിൽ പ്രവേശിക്കുന്നു. ഒരു ചെറിയ ഇൻഡ്യൻ രാജാവായിരുന്ന പോറസ് അദ്ദേഹത്തെ എതിർത്തു ഭയപ്പെടുത്തുന്നു! ഈ ഇൻഡ്യൻ രാജാവ് അലക്സാണ്ഡറെ 'മഹാൻ' പട്ടത്തിൽനിന്ന് താഴത്തിറക്കുന്നു. അദ്ദേഹത്തിൻെറ സൈന്യങ്ങളെല്ലാം ഓടിക്കളയുന്നു! സമസ്തസേനകളും നശിപ്പിക്കപ്പെട്ടു. മഹാനായ അലക്സാണ്ഡർ പിൻവാങ്ങാൻ നിർബ്ബന്ധിതനായി. ഇതെങ്ങനെ ? അക്കാലം ഇൻഡ്യൻ ബഹുജനങ്ങളിൽ വേദാന്തം നടപ്പിലിരുന്നു. നിങ്ങൾക്കിതിനു തെളിവു വേണമോ ? അതിൻെറ തെളിവിന് , അക്കാലത്തെ ഗ്രീക്കുകാർ രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ വായിക്കുക. ഇൻഡ്യയെപ്പറ്റി അലക്സാണ്ഡരുടെ സുഹൃത്തുക്കൾ - അക്കാലത്തെ ഗ്രീക്കുകാർ ചരിത്രത്തിൽ എഴുതിയിട്ടുള്ളതു പഠിക്കുക. പ്രായോഗി

കവേദാന്തം ഇൻഡ്യൻ ജനതകളിൽ ഉണ്ടായിരുന്നുവെന്നും അവർ സുശക്തരായിരുന്നുവെന്നും അപ്പോൾ നിങ്ങൾ കാണും. അലക്സാണ്ഡർ മഹാന് തിരിച്ചോടേണ്ടിവന്നു.

ഗസ്നിമുഹമ്മദ് എന്ന് ഒരു സാധാരണ കൊള്ളക്കാരൻ പതിനേഴു പ്രാവശ്യം ഇൻഡ്യയെ കൊള്ളചെയ്ത ഒരു കാലംവന്നു. ഇൻഡ്യയിൽ നിന്നു തൻെറ കയ്യിൽ കിട്ടിയതെല്ലാം - ധനമെല്ലാം പതിനേഴുതവണ കൊള്ളചെയ്ത് അയാൾ പൊയ്ക്കളഞ്ഞു. അക്കാലത്ത് സാമാന്യജനങ്ങളുടെ നിലയെപ്പറ്റിയുള്ള വിവരങ്ങൾ പഠിച്ചുനോക്കുക. അപ്പോൾ സാമാന്യജനങ്ങളുടെ മതം വേദാന്തത്തിനു നേരെ എതിർവശത്ത് - എതിർ ധ്രുവത്തിൽ - ആയിരുന്നുവെന്നു നിങ്ങൾക്കു കാണാം. വേദാന്തം നടപ്പിൽ ഇരുന്നു; എന്നാൽ അതു തിരഞ്ഞെടുക്കപ്പെട്ട കുറച്ചു ജനങ്ങളുടെ ഇടയിൽ മാത്രമായിരുന്നു. ബഹുജനങ്ങൾ അതുപേക്ഷിച്ചിരുന്നു. ഇങ്ങനെയാണ് ഇൻഡ്യ അധഃപതിച്ചത്.

'നിങ്ങൾ ത്യാഗത്തെപ്പറ്റി പ്രസംഗിക്കുന്നു; ത്യാഗം നമ്മെ ദരിദ്രരാക്കുന്നു' എന്നു പറയപ്പെടുന്നു. ഹാ! ഒരിക്കലുമില്ല. അത് അതിൽ നിന്നു ബഹുദൂരം അകലെയാണ്. വേദാന്തം പഠിക്കാനും പരീക്ഷിക്കാനും നിങ്ങൾ വനത്തിൽ പോകേണ്ടതും, ഹിമാലയൻ ഗഹനാരണ്യങ്ങളിൽ കുറെക്കാലം താമസിക്കേണ്ടതും ആവശ്യമാണെന്നുള്ളതു ശരിയാണ്. എന്നാൽ എന്നും നിങ്ങൾ ഒരു സന്യാസി ജീവിതം നയിക്കണമെന്നു വേദാന്തം ഒരിക്കലും ശാസിക്കുന്നില്ല. ഒരിക്കലുമില്ല. കുട്ടികൾ കോളജിൽ പോകുന്നതുപോലെ മാത്രമാണ്. അവർ വേദാന്തം പഠിക്കാൻ കാടുകളിൽ പോകുന്നത്. ഏതൊരു സയൻസും തത്വജ്ഞാനവും അഭ്യസിക്കണമെങ്കിൽ, നാം ഏകാന്തതയിൽ ഇരിക്കണമെന്നോ, നമ്മുടെ ചുറ്റും വിഘ്നകാരികളായ സാഹചര്യങ്ങളില്ലാത്തിടത്തു പോകണമെന്നോ ഉള്ളത് ശരിയല്ലേ ? നിങ്ങളുടെ പഠനം സ്വൈരമായും സമാധാനമായും നടത്താൻ സൗകര്യമുള്ളിടത്തു നിങ്ങൾ ജീവിക്കണം. ഇങ്ങനെ ഒരു ഇൻഡ്യക്കാരൻ വനത്തിലേയ്ക്കുപോയി വിശ്രമിക്കയും, കാടുകളിൽ താമസിക്കയും ചെയ്യുന്നുവെങ്കിൽ ശാസ്ത്രങ്ങളുടെ ശാസ്ത്രമായ വേദാന്തം പഠിച്ചു സമർത്ഥനാകാൻ തക്ക സൗകര്യമുള്ള സ്ഥലങ്ങളിൽ ഇരിക്കാനും, വേദാന്തത്തിൻെറ പരമാർത്ഥചൈതന്യം പൂർണ്ണമായി സമ്പാദിക്കാനും, മാത്രമാണതു ചെയ്യുന്നത്. വേദാന്തം കെമിസ്ത്രിയെപ്പോലെ ഒരു പരീക്ഷണശാസ്ത്രമാണെന്നു നിങ്ങൾക്കറിയരുതോ ? കെമിസ്ത്രിയിൽ അനുരൂപപരീക്ഷണങ്ങൾ ചെയ്യാതെ പുരോഗതി സമ്പാദിക്കാൻ തരമില്ല. അതുപോലെ ബുദ്ധിപരമായ പരീക്ഷണത്തോടുകൂടി ആദ്ധ്യാത്മികമായ അനുഭവം ചെയ്യാതെ വേദാന്തത്തെക്കുറിച്ച് ഒരുത്തന് എങ്ങനെ അറിയാൻ കഴിയും ? ഇങ്ങനെ ആദ്ധ്യാത്മികപരിശീലനംചെയ്ത് ബുദ്ധിപരമായ ജ്ഞാനം സമ്പാദിക്കാൻ വേണ്ടി ജനങ്ങൾ വനാന്തരങ്ങളിൽ പോകേണ്ടിവരും. വനങ്ങൾ സർവകലാശാലകളും കോളേജുകളും പോലെയാണ്. ഈ

ജ്ഞാനം സമ്പാദിച്ചുകഴിഞ്ഞാൽ അവർ ലോകത്തിലേയ്ക്കു തിരിയെ വന്നിറങ്ങി അതു പ്രസംഗിക്കയും ദൈനംദിനജീവിതത്തിൽ ഉപയോഗിച്ചു കാണിക്കയും ചെയ്യുന്നു; ഈ തത്വജ്ഞാനപദ്ധതി എങ്ങനെ അനുഷ്ഠാനത്തിൽ കൊണ്ടുവരാമെന്നു ജനങ്ങളെ കാണിച്ച് അറിയിക്കുന്നു, അതു പഠിപ്പിക്കാൻ അവർ താഴെ ഇറങ്ങിവരുന്നു. അഞ്ചുകൊല്ലക്കാലത്തേയ്ക്ക് ഓരോ ബ്രാഹ്മണനും, ഹിന്ദുവും വനത്തിൽ കഴിക്കുമ്പോൾ ഈ ജ്ഞാനം സമ്പാദിക്കയും, അതു സമ്പാദിച്ചിട്ട്, അവർ ലോകത്തിലേയ്ക്കിറങ്ങി അവിടെ പണിയെടുക്കുകയും, ചിലർ സാധാരണ ലൗകിക കൃത്യങ്ങൾ സ്വീകരിക്കയും ചെയ്യേണ്ടതാണ്. വേദാന്തത്തെപ്പറ്റി പൂർണ്ണജ്ഞാനം ലഭിച്ച ശേഷം എല്ലാവരും സന്യാസികൾ ആകണമെന്നില്ല. എം. ഏ. പരീക്ഷ ജയിക്കയും - അഥവാ സയൻസു ഡോക്ടർ ബിരുദം സമ്പാദിക്കയും - ചെയ്തതിനുമേൽ സകല വിദ്യാർത്ഥികളും പ്രഫസ്സർമാരായിത്തീരണമെന്നു പ്രതീക്ഷിക്കപ്പെടാത്തതുപോലെ ആണിത്. ചിലർ മജിസ്ത്രേട്ടുമാരാകാം, ചിലർ വലിയ വണിക്കുകളാകാം, ചിലർ പ്രഫസ്സറന്മാരും ആകാം.

അതുപോലെതന്നെ, വേദാന്തത്തെ പ്രാപിക്കുന്നതും, അതിൻെറ ശേഷം അതു പൂർണ്ണമായി അനുഭവപ്പെടുത്തുന്നതും ഈ ലോകമെല്ലാം നിങ്ങൾക്കു ഒരു സ്വർഗ്ഗം - സ്വർഗ്ഗാരാമം - ആക്കുന്ന സ്ഥിതിയിൽ നിങ്ങളെ പ്രതിഷ്ഠിക്കുന്നതിനാണ്. അവിടെ പ്രപഞ്ചമെല്ലാം നിങ്ങൾക്ക് ഒരു പറുദീസയാകും; നിങ്ങൾക്കു ജീവിതം ജീവിക്കാൻ തക്കതും ആകും. എല്ലാവരും സന്യാസിമാരാകണമെന്നു വേദാന്തം ആവശ്യപ്പെടുന്നുവെന്നു പറയുന്നവർ വേദാന്തത്തെ തെറ്റിദ്ധരിക്കുന്നു; തെറ്റിദ്ധരിപ്പിക്കുന്നു. ഇല്ല; ഇല്ല. ഒരിക്കലും വേദാന്തം അങ്ങനെ ആവശ്യപ്പെടുന്നില്ല.

ലൗകികജീവിതത്തിൽ സമ്പൂർണ്ണചൈതന്യവുമായി ഏർപ്പെട്ട മനുഷ്യരും ഈ വേദാന്തം പ്രസംഗിച്ചതായിട്ടു നിങ്ങൾ വീണ്ടും, കാണുന്നുണ്ട്. സഹോദരാ! വേദാന്തമെന്നതു നിരാശാമതമല്ല. അതു നിരാശാമതമാണെന്നു പറയുന്നവർ അതിനെ തെറ്റി വ്യാഖ്യാനിക്കുന്നു. ഒരിക്കലും ആ അഭിപ്രായം ശരിയല്ല; നേരേമറിച്ച് അത് ആശയുടേയും, ആനന്ദത്തിൻേറയും അത്യുന്നതമായ ഉച്ചസ്ഥാനമാണ്.

യാതൊരു അമരംപിടിത്തവും, വടക്കുനോക്കിയന്ത്രവും, നയമ്പുകളും, കപ്പൽപായ്കളും, ആവിയും, വിദ്യുച്ഛക്തിയും ഒന്നും ഇല്ലാതെ നിങ്ങൾ നിങ്ങളുടെ ശരീരമാകുന്ന കപ്പലിനെ ലോകസമുദ്രത്തിലേയ്ക്കു തള്ളിവിട്ടാൽ, തീർച്ചയായും നിങ്ങളുടെ ജീവിതം കപ്പൽചേതത്തിൽ എത്തിക്കുമെന്നു വേദാന്തം ശാസിക്കുന്നു. എല്ലാവിധ കാറ്റിൻെറയും, കൊടുങ്കാറ്റിൻെറയും, കോളിളക്കത്തിൻെറയും നടുവിൽ നിങ്ങൾ സ്വയം പതിക്കും. അജ്ഞാനംമൂലം പ്രപഞ്ചം കഷ്ടതകളാലും, നരകങ്ങളാലും നിറഞ്ഞിരിക്കുന്നുവെന്നു വേദാന്തം പറയുന്നു. അജ്ഞാനം മാത്രമാണ് പാപം. നിങ്ങളുടെ കഷ്ടതകളുടെയെല്ലാം കാരണം അജ്ഞാനംമാത്ര

മാണ്. നിങ്ങൾ അജ്ഞരായിരിക്കുന്നിടത്തോളം, നിങ്ങൾ നരകത്തി ലാണ്. ഈ അജ്ഞാനംനീക്കി, പരമജ്ഞാനം സമ്പാദിച്ച്, യഥാർത്ഥാ ത്മാവിനെ അറിഞ്ഞുകൊണ്ടാൽ, സകല ഇരുട്ടു ജയിലുകളും, നിങ്ങൾ ക്കു പറുദീസയാകുമെന്നു വേദാന്തം പറയുന്നു; ജീവിതം സുഖകര മാകും, ഒരിക്കലും ഉൽക്കണ്ഠയില്ലാതെ, എന്തിനെക്കുറിച്ചും മനോവേദന കൂടാതെ, അസ്വാസ്ഥ്യവും അന്ധതയും നീങ്ങും; മനസ്സാന്നിദ്ധ്യവും പ്രസ ന്നതയും നശിക്കാതിരിക്കും; സങ്കടമോ, ക്ലേശമോ, ബുദ്ധിക്ഷയമോ വരി കയില്ല; ഈ സ്ഥിതി അഭിലഷണീയമല്ലയോ ? അതു കേവലം സത്യമല്ല യോ ? വേദാന്തം നിരാശാമതമല്ല. അതു പറയുന്നു: 'ഹേ! ലോകജീവി കളേ! നിങ്ങളീ പ്രപഞ്ചത്തെ വെറും നരകമാക്കുന്നു. ജ്ഞാനം സമ്പാദി ക്കുക; അതു നേടുക.' ഇതാണു വേദാന്തത്തിൻെറ നില. അവിടെ ഒട്ടും ആശാനാശമില്ല.

ലോകവ്യവഹാരത്തിൽപ്പെട്ടു ജീവിതം നയിച്ചവർ സന്യാസി ജീവിതം തീരെ അംഗീകരിക്കാതെയിരുന്നവർ - ഈ വേദാന്തം പ്രചരിപ്പി ച്ചിരുന്നുവെന്നു നിങ്ങൾക്കു കാണാം. എന്നിട്ടു അവർ ത്യാഗപൂർണ്ണ മനുഷ്യരായിരുന്നു.

ഒരിക്കൽ മഹാത്മാവായിരുന്ന ഒരു ഇൻഡ്യൻ മഹാരാജാവ് തൻെറ ലോകവ്യാപാരങ്ങളെ ഉപേക്ഷിച്ചു വനാന്തരങ്ങളിൽപോയി തപസ്സു ചെയ്യാൻ ഭാവിക്കയായിരുന്നു. ഈ ശരീരത്തിൻെറ ഒരു പൂർവികനായി രുന്നു അദ്ദേഹത്തിൻെറ ഗുരു. ആ ആചാര്യൻ അദ്ദേഹത്തിന് ഈ വേദാ ന്തം ഉപദേശിക്കയും, ത്യാഗത്തിൻെറ രഹസ്യം അദ്ദേഹം ഗ്രഹിക്കയും, ഒരു യഥാർത്ഥ ത്യാഗിയാകയും ചെയ്തതിനു ശേഷം അദ്ദേഹം ഒരു പ്രശസ്ത പ്രബലചക്രവർത്തിയായി രാജ്യം ഭരിച്ചു ജീവിച്ചു.

കുരുക്ഷേത്രയുദ്ധത്തിലെ വീരനായകനായിരുന്ന മഹായോദ്ധാവ് അർജ്ജുനൻ തൻെറ ലൗകികവൃത്തി ഉപേക്ഷിച്ചുപോകാൻ ഭാവിച്ചു. ത ൻെറ ധർമ്മം യുദ്ധംചെയ്കയായിരുന്നു. എന്നാൽ അദ്ദേഹം അതു പരിത്യജിക്കാൻ ഇച്ഛിച്ചു; അദ്ദേഹം ലോകജീവിതത്തിൽനിന്നു മാറി സന്യാസിയാകാൻ ആഗ്രഹിച്ചു. അദ്ദേഹം അത് ചെയ്യാൻ ഭാവിക്കയായി രുന്നു. അപ്പോഴിതാ! ശ്രീകൃഷ്ണൻ അർജ്ജുനനു വേദാന്തം ഉപദേശിച്ചു; ശരിയായി അതു ഗ്രഹിച്ചപ്പോൾ അർജ്ജുനൻെറ ധൈര്യം വിജൃംഭിച്ചു; ഓജസ്സും ശക്തിയും വർദ്ധിച്ചു. വേദാന്തം അദ്ദേഹത്തിലേക്കു ജീവചൈ തന്യവും, ഊർജ്ജവും പ്രസരിപ്പിച്ചു. ശക്തിമാനായ സിംഹത്തെപ്പോലെ അദ്ദേഹം എഴുന്നേറ്റു ബലിഷ്ഠനായ ഒരു വീരാത്മാവായിത്തീർന്നു.

വേദാന്തം നിങ്ങളെ ഊർജംകൊണ്ടും, ഓജസ്സുകൊണ്ടും നിറയ്ക്കു ന്നു; ബലഹീനത തെല്ലും ഉണ്ടാകയില്ല. ക്ഷീണന്മാർക്ക് ഈ ആത്മാവ് - സത്യം - ഒരിക്കലും പ്രാപ്യമല്ലെന്നു വേദങ്ങളിൽ ഒരു പ്രഖ്യാപനമുണ്ട്. അതു ബലഹീനർക്കുള്ളതല്ല.

# 20

## കിഴക്കും പടിഞ്ഞാറും

ഇൻഡ്യയിലെ സ്ഥാപനങ്ങൾക്കെല്ലാം അധഃപതനം ഉണ്ടാക്കിയത് എന്താണ് ? ഇൻഡ്യയിൽ വിഗ്രഹാരാധന കൊണ്ടുവന്നതെന്താണ് ? വിഗ്രഹാരാധന ഇൻഡ്യയുടെ സഹജസൃഷ്ടിയല്ല, ഭാരതീയജനത വിഗ്രഹാരാധനക്കാരാണെന്ന് ഇന്നു ക്രിസ്ത്യാനികൾ ആക്ഷേപിച്ചു നിങ്ങളോടു പറയുന്നു. എന്നാൽ ഉത്തമവേദഗ്രന്ഥങ്ങളിലോ, കവിത, വ്യാകരണം, ഗണിതശാസ്ത്രം, ശില്പശാസ്ത്രം സംഗീതശാസ്ത്രം ഇവയെ സംബന്ധിച്ച ഗ്രന്ഥങ്ങളിലോ വിഗ്രഹാരാധനയെ സൂചിപ്പിക്കുന്ന പരാമർശങ്ങളോ, അടയാളങ്ങളോ ഞാൻ കാണുന്നില്ല. എവിടെനിന്നാണ് അപ്പോൾ വിഗ്രഹപൂജ ഇൻഡ്യയിൽ വന്നത് ? ഈ വിഗ്രഹാരാധന ക്രിസ്ത്യാനികളിൽ ചിലരുടെകൂടെ ഇൻഡ്യയിൽ വന്നതാണ്; ചരിത്രത്തിൻെറ ആ അധ്യായം - ഇതുവരെ ജനങ്ങൾ തുറന്നിട്ടില്ല; ബാഹ്യവും ആഭ്യന്തരവും ആയ തെളിവുകൊണ്ട് ക്രിസ്ത്വബ്ദം നാലും അഞ്ചും ശതാബ്ദങ്ങളിൽ - ഇവയുടെ ഇടയിൽ - ചില റോമൻകത്തോലിക്കാ ക്രിസ്ത്യാനികൾ ഇൻഡ്യയിൽ വന്നിരുന്നുവെന്നും, ഈ ക്രിസ്ത്യാനികൾ ഇപ്പോഴും ഇൻഡ്യയിൽ ഉണ്ടെന്നും ഞാൻ സ്ഥാപിക്കാം. ഇൻഡ്യയുടെ തെക്കേഅറ്റത്ത് പാർക്കുന്ന 'വിശുദ്ധ തോമസ് ക്രിസ്ത്യാനികൾ' ആണവർ. ഇവരാണ് വിഗ്രഹാരാധനാസമ്പ്രദായം ഇൻഡ്യയിൽ അവതരിപ്പിച്ചത്. വിഗ്രഹാരാധനയുടെ ഏറ്റവും വലിയ പക്ഷപാതിയായിരുന്ന രാമാനുജാചാര്യർ ഈ വിശുദ്ധ തോമസ് ക്രിസ്ത്യാനികളിൽ ഒരുവൻെറ ശിഷ്യത്വം സ്വീകരിച്ചിരുന്നുവെന്നു ആഭ്യന്തരതെളിവുകൊണ്ടു ഞാൻ സ്പഷ്ടമാക്കാം. ഈ മനുഷ്യർ നമസ്കരിക്കാൻ ഉപയോഗിച്ചിരുന്ന ആദ്യപ്രതിമയ്ക്കു ഒരു പൗരസ്ത്യപ്രകൃതം ഇല്ലായിരുന്നുവെന്നു എനിക്ക് അറിയാം. വിഗ്രഹാരാധനയുടെ ഉത്ഭവം ഇങ്ങനെ നിങ്ങൾ ക്രിസ്തുമതമെന്നു വിളിക്കുന്നതിൽ നിന്നാണെന്നു തെളിയുന്നു. നിങ്ങൾ അത വിടെ കൊണ്ടുചെന്നു, മിഷനറിമാർ ഇപ്പോൾ വിഗ്രഹാരാധനയെ അപലപിച്ചുകൊണ്ട് ഇൻഡ്യയിൽവന്ന് ഒരു കൈകൊണ്ട് അതിനെ തകർക്കാൻ ശ്രമിക്കയും, മറ്റേ കൈകൊണ്ട്പ്രതിമകൾ ഉണ്ടാക്കി അവിടെ വിറ്റു പണമുണ്ടാക്കുകയും ചെയ്യുന്നു. ഇങ്ങനെയാണ് ജനങ്ങളെ മതപരിവർത്തനം ചെയ്യുന്നത്. നിങ്ങൾ ഉണ്ടാക്കി വില്ക്കുന്ന പ്രതിമകൾക്കു ബൈബിളിനെക്കാൾ കൂടുതൽ ശക്തിയുണ്ടാകുമോ ?

പിന്നെയും, അവിടത്തെ സ്ത്രീകളുടെ അടിമത്തത്തെപ്പറ്റി ജനങ്ങൾ വളരെയൊക്കെപ്പറയുന്നു; അവർ മൂടുപടം ധരിക്കുന്ന നടപടിയെപ്പറ്റിയും പറയുന്നു. അതിൻെറ ആരംഭത്തെക്കുറിച്ച് ഒരുവാക്കു പറയാം. ഒരു കാലത്ത് ഇൻഡ്യയെ ഭരിച്ച മുഹമ്മദീയർ വളരെ ദുർന്നടത്തക്കാരായിരുന്നു. അവിവാഹിതയായ ഒരു ഹിന്ദുബാലികയെ കണ്ടാൽ അവർക്കവളെ ചാരിത്ര്യഭംഗം ചെയ്യാതിരിക്കാൻ കഴിവില്ലായിരുന്നു. ഇങ്ങനെ സ്ത്രീകൾ മൃഗീയാക്രമണങ്ങൾക്കു കീഴ്പ്പെടേണ്ടിവന്നു. ഹിന്ദുക്കൾക്കു ഇത് ഒഴിവാക്കേണ്ട ആവശ്യമുണ്ടായി. സ്ത്രീകൾ ആർത്തവകാലത്തിനു മുമ്പുതന്നെ വിവാഹിതകളാകണമെന്ന നടപ്പ് അവർ ഏർപ്പെടുത്തി; അതിനു മുമ്പുതന്നെ വിവാഹം അവർക്കു കഴിയണം. പിന്നെയും, സ്ത്രീകൾക്കു തെരുവുകളിൽ മുഖംതുറന്നു നടക്കാൻ പാടില്ലായിരുന്നു. മുഹമ്മദീയപരാക്രമികൾ അവരുടെ മുഖംകണ്ടാൽ അവരുടെ ചാരിത്ര്യഭംഗം ചെയ്യുമായിരുന്നു. ഇങ്ങനെ ഘോഷാസമ്പ്രദായം - പർദ - മൂടുപടം ധരിക്കുന്ന ആചാരം - ഉണ്ടായി; മുഹമ്മദീയർ ഭരിച്ച രാജ്യങ്ങളിലെല്ലാം ഈ നടപ്പ് നിലനിന്നിരുന്നു. ഹൈന്ദവഭരണകാലത്ത് ഒരിക്കലും ഈ ദോഷം ഉണ്ടായിരുന്നില്ല. എൻെറ പ്രിയപ്പെട്ട ജനങ്ങളേ! നിങ്ങളുടെ രക്തവും നിങ്ങളുടെ മാംസവും തന്നെയാണ് ഹിന്ദുക്കളുടേയും. നിങ്ങളുടെ ഭാഷ അവരുടെ ഭാഷയിൽനിന്നു ഉത്ഭവിച്ചതാണ്. അവരുടെ മുഖം കുറച്ചു പൗരസ്ത്യസ്വഭാവമുള്ളതാണ്; എന്നാൽ അവരും നിങ്ങളും ഒന്നാണ്; ഒരേ മാംസവും രക്തവും ആണ്. എൻെറ നിറം അല്പം ഇരുണ്ടതാണെങ്കിൽ, എൻെറ ത്വക്ക് അല്പം വെയിലേറ്റതാണെന്നേ വരുന്നുള്ളൂ; എന്നാൽ മറഞ്ഞിരിക്കുന്ന എൻെറ ശരീരഭാഗങ്ങൾ നിങ്ങളുടേതുപോലെ വെളുത്തതാണ്.

യൂറോപ്യൻലോകം അതിൻെറ പരിഷ്കാരത്തിനും ആത്മീയത്വത്തിനും ഗ്രീസിനോടു കടപ്പെട്ടിരിക്കുന്നുവെന്നുള്ളത് ബോധമുള്ളവരാരും നിഷേധിക്കയില്ല. എന്നാൽ അനുഗൃഹീതരേ! ഗ്രീക്കുകാരുടെ കഥയെന്ത് ? ഗ്രീക്കുകാരുടെ തത്ത്വജ്ഞാനത്തെപ്പറ്റി എന്ത് ? പ്ലേറ്റോ, സോക്രട്ടീസ്, പിതഗോറസ് - എന്നിവരുടെ ഗ്രന്ഥങ്ങൾ ഇൻഡ്യൻ തത്ത്വജ്ഞാനവുമായി താരതമ്യപ്പെടുത്തി നിങ്ങൾ എപ്പോഴേങ്കിലും പഠിച്ചിട്ടുണ്ടോ ? ഉണ്ടെങ്കിൽ 'ആത്മാവിൻെറ അനശ്വരത്വം', 'മനഃപരിവർത്തനം' മുതലായ സിദ്ധാന്തങ്ങളെല്ലാം ഹിന്ദുതത്വശാസ്ത്രത്തിൻെറ സന്താനങ്ങളാണെന്നുള്ളത് നിങ്ങൾക്ക് നിഷേധിക്കാവതല്ല. എന്നാൽ ഒരു ഭേദമുണ്ട്, ഹിന്ദുക്കളിൽനിന്നു ഗ്രീക്കുകാർ സത്യം മുഴുവനും സമ്പാദിച്ചില്ല എന്നു മാത്രം. ഹിന്ദുക്കളുടെ തർക്കശാസ്ത്രത്തോടു തുലനംചെയ്യുമ്പോൾ, അരിസ്റ്റോട്ടിലിൻെറ തർക്കപദ്ധതി ദോഷബഹുലമത്രേ. ഹിന്ദുക്കളുടെയും ഗ്രീക്കുകാരുടെയും അപഗ്രഥന രീതികളുടെ താരതമ്യം നോക്കുക. അരിസ്റ്റോട്ടിലിൻെറ ക്രമം ദോഷദൂഷിതമാണെന്നു ഉടൻ ബോധ്യപ്പെടും. ഹിന്ദുഗ്രന്ഥങ്ങൾ തർക്കത്തിൻെറ ഉൽഗ്രഥനാപഗ്രഥന

രീതികൾ രണ്ടും കാണിക്കുന്നു. ഗ്രീക്കുകാരും യൂറോപ്യരും കേവലം അപഗ്രഥനരീതി മാത്രമേ കാണിക്കുന്നുള്ളൂ. വില്യം ജോൺസ് ഈ പ്രസ്താവനയെ സമർത്ഥിക്കുന്നു. അദ്ദേഹം പറയുന്നു: 'ഇൻഡ്യയിലെ ഹിന്ദുക്കളുടെ മഹത്തും സുവിശദവും, ദൂരവ്യാപകവും ആയ തത്വജ്ഞാന പദ്ധതി ഗ്രീക്കു ഗ്രന്ഥങ്ങളോടു താരതമ്യം ചെയ്യുമ്പോൾ ഭാരതീയതത്വശാസ്ത്രമാകുന്ന ഉറവസ്ഥാനത്തുനിന്നാണ് ഗ്രീക്കുകാർ അവരുടെ അറിവു സമ്പാദിച്ചതെന്നു വിചാരിക്കാതെ നിവൃത്തിയില്ല.'

നിങ്ങളുടെ 'പുതിയ നിയമ'ത്തെ പഴയ നിയമത്തിൽനിന്നു വിശേഷിപ്പിക്കുന്നത് എന്താണ് ? 'ഞാനും എന്റെ പിതാവും ഒന്നാണ്', 'ഞാൻ ജീവിക്കുന്നതും, ചലിക്കുന്നതും, എന്റെ ജീവൻ വഹിക്കുന്നതും അദ്ദേഹത്തിലാണ്', 'ആദിയിൽ വചനം ഉണ്ടായിരുന്നു, വചനം ഈശ്വരനോടുകൂടിയായിരുന്നു, വചനം ഈശ്വരനായിരുന്നു,' 'പുത്രനെ കണ്ടിട്ടുള്ളവർ പിതാവിനെയും കണ്ടിട്ടുണ്ട്', 'സ്വർഗ്ഗരാജ്യം നിന്റെ അകത്താണ്'; 'നിങ്ങളുടെ അയൽക്കാരനെ നിങ്ങളെപ്പോലെ സ്നേഹിക്കുക' - ഈ മാതിരി പ്രഖ്യാപനങ്ങൾ ആണ് അത്. വീണ്ടും ക്രിസ്തു പറയുന്നു: 'എന്റെ മാംസം ഭക്ഷിക്കാതെയും രക്തം കുടിക്കാതെയും നിനക്കു രക്ഷയുണ്ടാകയില്ല.' ഈ പ്രഖ്യാപനത്തെ ജനങ്ങൾ തെറ്റിദ്ധരിച്ചിരിക്കുന്നതു നോക്കുക! മാംസവും രക്തവും ഭുജിച്ചും പാനംചെയ്തും അവസാനിപ്പിക്കുന്നതിനു പകരം അവരതൊരു അസംബന്ധം - കിറുക്ക് ആക്കിയിരിക്കുന്നു. തത്വശാസ്ത്രപരമായും തർക്കശാസ്ത്രദൃഷ്ടിയിലും, യുക്തികൊണ്ടും ഇതെന്തിനാണ് ? സാധാരണക്കാർക്കറിയാം. വേദാന്തഗ്രന്ഥങ്ങൾ വായിച്ചുനോക്കിയാൽ ഈ പ്രഖ്യാപനങ്ങളെല്ലാം അവയിൽ കാണുന്നുണ്ട് എന്നു മനസ്സിലാക്കാം. അവയോ ? ഇൻഡ്യയിൽ അനേകായിരം വർഷങ്ങൾക്കു മുമ്പാണുണ്ടായത്. ക്രിസ്തുവിന്റെ ഉയർത്തെഴുന്നേല്പും, പ്രസംഗങ്ങളും രണ്ടും ഹൈന്ദവവും വേദാന്തസ്വാഭാവികവും ആണ്. നിക്കൊലാസ് നൊട്ടോവിഷ് എന്നൊരു റഷ്യൻ ആദ്യം ഫ്രഞ്ചിൽ എഴുതി ഇംഗ്ലീഷിൽ വിവർത്തനംചെയ്യപ്പെട്ട 'യേശുവിന്റെ അറിയപ്പെട്ടിട്ടില്ലാത്ത ജീവിതകാലം' എന്ന പുസ്തകത്തെ ഞാനിവിടെ ചൂണ്ടിക്കാണിക്കാം.

റ്റിബറ്റിലെ സംന്യാസിമഠങ്ങളിൽനിന്നു കണ്ടെടുക്കപ്പെട്ട കയ്യെഴുത്തുഗ്രന്ഥങ്ങളെ ആസ്പദപ്പെടുത്തിയാണീ പുസ്തകം എഴുതപ്പെട്ടത്. ഗ്രന്ഥകാരൻ ഈ സ്ഥലത്തു പോയിട്ടുണ്ട്. പുസ്തകം വായിച്ചാൽ അതിലെ പ്രസ്താവനകളുടെ യാഥാർത്ഥ്യം നിങ്ങൾക്കു ബോധ്യമാകാതെ തരമില്ല. ബൈബിളിൽ യാതൊന്നും സ്പർശിക്കാത്ത - ക്രിസ്തുവിന് എട്ടു മുതൽ മുപ്പതുവരെ വയസ്സാകുന്നതുവരെയുള്ള - യേശുവിന്റെ ജീവിതകഥയെക്കുറിച്ചാണിതു പ്രതിപാദിക്കുന്നത്. ഇക്കാലമത്രയും യേശുക്രിസ്തു ഇൻഡ്യയിൽ ജീവിച്ചിരുന്നതയി പറഞ്ഞിരിക്കുന്നു. ഈ വസ്തു

തകൾ ശരിയോ തെറ്റോ ആയിരിക്കട്ടെ; എന്നാലും ജ്ഞാനം പ്രകാരാന്തരേണ യറുശലേമിൽ എത്തിച്ചേർന്നിരിക്കാമായിരുന്നു. എന്തായാലും അദ്ദേഹത്തിൻെറ അനുഷ്ഠാനങ്ങളും, ശാസനങ്ങളും ഇൻഡ്യൻതത്ത്വജ്ഞാനമാകുന്ന വേദാന്തത്തിൻെറ ഏതാണ്ടൊരു മന്ദമാറ്റൊലി മാത്രമാണെന്നുള്ള സത്യം ശേഷിക്കുന്നു. 'നിങ്ങളുടെ അയൽക്കാരനെ നിങ്ങളെപ്പോലെ സ്നേഹിക്കുക' എന്നൊരു കല്പന നിങ്ങളുടെ ബൈബിളിൽ ഉണ്ട്. എന്നാൽ അതിൻെറ കാരണമോ യുക്തിയോ അതിൽ കൊടുത്തിട്ടില്ല. അനുഗൃഹീതനായ ഹെർബർട്ട് സ്പെൻസർ പറയുംപോലെ നാമൊരു കുട്ടിയോടു വെറുതേ 'ഇന്നതു ചെയ്യണം' എന്നു പറയുമ്പോൾ, മസ്തിഷ്കജന്തുവായ മനുഷ്യൻെറ ഉത്തമപ്രകൃതിയെ നാം അടിമപ്പെടുത്തുകയാണ്. മനുഷ്യൻ ബുദ്ധിമാനായ ഒരു ജന്തുവാണല്ലോ. നമ്മുടെ അധികാരത്തെ ആസ്പദമാക്കി കുട്ടിയോട് ഒന്നു ആജ്ഞാപിച്ചാൽ നാം അതിൻെറ മനസ്സിനെ നമുക്കടിമപ്പെടുത്തുന്നു. നിങ്ങൾക്കു ഒരു കുട്ടിയെക്കൊണ്ടു ചെയ്യിപ്പിക്കേണ്ടത് അവൻെറ സ്വന്തം അധികാരത്തിൽ ചെയ്യിപ്പിക്കണം. 'അരുത്' അഥവാ 'അങ്ങനെ ചെയ്യൂ' എന്നു പറയുന്ന ക്ഷണത്തിൽ നിങ്ങൾ അതിൻെറ മനസ്സിനെ ബലേന അടിമപ്പെടുത്തുന്നു - ആത്മാഭിമാനത്തെ ക്ഷതപ്പെടുത്തുന്നു. ഒരിക്കൽ ഒരു കുഞ്ഞിനോട് അതിൻെറ പേരെന്താണെന്ന് ആരോ ചോദിച്ചപ്പോൾ അതു പറഞ്ഞത് 'എനിക്കറിയാൻ പാടില്ല; എന്നാൽ എൻെറ അമ്മ എന്നെ വിളിക്കുന്നത് 'don't' ('അരുത്') എന്നാണ്' - ഇങ്ങനെയായിരുന്നു. 'നീ നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക' എന്നു നിങ്ങൾ എന്നോടു പറയുമ്പോൾ അത് എങ്ങനെയാണ് ? എന്തിനാണ് ? എന്നുകൂടി നിങ്ങൾ പറയേണ്ടതത്രേ ? മതപുരോഹിതന്മാരും, സുവിശേഷപ്രഭാഷകന്മാരും ഹൃദയത്തിൻെറ അടിത്തട്ടിൽ നിന്നു എന്നെ ദ്വേഷിക്കുമ്പോൾ - ഹിന്ദുക്കളെ വെറുക്കുമ്പോൾ - ഞാനെൻെറ അയൽക്കാരനെ എങ്ങനെ സ്നേഹിക്കും? ഈ സാഹചര്യങ്ങളിൽ ഞങ്ങൾ അയൽക്കാരെ സ്നേഹിക്കാൻ എങ്ങനെ പ്രാപ്തരാകും ? ഈ കല്പനാസമൂഹം എത്രയോ കാലമായി ലോകത്തിൽ വീണ്ടും വീണ്ടും പ്രസംഗിക്കപ്പെട്ടു. എന്നാൽ ലോകം ഇന്നും അന്നത്തെപ്പോലെതന്നെ ഇരിക്കുന്നതേയുള്ളൂ. കോൺഫ്യൂഷ്യസ്സ്, സൊരാഷ്ട്രർ, കൃഷ്ണൻ ഇവരെല്ലാം പ്രഖ്യാപിച്ചു. എന്നിട്ടും ലോകം ഇന്നും പാപപങ്കിലമായി ശേഷിക്കുന്നു. ലോകമിന്നു തെല്ലും സന്തുഷ്ടമായിട്ടുണ്ടോ ? ലോകം നായുടെ വാൽപോലെയാണെന്നാരോ പറഞ്ഞു. നായുടെ വാൽ ഒരു മുളങ്കുഴലിൽ കയറ്റി പന്ത്രണ്ടുവർഷം വച്ച് കുഴൽ നീക്കിയാൽ വാൽ പണ്ടേപ്പോലെ പിന്നെയും വളഞ്ഞിരിക്കും. ഈ ദൃഷ്ടാന്തം ലോകത്തിനും യോജിക്കും. അതിനെ നേരേയാക്കാൻ യത്നിക്കുക; വിടുമ്പോൾ അതു വീണ്ടും പണ്ടേപ്രകാരം പ്രവർത്തിക്കും. 'ചെയ്യുവിൻ,' 'ചെയ്യാതിരിക്കുവിൻ', 'അരുത്,' 'ആകാം' എന്നിങ്ങനെയുള്ള

ആജ്ഞകൾ. ഇവ ഈശ്വരകല്പനകളേ അല്ല. 'നീ നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക' എന്നു മാത്രം പറയുന്നിടത്ത് ലക്ഷ്യം വിട്ടുപോയെന്നു ഇങ്ങനെ നാം കാണു ന്നു. അന്യൻെറ പ്രമാണംവച്ച് മനുഷ്യൻ ഒരിക്കലും ഒന്നും സ്വീകരിക്കയില്ല. ഞാനൻെറ അയൽക്കാരനെ എന്തിന് എന്നെപ്പോലെ സ്നേഹിക്കണം ? വേദാന്തതത്ത്വസംഹിത ഒമ്പതുവിധത്തിൽ ഈ തത്ത്വം ഊർജ്ജസ്വലമായും, അത്യാശ്ചര്യകരമായും, ശക്തിമത്തായും നമ്മെബോധ്യപ്പെടുത്തുന്നു. പുരാതനവേദാന്ത തത്ത്വങ്ങൾ, പഠിക്കുന്നവരോട് 'നിങ്ങളുടെ യഥാർത്ഥാത്മാവ് സകലത്തിൻെറയും ആത്മാവാണ്; നിങ്ങളുടെ അയൽവാസി നിങ്ങളുടെ സ്വന്തം ആത്മാവാണ്' എന്നു പറയപ്പെടുന്നു. എൻെറ അയൽക്കാരൻ ഞാൻ തന്നെയാണെന്ന് എനിക്കു ബോധ്യപ്പെട്ടാൽ ഞാൻ സഹജമായി എന്നെപ്പോലെ അവനെയും സ്നേഹിക്കും; ബൈബിളിലേതിനേക്കാൾ വിശദമായ രൂപത്തിൽ അതിവിടെ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. നമുക്കു മനഃശാസ്ത്രത്തിൻെറ നിയമങ്ങൾ അറിയാനുണ്ട്; എന്തെന്നാൽ മനുഷ്യമനസ്സിൻെറ നിയമങ്ങൾ ആണവ. തീ തൊടരുതെന്ന് ഒരു കുഞ്ഞിനോടു പറഞ്ഞാൽ ഉടൻ അത് തീയിലേക്കു കൈനീട്ടുന്നു. നേരേമറിച്ച്, തീയിൽ തൊട്ടാൽ കൈപൊള്ളിപ്പോകുമെന്നു നാം അതിനോടു പറഞ്ഞാൽ, അതു സ്വന്തം പ്രമാണത്തെ ആസ്പദമാക്കി തീ തൊടാതിരിക്കും. അതിനാൽ 'തീ തൊടരുത്' എന്നുമാത്രം അതിനോടു പറയരുത്. എൻെറ അയൽക്കാരനെ എന്നെപ്പോലെ സ്നേഹിക്കണമെന്നു നിങ്ങൾ എന്നോടു പറഞ്ഞാൽ, അതുകൊണ്ടുമാത്രം ഞാനങ്ങനെ ചെയ്കയില്ല. എന്നാൽ എൻെറ അയൽക്കാരൻ ഞാൻതന്നെയാണെന്നു നിങ്ങൾ പറഞ്ഞു ബോധ്യപ്പെടുത്തിയാൽ, എനിക്കയാളെ എന്നെപ്പോലെയല്ലാതെ ഗണിക്കാൻ നിവൃത്തിയില്ല.

ബൈബിളിൽക്കൂടിവന്നതായ ഈ മഹൽസന്ദേശങ്ങൾ അന്ധകാരയുഗത്തിൽ (ഡാർക് ഏജസ്) യൂറോപ്പിനു നഷ്ടപ്പെട്ടു. ലോകത്തിനു പുതിയ ഒരാവേശം വേണ്ടിവന്നു. അന്ധകാരയുഗത്തെ തട്ടിനീക്കിയ ഈ പുതിയ ഉണർവ് എവിടെനിന്നുണ്ടായി ? പിന്നീടുണ്ടായ മധ്യയുഗത്തേയും എന്തു തള്ളിനീക്കി ? അംഗീകൃതക്രിസ്തുമതത്തെ സംബന്ധിച്ചിടത്തോളം, അതിനെതിരായി അന്ധകാരയുഗമുണ്ടായി. ചരിത്രം നോക്കിയിട്ടുണ്ടെങ്കിൽ, ഈ അന്ധകാരയുഗവും, മധ്യയുഗവും പാണ്ഡിത്യത്തിൻെറ പുനരുദ്ധാരണമായ നവോത്ഥാനം (റിനൈസൻസ്) എന്നറിയപ്പെടുന്നതിൽ കൂടെയാണ് തുടച്ചുനീക്കപ്പെട്ടതെന്നു ഞാൻ പറയുന്നതിനോടു നിങ്ങൾ യോജിക്കും. അക്രൈസ്തവഗ്രീസു, ഗ്രീസു റോമാ, റോമാ രാജ്യങ്ങളിലെ സാഹിത്യപഠനത്തിൽനിന്നുണ്ടായ ആവേശം മൂലമാണ് ഈ പുനരുദ്ധാരണം സംഭവിച്ചത്. അന്ധകാരമദ്ധ്യയുഗങ്ങളെ നശിപ്പിച്ചത് ഈ അക്രൈസ്തവസാഹിത്യമാണ്. ഇത് - ഈ സാഹിത്യം

- ഇൻഡ്യയിൽനിന്നു ഉത്ഭവിച്ചതുമാണ്. വീണ്ടും ലോകത്തിനെ ശുദ്ധീകരിക്കാനുള്ള പ്രേരണ ഇൻഡ്യയിൽ നിന്നുത്ഭവിച്ചു. ഇനി ഭൂമണ്ഡലത്തിൻെറ ആധുനികചിന്താഗതിയിലേയ്ക്ക് ഞാൻ കടക്കട്ടെ.

ഇവിടെ അമേരിക്കയിലെ നവീനചിന്താസരണി എന്താണ് ? ക്രൈസ്തവശാസ്ത്രം, ബ്രഹ്മവിദ്യ, ആദ്ധ്യാത്മികമതം എന്നെല്ലാം അമേരിക്കയിൽ പറയുന്നത് എന്താണ് ? ശരീരത്തോടെയോ അല്ലാതെയോവന്ന ഹൈന്ദവാചാര്യന്മാരിൽക്കൂടെയോ, ഷോപ്പനർ എന്ന പണ്ഡിതൻെറ ഗ്രന്ഥങ്ങളിൽകൂടി നേരിട്ടല്ലാതെയോ, അഥവാ അമേരിക്കയിലെ നവീനചിന്താഗതിയിൽക്കൂടി നേരിട്ടോ വന്നാലും അതെല്ലാം ഇന്ത്യയിൽ നിന്നാണ് വന്നത്. ലോകത്തിൻെറ രാഷ്ട്രീയചരിത്രത്തിലുള്ള അധുനാതനമായ പ്രാഥമികജനാധിപത്യം അഥവാ സ്ഥിതിസമത്വതത്ത്വം പോലും അതിൻെറ സവിശേഷസ്വഭാവംകൊണ്ട് വേദാന്തസംബന്ധിയാണെന്നു ഞാൻ സ്ഥാപിക്കാം. 'സ്ഥിതിസമത്വതത്വവും വേദാന്തവും' എന്ന ഒരു ഉപന്യാസവും, 'രാഷ്ട്രങ്ങളുടെ ഉയർച്ചയും താഴ്ചയും' എന്ന് ഒരു ഗ്രന്ഥവും രാമൻ എഴുതിയിട്ടുണ്ട്. അവയിൽ ഞാനിവിടെ പറയുന്ന വസ്തുതകൾക്ക് ആവശ്യമുള്ള തെളിവ് പ്രതിപാദിച്ചിട്ടുണ്ട്.

അമേരിക്കയിൽ ഈ ചിന്താപദ്ധതിയുടെ പിതാവ്, അഥവാ പ്രചാരകൻ, ഇമേഴ്സൺ ആണ്. അദ്ദേഹം സത്യം - ആദ്ധ്യാത്മികതത്വം - പഠിപ്പിച്ചു. എന്നാൽ പണത്തിനുവേണ്ടി അദ്ദേഹം ആദ്ധ്യാത്മികതത്വം പ്രയോഗിച്ചില്ല. സത്യത്തിനെ അദ്ദേഹം ജനസാമാന്യത്തിൽ പ്രസരിപ്പിച്ചു. പക്ഷേ, ഇമേഴ്സൻെറ ആദ്ധ്യാത്മികപിതാവും, അമേരിക്കയുടെ പ്രചോദകനും ഹെൻറി ഡീ. തോറൂ ആയിരുന്നു. തോറൂ ഇമേഴ്സനെക്കാൾ രചനാശക്തി ഉള്ളവനായിരുന്നു. ഇമേഴ്സൻെറ വേറൊരു പ്രചോദകൻ തോമസ് കാർലൈൽ അത്രേ.ഇവർക്കു ഈ ചൈതന്യം എവിടെനിന്നു കിട്ടി ? കാൻറ്, ഷോപ്പ്നർ ഇവർക്കു തങ്ങളുടെ ഗ്രന്ഥങ്ങൾക്കുള്ള അടിസ്ഥാനം എവിടെനിന്നു കിട്ടി ? വേദാന്തസാഹിത്യം നേരിട്ടു പഠിച്ചതിനാലല്ലാതെ വേറൊരു വഴിക്കുമല്ല. കാൻറ് ഷോപ്പ്നർ, ഫിഷ്ട് എന്നീ തത്ത്വശാസ്ത്രജ്ഞന്മാരുടെ ഗ്രന്ഥങ്ങളിൽനിന്നാണ് കാർലൈനിനും, റസ്കിനും അവർ ലോകത്തിനു സംഭാവനചെയ്തിട്ടുള്ള പുതിയ ഉണർവിനു വേണ്ട ചൈതന്യം ലഭിച്ചതെന്നു ഞാൻ തെളിയിക്കാം. കാൻറ്, ഷോപ്പ്നർ, ഫിഷ്ട് കുറേയൊക്കെ സ്വീഡൻബർഗ്ഗ് എന്നിവരുടെ ചിന്തകൾ നേരിട്ടു ഹിന്ദുതത്ത്വജ്ഞാനത്തിൽ നിന്ന് വന്നതായതുകൊണ്ട് ഈ നാട്ടിലെ 'നവീന ചിന്താപദ്ധതി' ഇൻഡ്യയിൽനിന്നു വന്നതാണെന്നു ഞാൻ സ്ഥാപിക്കാം. 'ലോകം ഇച്ഛാശക്തിയും ആശയവും ആണ്' (The World is Will and Idea) എന്ന തൻെറ പുസ്തത്തിൽ ഷോപ്പ്നർ പറയുന്നു: 'ലോകമാകെ നോക്കിയാലും വേദാന്തത്തിൽ (ഉപനിഷത്തുകളിൽ) ഉള്ളിടത്തോളം അത്യുൽക്കൃഷ്ടവും, ഉദ്ധാരകവും ആയ മതമോ, തത്ത്വജ്ഞാ

നമോ വേറെയെങ്ങും ഇല്ല. ഈ വേദാന്തം (ഉപനിഷത്തുകൾ) എൻെറ ജീവിതത്തിൻെറ ആശ്വാസം ആയിരുന്നു. ഇത് എൻെറ മരണത്തിൻെറ ആശ്വാസവും ആയിരിക്കും.' വേദാന്തതത്വശാസ്ത്രത്തിന് ഇതിനെക്കാൾ ഉയർന്ന ഒരു പ്രശംസ ലഭിക്കാനുണ്ടോ ? അദ്ദേഹത്തിൻെറ ഇതരപുസ്തകങ്ങളിലും വേദാന്തതത്ത്വജ്ഞാനത്തെയും സാഹിത്യത്തെയുംപറ്റി ധാരാളം പരാമർശങ്ങൾ ഉണ്ട്. പിന്നെയും, ഫ്രാൻസിലെ തത്വശാസ്ത്ര ചരിത്രകാരൻ വിക്ടർ കസിൻ പറയുന്നു: 'യഥാർത്ഥ ദൈവത്തെക്കുറിച്ച് പുരാതനഹിന്ദുക്കൾ അറിഞ്ഞിരുന്നുവെന്നുള്ളതിനെ നിഷേധിക്കാൻ നിവൃത്തിയില്ല. അവരുടെ തത്ത്വജ്ഞാനവും സിദ്ധാന്തങ്ങളും വളരെ ശ്രേഷ്ഠവും കൃത്യവും സത്യവും ലോകോദ്ധാരകവും ആണ്. അതിനാൽ അവയുടെ മുമ്പിൽ യൂറോപ്യരുടെ ഗ്രന്ഥങ്ങൾ, യാതൊരു സാമ്യവുമില്ലാതെ നട്ടുച്ചയ്ക്കു ജ്വലിക്കുന്ന സൂര്യൻെറ മുമ്പിൽ, സ്വർഗ്ഗത്തുനിന്നു പ്രോമീഥിയുസ് മോഷ്ടിച്ചുകൊണ്ടുവന്ന ഐതിഹാസാഗ്നിയെപ്പോലെ നിസ്സാരമായി ഭവിക്കുന്നു'. വേറൊരിടത്ത് അദ്ദേഹം പറയുന്നു:

'പൗരസ്ത്യനാടുകളിലെ കാവ്യപരവും, തത്വപരവും ആയ സ്മാരകസ്തംഭങ്ങളെ ശ്രദ്ധയോടുകൂടി നാം പഠിക്കുമ്പോൾ - പ്രത്യേകിച്ച്, ഇപ്പോൾ യൂറോപ്പിൽ പ്രചരിച്ചുവരുന്ന ഇൻഡ്യൻ സംസ്കാരഗ്രന്ഥങ്ങളെ നോക്കിയാൽ - നിരവധി സത്യങ്ങൾ നാം കണ്ടുമുട്ടുന്നു - മഹത്തമമായ സത്യങ്ങൾ! യൂറോപ്യൻ ധിഷണാശക്തി പലപ്പോഴും അറപ്പോടുകൂടി തൻെറ പ്രവൃത്തികളുടെ നീചഫലങ്ങളെക്കണ്ട് അന്ധമായി നിന്നുപോയിട്ടുള്ളതു ചിന്തിക്കുമ്പോൾ, ഈ സത്യങ്ങൾ അമോഘങ്ങളാണ്. അതിനാൽ ഈ ഐറോപ്യബുദ്ധിശക്തി പൗരസ്ത്യതത്വജ്ഞാനത്തിനു മുമ്പിൽ മുട്ടുകുത്താൻ നിർബ്ബന്ധിതമായിരിക്കുന്നു. മാനവസമുദായത്തിൻെറ ഈ തൊട്ടിലിൽ, അത്യുത്തമതത്ത്വജ്ഞാനത്തിൻെറ ജന്മദേശം നമുക്കു കാണാതെയുംതരമില്ല.' 'ഹൈന്ദവഭാവനാശക്തികളോടു താരതമ്യപ്പെടുത്തിയാൽ, യൂറോപ്യതത്വശാസ്ത്രത്തിൻെറ അതിശ്രേഷ്ഠരൂപങ്ങൾപോലും, ഭീമഭയങ്കരരാക്ഷസന്മാരുടെ മുമ്പിൽ നില്ക്കുന്ന ചെറുമുണ്ടന്മാരെപ്പോലെ കാണപ്പെടുന്നു.' ഇൻഡ്യൻ ഭാഷയും, സാഹിത്യവും, തത്ത്വജ്ഞാനവും സംബന്ധിച്ച് വിക്ടർ കസിൻ എഴുതിയ പുസ്തകത്തിൽ അദ്ദേഹം ഉപന്യസിക്കുന്നു: 'ആദിമഭാരതീയർ യഥാർത്ഥദൈവത്തെ സംബന്ധിച്ച് ജ്ഞാനമുള്ളവരായിരുന്നുവെന്നുള്ളത് നിഷേധിക്കാൻ നിവൃത്തിയില്ല. അവരുടെ ഗ്രന്ഥങ്ങളിലെല്ലാം ദൈവത്തെക്കുറിച്ച് ഉത്തമവും, വ്യക്തവും, അഗാധമനോഹരവും ആയ ആശയങ്ങളും പ്രസ്താവനകളും അസംഖ്യമാണ്.' 'മനുഷ്യഭാഷകളിൽ ഏതു മനുഷ്യരും അവരുടെ ദൈവത്തെപ്പറ്റി പറഞ്ഞിട്ടുള്ളിടത്തോളം ഗഹനമായി ഭാവനചെയ്യപ്പെട്ടതും, ആദരപൂർവം പ്രതിപാദിക്കപ്പെട്ടതും ആണിവ.' വേദാന്തതത്വങ്ങളെ പ്രത്യേകം പരാമർശിച്ചുകൊണ്ട് അദ്ദേഹം പറയുന്നു: 'എല്ലാ പ്രവൃ

ത്തികളുടെയും, പരിശ്രമങ്ങളുടേയും പ്രാഥമികലക്ഷ്യം തിരികെ ഈശ്വ രങ്കലേയ്ക്കു സംയോജിച്ച് ഐക്യം പ്രാപിക്കുന്നതാണെന്നു മനുഷ്യനെ ബോധ്യപ്പെടുത്തി, അവനെ ഉത്സാഹപ്പെടുത്തുകയും, തിരിയെ ചെല്ലുന്ന തിനും, കഷ്ടപ്പാടുകളിൽ അവന് വേണ്ടത്ര ചൈതന്യം കൊടുക്കുന്ന തിനും സഹായകരമായി, അവൻ ദൈവത്തിൽ നിന്നുണ്ടായതാണെന്ന് അനവരതം പ്രഖ്യാപിക്കയും അതു (വേദാന്തം) ചെയ്യുന്നു.' മാക്സ് മുള്ളർ പറയുന്നു: 'ഷോപ്പ്നർപോലെയുള്ള ഒരു അത്യുന്നത തത്ത്വജ്ഞ ൻെറ അഭിപ്രായത്തിനോ, തീരുമാനത്തിനോ ഏതെങ്കിലും പിൻതാങ്ങൽ ആവശ്യമുണ്ടെങ്കിൽ, ഏറിയകാലത്തെ എൻെറ ജീവിതത്തിൻെറ അടി സ്ഥാനത്തിലും, എല്ലാ മതങ്ങളും, തത്ത്വശാസ്ത്രങ്ങളും ഭക്തിപൂർവം പഠിക്കാൻ ഞാൻ ശ്രമിച്ചിട്ടുള്ളത് ആസ്പദമാക്കിയും, ഞാൻ ആ അഭി പ്രായങ്ങൾ ഇതാ ശരിവച്ചുകൊള്ളുന്നു.' അദ്ദേഹം വീണ്ടും പറയുന്നു: 'ഒരു തത്ത്വശാസ്ത്രമോ, ഒരു മതമോ മനുഷ്യൻെറ ഭാവിജീവിതത്തിന് വേണ്ട സജ്ജീകരണങ്ങൾ ചെയ്യാനുദ്ദേശിക്കപ്പെട്ടതാണെങ്കിൽ - ഒരു സൗഭാഗ്യജീവിതവും, സൗഭാഗ്യമരണവും കൊടുക്കുന്നതാണെങ്കിൽ - വേദാന്തത്തെക്കാൾ ശ്രേഷ്ഠതരമായ ഒരു സജ്ജീകരണം എനിക്കറി വില്ല.' വീണ്ടും അദ്ദേഹം പറയുന്നു: 'ഷോപ്പനർക്കു വേദാന്തത്തോടുള്ള താല്പര്യം എനിക്കും തോന്നുന്നുണ്ടെന്നും, എൻെറ ജീവിതപ്രയാണത്തിൽ വേദാന്തം വളരെ പ്രയോജനപ്പെട്ടതുകൊണ്ട് ഞാൻ അതിനോടുള്ള കട പ്പാടുകൊണ്ട് ബദ്ധനാണെന്നും പ്രഖ്യാപിക്കാൻ എനിക്കു ലജ്ജയോ കൂസലോ ലവലേശം ഇല്ല.' സർ എഡ്വിൻ ആർനോൾഡിൻെറ ഇന്ത്യൻ റീ വിസിറ്റഡ്, സോങ് സെലസ്റ്റിയൽ, ലൈറ്റ് ഓഫ് ഏഷ്യ, സോങ് ഓഫ് സോങ്സ് എന്ന കൃതികളിലെല്ലാം രാമൻ പറയുന്ന വിഷയത്തെപ്പറ്റി അസംഖ്യം പരാമർശങ്ങൾ കാണാം. വാൾഡൻ പോണ്ട് ആൻറ് ലെറ്റേ ഴ്സ് എന്ന പുസ്തകത്തിൽ തോറൂ അടിക്കടി വേദാന്തപ്രസ്താവനകളെ പരാമർശിക്കുന്നു. എക്സ്കർഷൻ എന്ന തൻെറ ഗ്രന്ഥത്തിലും അദ്ദേഹം ഇൻഡ്യൻ സാഹിത്യത്തെക്കുറിച്ചു പ്രതിപാദിക്കുന്നു. അമേരിക്കയിലെ നവീനചിന്താപദ്ധതിയുടെ ഉല്പത്തിസ്ഥാനം തോറൂ ആണ്. തൻെറ ആശയങ്ങൾ തനിക്ക് ഹിന്ദുക്കളിൽനിന്നു കിട്ടിയതാണെന്ന് അദ്ദേഹം തുറന്നു സമ്മതിക്കുന്നുണ്ട്. ഇംഗ്ലണ്ടിൽ ഒരു സഞ്ചാരത്തിനു ശേഷം അമേരിക്കയിലേയ്ക്കു ഇമേഴ്സൺ മടങ്ങിയ സന്ദർഭത്തിൽ, കാർലൈൽ കൂടി തീവണ്ടിസ്റ്റേഷൻവരെ അദ്ദേഹത്തെ അനുഗമിച്ചു. കാർലൈൽ എഡ്വിൻ ജോൺസിൻെറ ഭഗവദ്ഗീതാ തർജ്ജുമകൾ ഉൾപ്പെട്ട ഒരു പുസ്തകം അദ്ദേഹത്തിനു സമ്മാനിച്ചു. ഭഗവദ്ഗീത ലാറ്റിൻ, ഫ്രഞ്ച്, ജർമ്മൻ എന്നീ ഭാഷകളിൽ കാൻറിൻെറ കാലത്തിനു മുമ്പേതന്നെ വിവർത്തനംചെയ്യപ്പെട്ടിരുന്നു. യൂറോപ്പിലെ തത്വചിന്തയെ കാൻറ് പുന രുദ്ധാരണംചെയ്തു. കാലം, ഇടം, കാരണം എന്നീ ഉപാധിത്രയത്തിൻെറ മൗലികസ്വഭാവത്തെക്കുറിച്ച് അദ്ദേഹം തത്ത്വജ്ഞാനപരമായി എഴുതിയി

ട്ടുള്ളതിന്റെ അടിസ്ഥാനത്തിന് അദ്ദേഹം ഇൻഡ്യയോട് ഋണബദ്ധ നാണ്. മിസ്സസ്സ് എഡ്ഡിയുടെ ഗ്രന്ഥത്തിന്റെ ആദ്യപതിപ്പിൽ ഭഗവദ് ഗീതയിൽനിന്ന് ഉദ്ധരണങ്ങൾ ഉണ്ട്. എന്നാൽ പിന്നീടുള്ള പതിപ്പുകളിൽ അവ നീക്കംചെയ്തുകളഞ്ഞു. ഈശ്വരവചനം - അതീശ്വരവചനമാണെങ്കിൽ - വിശദവും, സ്ഫുടവും, യുക്തിയുക്തവും ആയിരിക്കണം.

ഇവിടെയുള്ളവരെല്ലാം ആശയചോരന്മാരോ, മാതൃകകളെ അനുകരിക്കുന്നവരോ മാത്രമാണെന്നല്ല ഞാൻ അർത്ഥമാക്കുന്നത്. അമേരിക്കൻ ജനതകൾക്ക് ഈ തത്വങ്ങൾ ഇൻഡ്യയിൽനിന്നു ലഭിക്കുന്നതുപോലെ, സ്വയം കണ്ടുപിടിക്കാനും കഴിയുമെന്നുള്ളതു ന്യായമാണ്. 'സൂര്യന്റെ കീഴിൽ പുത്തനായിട്ടു യാതൊന്നുമില്ല.' അത് ഇൻഡ്യയിൽനിന്നു വരുന്നുവെന്നു ചരിത്രം കാണിക്കുന്നു.

യഥാർത്ഥ സമഷ്ടിവാദതത്ത്വങ്ങൾ - പരമാർത്ഥമായ സ്ഥിതിസമത്വസമ്പ്രദായം - ഹിമാലയത്തിലെ സംന്യാസിമാരുടെ ഇടയ്ക്ക് ഇന്നു വാസ്തവത്തിൽ നടപ്പിലിരിപ്പുണ്ട്. ഇംഗ്ലണ്ടിലെ എഡ്വേർഡ് കാർപ്പൻറർക്ക് അദ്ദേഹത്തിന്റെ സ്ഥിതിസമത്വവാദം കിട്ടിയത് ഹിന്ദുക്കളിൽനിന്നാണ്. അതിനാൽ നിങ്ങളുടെ നവീനചിന്തകളെല്ലാം ഹിന്ദുക്കളുടെ പഴഞ്ചൻ ചിന്തകളാണ്. യഥാർത്ഥകേന്ദ്രസ്ഥാനം - പൂർണ്ണമായ സത്യം - പുതിയ ചിന്ത - പൂർണ്ണതയിൽ കിട്ടണമെങ്കിൽ അനുഗൃഹീതരേ! നിങ്ങൾക്കതു ലഭിക്കണമെങ്കിൽ - കുറേക്കൂടി നിങ്ങൾ താമസിക്കണം. നിങ്ങൾ ഇൻഡ്യയിൽനിന്നു കൂടുതൽ ജ്ഞാനം സമ്പാദിക്കണം. എന്തെന്നാൽ അവിടത്തെ ആശ്ചര്യകരമായ ഉത്തമഗ്രന്ഥങ്ങൾ മിക്കതും നിങ്ങളുടെ ഭാഷയിൽ തർജ്ജുമചെയ്യപ്പെട്ടിട്ടില്ല. അമേരിക്കയുടെ പുതിയ ചിന്തകൾ എല്ലാം പ്രതിപാദിക്കുന്ന യോഗവാസിഷ്ഠം തുടങ്ങിയ പസ്തകങ്ങൾ ഇനിയും വിവർത്തനം ചെയ്യേണ്ടിയിരിക്കുന്നു. ഈ ഗ്രന്ഥം സ്പഷ്ടമായും, വ്യാപ്തമായും, യുക്തിയുക്തമായും, യഥാർത്ഥ കവിതയിലും എഴുതപ്പെട്ടിരിക്കുന്നു.

ഈ ലോകത്തിൽ നിങ്ങളുടെ ജോലി സംതൃപ്തിയോടുകൂടി ചെയ്യണം. റോഡിൽ കരിങ്കൽച്ചില്ലികൾ ഇടാനായി പാവപ്പെട്ട കൂലിക്കാർ പാറ പൊട്ടിക്കുന്ന പണിയിലേർപ്പെട്ടിരുന്ന ഒരു പുരയിടത്തിന്റെ കാര്യം എനിക്ക് ഓർമ്മവരുന്നു. അവർ ഹൃദയഭാരംകൊണ്ടു കഷ്ടപ്പെടുന്നവരും, എപ്പോഴും പണിചെയ്തു ക്ഷീണിക്കുന്നവരും ആയിരുന്നു. ഇവർ വേല ചെയ്തുകൊണ്ടിരുന്ന പുരയിടത്തിൽ, ഒരു മൈതാനത്തിൽ, രാജകുമാരന്മാർ ടെന്നീസ് കളിച്ചുകൊണ്ടിരുന്നു. ഇവരുടെ ജോലി ആനന്ദത്തിനായിരുന്നു. ആ ആനന്ദത്തിൽ ഇവർ കൂലിക്കാരെക്കാൾ അത്യധികം വിയർത്തു പ്രയാസപ്പെട്ടിരുന്നു. രാജകുമാരന്മാർ ടെന്നീസു കളിക്കുമ്പോൾ ഉണ്ടാകുന്ന മനോഭാവംപോലെ വേലചെയ്യുമ്പോൾ നിങ്ങൾക്കും അതുണ്ടാകട്ടെ. അവരുടെ പണി ആഹ്ലാദകരമാണ്. നിങ്ങൾ പണിയും ശ്രമവും

**ഉപേക്ഷിക്കണമെന്നല്ല, പിന്നെയോ ?** ആ പണിയിലും ശ്രമത്തിലും നിങ്ങൾ **ക്കു ചൈതന്യവും ഉത്സാഹവും** ഏറിവരണം എന്നാണ്. നിങ്ങൾ സദാ **ആഹ്ലാദസമന്വിതം വേലചെയ്യണം.** നിങ്ങളുടെ ഈശ്വരത്വത്തിൽ കേന്ദ്രീ **കരിച്ചു കിടക്കുന്ന വേറൊരു** പരമാനന്ദം നിങ്ങളിൽ നിറച്ചുണ്ടാകും. **നിങ്ങളുടെ ദിവ്യപ്രകൃതി**യാകുന്ന ഉന്നതസുന്ദരവൃക്ഷത്തിൻെറ അഗ്ര **ത്തിൽ നിങ്ങൾ ഇരിക്കു**മ്പോൾ - ആ മനോഹരമായ ആദ്ധ്യാത്മികചിന്ത **യാകുന്ന ദിവ്യസാന്നിദ്ധ്യ**ത്തിൽ നിങ്ങൾ സ്ഥിതിചെയ്യുമ്പോൾ - നിങ്ങ **ളുടെ ആത്മാവിൽനിന്നു** ഐശ്വരസംഗീതവും അത്യത്ഭുതകരമായ ജോ **ലിയും താനേ വന്നുപ**തിക്കുന്നു. ബലംപ്രയോഗിക്കപ്പെട്ട് ചലിക്കപ്പെടുന്ന യാതൊന്നും ബലവത്താകയില്ല. ആദിത്യനിൽനിന്നു രശ്മിസമൂഹം പുറ പ്പെടുന്നതുപോലെ, റോസാപുഷ്പത്തിൽനിന്നു സൗരഭ്യധോരണി പ്രസ രിക്കുന്നതുപോലെ, ശാന്തിയും, ആനന്ദവും, പ്രേമവും, പ്രകാശവും നിങ്ങ ളിൽനിന്ന് പുറപ്പെടട്ടെ!

# 21

## സംഭാഷണങ്ങൾ

### 1. ദാമ്പത്യജീവിതം മൂക്കുകണ്ണാടി

മൂക്കുകണ്ണാടികളിൽകൂടി നാം നോക്കുന്നു; കാണുന്നു. എന്നാൽ അവ കണ്ണുകൾക്കു ഒരു ഭാരമാകുന്നില്ല. കാഴ്ചയെ തടയുന്നതിനുപകരം അവ അതിനെ സഹായിക്കുന്നു. കണ്ണുകൾക്കും, സാധനങ്ങൾക്കും ഇടയ്ക്ക് ഒരു തിരസ്കരിണി - മറവ് - എന്ന നിലയിൽ നില്ക്കാതെ അവ ആ സാധനങ്ങളെ വിപുലീകരിച്ചു കാണിച്ചുകൊണ്ടു നില്ക്കുന്നു. അതു പോലെയായിരിക്കണം ഭാര്യാഭർത്തൃബന്ധവും. ഒരാൾ മറ്റെയാൾക്കു തടസ്സമാകുന്നതിനുപകരം, മറ്റെയാളുടെ തടങ്കലിലാകുന്നതിനുപകരം, ഓരോരുത്തരും മറ്റെയാളിൽകൂടി പ്രപഞ്ചം മുഴുവനും കാണണം. വിവാഹ ബന്ധം വേദാന്തജ്ഞാനത്തിൽകൂടി ആദ്ധ്യാത്മികമായി സ്ഥാപിക്കപ്പെട്ടാലേ ഇതു സാധ്യമാകയുള്ളൂ. മറ്റൊരു നിലയിലും ഇതു സാധ്യമാകയില്ല, ശരിയാകയില്ല. ഇരുകൂട്ടരും പരസ്പരം ചൈതന്യവും, ആത്മാവും കാണുകയും, വ്യക്തിത്വങ്ങളിലും, വ്യക്തിപരമായ ഗണനകളിലും, സാഹചര്യങ്ങളിലും, ആചാരങ്ങളിലും, നടപടികളിലും നിന്നും, വികാരങ്ങളിലും ശീലങ്ങളിലും നിന്നും ഉയരുകയും ചെയ്യുന്നതുകൊണ്ടേ കാര്യങ്ങൾ ശരിപ്പെടുകയുള്ളൂ.

ശ്വാസം നമുക്ക് ഏറ്റവും അടുത്ത് ഇരുന്നാലും നാം അതു കാണാത്തതുപോലെ, ദാമ്പത്യബന്ധം അത്ര പൂർണ്ണമായ പരസ്പരധാരണയിൽ ആയിരിക്കണം. ഭാരമായിരിക്കരുത്! ഒരാൾ മറ്റൊരാളിൻെറ ഹൃദയത്തിന് ഒരു ഭാരമായി ഭവിക്കരുത്. രണ്ടുപേരും സ്വതന്ത്രരാകണം! ഓരോ കക്ഷിക്കും ഇതരകക്ഷിയുടെ ചിന്ത ഒരു പോരായ്ക - തകരാറ് - ആകരുത്. ഇപ്പോഴാകട്ടെ ദമ്പതികളുടെ സ്ഥിതിനോക്കിയാൽ, ഭാര്യയെപ്പറ്റിയുള്ള ചിന്ത ഭർത്താവിനു ആത്മീയപുരോഗതിക്കു തടസ്സമായി നില്ക്കുന്നു. ഭർത്താവിനെക്കുറിച്ചുള്ള ചിന്ത ഭാര്യയ്ക്ക് ഒരു വലിയ വിഘ്നവും ഭാരവും ആയിട്ടും ഇരിക്കുന്നു.

ഇൻഡ്യയിൽ സ്ത്രീകളും പുരുഷന്മാരും കണ്ണിൽ ഒരുവക അഞ്ജനം- മഷി - എഴുതാറുണ്ട്, അതു കാഴ്ചയ്ക്കു ബലംകൊടുക്കാനാണ് ഉപയോഗപ്പെടുന്നത്. അതു കണ്ണിൽ ഇരിക്കുന്നു. പക്ഷേ കണ്ണിനു തടസ്സംചെയ്യുന്നില്ല. അതിൻെറ സാന്നിദ്ധ്യം അറിയപ്പെടുന്ന നിമിഷത്തിൽ

എന്തെങ്കിലും ഒരു തകരാറുണ്ടെന്നു നിശ്ചയിക്കാം. അതുപോലെ വയറിനെക്കുറിച്ചു നാം ഓർക്കുമ്പോൾ, അതിനെന്തോ തരക്കേടുണ്ട്; അതാണു നിയമം.

രാമൻെറ ഭാര്യ മുമ്പു രാമനോടു ഒരു ചോദ്യം ചോദിച്ചിരുന്നു: 'നിങ്ങളെന്നെ ഓർക്കുന്നുണ്ടോ ?' രാമൻ പറഞ്ഞു: 'ഇല്ല; രാമൻ ഒരിക്കലും ഓർക്കുന്നില്ല. നിങ്ങളിൽനിന്നു അന്യനായ ഒരാളിനെപ്പറ്റിയേ നിങ്ങൾക്കു ഓർമ്മിക്കാൻ തരമുള്ളൂ. നിങ്ങളുടെ കണ്ണ്, മൂക്ക്, കൈ ഇവയെപ്പറ്റി നിങ്ങൾ ഓർമ്മിക്കാറുണ്ടോ ? ഇല്ല. അവ നിങ്ങളുമായിട്ടൊന്നു തന്നെയാണ്. ഒരു കക്ഷി മറ്റൊരാളുമായിട്ടു ഏകമാകുമ്പോൾ രണ്ടാളും കേവലം ഒന്നും, ഏകവും, അദ്വയവും ആകുന്നതിനാൽ അയാൾക്കു മറ്റേ ആളിനെ ഓർമ്മിക്കാൻ സാധിക്കുന്നില്ല. ഇക്കാര്യങ്ങൾ ഒന്നുകൂടി വ്യക്തമാക്കേണ്ടതുണ്ട്.

നമുക്ക് ഒരു സ്നേഹിതനിൽനിന്നു ഒരു കത്തുകിട്ടുമ്പോൾ നാം സന്തോഷിക്കുന്നു; നാം അതിനെ വളരെ വിലമതിക്കുന്നു. സ്നേഹിതൻ കാരണമാണ് എഴുത്തിനു മാഹാത്മ്യമുണ്ടായത്. അതുപോലെ ഭാര്യയും ഭർത്താവും ഈശ്വരനിൽ നിന്നുള്ള ഓരോ എഴുത്തുപോലെ ഇരിക്കണം. ഭർത്താവിൻെറ ശരീരം ഈശ്വരൻെറ എഴുത്തോ, ചിത്രമോ പോലെയിരിക്കണം. അതുപോലെ ഭാര്യ അവൻെറ ശരീരത്തെ സ്നേഹിക്കയും മാനിക്കയും ചെയ്യണം. എന്നാൽ എന്തായാലും ആ ശരീരം എഴുത്തോ പടമോ പോലെയേ ഇരിക്കാവൂ. യഥാർത്ഥവസ്തുവായ യാതൊന്നുമല്ലാത്ത ഏതാണ്ടുപോലെയേ ഇരിക്കാവൂ. ഇങ്ങനെ അവൾ അവനിൽകൂടി ഈശ്വരനെ കാണുന്നു. ദിവ്യത്വത്തിൻെറ - ഈശ്വരത്വത്തിൻെറ - അടയാളം മാത്രമായി ഭർത്താവു തീരട്ടെ. രാത്രിയിൽ ശരീരങ്ങൾ യോജിക്കുന്നുവെങ്കിൽ, പകൽസമയം ആത്മീയൈക്യം സൃഷ്ടിക്കണം. ശാരീരിക സമ്മേളനം രാത്രിയിൽ ഉണ്ടാകുന്ന സമയം ആത്മീയബന്ധം തോന്നുന്നില്ലെങ്കിൽ പകൽസമയം ആ കുറവുതീർക്കാൻ അവൾ ശ്രമിക്കേണ്ടതാണ്. ഓരോ ആലിംഗനത്തോടും അവൾ ഈശ്വരനെ സ്വീകരിക്കുന്നുവെന്നുള്ള ചിന്ത - ധ്യാനം - സംയോജിപ്പിക്കണം. ഹാ! പ്രകാശമേ! എന്നിലേയ്ക്കു വരുക! ഞാൻ പ്രകാശത്തെ ആശ്ലേഷിക്കുന്നു. നിങ്ങൾക്കു വേണമെങ്കിൽ അതിനെ ആനന്ദമെന്നും വിളിക്കാം. സമസ്തലോകവുമായിട്ടുള്ള ഐക്യമെന്നോ സമ്പൂർണ്ണപരിശുദ്ധതയെന്നോ അതിനെ പറയാം. ഹേ! ഈശ്വരാ! ജ്ഞാനമേ! എന്നിലേയ്ക്കു വരുക! ഞാനങ്ങയെ കൈവരിക്കുന്നു. ഇങ്ങനെ സകലതും ഈശ്വരത്വത്തിൻെറ ലക്ഷ്യമാക്കിത്തീർക്കണം. രാത്രിയിൽ അതു ഭാവനചെയ്യുവാൻ സാധിക്കയില്ലെങ്കിൽ, അതു പകൽ നിർവഹിക്കണം. ആ ഏകത്വവും വിവാഹവും നിങ്ങൾ സ്വയം ഭാവനചെയ്താസ്വദിക്കണം. ഈശ്വരത്വത്തെ - ദൈവത്തെ - ഈശ്വരനെ ആലിംഗനംചെയ്യുക. പ്രപഞ്ചമശേഷം ഒരുവൻെറ ശരീരമായിട്ട് - സക

ലതും സകലതും, സകലതുമായിട്ട്! ഈ ഭാവന സർവദാ മനസ്സിൽ നിറുത്തണം. ഒരുവശത്തു ശാരീരികമായ ചേർച്ചയെ സംബന്ധിച്ച വിചാരം പരിവർജ്ജിക്കാൻ വേദാന്തം നിങ്ങളോടാവശ്യപ്പെടുമ്പോൾ, ഒരു ശരീരം മറ്റേതിനു ഭാരമായി വരരുതെന്നു പറയുമ്പോൾ, മറുവശത്തു നിന്നു യഥാർത്ഥ ചൈതന്യവുമായിട്ട് അനവരതം ഐക്യത്തിലിരിക്കണ മെന്നും അതു നിങ്ങളോടാവശ്യപ്പെടുന്നു. ഈശ്വരൻ, ശക്തി, പരിപൂർണ്ണ ദിവ്യപ്രേമം, ഐക്യം, സാർവലൗകികപ്രേമം - ഇവയെല്ലാം എന്നിലാ ണെന്നു സദാ നിങ്ങൾ ധ്യാനിക്കുക. ഞാൻ അതാണ്; അതു ഞാനാ കുന്നു; അവൻ ഞാനാണ്; ഞാൻ അവനാണ്. അപ്പോൾ നിങ്ങൾ വിവാ ഹംചെയ്ത യഥാർത്ഥാത്മാവും, ചെടികളിലും വൃക്ഷങ്ങളിലും നദിയിലും സകലതിലുമുള്ള ആത്മാവും ഞാൻതന്നെയാണെന്നു നിങ്ങൾക്കു കാണപ്പെടും.

## 2. തൊണ്ണൂറ്റിഒമ്പതിൻെറ വല

'തൊണ്ണൂറ്റിഒമ്പതിൻെറ വലകളിൽ വീഴരുത്' എന്നു പറയപ്പെടാ റുണ്ട്. അതിൻെറയർത്ഥമെന്താണ് ?

ഒരു മനുഷ്യൻ തൻെറ ഭാര്യയുമായി ഒരു ചെറുകുടിലിൽ സുഖ മായി താമസിച്ചുവന്നിരുന്നു. അവർ വളരെ ആഹ്ലാദമായി ജീവിതം നയിച്ചുവന്നു.

അവൻ പകൽ മുഴുവൻ വേലചെയ്ത് ജീവസന്ധാരണത്തിനു അല്പം വല്ലതും സമ്പാദിച്ചുവന്നിരുന്നു. അവന് ലൗകികമായ ആഗ്രഹ ങ്ങളും മോഹങ്ങളും അസൂയയും ദ്വേഷവും ഒന്നും ഇല്ലായിരുന്നു. അവൻ ഒരു സത്യസന്ധനായ വേലക്കാരനായിട്ടാണു ജീവിതം നയിച്ചത്. വലിയ ധനവാനായ ഒരു അയൽക്കാരൻ സമീപത്തു പാർത്തുവന്നു. ഈ ധന പ്രഭു എല്ലായ്പോഴും സങ്കടത്തിൽ നിമഗ്നനായി കഴിച്ചുകൂട്ടി; അയാൾ ക്കു ലവലേശം സുഖമുണ്ടായിരുന്നില്ല. ഒരു വേദാന്തി ഒരിക്കൽ ഈ വീടുകൾരണ്ടും സന്ദർശിക്കാനിടയായി. അയാളുടെ വസ്തുക്കളും സ്വത്തു ക്കളുമാണ് സകല സങ്കടത്തിനും കാരണമെന്നു അദ്ദേഹം ധനപ്രഭുവി നോടു പറഞ്ഞു. വസ്തുവകകൾ അദ്ദേഹത്തെ പിടികൂടി ഞെക്കി ഞെരുക്കി ദണ്ഡിപ്പിക്കയായിരുന്നു; ഹൃദയം ഒരു വസ്തുവിൽനിന്നു മറ്റൊന്നിലേയ്ക്കു അലഞ്ഞുതിരിഞ്ഞുകൊണ്ടിരുന്നു. ദരിദ്രനായ അയൽ വാസിയെ ചൂണ്ടിക്കൊണ്ടു വേദാന്തിസന്യാസി പറഞ്ഞു: 'അവനെ നോക്കൂ! അവനു ഒരുവകയില്ല; എന്നാൽ അവൻെറ മുഖത്തു ആനന്ദപ്രഭ കളിയാടുന്നു. മാംസപേശികൾ ബലിഷ്ഠവും കൈകൾ ദൃഢവും ആയി രിക്കുന്നു. സന്തോഷമായി പാട്ടുംപാടി ഉല്ലാസപൂർവം രസിച്ചുകൊണ്ട് അവൻ ആനന്ദമായി സഞ്ചരിക്കുന്നു.' ധനവാന് ഈ സന്തോഷം ഒരി ക്കലും ആസ്വദിക്കാൻ സാദ്ധ്യമല്ല. മറ്റു ജനങ്ങളുടെ ഇഷ്ടപ്രകാരം അവനു

പദാർത്ഥങ്ങളെ രൂപപ്പെടുത്തി മനോഹരമാക്കി വയ്ക്കണം. ആ ധനികന് അപ്പോൾ ആ സന്യാസിയുടെ പ്രസ്താവന ഒന്നു പരീക്ഷിക്കണമെന്നു വിചാരം തോന്നി. സന്യാസിയുടെ നിർദ്ദേശപ്രകാരം ആ സമ്പന്നൻ ഒരു ദിവസം രഹസ്യമായിട്ടു തൊണ്ണൂറ്റിഒമ്പതു ഡോളറിൻെറ ഒരു കിഴി പാവപ്പെട്ട അയൽക്കാരൻെറ വീട്ടിൽ ഇട്ടുകൊടുത്തു. അടുത്തദിവസം ആ ദരിദ്രഭവനത്തിൽ തീ കത്തിയതേ ഇല്ലെന്നു അവർ മനസ്സിലാക്കി. അവൻെറ വീട്ടിൽ നിത്യവും അവൻവേലചെയ്തുണ്ടാക്കിക്കൊണ്ടുവന്ന സ്വല്പ പണംകൊണ്ടു സാമാനങ്ങൾ വാങ്ങിക്കൊണ്ടുവന്നു തീ കത്തിച്ചു ഭക്ഷണം തയ്യാറാക്കുക പതിവായിരുന്നു. എന്നാൽ ആ രാത്രി അവൻെറ വീട്ടിൽ തീയേ കത്തിച്ചുകണ്ടില്ല. അവൻ യാതൊന്നും പാകം ചെയ്തില്ല. അവനും കൂട്ടരും പട്ടിണി കിടക്കുകയായിരുന്നു. അടുത്തദിവസം രാവിലെ സന്യാസി ധനികനെയും വിളിച്ചുകൊണ്ടു ദരിദ്രൻെറ കുടിലിൽ പോയി തലേന്നാൾ അരി വയ്ക്കാഞ്ഞതെന്താണെന്നു അവനോടു ചോദിച്ചു. സന്യാസിയുടെ സാന്നിദ്ധ്യത്തിൽ സമാധാനം പറയാൻ അവൻ അല്പം പരുങ്ങി; അവനു സത്യം പറയണമെന്നും ഉണ്ടായിരുന്നു. ഇതിനു മുമ്പു താൻ കുറച്ചു പണം സമ്പാദിക്കാറുണ്ടായിരുന്നുവെന്നും, അതുകൊണ്ടു കുറെ ധാന്യവും സസ്യങ്ങളും വാങ്ങാറുണ്ടായിരുന്നുവെന്നും അതു പാകം ചെയ്തു ഭക്ഷിക്കാറുണ്ടായിരുന്നുവെന്നും അവൻ പറഞ്ഞു. എന്നാൽ തലേന്നാൾ അവന് ഒരു കിഴിയിൽ 99 ഡോളർ കിട്ടിയതിനാൽ അവൻ തീ കത്തിക്കാതിരുന്നതായിരുന്നുവെന്നും അവൻ വിവരിച്ചു. തൊണ്ണൂറ്റി ഒൻപതു ഡോളർ കിട്ടിയപ്പോൾ, അതു നൂറാക്കിത്തികയ്ക്കുന്നതിനു ഒന്നു മാത്രമേ കുറവുണ്ടായിരുന്നുള്ളൂ. ആ ഒന്നുകൂടി ചേർക്കാൻവേണ്ടി ഒന്നിടവിട്ട ദിവസങ്ങളിൽ പട്ടിണികിടന്നാൽ സാദ്ധ്യമാകുമെന്നു അവൻ കണ്ടു. ഇങ്ങനെ കുറെ മിച്ചം വച്ചാൽ ഒരുവാരം കൊണ്ടോ മറ്റോ ഒരു ഡോളർകൂടി ഉണ്ടാക്കിയെടുക്കാൻ കഴിയും.

### 3. ദരിദ്രൻ

ഒരു സന്യാസിയുടെ പക്കൽ കുറെ ചെമ്പുനാണയങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹം അതു കുറെ കുട്ടികൾക്കു വീതിച്ചുകൊടുക്കാൻ ഭാവിച്ചു. വളരെ സാധുക്കുട്ടികൾ അതിന് അദ്ദേഹത്തിൻെറ അടുത്തു വന്നുകൂടി. എന്നാൽ അദ്ദേഹം അതു കൊടുക്കാതെയിരിക്കുകയാണു ചെയ്തത്. അവസാനത്തിൽ ഒരു രാജാവ് ആനപ്പുറത്തു കയറി അതിലേ വന്നു. സന്യാസി ഉടനെ ആനപ്പുറത്തെ അമ്പാരിയിലേയ്ക്ക് രാജാവിരുന്ന ഇടത്തേയ്ക്ക്, ചെമ്പുതുട്ടുകൾ വലിച്ചെറിഞ്ഞു. സന്യാസിയുടെ അപ്രതീക്ഷിതമായ ഈ പ്രവൃത്തികണ്ട് രാജാവു വിസ്മയിച്ചു. 'ഏറ്റവും ദരിദ്രനായ നിങ്ങൾക്കാണിത്!' എന്നു സന്യാസി വിളിച്ചുപറഞ്ഞു. താനെങ്ങനെയാണ് ഏറ്റവും ദരിദ്രനായത് എന്നു രാജാവു ചോദിച്ചു. അദ്ദേഹത്തിൻെറ, കൂടുതൽ രാജ്യം പിടിക്കണമെന്നു എപ്പോഴും തോന്നിയി

രുന്ന ആർത്തിയും സ്വത്തിനുള്ള ദാഹവുംകൊണ്ടാണ് അദ്ദേഹം അത്ര ദരിദ്രനായതെന്ന് സന്യാസി മറുപടിപറഞ്ഞു.

## 4. സമ്പാദ്യം

ഒരു മനുഷ്യൻ തൻെറ പെട്ടിയിൽ പണംവാരി ഇടുകയായിരുന്നു. ഒരു സന്യാസി അതിലേ കടന്നുപോയി. ആ ധനികൻ അദ്ദേഹത്തിനെ തൻെറ വീട്ടിലേയ്ക്കു ക്ഷണിച്ചുവരുത്തി. വലിയ പെട്ടികളിലും ഇരുമ്പ് അറകളിലും പണം ഇങ്ങനെ കൂട്ടിവയ്ക്കുന്നതു കണ്ട് എന്തിനാണിങ്ങ നെ ചെയ്യുന്നതെന്നു സന്യാസി ചോദിച്ചു. ധനികൻ പറഞ്ഞു: 'സ്വാമി! നിങ്ങളെന്തിനു ക്ലേശിക്കുന്നു ? നിങ്ങൾക്കു പൊതുജനങ്ങൾ ഭക്ഷണം തരുന്നു. നിങ്ങൾക്കു ഭക്ഷണം കിട്ടിയില്ലെങ്കിൽതന്നെ നിങ്ങൾ ദേഹത്തെ ഗണ്യമാക്കുന്നില്ല. എന്നാൽ ശരിയായ കാലത്തു ഉപയോഗിക്കാനായി പണം സൂക്ഷിച്ചുവയ്ക്കേണ്ടതുണ്ട്.' സന്യാസി മിണ്ടിയില്ല. അടുത്ത ദിവസം ആ സമ്പന്നൻ സന്യാസി താമസിച്ചിരുന്ന പീറക്കുടിലിൻെറ അകത്തു പോയി. ആ പണക്കാരൻ സന്യാസിയുടെ മാടത്തിൽ ചെന്ന പ്പോൾ, സന്യാസി വളരെ കഷ്ടപ്പെട്ട് ഒരു വലിയ കുഴികുഴിച്ച് വച്ചിരി ക്കയായിരുന്നു. അതിൽ ഭംഗിയേറിയ ഉരുളക്കല്ലുകൾ, പാറകൾ - ഇവ അദ്ദേഹം പെറുക്കിക്കൊണ്ടുവന്ന് പകൽ മുഴുവനും കുഴിയിൽ ഇട്ട് അതു മൂടിയിടുകയായിരുന്നു. പണക്കാരൻ വന്ന് ഇതുകണ്ടു സന്യാസിയോടു ചോദിച്ചു: 'സാമി! സ്വാമി'! അങ്ങെന്താണ് ഇവിടെ ചെയ്യുന്നത് ?' സന്യാ സി ഉത്തരം പറഞ്ഞു: 'ഞാൻ ഈ രസികൻ കല്ലുകൾ പെറുക്കി കൂട്ടുക യാണ്. അവ എന്തു മനോഹരമാണെന്നു നിങ്ങൾ കാണുന്നില്ലേ ?' ധന പ്രഭു ചിരിച്ചുകൊണ്ടു ചോദിച്ചു: 'അങ്ങെന്തിനാണ് ഇതെല്ലാം പെറുക്കി കൂട്ടുന്നത് ? ഇതാ! കല്ലുകൊണ്ടു നിറഞ്ഞ ഒരു പർവ്വതംതന്നെ ഇവിടെ കാണുന്നില്ലേ ? ആ കല്ലെല്ലാം പെറുക്കി സംഭരിച്ചുവയ്ക്കണമോ ?' സന്യാ സി പറഞ്ഞു: 'ആവശ്യംവരുമ്പോൾ ഉപയോഗിപ്പാൻ വേണ്ടി ഞാൻ അതു സൂക്ഷിച്ചുവയ്ക്കുകയാണ്. എനിയ്ക്കെപ്പോഴെങ്കിലും അത് ആവശ്യ മാകും. പക്ഷേ ഈ പർവ്വതമെല്ലാം ജലപ്രവാഹംകൊണ്ടു ഭൂമിയിൽ നിന്നു പോയെന്നു വരരുതോ ? അതുകൊണ്ട് ഞാൻ ഇതെല്ലാം പെറുക്കി സംഭരിച്ചുവയ്ക്കുകയാണ്.' ഉടനെ സമ്പന്നൻ പറഞ്ഞു: 'അതെങ്ങനെ സംഭവിക്കും ? ഭൂമിയിൽനിന്ന് ഈ കല്ലെല്ലാം എങ്ങനെ മാറ്റിക്കളയാൻ കഴിയും ?' അപ്പോൾ സന്യാസി ധനികൻെറ അടുക്കലേയ്ക്കു ചാടിച്ചെന്നു പറഞ്ഞു: 'നിങ്ങൾ ആണ് എന്നെ ഇതു പഠിപ്പിച്ചത്. മടയശ്ശിരോമണി! ദൈവം നിനക്കു ഭക്ഷണം തരാത്ത ഒരുകാലം വരുകയില്ല. സ്വർണ്ണവും വെള്ളിയും ഇങ്ങനെ സംഗ്രഹിച്ചുവയ്ക്കാൻ അനർഘമായ സമയവും ശക്തിയും ചെലവുചെയ്യേണ്ട ആവശ്യമെന്ത് ? എന്നോടു ഒരു പാഠംപഠി ക്കുക. ജീവിതം ഇങ്ങനെ വെറുതെ ചെലവാക്കാനല്ല; ഇങ്ങനെ നിസ്സാര മായ കാര്യങ്ങൾക്ക് ആയിട്ടല്ല ജീവിതം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്.

## 5. ഈശ്വരന്റെ ദിശ

മുഹമ്മദീയഭരണകാലത്ത് പണ്ടൊരിക്കൽ, ഒരു ഗവർണ്ണർ അഥവാ കാസി ഒരു ചക്രവർത്തിയുടെ സമീപത്തു പോകാൻ ഇടയായി. കാസിയുടെ മതനിഷ്ഠാ നടപടികൾ കണ്ട് ചക്രവർത്തിക്ക് അയാളോടു വലിയ ബഹുമാനം തോന്നിയിരുന്നു. അയാളുടെ പ്രാപ്തി എത്രയ്ക്കുണ്ടെന്നു ഒന്നു പരീക്ഷിക്കാൻ രാജാവു നിശ്ചയിച്ചു. അദ്ദേഹം പ്രകൃത്യാ ഒരു പണ്ഡിതനായിരുന്നില്ല. അതിനാൽ ഗവർണ്ണർസ്ഥാനം സമ്പാദിക്കാൻ മോഹിച്ചിരുന്ന ആരോ പറഞ്ഞുകൊടുത്ത ഏതാനും ചോദ്യങ്ങൾ ആണ് ചക്രവർത്തി കാസിയോടു ചോദിക്കാൻ നിശ്ചയിച്ചത്. കാസി ചക്രവർത്തിയുടെ സന്നിധിയിൽ ചെന്നപ്പോൾ രാജാവു ചോദിച്ചു: 'ഏതുവശത്തേയ്ക്കാണു ഈശ്വരൻ നോക്കിക്കൊണ്ടിരിക്കുന്നത് ? ഈശ്വരൻ എവിടെയിരിക്കുന്നു ? അദ്ദേഹം എന്തു തിന്നുന്നു ? എന്തു ചെയ്യുന്നു ?' ഈ ചോദ്യങ്ങൾക്കു തൃപ്തികരമായിട്ട് ഉത്തരം പറഞ്ഞാൽ കാസിക്കു പ്രമോഷൻ കൊടുക്കാമെന്നു ചകവർത്തി പറഞ്ഞു. രാജാവിൽനിന്നു വരുന്ന ചോദ്യങ്ങൾ വളരെ കഠിനമായിരിക്കുമെന്നു കാസി വിചാരിച്ചിരുന്നു. ചക്രവർത്തിയെ രസിപ്പിക്കാനും, പൊക്കിപ്പുകഴ്ത്താനും എല്ലാം അയാൾക്കു കഴിയുമായിരുന്നു. അതിനാൽ ചോദ്യങ്ങൾക്കു ഉത്തരം പറയാൻ എട്ടുദിവസത്തെ അവധി അയാൾ ചോദിച്ചു.

എട്ടുദിവസത്തേയ്ക്കു കാസി ബുദ്ധിമുട്ടി ആലോചിച്ചു നോക്കിയിട്ടും, തൃപ്തികരമായ ഒരു തീരുമാനം കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. രാജാവിനെ പ്രീണിപ്പിക്കാൻ എങ്ങനെയാണുത്തരം പറയേണ്ടത്? ഒടുക്കം എട്ടാംദിവസം വന്നു. എന്നിട്ടുംചോദ്യങ്ങൾക്കു ശരിയായ ഉത്തരം കാസിക്കു കിട്ടിയില്ല. സമയം കുറേക്കൂടി നീട്ടിക്കിട്ടാൻവേണ്ടി തനിക്കു ദീനമാണെന്നു നടിച്ചു കാസി കിടപ്പായി. കാസിയുടെ ഭൃത്യൻ ഹാജി വന്ന് എന്താണ് ദീനമെന്നു ചോദിച്ചു. കാസി പറഞ്ഞു: 'നീ ദൂരെപ്പോ! എന്നെ ഉപദ്രവിക്കരുത്! ഞാൻ ചാകാറായി.' ഭൃത്യൻ പറഞ്ഞു: 'ദയവായി എന്നോടു പറയുക. എന്താണെന്നറിയട്ടെ. അവിടത്തേയ്ക്കു വേദനയുണ്ടാകുന്നതിനെക്കാൾ ഞാൻ മരിക്കാം.' ആ ഭൃത്യൻ ഒരു നീചസ്ഥാനത്തുള്ളവനെന്ന് - ഒട്ടും മാന്യനിലയിൽ അല്ലാത്തവൻ എന്ന് ഗണിക്കപ്പെട്ടിരുന്നു. എന്നാൽ അവൻ കാസിയുടെ ഒരു ശിഷ്യനും, പണ്ഡിതനും ആയിരുന്നു. അയാൾക്കു ചോദ്യങ്ങളുടെ ഉത്തരം അറിയാമായിരുന്നു. താൻ പോയി ഉത്തരം പറഞ്ഞുവരാമെന്നു അയാൾ ഏറ്റു. പോകാനുള്ള അനുവാദം എഴുതി കൊടുത്തയയ്ക്കണമെന്നും, ഉത്തരം രാജാവിനു തൃപ്തികരമല്ലെങ്കിൽ താൻ മരിച്ചുകൊള്ളാമെന്നും യജമാനൻ മരിക്കേണ്ടതില്ലെന്നും അയാൾ ഉറപ്പുപറഞ്ഞു. കാസിക്കിങ്ങനെ ചെയ്യാൻ മടിയായിരുന്നുവെങ്കിലും, അപ്പോൾതന്നെ രാജാവിന്റെ ഒരു ദൂതൻ വന്നുചേരുകയും കാസി വല്ലാതെ ഭയന്നു വിറയ്ക്കുകയും ചെയ്തതിനാൽ ഭൃത്യനോടു

പോകാൻ പറഞ്ഞു. അയാൾ ഒരു വേദാന്തസന്യാസിയായിരുന്നു. ഇൻഡ്യയിൽ സദാ രാജാക്കന്മാർ സ്വാമിമാരുടെ അടുക്കൽ പോയി ജ്ഞാനവും അറിവും ധാരാളം സമ്പാദിക്കുകയാണു പതിവ്. ഈ പണ്ഡിതൻ നിർഭയം രാജാവിനെ സമീപിച്ചുകൊണ്ടു പറഞ്ഞു: 'പ്രഭോ! അങ്ങേയ്ക്കെന്താണ് വേണ്ടത് ? എന്താണു ചോദിക്കണമെന്നുള്ളത് ?' രാജാവു പ്രതിവചിച്ചു: 'നിന്റെ യജമാനനോടു ചോദിച്ച പ്രശ്നങ്ങൾക്ക് നിനക്കു മറുപടി പറയാമോ ?' ഭൃത്യനായ പണ്ഡിതൻ മറുപടി പറഞ്ഞു: 'ഓഹോ! ഞാൻ പറയാം. എന്നാൽ ഉത്തരം പറയുന്നവൻ ആചാര്യനാണ് എന്നും, ചോദിക്കുന്നവൻ ശിഷ്യനാണെന്നും അങ്ങേയ്ക്കറിയാമല്ലോ. അങ്ങ് ഒരു യഥാർത്ഥ മുഹമ്മദീയനാകയാൽ പരിശുദ്ധ മതഗ്രന്ഥങ്ങളിലെ നിയമപ്രകാരം പെരുമാറണം. നിയമപ്രകാരം ഞാൻ മാന്യസ്ഥാനത്തിരിക്കുകയും അങ്ങു താഴേ ഇരിക്കുകയും ചെയ്യണം.' അങ്ങനെ രാജാവ് അവനു കുറെ നല്ല വസ്ത്രങ്ങൾ കൊടുക്കുകയും രാജാവിന്റെ സിംഹാസനത്തിലിരിക്കാൻ അവനെ അനുവദിക്കയും ചെയ്തു. രാജാവ് താഴത്തെ പടികളിലിരുന്നു. ഉടനെ രാജാവ് പറഞ്ഞു: 'ഒരു കാര്യംകൂടി പറയാനുണ്ട്. ഉത്തരം തൃപ്തികരമല്ലെങ്കിൽ ഞാൻ നിന്നെ വധിക്കുന്നതാണ്.' പണ്ഡിതൻ പറഞ്ഞു: 'ഞാൻ അതു തീർച്ചയായും ധരിച്ചിരിക്കുന്നു!'

ആദ്യത്തെ ചോദ്യം ഇതാണ്: 'ഈശ്വരൻ എവിടെയിരിക്കുന്നു ?' വെറുതെ വാക്കുകൊണ്ട് മറുപടി പറഞ്ഞാൽ രാജാവിന് അതു മനസ്സിലാകുകയില്ലായിരുന്നു. അതിനാൽ വേദാന്തി ചോദിച്ചു: 'ഒരു പശുവിനെ കൊണ്ടുവരാമോ ?' ഉടനെ ഒരു പശു കൊണ്ടുവരപ്പെട്ടു. അദ്ദേഹം ചോദിച്ചു: 'ഈ പശുവിനു പാൽ ഉണ്ടോ ?' ഉണ്ടെന്നു രാജാവു പറഞ്ഞു. ' ആ പാൽ എവിടെയിരിക്കുന്നു ?' അതിന്റെ അകിട്ടിൽ ഇരിക്കുന്നുവെന്നു രാജാവു മറുപടി പറഞ്ഞു. അതു തെറ്റാണെന്നും പാൽ പശുവിൽ മുഴുവനും വ്യാപിച്ചിരിക്കുന്നുവെന്നും നമ്മുടെ പണ്ഡിതൻ പറഞ്ഞു. പിന്നീട് പശുവിനെ കൊണ്ടുപോകാൻ നിർദ്ദേശംകൊടുത്തു. പിന്നീടു കുറെ പാൽ കൊണ്ടുവരപ്പെട്ടു. 'വെണ്ണ എവിടെയിരിക്കുന്നു ? പാലിൽ വെണ്ണയുണ്ടോ ? അതെവിടെയാണ് ?' വെണ്ണയുണ്ടെന്നു ജനങ്ങൾ മറുപടി പറഞ്ഞു. പക്ഷേ അതെവിടെയാണെന്നു പറയാൻ അവർക്കു കഴിഞ്ഞില്ല. അപ്പോൾ അദ്ദേഹം പറഞ്ഞു: 'വെണ്ണയെവിടെയാണെന്നു പറയാൻ നിങ്ങൾക്കറിഞ്ഞുകൂടെങ്കിലും അതുണ്ടെന്നു നിങ്ങൾ വിശ്വസിക്കുന്നു. വാസ്തവത്തിൽ അതു പാലിൽ എല്ലായിടത്തും ഇരിക്കുന്നു.' അതുപോലെ ഈശ്വരൻ പ്രപഞ്ചത്തിൽ എല്ലായിടത്തും ഇരിക്കുന്നു. പാലിൽ എല്ലാ സ്ഥലത്തും വെണ്ണ ഇരിക്കുന്നതുപോലെ, പാലും പശുവിൽ മുഴുവനും വ്യാപിച്ചിരിക്കുന്നു. പാൽ കിട്ടാൻ പശുവിനെ കറക്കണം; അതുപോലെ ഈശ്വരനെ ലഭിക്കണമെങ്കിൽ നിങ്ങൾ ഹൃദയത്തെ കറക്കണം. പണ്ഡിതൻ ചോദിച്ചു: ' എന്താണ് ? ഉത്തരം തൃപ്തിയായോ ? മഹാരാജ്!' രാജാവു

പറഞ്ഞു: 'അതെ! ഭംഗിയായി.' ഈശ്വരൻ ഏഴാമത്തെയോ എട്ടാമത്തെയോ സ്വർഗ്ഗത്തായിരുന്നുവെന്നും മറ്റും പറഞ്ഞവരെല്ലാം രാജാവിൻെറ നോട്ടത്തിൽ മോശക്കാരായിപ്പോയി. അവർ നിസ്സാരന്മാരും അബദ്ധസ്ഥാനത്തിരിക്കുന്നവരുമായിത്തീർന്നു.

പിന്നെ അടുത്ത ചോദ്യമായി. 'ഈശ്വരൻ ഏതുവശത്തു നോക്കുന്നു ? കിഴക്കോ, തെക്കോ, വടക്കോ, പടിഞ്ഞാറോ ?' ഇതും ബഹുവിചിത്രമായ ഒരു ചോദ്യമായിരുന്നു. എന്നാൽ ജനങ്ങൾ ഒരു വ്യക്തിപരജീവിയായിട്ടാണു ഈശ്വരനെ കരുതിയിരുന്നത്. വേദാന്തി പറഞ്ഞു: 'ശരി! ഒരു വിളക്കു കൊണ്ടുവരുക!' ഒരു മെഴുകുതിരി കൊണ്ടുവന്നു കത്തിച്ചുവച്ചു. ആ വെളിച്ചം തെക്കും പടിഞ്ഞാറും വടക്കും കിഴക്കും തിരിഞ്ഞിരിക്കുന്നില്ലെന്നും എന്നാൽ ഒരുപോലെ എല്ലാ വശത്തേയ്ക്കും ഇരിക്കുന്നുവെന്നും അയാൾ കാണിച്ചു. അതുപോലെ ഈശ്വരൻ തങ്ങളുടെ ഹൃദയത്തിലെ ഒരു ദീപമാണെന്നും എല്ലാവശത്തും തിരിഞ്ഞാണിരിക്കുന്നതെന്നും അവരെ അദ്ദേഹം ബോദ്ധ്യപ്പെടുത്തി.

'ഈശ്വരൻ എന്തുചെയ്യുന്നു ?' എന്നതാണ് അടുത്ത ചോദ്യം. ആ പണ്ഡിതൻ പറഞ്ഞു: 'ശരിതന്നെ!' കാസിയെ പോയി വിളിച്ചുകൊണ്ടുവരണമെന്നു അയാൾ രാജാവിനോടാവശ്യപ്പെട്ടു. കാസി വന്നതിനുശേഷം, തൻെറ ഭൃത്യൻ രാജസിംഹാസനത്തിൽ ഇരിക്കുന്നതുകണ്ടു കാസി അത്ഭുതപ്പെട്ടു. പണ്ഡിതൻ ഇരിക്കാനുള്ള സ്ഥാനത്തു കാസി ഇരിക്കണമെന്നും, കാസിയുടെ സ്ഥാനത്തു രാജാവിരിക്കണമെന്നും താൻ സ്വയം സിംഹാസനത്തിലിരിക്കണമെന്നും അയാൾ നിർദ്ദേശിച്ചു. അയാൾ പറഞ്ഞു: 'ഇതാണു വഴി. ഈശ്വരൻ സദാ സാധനങ്ങളെ ചലിപ്പിച്ചുകൊണ്ടിരിക്കുന്നു. പണ്ഡിതനെ രാജാവും, രാജാവിനെ കാസിയും, കാസിയെ പണ്ഡിതനും ആക്കുന്നു.' ഇതാണ് തുടരെത്തുടരെ ലോകത്തിൽ സംഭവിക്കുന്നത്. ഒരു കുടുംബം ഉയരുന്നു; പിന്നീടതു അജ്ഞാതമാകുന്നു; വേറൊന്നു ആ സ്ഥാനത്തുവരുന്നു. കുറേക്കാലം ഒരുത്തനെ വളരെ ബഹുമാന്യനാക്കുന്നു. പിന്നീടു വേറൊരുവൻ ആ സ്ഥാനത്തു വരുന്നു. ഇങ്ങനെ സർവദാ സംഭവിച്ചുകൊണ്ടിരിക്കുന്നു. പ്രതിദിനം പ്രതിവർഷം ഇങ്ങനെ സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെ ലോകത്തിൽ സദാ മാറ്റങ്ങൾ വന്നുകൊണ്ടിരിക്കുന്നു. അന്നുമുതൽ ആ പാജി (ഭൃത്യൻ) ഒരു കാസിയായി നിയമിക്കപ്പെട്ടു.

## 6. സർവ്വസമർപ്പണം

ഒരു രാജ്യത്ത് വളരെ ഉൽകൃഷ്ടനും പണ്ഡിതനും പ്രതിഭാശാലിയുമായ ഒരു രാജകുമാരൻ പൈതൃകമായ രാജസിംഹാസനം കയ്യേറ്റു രാജ്യഭരണം തുടങ്ങി. അനേകംവർഷങ്ങൾ കഴിഞ്ഞിട്ടും അദ്ദേഹം വിവാഹം കഴിച്ചില്ല. രാജസിംഹാസനത്തിനവകാശിയായി സന്താനമുണ്ടാകണ

മെന്നു ജനങ്ങൾ അത്യന്തം ആഗ്രഹിച്ചതിനാൽ അവർ കല്യാണം കഴിക്കണമെന്നു രാജാവിനെ നിർബന്ധിച്ചു. താൻതന്നെ വധുവിനെ തിരഞ്ഞെടുക്കാൻ പൂർണ്ണസ്വാതന്ത്ര്യം ഉണ്ടായിരിക്കണമെന്ന ഒരു വ്യവസ്ഥ മാത്രം അദ്ദേഹം ഉന്നയിക്കയും ജനങ്ങൾ അതു സമ്മതിക്കയും ചെയ്തു. ഒരു വലിയ വിവാഹോത്സവത്തിനു വേണ്ട ഒരുക്കങ്ങൾ ചെയ്യാൻ അദ്ദേഹം മന്ത്രിമാരോടും അനുയായികളോടും ആജ്ഞാപിച്ചു. വധുവിനെ തേടി രാജാവ് നടുക്കും ഇരുവശങ്ങളിലും രണ്ടു സേനകളുമായി ഒരു ഘോഷയാത്ര തിരിച്ചു. അവർ ഗഹനങ്ങളും നിബിഡങ്ങളുമായ വനാന്തരങ്ങൾ കടന്നുപോയി. ഒടുക്കം ഒരു വനത്തിൻെറ അന്തർഭാഗത്തു ഒരു ചെറു മാടവും സമീപത്ത് ഒരു പൊയ്കയും ഉണ്ടായിരുന്ന ഒരു സ്ഥലത്തു ചെന്നുചേർന്നു. അവിടെ ഒരു വൃക്ഷത്തിൻെറ രണ്ടു ശിഖരങ്ങളിലായി ഒരു ഊഞ്ഞാൽ കട്ടിലിൽ ഒരു വൃദ്ധൻ കിടന്നിരുന്നു. ആ സ്ഥലത്തെത്തിയപ്പോൾ എല്ലാവരോടും രാജാവ് നില്ക്കാനാജ്ഞാപിച്ചു. പെട്ടെന്നു അവിടെ മനോഹാരിണിയും യൗവ്വനയുക്തയും ലളിതകോമളാംഗിയുമായ ഒരു വനിത ആവിർഭവിച്ചു. അവൾ തൻെറ അച്ഛൻ കിടന്നിരുന്ന ഊഞ്ഞാൽ ആട്ടാൻ തുടങ്ങി.

ഈ രാജാവ് ആ കാട്ടിൽ പലപ്പോഴും വന്നിട്ടുണ്ടായിരുന്നു. അദ്ദേഹം ഈ കന്യകയെ കാണുകയും ചെയ്തിരുന്നു. പണികൾ ചെയ്യുമ്പോഴെല്ലാം അവൾ വളരെ സന്തുഷ്ടയും ആഹ്ലാദചിത്തയും ആയിരുന്നു. ഇങ്ങനെയുള്ള സ്വഭാവം കണ്ട് താൻ വിവാഹം ചെയ്യുന്നുണ്ടെങ്കിൽ അവളെ മാത്രമേ കല്യാണംചെയ്യൂ എന്ന് രാജകുമാരൻ മുമ്പേതന്നെ ശപഥം ചെയ്തിരുന്നു. ഈ ഗംഭീരമായ കാഴ്ചകളെല്ലാം കണ്ട് അവൾ അമ്പരന്നു പോയി. ഷണ്ടു കുതിരപ്പുറത്തു കണ്ടിട്ടുള്ള രാജാവാണിതെന്നു അവൾ വിചാരിച്ചില്ല. ഈ ബഹളമെല്ലാം എന്താണെന്നവൾ അച്ഛനോടു ചോദിച്ചു. ഒരു മണവാളൻ ദൂരരാജ്യത്തു കല്യാണം കഴിക്കാൻ പോകുന്ന ഘോഷയാത്രയാണതെന്ന് അച്ഛൻ മറുപടി പറഞ്ഞു. രാജാവ് ആനപ്പുറത്തുനിന്നു താഴെയിറങ്ങി, വൃദ്ധൻെറ സമീപ ത്തുചെന്ന്, പൗരസ്ത്യരുടെ ഇടയിൽ നടപ്പുള്ള രീതിയിൽ, അദ്ദേഹത്തിൻെറ പാദങ്ങളിൽ വീണു നമസ്കരിച്ചു. കിഴവൻ ചോദിച്ചു: 'എൻെറ മകനേ! നിനക്കെന്താണു വേണ്ടത് ?' രാജകുമാരൻെറ മുഖം വികസിച്ചു പ്രസന്നമായി. അദ്ദേഹം മറുപടി പറഞ്ഞു: 'അങ്ങിടുന്ന് എന്നെ അവിടുത്തെ ജാമാതാവാക്കണം.' വൃദ്ധൻെറ ഹൃദയം ആനന്ദംകൊണ്ടു തുടിച്ചു. അദ്ദേഹം പ്രതിവചിച്ചു: 'ഹേ! രാജാവേ! അങ്ങേയ്ക്കു തെറ്റിപ്പോയി. ഈ ദരിദ്രനായ ഭിക്ഷക്കാരൻെറ മകളെ അങ്ങെങ്ങനെ കല്യാണം കഴിക്കും ? ഞങ്ങൾ വളരെ സാധുക്കളാണ്. പാവപ്പെട്ടവരാണ്.' സുന്ദരിയായ ഈ കന്യകയെപ്പോലെ താൻ വേറാരെയും സ്നേഹിക്കുന്നില്ലെന്നു രാജാവു പറഞ്ഞു. അതു ശരിയാണെങ്കിൽ, അവൾ അദ്ദേഹത്തിൻെറ ഭാര്യയായിരിക്കുമെന്നു വൃദ്ധൻ

പറഞ്ഞു. ഈ പിതാവ് ഒരു വേദാന്തിയായ സന്യാസിയായിരുന്നു. അദ്ദേഹം തൻെറ മകൾക്കു ജ്ഞാനം ഉപദേശിച്ചുകൊടുത്തിരുന്നു. ആ കുട്ടിയ്ക്കു സ്ത്രീധനം കൊടുപ്പാൻ തനിക്കു യാതൊന്നുമില്ലെന്നും തൻെറ അനുഗ്രഹങ്ങൾ മാത്രമേ കൊടുപ്പാനുള്ളൂവെന്നും അച്ഛൻ പ്രസ്താവിച്ചു. രാജാവ് ഉടനെ താൻ കൊണ്ടുവന്നിരുന്ന വിലയേറിയ രാജകീയവസ്ത്രങ്ങളും ആഭരണങ്ങളുമെല്ലാം കന്യകയ്ക്കു കൊടുത്ത് അതെല്ലാം ധരിക്കാൻ അവളോടാവശ്യപ്പെട്ടു. അവൾ ഭംഗിയായി വസ്ത്രധാരണം ചെയ്തു. രാജാവ് ആഭരണങ്ങൾ കൊണ്ടുവന്നിരുന്ന പെട്ടിയിൽ അവൾ തൻെറ അതുവരെ ഉടുത്തിരുന്ന കീറത്തുണികൾ മടക്കിച്ചുരുട്ടി വച്ച് അതുംകൂടി കൊണ്ടുപോയി വൃദ്ധനെ പരിചരിക്കാൻ ഒരു വേലക്കാരനെ അവിടെ നിർത്തിയിട്ട് എല്ലാവരും രാജധാനിയിലേയ്ക്കു തിരിച്ചു.

രാജാവ് വധുവിനെ കൊട്ടാരത്തിൽ കൊണ്ടുവന്നു. അവൾ താഴ്ന്ന നിലക്കാരിയായതിനാൽ രാജപരിവാരങ്ങൾക്ക് ആദ്യം അത്ര രസിച്ചില്ല. പ്രഭുക്കന്മാരും സാമന്തന്മാരും രാജകുമാരൻ അവരുടെ മക്കളെയോ, മരുമക്കളെയോ ആരെയെങ്കിലും വിവാഹംചെയ്യുമെന്നായിരുന്നു വിചാരിച്ചത്. എന്നാൽ രാജ്ഞിയാകട്ടെ, തൻെറ മധുരമായ സ്വഭാവവും, ദയവായ പെരുമാറ്റവും, ജനരഞ്ജനാശീലവുംകൊണ്ടു അവരെയെല്ലാം വശീകരിച്ചു പാട്ടിലാക്കി. ക്രമംകൊണ്ടു അവരൊക്കെ അവളെ സ്നേഹിക്കാനും മാനിക്കാനും ആരംഭിച്ചു. അവൾ സദാ ശാന്തഹൃദയയും, ഗംഭീരപ്രകൃതിയും, സന്തുഷ്ടയും, സ്ഥിതപ്രജ്ഞയും ആയിട്ടിരുന്നു. ഏതു പരിതഃസ്ഥിതികളും ആ രാജ്ഞിയുടെ നിലയ്ക്കും സ്വഭാവത്തിനും മനഃസ്വസ്ഥതയ്ക്കും യാതൊരു ഭംഗവും ഉണ്ടാക്കിയില്ല. ഒരാണ്ടോളം കഴിഞ്ഞപ്പോൾ രാജ്ഞിക്കു ഒരു പുത്രിയുണ്ടായി. രാജാവും റാണിയും അത്യന്തം സന്തോഷിച്ചു. കുട്ടിക്കു മൂന്നുനാലു വയസ്സായപ്പോൾ, രാജാവ് ഒരു ദിവസം രാജ്ഞിയുടെ അടുത്തുചെന്ന് നാട്ടിൽ ഒരു വിപ്ലവം ഉണ്ടാകാൻ ആരംഭമുണ്ടെന്നും അവളെ വിവാഹം കഴിച്ചതിനാൽ മന്ത്രിമാർക്കും ഉദ്യോഗസ്ഥന്മാർക്കും പണ്ടേതന്നെ വിരോധവും സ്പർദ്ധയും ഉണ്ടായിരുന്നുവെന്നും, പറഞ്ഞു. അവരുടെ കുട്ടി നീചവംശജാതയാണെന്നും മറ്റും ആക്ഷേപമുണ്ടെന്നും രാജാവു പറഞ്ഞു. അവർക്കു ഉൽകൃഷ്ട കുലസന്താനങ്ങളെയാണു ആവശ്യമെന്നും, മന്ത്രിമാരുടെ കുട്ടികളെ ആരെയെങ്കിലും ദത്തെടുത്താൽ തരക്കേടില്ലെന്നു അവർ ആവശ്യപ്പെടുന്നുവെന്നും രാജാവു പ്രസ്താവിച്ചു. ഇതിനെപ്പറ്റി ബഹുകാലമായി ആലോചിച്ചതിൽ കുട്ടിയെ ഹനിക്കുകയാണു ശരിയായ പോംവഴിയെന്നു അവർ നിശ്ചയിച്ചുവെന്നുംകൂടി രാജാവ് വെളിപ്പെടുത്തി. ഉടനെ ഗ്രിസെൽഡാ എന്നു പേരായ ആ രാജ്ഞി തൻെറ സ്വഭാവഗുണം സ്പഷ്ടമാക്കുന്ന ഈ ഉത്തരം പറഞ്ഞു: 'ഞാൻ ഇവിടെ വന്ന നാൾമുതൽ അവിടത്തോടുകടി രാജപദവി അനുഭവിക്കാൻ മോഹിച്ചിട്ടില്ലെന്നു അവിടേയ്ക്കറിയാമല്ലോ. അങ്ങയുടെ ഇഷ്ടവും മനോഗതിയും തന്നെയാണ്

എൻേറതും. എൻെറ വ്യക്തിത്വവും ജീവനും നിശ്ശേഷം അങ്ങയിൽ ലയിച്ചിരിക്കയാണ്. അങ്ങയുടെ ഉദ്ദേശത്തെ തടസ്സപ്പെടുത്തുന്നതിനല്ല, സഹായിക്കാനാണു ഞാൻ ഇരിക്കുന്നത്. മകളെ കൊന്നുകളയാനാണ് അവിടുത്തെ ഇച്ഛയെങ്കിൽ അങ്ങനെയാകട്ടെ. എൻെറ ഹൃദയത്തിൽ മകൾ എൻേറതാണെന്നു ഞാൻ ഗണിച്ചിട്ടില്ല.' കുറേനേരം കഴിഞ്ഞ് രാജാവ് തിരികെ വന്നു മകളെക്കൊല്ലാൻ ഏർപ്പാടു ചെയ്തിരിക്കുന്നതായി പറഞ്ഞു. രാജ്ഞിക്കു യാതൊരു ഭാവഭേദവും ഉണ്ടായില്ല. അവൾ മുൻപതിവുപോലെ പ്രസന്നയും ശാന്തയും സമാധാനചിത്തയും ആയിത്തന്നെ തുടർന്നു. ഇതാണ് വേദാന്തം. ബാഹ്യസ്ഥിതിഗതികൾകൊണ്ടു യാതൊരു ചാഞ്ചല്യവും അസ്വാസ്ഥ്യവും ഉണ്ടാകാതെയിരിക്കണം.

ഒരുകൊല്ലം കഴിഞ്ഞപ്പോൾ രാജ്ഞിക്കു ഒരു മകൻ ജനിച്ചു. കുട്ടി അഞ്ചാറുവയസ്സുവരെ വളർന്നു, അപ്പോഴേയ്ക്കും വീണ്ടും ലഹളയായി. അപ്പോഴത്തെ സ്ഥിതിക്ക് ഈ കുഞ്ഞിനെയും വധിക്കയാണ് ഉത്തമമെന്നു രാജാവ് അഭിപ്രായപ്പെട്ടു. കുട്ടി ജീവിച്ചിരിക്കയാണെങ്കിൽ, നാട്ടിൽ വലിയ ആഭ്യന്തരകലാപമുണ്ടാകും; രാജ്ഞി വീണ്ടും മന്ദഹസിച്ചുകൊണ്ട് താൻ രാജ്യം മുഴുവനുംതന്നെയാണെന്നും തനിക്കു സ്വാർത്ഥപരമായിട്ടു യാതൊന്നും ഇല്ലെന്നും, താൻ സൂര്യനെപ്പോലെ കൊടുക്കുക മാത്രമേ ചെയ്യുന്നുള്ളൂവെന്നും വിവരിച്ചു പറഞ്ഞു. ആ കുട്ടിയേയും ദൂരെ അയച്ചു. കുറേക്കാലം കഴിഞ്ഞപ്പോൾ മൂന്നാമത് ഒരു കുട്ടിയും ഉണ്ടായി. അതിനു മൂന്നുനാലു വയസ്സായപ്പോൾ അതിനെയും മുൻപോലെ വധിക്കാൻ അയച്ചു.

ആ രാജ്ഞി എങ്ങനെയാണ് അവരുടെ മനഃസ്ഥിതി അഭംഗമായി പരിപാലിച്ചുവന്നത് ? അവൾ കൊട്ടാരത്തിൽ വന്നതുമുതൽ ഒരു രഹസ്യമുറിയിൽ തൻെറ പഴകിയ കീറവസ്ത്രങ്ങൾ വച്ചിരുന്ന സ്ഥലത്തുപോയി വിശ്രമിക്കുമായിരുന്നു. അത് അവളുടെ പ്രത്യേക മുറിയായിരുന്നു. അവിടെചെന്ന് അവൾ തൻെറ രാജകീയവസ്ത്രങ്ങളും പട്ടുകളുമെല്ലാം അഴിച്ചുകളഞ്ഞ് പഴകിയ കീറത്തുണികൾ ഉടുത്തുകൊണ്ട് 'തത് ത്വം അസി' എന്ന തത്വം ധ്യാനിച്ചുവന്നിരുന്നു. ഭിക്ഷാർത്ഥിനിയുടെ ഭാവത്തിൽ അവൾ തൻെറ ഈശ്വരത്വം സാക്ഷാൽക്കരിച്ചുവന്നിരുന്നു. ഷേക്സ്പീയർ പറയുന്നു: 'കിരീടം ധരിക്കുന്ന തല അസ്വസ്ഥമായിരിക്കുന്നു.' പൊയ്കയുടെ കരയ്ക്കു പാട്ടുംപാടി സുഖിച്ചുകഴിയുന്ന സ്ത്രീയാണ് താൻ എന്നു അവൾ ഹൃദയാന്തർഭാഗത്തു ധ്യാനിച്ചിരുന്നു. ഇവിടെ കൊട്ടാരത്തിൽ അവൾ ബന്ധനസ്ഥയെപ്പോലെയായിരുന്നു; തൻെറ സ്വാതന്ത്ര്യം അവൾക്കു നഷ്ടപ്പെട്ടിരുന്നു, എന്നാൽ അവൾ അതുകൊണ്ടു സങ്കടപ്പെട്ടിരുന്നില്ല. ബാഹ്യസ്ഥിതിഗതികളിൽനിന്ന് അവൾ തൻെറ സത്തയെ മാറ്റി നിർത്തിയിരുന്നു. അവൾ സദാ ഈശ്വരനിൽ ലയിച്ചിരുന്നിരുന്നു. ഈ വിധത്തിൽ രാജ്ഞി എല്ലായ്പോഴും രാജധാനിയിൽ പാർത്തിരുന്ന സമയം തന്നെത്താൻ മനഃസ്ഥിരത പരിപാലിച്ചു ശാന്തഹൃദയായിക്കഴിച്ചിരുന്നു.

ഒരു രാത്രിയിൽ രാജാവുവന്ന് ഇങ്ങനെ കുട്ടികളെക്കൊന്നതുകൊണ്ടു മാത്രം മതിയായിട്ടില്ലെന്നും, രാജകുടുംബത്തിലേയ്ക്കു ദത്തെടുക്കാൻ താൻ ആഗ്രഹിക്കുന്നില്ലെന്നും പറഞ്ഞു. അതിനാൽ അദ്ദേഹം വളരെ ആലോചിച്ചതിൽ വീണ്ടും വിവാഹംചെയ്യാൻ ഉറച്ചുവെന്നും, അതുകൊണ്ടു രാജ്യത്ത് സമാധാനം ശാശ്വതമായി നിലനില്ക്കുമെന്നു നിശ്ചയമാണെന്നുംകൂടി അദ്ദേഹം രാജ്ഞിയെ അറിയിച്ചു. രാജ്ഞി അതിനെയും പൂർണ്ണമായി അനുകൂലിച്ചു. അവൾക്കു വാസ്തവത്തിൽ രാജാവിൽനിന്ന് ഒരാനന്ദവും ലഭിച്ചിരുന്നില്ല. അവളുടെ ആനന്ദമെല്ലാം തന്നിൽനിന്നുതന്നെയാണ് ഉണ്ടായത്, ഉള്ളിലെ ഈശ്വരനിൽനിന്നാണ് അവൾക്കു സന്തുഷ്ടിയും തൃപ്തിയും ജനിച്ചിരുന്നത്.

അവളുടെ സന്തുഷ്ട മനഃസ്ഥിതികണ്ടു രാജാവ് അത്ഭുതപ്പെട്ടുപോയി. അവൾക്കെന്താണ് ഇഷ്ടമെന്നു അദ്ദേഹം അവളോടു ചോദിച്ചു. തൻെറ ഇച്ഛ അദ്ദേഹത്തിൻെറ ഇച്ഛതന്നെയാണെന്ന് അവൾ ഉത്തരം പറഞ്ഞു. അവൾ കൊട്ടാരത്തിൽ ഇരിക്കുന്നപക്ഷം കുടുംബത്തിലെ രമ്യതയും സമാധാനവും നശിച്ചേക്കാമെന്നും, അതിനാൽ അവൾ പോകുന്നതായിരിക്കും അത്യുത്തമമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. പഴയ ഭിക്ഷക്കാരിയുടെ തുണിയെടുത്തുടുത്ത് അവൾ കൊട്ടാരംവിട്ടു പോകുകയും ചെയ്തു. വളരെ ഉല്ലാസപൂർവം, ആനന്ദമനസ്കയായി അവൾ അച്ഛൻെറ അടുക്കലേയ്ക്കു പോയി. അച്ഛനും പണ്ടത്തേപ്പോലെയിരുന്നതേ ഉള്ളൂ. രാജാവ് അവിടെ നിർത്തിയിരുന്ന പരിചാരകൻ ഉടനെതന്നെ തിരിയെ അയയ്ക്കപ്പെട്ടു.

അവളോടു തൻെറ സഹാനുഭൂതി കാണിച്ചു സമാധാനപ്പെടുത്തുന്നതിനായി രാജാവ് ഒരുദിവസം അവളുടെ മാടത്തിനു സമീപത്തു കൂടി പോയി. എന്നാൽ അവളുടെ പ്രസന്നമനോഭാവവും മന്ദസ്മിതവുംകണ്ട് അവളെ സമാശ്വസിപ്പിക്കാൻ യാതൊന്നുമില്ലെന്ന് അദ്ദേഹത്തിനു ബോധ്യപ്പെട്ടു. അവൾ വന്നു പുതിയ വധുവിനെ സ്വീകരിക്കാമോ എന്ന് അദ്ദേഹം അവളോടു ചോദിച്ചു. അവൾ സന്തോഷപുരസ്സരം അതിനു സമ്മതിച്ച് തിരിയെ കൊട്ടാരത്തിലേയ്ക്കു പോയി. പുതിയ വിവാഹത്തിൻെറ വ്യവസ്ഥകൾ അനുസരിച്ച് വധു വലിയ സേനകളോടും സന്നാഹങ്ങളോടുംകൂടി വിലപിടിപ്പുള്ള ആഭരണങ്ങളും സ്ത്രീധനവും കൊണ്ടു വരണമെന്നായിരുന്നു നിശ്ചയം. അതനുസരിച്ച് ആ വധു വലിയ ആഡംബരമായി അലങ്കാരത്തോടുകൂടെയും വന്നുചേർന്നു. ഗ്രിസെൽഡാ ആ പുതിയ രാജകുമാരിയെ രാജകീയമായ ഉപചാരപുരസ്സരം സ്വീകരിച്ചു. അവൾ നവവധുവിനെ കണ്ട ഉടനെ അവളെ സ്നേഹിക്കയും, ചുംബിക്കയും, ആശ്ലേഷിക്കയും ചെയ്തു. തൻെറ മകളെപ്പോലെ ഗ്രിസെൽഡാ ആ കുമാരിയെ പരിഗണിച്ചു. പുതിയ രാജവധുവിൻെറ സൗന്ദര്യധോരണി കണ്ടു സ്ത്രീകളെല്ലാം വിസ്മയിച്ചുപോയി. എന്നാൽ പഴയ രാജ്ഞി

യുടെ സ്വഭാവനൈർമ്മല്യവും, നൈതികമാഹാത്മ്യവും, മഹാമനസ്കത യുമാണ് അവർ അധികം വിലമതിച്ചത്. പുതിയ വധു തൻെറകൂടെ തൻെറ രണ്ടു ഇളയ സഹോദരന്മാരെയും കൂടി കൊണ്ടുവന്നിരുന്നു. ആ നാട്ടിലെ നടപ്പനുസരിച്ചു പ്രഭുക്കന്മാരും, അവരുടെ ഭാര്യമാരും എല്ലാം കൊട്ടാരത്തിൽ ഹാജരായി ഒരു വലിയ സദ്യയിൽ പങ്കെടുക്കേണ്ടതുണ്ടാ യിരുന്നു. അടയന്തിരങ്ങളിലെല്ലാം ഗ്രിസെൽഡായാണ് അദ്ധ്യക്ഷത വഹി ച്ചത്. ശാന്തതയും, ഗാംഭീര്യവും, സമചിത്തതയും, സൗമനസ്യവും നിറഞ്ഞ പഴയ രാജ്ഞിയുടെ നടപടികളും, മുഖഭാവവും, മനോഭാവവും കണ്ടു ജനങ്ങൾ അത്യധികം സങ്കടപ്പെടുകയും, കണ്ണുനീരൊലിപ്പിക്കുകയും ചെയ്തു. അവൾ ഉടനെ രാജ്യംവിട്ടുപോകണമല്ലോ. കല്യാണാഘോഷം കഴിഞ്ഞാൽ പെട്ടെന്ന് അവൾ അച്ഛൻെറ അടുക്കലേയ്ക്ക് പോകേണ്ടി യിരുന്നല്ലോ. ഗ്രിസെൽഡാ അവരോടു യാത്രപറഞ്ഞ സമയം, എപ്പോഴെ ങ്കിലും ആവശ്യപ്പെടുമ്പോൾ തനിക്കാളയയ്ക്കണമെന്ന് അവൾ രാജാവി നോടു അപേക്ഷിച്ച സമയം, ജനങ്ങളുടെ ഹൃദയമെല്ലാം ദ്രവിച്ചുപോയി; അവർ വാവിട്ടു കരയാൻ തുടങ്ങി. ജനങ്ങളെല്ലാം തങ്ങളുടെ ഹൃദയ കാഠിന്യം മൂലം പശ്ചാത്തപിച്ചു. അവർ പറഞ്ഞു: 'നിങ്ങൾ ഒരു യാചക ൻെറ മകളല്ല; നിങ്ങൾ ഈശ്വരൻതന്നെയാണ്; ഈശ്വരൻെറ മകളാണ്.' രാജ്യസമാധാനത്തിനുവേണ്ടി തൻെറ മക്കളെ കൊല്ലുവാൻ അവൾ അനു വദിച്ചത് എങ്ങനെയാണെന്നും മറ്റുമുള്ള പൂർവ്വകഥകളെ അവർ അനു സ്മരിക്കയും, വിളിച്ചുപറഞ്ഞു പ്രശംസിക്കുവാൻ ആരംഭിക്കുകയും ചെയ്തു. പുതിയ രാജ്ഞിയും നിലവിളിക്കാൻ ഭാവിച്ചുപോയി. അവൾ പറഞ്ഞു: 'നിങ്ങളുടെ മകളും പുത്രന്മാരും വധിക്കപ്പെട്ടു. ഞാൻ ഒരു രക്ത പ്പുഴ കടന്നാണ് ഇവിടെ വന്നിരിക്കുന്നത്. ജനങ്ങളെല്ലാം ഉടനെ രാജാ വിനെ ഭർത്സിക്കാൻ തുടങ്ങി. പഴയ രാജ്ഞിയും, പുതിയ വധുവും എല്ലാം ഉണ്ടായിരുന്നു. രാജാവു ഉടനെ എഴുന്നേറ്റു ഇങ്ങനെ ഉറക്കെ പറഞ്ഞു: 'ഹേ! ഉദ്യോഗസ്ഥന്മാരേ! പ്രഭുക്കളേ! സാമന്തഗണങ്ങളേ! ഗ്രിസെൽഡാ യെ ഒഴിച്ചു നിങ്ങളെല്ലാവരും കരഞ്ഞും, മുറവിളിച്ചും കൊണ്ടിരിക്കുന്നു. സന്തോഷവും സങ്കടവും ഇടകലർന്ന ക്ഷോഭങ്ങൾമൂലം ഞാനും കരഞ്ഞു പോകുന്നു. ഹേ! ജനങ്ങളേ! ഞാൻ നിങ്ങളെ കുറ്റപ്പെടുത്തുന്നില്ല. നിങ്ങ ളെല്ലാം എൻെറ പുത്രരാണ്. എൻെറ കണ്ണുകൾ ബാഷ്പംകൊണ്ടു നിറഞ്ഞി രിക്കുന്നു. എന്നാൽ അതു സങ്കടംകൊണ്ടുള്ള കണ്ണുനീരല്ല; സന്തോഷവും ആനന്ദവുംമൂലമുള്ള കണ്ണുനീരാണ്.' പിന്നീടു ഗ്രിസെൽഡായുടെ നേരെ തിരിഞ്ഞ് അദ്ദേഹം പറഞ്ഞു: 'പ്രിയേ! ഉത്സാഹമായും ആഹ്ലാദമായും ഇരി ക്കുക. ഈ രാജ്യത്തു നീ മാത്രമേ സന്തോഷമുള്ളവളായിട്ടു കാണപ്പെ ടുന്നുള്ളു.' പുതിയ വധു സമീപരാജ്യത്തെ രാജാവിൻെറ പുത്രിയായി രുന്നുവെന്നാണ് കരുതപ്പെട്ടിരുന്നത്. എന്നാൽ അവൾ ആ രാജാവിൻെറ ദത്തുപുത്രിമാത്രമേ ആയിരുന്നുള്ളൂവെന്നും, അവളുടെ അനുജന്മാരും അതുപോലെ ദത്തെടുക്കപ്പെട്ടവരായിരുന്നുവെന്നും ഉള്ള വാസ്തവം

പ്രഖ്യാപിക്കപ്പെട്ടു. ഈ മൂന്നു കുട്ടികളും ഗ്രീസെൽഡായുടെയും അവളുടെ ഭർത്താവായ രാജാവിൻെറയും കുട്ടികളായിരുന്നു. കുട്ടികളെ കൊല്ലാൻ കൊണ്ടുപോയ ഘാതകന്മാർക്ക് അവരെ വധിക്കാൻ തക്ക ഹൃദയകാഠിന്യം ഇല്ലാതിരുന്നതിനാൽ കുട്ടികളെ അടുത്ത രാജ്യത്തു കൊണ്ടുപോയി വിട്ടതായിരുന്നു. ഈ വാസ്തവങ്ങളെല്ലാം രാജാവു ജനങ്ങളെ വിവരിച്ചു കേൾപ്പിച്ചു. അയൽരാജ്യത്തെ രാജാവ് ഇത്ര മനോഹാരിത തികഞ്ഞ കുട്ടികളെ ഘാതകന്മാരുടെ പക്കൽ കണ്ടപ്പോൾതന്നെ അവർ ഏതോ രാജാവിൻെറ മക്കളാണെന്നു നിശ്ചയിച്ച് അവരെ കൊണ്ടുപോയി വളർത്താനിടയായതാണ്. നമ്മുടെ രാജാവ് തൻെറ മകളെ വിവാഹം ചെയ്യുക സാദ്ധ്യമല്ലല്ലോ. അതിനാൽ എല്ലാവരുടെയും തൃപ്തിയും, സന്തോഷവും, മോഹവും അനുസരിച്ചു ഗ്രിസെൽഡാ പട്ടമഹിഷിയായി തുടരുകയും, മക്കൾ രാജ്യത്തിൻെറ അനന്തരാവകാശികളായി സ്വീകരിക്കപ്പെടുകയും ചെയ്തു.

അതിനാൽ ഈശ്വരൻ സദാ വളരെ കൃതജ്ഞനാണെന്നും, ശരിയായി കടംവീട്ടുന്നവനാണെന്നും നിങ്ങൾ കാണുന്നു. ഓരോ ഭാര്യയും പ്രേമത്തിൽ ഇങ്ങനെ സകലതും രാജകീയമായ വിധം ത്യജിച്ചുകാണട്ടെ. ഇൻഡ്യയിൽ 'പതിവ്രത' 'പത്നീവ്രതൻ' എന്നു പറയുന്നത് 'ഭാര്യ ഭർത്താവിലും, ഭർത്താവ് ഭാര്യയിലും ജീവിക്കുന്നു' എന്ന തത്ത്വം പ്രസ്പഷ്ടമാക്കാനാണ്. സ്ത്രീ ഭർത്താവിൽ ഈശ്വരനെ കാണണം. അവൾ തൻെറ ശരീരവും, മനസ്സും, സമസ്തവും ഭർത്താവിനു സമർപ്പിക്കണം. അതുപോലെ ഭർത്താവു ഭാര്യയിലെ ദൈവത്തിനു തന്നെയും സമർപ്പിക്കണം. യാതൊന്നും വ്യക്തിപരമോ, സ്വാർത്ഥപരമോ ആയിട്ടുണ്ടായിരിക്കരുത്.

## 7. പരീക്ഷയ്ക്ക് പരഹൃദയജ്ഞാനം

'സ്വാമിജി! നമ്മുടെ ആത്മാവ് നിശ്ശേഷം ജ്ഞാനമാണെന്ന് അങ്ങു പറയുന്നു. അതിനാൽ പുസ്തകം വായിക്കാതെ അടുത്ത നിയമപരീക്ഷയിൽ എനിക്കു ഏറ്റവും ഉന്നതമായ സമ്മാനം വാങ്ങിക്കുവാൻ വേദാന്തപ്രകാരമുള്ള ഒരു പരഹൃദയജ്ഞാനപദ്ധതി ഉപദേശിച്ചുതരാമോ ? ദയവുചെയ്തു അതെന്നോടു പറയുക.'

'ഒരു രാജകുമാരൻ തൻെറ ശൈശവത്തിൽ പ്രഭുക്കന്മാരുടെ കുട്ടികളുമായിട്ട് ഒളിച്ചുകളിച്ചുകൊണ്ടിരുന്നു. ഒളിക്കുന്ന കുട്ടികളെ കണ്ടുപിടിക്കാൻ അദ്ദേഹത്തിനു വളരെ ശ്രമം വേണ്ടിവന്നു. കണ്ടുനിന്ന ഒരാൾ പറഞ്ഞു: ' കുമാരാ! ഇത്ര കഷ്ടപ്പെടുന്നതെന്തിന് ? അങ്ങയുടെ രാജാധികാരം ഉപയോഗിച്ചാൽ അവരെ പെട്ടെന്നു വിളിച്ചുവരുത്താൻ പ്രയാസമില്ലാതിരിക്കെ കൂട്ടുകളിക്കാരെ കണ്ടുപിടിക്കാൻ ഇത്ര വലിയ കഷ്ടപ്പാടു സഹിക്കുന്നതിൻെറ ആവശ്യമെന്ത് ?' രാജകുമാരൻ മറുപടി പറഞ്ഞു: 'അങ്ങനെയായാൽ കളിയുടെ രസം പൊയ്പോകും; കളിക്കാൻ ഉത്സാഹമില്ലാതെവരും.' ഇതുപോലെ, നിങ്ങൾ പരമഭരണാധികാരിയും, സകലതും

അറിയുന്ന സർവജ്ഞനും, ഈശ്വരനും ആണ് എങ്കിലും, മുഴുവൻ കളിയും തടസ്സപ്പെടുത്തുന്ന അധികാരം പ്രയോഗിക്കുന്നത് ഉചിതമായിരിക്കയില്ല. കഴിഞ്ഞതും, നടപ്പിലിരിക്കുന്നതും, വരാനുള്ളതും എല്ലാം, നിങ്ങളുടെ സ്വന്തചൈതന്യം ആയിരിക്കുന്ന ആ തലത്തിൽ മാത്രമല്ല, നിങ്ങളുടെ ജ്ഞാനസമുദ്രത്തിൽ, ഇതുകളെല്ലാം വെറും ചെറുകല്ലോലങ്ങളും തിരമാലകളും മാത്രമായിരിക്കുമ്പോൾ, നിങ്ങൾക്ക് നിയമപരീക്ഷകൾക്കും ലൗകികവിജയത്തിനുംവേണ്ടി വ്യാകുലത എന്തിനുണ്ടാകുന്നു ? നിങ്ങൾക്കു ദിവ്യമായ പരഹൃദയജ്ഞാനം വേണമെങ്കിൽ, ഏതൊരു പടിയിൽനിന്ന്, ഏതിനുവേണ്ടി പരഹൃദയജ്ഞാനം നിങ്ങൾ അന്വേഷിക്കുന്നുവോ, പടിയുടെ മുകളിലേയ്ക്കു കയറിനിന്നു ആ പടിയെ നിങ്ങൾ പരിത്യജിക്കണം.

## 8. പ്രതികരണം

ഒരിക്കൽ അതിസമർത്ഥനായ, ഒരു നാട്യം കലാവിദഗ്ദ്ധൻ ഉണ്ടായിരുന്നു. അവൻ നാട്യം കാണിക്കുമ്പോൾ അതിൻെറ സമ്പൂർണ്ണതമൂലം അവൻ ഏതൊന്നിനെ അനുകരിക്കുന്നുവോ അതും അവൻെറ നാട്യവും തമ്മിൽ തിരിച്ചറിയാൻ കഴിയുമായിരുന്നില്ല. അസ്സലും അവൻെറ പകർപ്പും തമ്മിൽ അത്ര സാത്മ്യം ഉണ്ടായിരുന്നു. മൃത്യുദേവൻ അവനെ പിടിക്കാൻ വരുന്നുവെന്ന് അവൻ അറിഞ്ഞിരുന്നു. അദ്ദേഹത്തെ കാണാതെയൊഴിയാൻ എന്താണു വേണ്ടതെന്ന് അവന് നിശ്ചയമുണ്ടായിരുന്നില്ല. ഫലപ്രദമായ ഒരു സൂത്രം ആണെന്നു കരുതി അവൻ ഒരു മാർഗ്ഗം സ്വീകരിക്കാൻ തീർച്ചപ്പെടുത്തി. പന്ത്രണ്ടു തവണ അയാൾ അതു പരീക്ഷിച്ചു നോക്കി അഭ്യസിച്ചു. പന്ത്രണ്ടു പ്രതിച്ഛരായ ഉണ്ടാക്കിവച്ചു. മൃത്യുദേവത വന്നപ്പോൾ യഥാർത്ഥത്തിൽ അവൻ - യഥാർത്ഥമനുഷ്യൻ - ഏതെന്നു തിരിച്ചറിയാഞ്ഞതിനാൽ ആരെയും കൊണ്ടുപോകാൻ പറ്റിയില്ല. ദേവത ദൈവത്തിൻെറ അടുത്തു തിരിച്ചുപോയി വിവരം റിപ്പോർട്ട്ചെയ്ത് എന്താണു വേണ്ടതെന്ന് ചർച്ചചെയ്തു. കുറെ ആലോചിച്ച ശേഷം മൃത്യുദേവത വീണ്ടും തിരികെ ഭൂമിയിൽവന്ന് അയാളെ പിടികൂടാൻ വീണ്ടും ശ്രമംചെയ്യാൻ തീരുമാനിച്ചു. ദേവത പറഞ്ഞു: 'എൻെറ വിദ്വാനേ! അത്യാശ്ചര്യം ആയിരിക്കുന്നു! നീ ഇത്രവളരെ സമർത്ഥനാണല്ലോ. നീ എത്ര ശരിയായി ഈ കോലങ്ങൾ ഉണ്ടാക്കിവച്ചിരിക്കുന്നു ? എന്നാൽ നിനക്ക് ഒരു തെറ്റു പറ്റിപ്പോയിട്ടുണ്ട്; ഒരു കുറ്റംമാത്രം വന്നിട്ടുണ്ട്.' ആ മനുഷ്യൻ പെട്ടെന്നു ചാടി എഴുന്നേറ്റ് ഉടനെ ചോദിച്ചു: 'ഏതിലാണത് ? ഏതു പ്രതിമ ഉണ്ടാക്കിയതിലാണ് എനിക്കു തെറ്റിപ്പോയത് ?' 'ഇതാ! ഇതിൽതന്നെ' എന്നു മൃത്യു പറഞ്ഞുകൊണ്ട് പ്രതിമകളിൽനിന്നു ആ മിടുക്കനെ വേർതിരിച്ചറിഞ്ഞു പിടികൂടി. 'എനിക്കു തെറ്റിപ്പോയോ ? ഞാൻ ശരിയായിരിക്കുന്നില്ലേ ?' എന്നു ചോദിക്കുന്നതു മാത്രമാണ് തെറ്റ്. പ്രിയപ്പെട്ടവനേ! ശരിയായിട്ടല്ലാതെ നിനക്കു വേറെന്തായിരിക്കാം ? 'ഞാൻ

ചെയ്തു എന്ന്' അഭിമാനിക്കുന്ന ചെറുകശ്മലമനുഷ്യൻ മൃത്യുവിന്ന കപ്പെട്ടു.

## 9. കോടാലി രാകാനുണ്ടോ ?

ബഞ്ചമിൻ ഫ്രാൻക്ലിൻ ചെറുപ്പമായിരുന്ന കാലത്തുണ്ടായ ഒരു സംഭവം അദ്ദേഹം തൻെറ ആത്മകഥാഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം ഫിലഡെൽഫിയായിൽ ഒരു സ്ക്കൂളിൽ പഠിക്കയായിരുന്നു. ഒരുദിവസം സ്ക്കൂളിലേക്കു പോകുമ്പോൾ ഒരു കൊല്ലൻ പണിചെയ്യുന്നതു കണ്ട് അദ്ദേഹം അവിടെ നോക്കിനിന്നു. അക്കാലത്ത് ഇക്കാലത്തെപ്പോലെ യന്ത്രപരിഷ്കാരം ഉന്നത നിലയിൽ എത്തിയിരുന്നില്ല. വളരെ കൗതുകമുള്ള ഒരു ബാലനായിരുന്ന ബഞ്ചമിൻ ആലയ്ക്കരികെ നിന്ന് കൊല്ലൻെറ പണിനോക്കി രസിച്ചുകൊണ്ടുനിന്നു. കുട്ടിയുടെ സരസ മനോഭാവം കൊല്ലൻ മനസ്സിലാക്കി. അവൻ കത്തികളും, ഉപകരണങ്ങളും ചാണയ്ക്കു വയ്ക്കുകയായിരുന്നു. അയാളുടെ സഹായി വേറൊരു കാര്യമായിട്ട് എവിടെയോ പോയിരുന്നു. ഈ തൊഴിലിൽ കുട്ടിക്ക് ഇത്ര രസം കണ്ടപ്പോൾ കൊല്ലൻ അവനെ അടുക്കലേക്കു വിളിച്ചു. കൊല്ലൻ അപ്പോൾ പറഞ്ഞു: 'നീ എന്തൊരു നല്ല കുട്ടി! നീ വളരെ ബുദ്ധിമാനാണ്.' ബഞ്ചമിൻ ഇളകി. കുട്ടിയുടെ മുഖത്തെ പ്രസാദംകണ്ടപ്പോൾ കൊല്ലൻ ഉലയൂതുന്നതിനുള്ള ചക്രം തിരിക്കാമോയെന്നു അവനോടു ചോദിച്ചു. ബഞ്ചമിൻ ഉടനെ ആ പണി ചെയ്തുതുടങ്ങി. ബഞ്ചമിൻ അങ്ങനെ ചാണക്കല്ലിൽ പണിചെയ്തുകൊണ്ടിരുന്നപ്പോൾ, കൊല്ലൻ അദ്ദേഹത്തിനെ രസിപ്പിക്കയും, സ്തുതിക്കയും ചെയ്തുകൊണ്ടിരുന്നു. അങ്ങനെ വളരെ നേരം വേലചെയ്തുകൊണ്ടുകഴിച്ചു. ഇതിനിടയിൽ കൊല്ലൻ വളരെ കത്തികളും കൂന്താലികളും മൂർച്ചവരുത്തി. അപ്പോഴേയ്ക്കും കുട്ടി ക്ഷീണിച്ചുപോയി. സ്ക്കൂൾസമയത്തിൻെറയും പാഠം പഠിക്കുന്നതിൻെറയും കാര്യം ബഞ്ചമിൻ ഓർമ്മിച്ചു. അദ്ദേഹത്തിന് പോകണമെന്നു തോന്നിത്തുടങ്ങി. എന്നാൽ കൊല്ലൻ അദ്ദേഹത്തെ വിടാതെ കളിപ്പിച്ചു സന്തോഷിപ്പിച്ചുകൊണ്ടിരുന്നു: 'അല്ലേ! കുഞ്ഞേ! നീ സ്ക്കൂളിൽ ശിക്ഷ അനുഭവിച്ചിട്ടില്ലെന്നു എനിക്കറിയാം. നീ അത്രയ്ക്കു സമർത്ഥനാണ്. അത്ര ഉത്സാഹിയാണ്. ഇതരന്മാർ മൂന്നുമണിക്കൂർകൊണ്ടു ചെയ്യുന്നത് നീ ഒരുമണിക്കൂർകൊണ്ടു ചെയ്യും. സ്ക്കൂൾമാസ്റ്റർ നിന്നോടു ദേഷ്യപ്പെടുകയില്ല. നീ അത്ര നല്ലവനാണ്.' ഓരോന്നോരോന്നായി കത്തികളെല്ലാം ചാണയ്ക്കു വയ്ക്കപ്പെട്ടു. പന്ത്രണ്ടുമണിക്കാണ് അദ്ദേഹത്തെ കൊല്ലൻ വിട്ടയച്ചത്. സ്കൂളിൽ താമസിച്ചുചെന്നതിനു നല്ല തല്ലുകൊണ്ടു. അദ്ദേഹത്തിനു വളരെയധികം ക്ഷീണംപറ്റി. കയ്യെല്ലാം വ്രണപ്പെട്ടുമിരുന്നു. ഒരാഴ്ചക്കാലം ഇതിൻെറയെല്ലാം ദുഷ്ഫലങ്ങൾ അനുഭ വിക്കേണ്ടിവന്നു. പിന്നീട് അദ്ദേഹത്തിൻെറ ജീവിതകാലമെല്ലാം ആരെങ്കിലും അദ്ദേഹത്തെ പുക ഴ്ത്താൻ തുടങ്ങിയാൽ ബഞ്ചമിൻ വിചാരിക്കും:

'ഇവന് ഒരു കോടാലി ചാണയ്ക്കുവയ്ക്കാനുണ്ട്.'

ഈ സംഭവത്തിനുശേഷം ബഞ്ചമിൻ ഒരിക്കലും മുഖസ്തുതിയാകുന്ന വലകളിൽ ചാടി കുടുങ്ങിയിട്ടില്ല.

## 10. ആത്മസാക്ഷാത്കാരം സാങ്കല്പികം ?

നിങ്ങൾ പറയുന്ന സാക്ഷാത്കാരപദ്ധതി വെറും സാങ്കല്പികമാണ്. മറ്റൊന്നിനെയുംകാൾ അതു സങ്കല്പത്തെയും ചിന്താപരിശീലനത്തെയും കുറിച്ചു മാത്രമുള്ളതാണ്.

പ്രിയപ്പെട്ട ആത്മാവേ! കുറച്ചു ചിന്തിക്കുക; അല്പം ആലോചിക്കുക. ഈ ലോകവും ഈ ലോകത്തിലെ ശരീരങ്ങളും ഒക്കെ സങ്കല്പമല്ലാതെ മറ്റൊരു കാരണംകൊണ്ടും ഉണ്ടായതല്ല. നിങ്ങളുടെ ഹൃദയസങ്കല്പവും തെറ്റായ വഴിക്കുള്ള ചിന്താപ്രവാഹവുംകൊണ്ടു മാത്രമാണ് നിങ്ങളുടെ സങ്കടങ്ങളും, കഷ്ടപ്പാടുകളും, ഉൽക്കണ്ഠകളും, ബുദ്ധിമുട്ടുകളും, വേദനയും എല്ലാം ഉണ്ടായത്. തെറ്റായ മാർഗ്ഗത്തിൽനിന്നുണ്ടായ സങ്കല്പവും, വിചാരഗതിയും ആണ് നിങ്ങളെ ബന്ധിക്കുന്നത്. നേരായ മാർഗ്ഗത്തിലുള്ള സങ്കല്പമാണ് നിങ്ങളെ മോചിപ്പിക്കുന്നതും.

നിങ്ങൾ ഏതു കോവണിയിൽകൂടെ താഴോട്ടു വീണുവോ, അതേ കോവണിതന്നെയാണ് നിങ്ങളെ കയറ്റി ഉയർത്തന്നതും. വ്യാകുലതയിലേയ്ക്കും സങ്കടത്തിലേയ്ക്കും നിങ്ങൾ ഇറങ്ങിവന്ന വഴിയേ നിങ്ങൾക്കു തിരിഞ്ഞു പുറകോട്ടു കാൽവച്ചു മടങ്ങി കയറണം. നിങ്ങളെ അധഃപതിപ്പിച്ച സങ്കല്പസ്വരൂപത്തിന് നേരെ എതിരായ സങ്കല്പസ്വരൂപമാണ് നിങ്ങളുടെ പുനരുദ്ധാരണത്തിനു വേദാന്തം നിർദ്ദേശിക്കുന്നത്.

പ്രപഞ്ചമെല്ലാം നിങ്ങളുടെ ഭാവനകളല്ലാതെ, നിങ്ങളുടെ സ്വന്തസങ്കല്പവും, സ്വന്തചിന്തയും അല്ലാതെ, വേറൊന്നുമല്ലെന്നു വേദാന്തം തെളിയിക്കുന്നു. ഈ ചിന്താഗതിയെ ശുദ്ധീകരിക്കുക; അതിനെ നേർവഴിക്കു നയിക്കുക; നിങ്ങൾ അപ്പോൾ പ്രകാശത്തിൻെറ പ്രകാശമായും, പ്രപഞ്ചവ്യാപിയായ സർവസ്വവും ആയും ഭവിക്കുന്നു.

ഒരു മനുഷ്യൻ വയറ്റിളക്കംകൊണ്ടു കഷ്ടപ്പെടുന്നു. ഡോക്ടർ ഒരു മരുന്നുകൊടുക്കുന്നു. അയാൾക്കു രോഗം മാറുന്നു. വയറ്റിളക്കം എന്ന ദീനംകൊണ്ടു അയാൾക്കു അടിക്കടി മലശോധനയ്ക്കു കക്കൂസിൽ പോകേണ്ടിവന്നു. വയറിളക്കാനുള്ള മരുന്നു സേവിച്ചിട്ടും അയാൾക്ക് അതേവിധം പ്രവർത്തിക്കേണ്ടിവന്നു. എന്നാൽ രണ്ടിനും തമ്മിൽ വലിയ ഒരു അന്തരം ഉണ്ട്. വയറ്റിളക്കം ഒരു രോഗമാണ്. ശോധനയ്ക്കുള്ള ഔഷധം സേവിക്കുന്നത് ഒരു പരിഹാരവുമാണ്. രണ്ടും ഒരേവിധം പ്രവർത്തിക്കുന്നുവെന്നു തോന്നാമെങ്കിലും, അവ തമ്മിൽ വലിയ വ്യത്യാസമുണ്ട്. ലൗകികചിന്തകളും, വിചാരങ്ങളും ഒരു അതിസാരരോഗമാണ്; വേദാന്തം നിർദ്ദേശിക്കുന്ന തരം സങ്കല്പവും ചിന്തയും ഒരു പരിഹാരൗഷധമാണ്.

ഈ മരുന്നു സേവിക്കുക. നിങ്ങളുടെ ശല്യങ്ങളിൽനിന്നു നിങ്ങൾക്കു സുഖംകിട്ടും. സകല സങ്കടങ്ങളും, ഉത്കണ്ഠയും, കഷ്ടതയും നിങ്ങൾക്കില്ലാതാകും.

കിഴക്കേ ഇൻഡ്യയിൽ ജനങ്ങൾ കൈകഴുകുന്നത് സോപ്പുകൊണ്ടല്ല, ചാരംകൊണ്ടാണ്. ചാരം ഒരുതരം അഴുക്കാണ്; കയ്യിൽ പുരണ്ടിരുന്നതും ഒരുതരം ചെളി ആണ്. ചാരം കൈയിൽ തേച്ചിട്ടു കൈ കഴുകിയാൽ കൈയിലെ ചെളിപോകുമെന്നു മാത്രമല്ല, ചാരവുംകൂടെപ്പോകും.

അതുപോലെ നിങ്ങൾ പരിശീലിക്കേണ്ടതായ ധ്യാനവിശേഷം - വേദാന്തശാസനമനുസരിച്ചുള്ള സങ്കല്പവിശേഷം - ചാരം പോലെയാണ്. സകല അശുദ്ധതയും, ക്ഷീണവും അതു നിങ്ങളിൽനിന്നു തേച്ചുകഴുകി വൃത്തിയാക്കും; ഈ നിർദ്ദിഷ്ട സങ്കല്പവിശേഷത്തിനു മുകളിലേയ്ക്ക് അതു നിങ്ങളെ പൊക്കിവയ്ക്കുകയും ചെയ്യും.

ഒരു മനുഷ്യൻ സ്വപ്നംകാണുന്നു. സ്വപ്നത്തിൽ അസംഖ്യം തരത്തിലുള്ള വസ്തുക്കൾ ഉണ്ടാകുന്നു. സ്വപ്നത്തിലെ ഈ പദാർത്ഥങ്ങൾ സകലതും വെറും സങ്കല്പങ്ങൾ മാത്രമാണല്ലോ. സ്വപ്നത്തിൽ അയാൾ ഒരു സിംഹത്തെയോ, വ്യാഘ്രത്തെയോ സർപ്പത്തിനെയോ കാണുന്നുവെന്നിരിക്കട്ടെ. ആ സന്ദർഭത്തിൽ എന്താണു സംഭവിക്കുന്നതെന്നു നിങ്ങൾക്കറിയാമോ ? സ്വപ്നംകാണുന്ന മനുഷ്യൻ പെട്ടെന്നു ഞെട്ടി ഉണരുന്നു. വ്യാഘ്രം ഒരുവക ഭൂതാവേശംപോലെയാണ്; അതു അവനെ ഉണർത്തുന്നു. എന്നാൽ ഈ സ്വപ്നവ്യാഘ്രവും, സ്വപ്നസിംഹവും, അവ നിങ്ങളുടെ സ്വന്തസങ്കല്പസൃഷ്ടിയാണെങ്കിലും, അത്ഭുതകരമായ സങ്കല്പവും ചിന്തയുമാണ്. അതു സ്വപ്നത്തിലെ മറ്റു സമസ്ത ചിന്ത കളെയും, വസ്തുക്കളെയും എടുത്തുമാറ്റിക്കളയുന്നു. ഗന്ധർവനഗരങ്ങളും സുന്ദരപ്രകൃതിവിലാസങ്ങളും, പ്രവഹിക്കുന്ന നദികളും, ഗംഭീര പർവ്വതങ്ങളും - ആദ്യം ഉണ്ടായിരുന്നതെല്ലാം - ഈ കടുവ യും, സിംഹവും ഇല്ലാതാക്കി. സ്വപ്നത്തിലെ എല്ലാക്കാഴ്ചകളെയും ഭക്ഷിച്ചുകളഞ്ഞു. അതേസമയം അതു തന്നത്താനെ ഭക്ഷിക്കയും ചെയ്തു! എന്തെന്നാൽ ഉണരുമ്പോൾ അതിനെയും കാണുന്നില്ലല്ലൊ.

അതുപോലെ, ഈ പുസ്തകത്തിൽ ഉപന്യസിച്ചിട്ടുള്ള സങ്കല്പവിശേഷം, അഥവാ ചിന്താപദ്ധതിവിശേഷം, സ്വപ്നത്തിലെ വ്യാഘ്രം പോലെയാണ്. പ്രപഞ്ചം സമസ്തവും ഒരു സ്വപ്നമാണ്. ഈ കടുവ വന്നു നിങ്ങളെ വ്യാജസങ്കല്പങ്ങളിലും അജ്ഞാനത്തിലും നിന്നുണർത്തും. അതേസമയം അതു സ്വയം നശിപ്പിക്കയും ചെയ്യും. സകല സങ്കല്പവും നിലയ്ക്കുന്ന സ്ഥാനത്തു അതു നിങ്ങളെ എത്തിക്കും. അതു ഭാഷ - സംസാരം - അസ്തമിക്കുന്ന സ്ഥാനമാണ്; അതു നിങ്ങളെ ആ അവർണ്ണനീയസ്ഥാനത്ത് എത്തിക്കുന്നു.

## 11. സാക്ഷാത്കാരവും ശൂന്യതയും

'സകലബോധവും നിലയ്ക്കുകയും, സകല ചിന്തയും അവസാനിക്കയും, ചെയ്യുന്ന ഒരു ബോധാതീതാവസ്ഥയിൽ കൊണ്ടുപോയി നമ്മെ പ്രതിഷ്ഠിക്കുമ്പോൾ, അത് ഒരു ശൂന്യാവസ്ഥ - ഒരു പൊള്ളയായ സ്ഥിതി - നിർബ്ബോധാവസ്ഥ - അല്ലയോ ? ബോധരഹിതമായ ഒരു നിലയിൽ എത്താൻവേണ്ടി ഈ കഷ്ടപ്പാടെല്ലാം സഹിക്കുന്നതുകൊണ്ട് എന്താണ് പ്രയോജനം ? നമുക്ക് അത് ആവശ്യമില്ല.'

ഈ പൂർവപക്ഷത്തിനു വേദാന്തം ഉത്തരം പറയുന്നു: 'എൻെറ സ്വന്ത ആത്മാവേ! കുറച്ചാലോചിക്കുക; പരിഭ്രമിക്കരുത്. ഈ സാക്ഷാത് കാരാവസ്ഥയും, മോഹാലസ്യമോ പാരവശ്യമോ കൊണ്ടുണ്ടാകുന്ന നിർബ്ബോധാവസ്ഥയും തമ്മിൽ അജഗജാന്തരമുണ്ട്. ഒരു കാര്യം രണ്ടിനും പൊതുവാണ്; രണ്ടിലും ചിന്ത നിന്നുപോകുന്നു. മോഹാലസ്യത്തിൽ ചിന്ത നശിക്കുന്നു; സമാധിയിൽ അഥവാ സാക്ഷാത്കാരാവസ്ഥയിലും ചിന്ത നശിക്കുന്നു. എങ്കിലും, ഇതു രണ്ടുംതമ്മിൽ ഒരു ലോകത്തിൻെറ തന്നെ അന്തരമുണ്ട്.

മോഹാലസ്യത്തിൽ ചിന്ത നിവർത്തിച്ചു; അതുനിന്നു. ഈ ചിന്താസമാപ്തിമൂലം പ്രവൃത്തിരാഹിത്യത്തിൻെറ ആധിക്യവും ഉണ്ടായി. മോഹാലസ്യത്തിൽ പ്രവൃത്തിയുടെ അഭാവംകൊണ്ടു ചിന്ത നശിക്കുന്നു. അതു ഏതാണ്ടു മരണത്തോടു സമാനമാണ്. എന്നാൽ സമാധിസ്ഥിതിയിൽ അഥവാ സാക്ഷാല്ക്കാരാവസ്ഥയിൽ സമസ്ത ഓജസ്സും, ശാന്തിയും, ജ്ഞാനവും, ആനന്ദവും ആണ് അനുഭവപ്പെടുന്നത്.

അതുപോലെ സമാധിയിലെ ചിന്താസമാപ്തി, മോഹാലസ്യത്തിലേയോ, സുഷുപ്തിയിലേയോ ചിന്താസമാപ്തിക്കു എതിരാണ്. ഭാവിഫലങ്ങളെക്കൊണ്ടു രണ്ടിൻെറയും വ്യത്യാസം നാം പരിഗണിക്കുന്നു.

ഒരാൾ ഒരു അപസ്മാരബാധകൊണ്ടു വലയുന്നു; അതിൻെറ ഞെട്ടൽകൊണ്ടു അയാൾ ക്ഷീണിച്ചു, ബലഹീനനായി; അവശനായി കഷ്ടപ്പെടുന്നു. എന്നാൽ ആ ബാധ സഹിച്ചപ്പോൾ അയാൾ ബോധഹീനനായിരുന്നു.

വേറൊരാൾ സാക്ഷാൽക്കാരാവസ്ഥയിൽ അഥവാ സമാധിയിൽ പ്രവേശിക്കുന്നു. മാനസികവൃത്തികളെല്ലാം തൽക്കാലം നിന്നു. ഇവിടെ ചിന്താസമാപ്തി അപസ്മാരബാധിതൻെറ ചിന്താസമാപ്തിപോലെ തന്നെയാണ്. എന്നാൽ വ്യത്യാസം ഗൗനിക്കുക. അപസ്മാരബാധിതൻ പിന്നീടു ക്ഷീണനും, അവശനും, വലഞ്ഞവനും ആയി കാണപ്പെടും; എന്നാൽ സമാധിയാകുന്ന ആഹ്ലാദകരമായ പർവ്വതാഗ്രങ്ങളിൽ നിന്നും താഴെയിറങ്ങിവരുന്നവനാകട്ടെ, ഈ പരമാനന്ദസ്ഥിതി വിട്ടതിനുശേഷം ഓജോരാശിയും, പൂർണ്ണശക്തനും, ആനന്ദവാരിധിയും, ജ്ഞാനഭണ്ഡാ

ഗാരവും ആണ്. അവന് അന്യന്മാരെ ചികിത്സിക്കയും, ബലപ്പെടുത്തുകയും, എല്ലാം ചെയ്യാൻ കഴിവുണ്ട്; അന്യരെ ഉയർത്തുകയും ഉദ്ധരിക്കയും ചെയ്യാം; താൻ തീരെ ക്ഷീണിതനോ ദുർബ്ബലനോ ആകുന്നതുമല്ല. അതിനാൽ വേദാന്തസാക്ഷാൽക്കാരത്തിലുള്ള വിചാരസമാപ്തിയും, മോഹാലസ്യത്തിലോ, അപസ്മാരാവേശത്തിലോ ഉള്ള ചിന്താനാശാവസ്ഥയും തമ്മിൽ ഉത്തര ദക്ഷിണധ്രുവതാരതമ്യംതന്നെയുണ്ടെന്നു നിങ്ങൾക്കു കാണാം.

## 12. കാമവും കർമ്മവും

'ഞങ്ങൾക്കു ജീവൻവേണം എന്നു ഞങ്ങൾ പറയുന്നു; ഞങ്ങൾക്കു ജീവൻ വേണം, പ്രവൃത്തിരഹിതാവസ്ഥ (അലസത) ഞങ്ങൾക്കാവശ്യമില്ല.'

വേദാന്തം പറയുന്നു: 'പ്രവൃത്തിരഹിതനായിരിക്കരുത്, അധ്വാനിച്ചുകൊണ്ടിരിക്കുക, നിർത്തരുത്.' സത്യം ബഹുപരസ്പരവിരുദ്ധമാണ്. ഇരുവശവും പരിഗണിക്കണം. വേദാന്തം ശോകാത്മകത്വമാണ് അനുശാസിക്കുന്നതെന്നു ചിന്തിക്കുന്നവർക്കു തെറ്റിപ്പോയി. പ്രപഞ്ചം മുഴുവനും നിങ്ങളുടെ നിയന്ത്രണത്തിൽ നിർത്തുവാനുള്ള മാർഗ്ഗത്തിൽ - നിങ്ങൾ സ്വയം സ്വീകരിക്കാനുള്ള പദ്ധതിയിൽ നിങ്ങളെ പ്രതിഷ്ഠിക്കണമെന്നു വേദാന്തം പഠിപ്പിക്കുന്നു.

കർമ്മനിർവ്വഹണപ്രശ്നം (കാമപ്രശ്നം) നമുക്കു പര്യാലോചിക്കാം.

നിങ്ങൾ നിഷ്ക്രിയാവസ്ഥയിൽ ജീവിക്കണമെന്നു വേദാന്തം വിവക്ഷിക്കുന്നില്ല. നേരേമറിച്ച് എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കണമെന്നാണ് അതു പറയുന്നത്. വേദാന്തശാസനങ്ങൾ അനുസരിച്ച് ഒരുത്തൻെറ കാമങ്ങൾ എല്ലാം യുക്തം തന്നെ. എന്നാൽ നാം അവയെ ശരിക്കു പ്രയോജനപ്പെടുത്തണം. കാമമെന്നാൽ എന്താണ് ? അതു പ്രേമമല്ലാതെ വേറെ യാതൊന്നുമല്ല. ഒരു പദാർത്ഥത്തിനായിട്ടുള്ള പ്രബലമായ ആഗ്രഹമാണ് പ്രേമം എന്നാൽ. എല്ലാ കാമവും പ്രേമമല്ലാതെ മറ്റൊന്നല്ല. ഈശ്വരൻ പ്രേമമാണെന്നു പറയപ്പെടുന്നു. അതിനാൽ സകല കാമങ്ങളും ഈശ്വരനുമത്രേ. അതു സത്യമായിരിക്കെ, തൻെറ ജീവൻ സമസ്ത കാമവുമായി ഐക്യപ്പെട്ട് ഇരിക്കുന്നുവെന്നു ബോദ്ധ്യപ്പെട്ട്, താൻതന്നെ, ഈ പ്രപഞ്ചത്തിൽ കാമസ്വരൂപിയായി വർത്തിക്കുന്നുവെന്നും, അതിനെ ഭരിക്കയും നയിക്കയും ചെയ്യുന്നുവെന്നും, സാക്ഷാൽക്കരിക്കുന്ന മനുഷ്യൻ എന്തുമാത്രം സുഖപൂർണ്ണനാണ് ? താനും, കാമത്തിൻെറ സർവംഭരണശക്തിയും തമ്മിലുള്ള സാത്മ്യം - ഐക്യം - സാക്ഷാൽക്കരിച്ച്, 'ഞാൻ സമസ്ത കാമത്തിൻെറയും ഉല്പത്തിസ്ഥാനമാണ്' എന്നു ബോദ്ധ്യപ്പെടുന്ന മനുഷ്യൻ എത്ര ആനന്ദപൂർണ്ണനാണ് ? 'സർവ കാമവും

ഞാൻ മൂലമാണ്', പ്രപഞ്ചത്തിലെ കാമസർവസ്വത്തിൻെറയും പിതാവും, ഉത്ഭവവും, ഉറവസ്ഥാനവും, ചൈതന്യവും ഞാനാണ്. അങ്ങനെ കാമമാകുന്ന കടിഞ്ഞാൺ പിടിച്ചുകൊണ്ടു ഞാൻ പ്രപഞ്ചം മുഴുവൻ ഭരിക്കുന്നു. കടിഞ്ഞാൺ എൻെറ കൈയിലാണ്; ഞാൻ ഈ കടിഞ്ഞാണെല്ലാം പിടിക്കുന്നു. ഞാനീ ശരീരങ്ങളെല്ലാം നയിക്കുന്നു. ആ സ്ഥാനം പ്രാപിക്കുമ്പോൾ സകല ദ്വേഷവും, വിരോധവും നിലയ്ക്കുന്നു. മിത്രങ്ങളുടെയും, അമിത്രങ്ങളുടെയും കാമങ്ങൾ എൻെറ കാമങ്ങൾ ആണ്. ഈ കാമങ്ങളെ ഭരിക്കയും നയിക്കയും ചെയ്യുന്ന അപരിമേയശക്തി ഞാനാണ്. ഈ മനുഷ്യൻെറയോ, ആ മനുഷ്യൻെറയോ മോഹങ്ങളും, ആഗ്രഹങ്ങളും എൻേറതാണ്. പരമാത്മാവും, മുഴുപ്രപഞ്ചത്തിൻെറയും ഭരണാധികാരിയും ആയ ഞാൻ എന്തു ഭാഗ്യവാൻ! എന്ത് അനുഗൃഹീതൻ! എന്ത് ആനന്ദരൂപൻ! ഹാ! എന്തു സുഖശാലി!

ജനങ്ങൾ കാമങ്ങളെ ദുരുപയോഗം ചെയ്യുന്നു. അവർ സംഗതികളെ കീഴ്മേൽ മറിക്കുന്നു. കാമം പ്രേമവും, പ്രേമം ഈശ്വരനും ആണെങ്കിൽ, നിങ്ങൾ സകല കാമവും ആണ് എന്നു സാക്ഷാൽക്കരിക്കാൻ വേദാന്തം ആവശ്യപ്പെടുന്നു. എന്നാൽ അതിനെ ദുർവിനിയോഗപ്പെടുത്തരുത്. ഒരു കാമം നിങ്ങളുടെയും, ശേഷമെല്ലാം മറ്റുള്ളവരുടെയും ആണെന്നു പരിഗണിച്ച് അബദ്ധം ചെയ്യരുത്. ഒന്നിനെതിരായി മറ്റൊന്നു പ്രവർത്തിക്കുമ്പോൾ കാമങ്ങൾ ദുഷ്ടങ്ങളാണ്; ചീത്തയാണ്. ഏകവും അദ്വൈതവുമായ പ്രേമസമുദ്രത്തിൽ ഉള്ള തിരകളും, ഓളങ്ങളുംപോലെയാണ് കാമങ്ങൾ. പ്രപഞ്ചമശേഷം അപരിമേയമായ ഒരു പ്രേമവാരാന്നിധിയാണ്; അതിനെ പ്രേമം എന്നു നിങ്ങൾക്കു വിളിക്കാവുന്നതാണ്. നക്ഷത്രങ്ങളെ ആകർഷണശക്തി ബന്ധിച്ചുനിർത്തുന്നു; അതു പ്രേമമാണ്. അണുക്കൾ തമ്മിലുള്ള പ്രേമത്തിനാണ് ആണവാകർഷണം എന്നു പറയുന്നത്. ഒരു ഗ്രഹവും വേറൊരു ഗ്രഹവും തമ്മിലുള്ള പ്രേമത്തിനു ഗുരുത്വാകർഷണം എന്നു പറയുന്നു.

പ്രപഞ്ചമൊക്കെ ഓജസ്സമുദ്രത്തിലെ വീചീപരമ്പരകളും, ചുഴലികളും, മലരികളും മാത്രമാണ്. ആ ശക്തി - ആ ചൈതന്യം - വേദാന്തപ്രകാരം നിങ്ങളുടെ യഥാർത്ഥാത്മാവത്രെ. നിങ്ങൾ അതാണ്. അത് അനുഭവിക്കുക. അതേ ശക്തിയും, ചൈതന്യവും ആണ് പ്രേമമെന്നു വിളിക്കപ്പെടുന്നത്.

കാമം നിഖിലവും പ്രേമമാണ്, പ്രേമം ഈശ്വരനാണ്; ആ ഈശ്വരൻ നിങ്ങൾ ആണ്. അതുമായിട്ടു നിങ്ങൾക്കുള്ള ഏകത്വം പ്രാപിക്കുക; നിങ്ങൾ അപ്പോൾ എല്ലാറ്റിനും ഉപരിനില്ക്കുന്നു. ഈ തരംഗങ്ങളും മലരികളും ചുഴലികളും കാണപ്പെടുന്നതു ഏതു സമുദ്രത്തിലാണോ, ആ സമുദ്രവും ഈ കാമവീചികളും തിരകളും ഒക്കെയും ഭിന്നമാണെന്നു ജനങ്ങൾ പരിഗണിക്കുന്നു.

ദൃഷ്ടാന്തത്തിന്, ഇതാ! ഇവിടെ ഒരു തടാകമുണ്ടെന്നു ഇരിക്കട്ടെ. നാം പറയുന്നു: 'കുഞ്ഞേ! വരൂ! നോക്കൂ! ഇതാ! ഒരു അഴകുള്ള ശാന്തമായ തടാകം!' കുറെ കഴിഞ്ഞ് ഒരു വലിയ കാറ്റു വരുന്നു. ശാന്തമായി ഇളകാതെകിടന്ന തടാകത്തിൻെറ മേൽതലത്തിൽ ചില ഓളങ്ങളും തിരകളും കല്ലോലങ്ങളും ഉണ്ടായി. നിങ്ങൾ അപ്പോൾ പറയുന്നു: 'കുഞ്ഞേ! നോക്കൂ! ഇതാ! തിരമാലകൾ, ഓളങ്ങൾ!' ശാന്തജലത്തിൻെറ കാര്യം നാം മറന്നു; തടാകത്തിൻെറ പുതിയ രൂപങ്ങളെ മാത്രമേ നാം ചിന്തിക്കുന്നുള്ളൂ. ഈ തരംഗങ്ങളും തിരമാലകളും ഉള്ളപ്പോൾ പോലും തടാകം ജലം തന്നെയാണ്. തരംഗങ്ങൾ തടാകത്തിലെ ജലംതന്നെയുമാണ്.

തടാകത്തിൻെറ ഉപരിതലം ശാന്തമായിരുന്നപ്പോൾ ജലമുണ്ടായിരുന്നു; അവിടം ഇളകി ശാന്തിരഹിതവും, ചപലവും ആയപ്പോഴും ജലം തന്നെയാണുള്ളത്; എന്നാൽ പുതിയ രൂപങ്ങളും തിരകളും അവിടെ ഉണ്ടായി. ജലം കാണാൻ നാം കുഞ്ഞിനെ ക്ഷണിക്കുന്നില്ല; തിരകളും ഓളങ്ങളും കാണ്മാൻ അതിനെ വിളിക്കുന്നു. ഇവിടെ തിരമാലകൾ ജലത്തിനു ഒരു പുതിയ ആകൃതി കൊടുത്തു. വീചികളും, തരംഗങ്ങളും തടാകത്തെയും ജലത്തെയും മറച്ചുകളഞ്ഞു. തരംഗചിന്ത തടാകചിന്തയെ അഥവാ ജലചിന്തയെ മറച്ചുകളഞ്ഞു. അതുപോലെ, മനുഷ്യരുടെ വിഷയത്തിൽ, കാമങ്ങൾ ഒരുതരം തരംഗങ്ങൾ - വെറും രൂപങ്ങൾ - മാത്രമാണ്. കാമരൂപം പരമാർത്ഥചിന്തയെ മറച്ചുവച്ചു. അതായത് പരമാർത്ഥത്തെ രൂപം കീഴ്പ്പെടുത്തിക്കളഞ്ഞു. ഈ സ്വരൂപത്തെക്കുറിച്ചു ചിന്തിക്കാൻ വേദാന്തം നിങ്ങളെ ആഹ്വാനം ചെയ്യുന്നു; എന്നാൽ തിരയുടെ രൂപത്തെ പര്യാലോചിക്കുമ്പോൾ, അതിൽ അന്തർല്ലീനമായ പരമാർത്ഥതത്ത്വത്തെ വിട്ടുകളയരുത്. ഒരുത്തൻ പ്രതികാരം ചെയ്യുമ്പോൾ, നിങ്ങൾക്ക് അയാളോടു വെറുപ്പുതോന്നുന്നു. എന്താണ് ? നിങ്ങൾ നിങ്ങളുടെ മനസ്സിനെ പ്രകൃതിയുമായിട്ടുള്ള രമ്യഭാവത്തിൽനിന്നു ഭ്രംശിപ്പിച്ചു. ആ മനുഷ്യൻ വന്ന് നിങ്ങൾ പ്രകൃതിയുമായി ഭിന്നിച്ചിരിക്കുന്നുവെന്നു കാണിച്ചുതന്നു. അതാണ് സംഭവിച്ചത്. നിങ്ങളെത്തന്നെ ചികിത്സിക്കുക, ആ മനുഷ്യൻ നിങ്ങളെ വെറുക്കുകയില്ല.

മനസ്സമാധാനം പുലർത്താൻ പരിശീലിക്കുക., മനസ്സിനെ ശുദ്ധവിചാരങ്ങൾകൊണ്ടു നിറയ്ക്കുക, ആർക്കും നിങ്ങൾക്കെതിരായി നിൽക്കാൻ പറ്റുകയില്ല. അതാണ് നിയമം. വേദാന്തം പറയുന്നു: 'നിങ്ങളുടെ സ്വന്തം കാമങ്ങളെയോ അന്യരുടെ കാമങ്ങളെയോ ദുർവിനിയോഗപ്പെടുത്തരുത്.' നിങ്ങളുടെ മനസ്സമാധാനം സൂക്ഷിക്കാമെങ്കിൽ, നിങ്ങളുടെ മനസ്സിൽ ഉദിക്കുന്ന സകല കാമങ്ങളും നിങ്ങൾക്കു ജയിക്കാം; അവ ഏറ്റവും സംശയരഹിതമായി മാഞ്ഞുമറയും. അവയോടു ശരിയായ മനോഭാവം അവലംബിക്കുമ്പോൾ, ഇതു യഥാകാലം അത്യത്ഭുതകരമായവിധം ബോദ്ധ്യപ്പെടും. നിങ്ങളുടെ സ്വന്തകാമങ്ങളോടു ശരിയായ

മനോഭാവം പാലിക്കായ്കയാലാണ് നിങ്ങൾ കാര്യങ്ങളെ കീഴ്മേൽ മറിച്ചു അനാശാസ്യഫലങ്ങളെ ഉല്പാദിപ്പിക്കുന്നത്.

## 13. അശ്വാരോഹണം

ഈ കാമങ്ങളെക്കൊണ്ട് ശരിയായ പ്രയോജനം എടുക്കുക. അതെങ്ങനെ സാധിക്കാം ? നമുക്കു ഒരു ദൃഷ്ടാന്തം എടുക്കാം. ഇതാ! ഒരു മനുഷ്യൻ കുതിരപ്പുറത്തു ഒരു ദൂരസ്ഥലത്തേയ്ക്കു സവാരിചെയ്യുന്നു. കുതിര ക്ഷീണിച്ചിരിക്കുന്നതായി തോന്നുന്നു; മനുഷ്യൻ കുതിരയ്ക്കു തീറ്റി കൊടുക്കണം. എന്നാൽ കുതിരയുടെ വിശപ്പോ ക്ഷീണമോ അവൻ തന്നിലേയ്ക്കു ആരോപിക്കുന്നില്ല. കുതിരയ്ക്കു വിശപ്പും ക്ഷീണവും ഉണ്ടെന്നു അവൻ അറിയുന്നു. അവൻ അതിൻെറ ആവശ്യങ്ങൾ ശ്രദ്ധിക്കുന്നു. എന്നാൽ അതിൻെറ ക്ഷീണം തൻെറ ക്ഷീണമാണെന്ന് അവൻ പരിഗണിക്കുന്നില്ല. അവൻ കുതിരയെ പരിചരിക്കുന്നു; എന്നാൽ അവൻ സ്വയം അസ്വസ്ഥതയിലോ അസുഖത്തിലോ ആയിത്തീരുന്നില്ല.

ഒരു മുക്തപുരുഷനോ യഥാർത്ഥവേദാന്തിയോ തൻെറ ശരീരത്തെ, കുതിരക്കാരൻ കുതിരയെ എന്നതുപോലെ, കരുതുന്നു. ശരീരം ക്ഷീണിക്കയോ, വയറ്റിനു ഭക്ഷണമോ പാനീയമോ വേണ്ടിവരുകയോ ചെയ്താൽ അവൻ ശരീരത്തിനാവശ്യമായ ഭക്ഷണമോ പാനീയമോ കൊടുക്കുന്നുണ്ട്. (അതു കിട്ടുന്നപക്ഷം). എന്നാൽ അവൻ സ്വയം ആ സമയത്തു ക്ഷുത്പിപാസകൾക്കു അതീതനായി നില്ക്കുന്നു. ഇതു വിസ്മയകരമായ തത്വമാണെന്നു തോന്നാം. എന്നാൽ നിങ്ങൾ അതു അഭ്യസിക്കുമ്പോൾ, അതിൻെറ മാഹാത്മ്യം ക്ഷണേന നിങ്ങൾ അനുഭവിക്കും; അതു പ്രയോഗക്ഷമമത്രെ.

വിശപ്പും ദാഹവും ദേഹത്തിൻേറതാണ്. മനസ്സതു അറികയും ചെയ്യുന്നു. എന്നാൽ അവൻ തന്നത്താൻ - യഥാർത്ഥാത്മാവ് - അഖിന്നനും ശാന്തനും ആയിട്ടിരിക്കുന്നു. തൻെറ സ്വന്തം ദിവ്യത്വം - ഈശ്വരനായ ദിവ്യത്വം - അനുഭവപ്പെടുത്തിയവൻ ശരീരത്തിൻെറ വിശപ്പോ, ക്ഷീണമോ, ദാഹംകൊണ്ടു ഖിന്നനോ അസ്വസ്ഥചിത്തനോ ആയിത്തീരുന്നില്ല. കുതിരയുടെ അവശതയോ, വിശപ്പോ സവാരിക്കാരനെ അസ്വസ്ഥനാക്കുന്നില്ല. അവൻ അത് അറിയുന്നുണ്ട്. എന്നാൽ അത് അവനു വേദനയ്ക്കു കാരണമാകുന്നില്ല. അതുപോലെ, ശരീരത്തിൻെറ ചുറ്റുപാടുകളും, സാഹചര്യങ്ങളും ചില വസ്തുക്കളെ ആവശ്യപ്പെടുന്നു. മനസ്സിനും, ബുദ്ധിക്കും ആവശ്യങ്ങളും, ധർമ്മങ്ങളും നിർവഹിക്കാൻ ആ വസ്തുക്കൾ വേണ്ടതാണ്. അവ കാമങ്ങൾപോലെയാണ്. ഈ മാനസിക കാമങ്ങളെ ഒരു വേദാന്തി കാണുന്നുണ്ട്; എന്നാൽ മനസ്സുകൊണ്ട് അവയെ കണ്ടറിയുമ്പോൾപോലും, ഒരു മുക്തപുരുഷൻ തൻെറ തല വെള്ളത്തിനു മുകളിൽ ഉയർത്തിപ്പിടിക്കുന്നു; അവൻ കാമങ്ങൾക്ക് അതീതനാണ്. കാമം അവനു സങ്കടഹേതുവാകുന്നില്ല. ഒരു വൃക്ഷത്തിൻെറ

ചുള്ളിക്കമ്പിൽ ഒരു പക്ഷി ഓടി വന്നു അല്പനേരം ഇരിക്കുമ്പോൾ, വൃക്ഷത്തിന്റെ കമ്പു കാറ്റുകൊണ്ട് അങ്ങുമിങ്ങും ആടുന്നു. അപ്രകാരം ആടുന്നുണ്ടെന്നു അതിന് അറിയാം, അതിനെപ്പറ്റി ലേശവും പേടിക്കാതെ അതു സ്വസ്ഥമായിരുന്നു പാടുന്നതുപോലെ, കൊമ്പു മുറിഞ്ഞു താഴെ വീണാലും അതിനു ചിറകുണ്ടെന്ന് അതു അറിയുന്നതുപോലെയാണിത്. അതു വൃക്ഷക്കൊമ്പിലാണ് ഇരിക്കുന്നതെങ്കിലും, അതിനെ ആശ്രയിക്കുന്നില്ല. അതു കൊമ്പിനും ഉപരിയാണ്. അതുപോലെ, സാധാരണക്കാരുടെ മട്ടിലുള്ള കാമങ്ങൾ വേദാന്തികൾക്കും ഉണ്ടെന്നു തോന്നാം. എങ്കിലും അവർ അവയ്ക്കതീതരാണ്. ഒരു കാമവസ്തു നഷ്ടപ്പെടുമ്പോൾ ഒരു വേദാന്തിക്കു സങ്കടമോ, താപമോ ഉണ്ടാകുന്നില്ല. ഒരു കാമവസ്തു പൊയ്പോകുമ്പോൾ, സകലവിധ കാമങ്ങളുമുൾക്കൊള്ളുന്ന സാധാരണ മനുഷ്യർ നെടുവീർപ്പിടാനും കരയാനും തുടങ്ങുന്നു; എന്തെന്നാൽ അവർ അതിനെ ആശ്രയിച്ചു ഇരിക്കുന്നവരാണ്. വേദാന്തി അതിനെ ആശയിച്ചിരിക്കുന്നില്ല.

## 14. കഷ്ടം ചേർത്ത പാൽ

ഇൻഡ്യയിൽ ഒരു വലിയ നഗരത്തിലെ തെരുവുകളിൽ ഒരു സന്യാസി സഞ്ചരിക്കയായിരുന്നു. ഒരു സ്ത്രീ അദ്ദേഹത്തിനെ സമീപിച്ച് അദ്ദേഹം തന്റെ വീട്ടിൽ ചെല്ലണമെന്നു അപേക്ഷിച്ചു. അദ്ദേഹം അവളുടെ കൂടെ പോയി. വീട്ടിൽ ചെന്നപ്പോൾ അവൾ അദ്ദേഹത്തിനു ഒരു പാത്രം പാൽ കുടിക്കാൻ കൊടുത്തു. പാൽ ഒരു കലത്തിൽ തിളച്ചു കിടക്കുകയായിരുന്നു. ധാരാളം പാൽപ്പാട കലത്തിന്റെ ഉള്ളിൽ മുകളിൽ കൂടിനിന്നിരുന്നു. പാൽ ചെറുപാത്രത്തിലേയ്ക്കു പകർന്നപ്പോൾ പാടയെല്ലാം കൂടി ആ പാത്രത്തിലേയ്ക്കു വീണുപോയി. ഇൻഡ്യയിൽ സ്ത്രീകൾ പാൽപ്പാട കൈവിട്ടുകളയാൻ ഇഷ്ടപ്പെടുന്നില്ല. അവൾക്കതുകൊണ്ട് കുറെ വിഷമം തോന്നി. ഈ നല്ല പാടയെല്ലാം പാത്രത്തിലേയ്ക്കു വീണല്ലോ എന്നു വിചാരിച്ച് അവൾക്കു വല്ലായ്മ തോന്നി. അവൾ പെട്ടെന്ന് ഞെട്ടി; 'അഹോ! കഷ്ടം!' എന്നു അറിയാതെ അവൾ വിളിച്ചുപറഞ്ഞുപോയി. അവൾ പിന്നീടു പഞ്ചസാരയും ചേർത്തു പാൽ സന്യാസിക്കു കുടിക്കാൻ കൊടുത്തു. അദ്ദേഹം അതു കയ്യിൽ മേടിച്ചു മേശപ്പുറത്തു വച്ച് ഏതാണ്ടെല്ലാം സംസാരിച്ചുതുടങ്ങി. ചൂടിന്റെ കൂടുതൽകൊണ്ടാണ് അദ്ദേഹം പാൽ കുടിക്കാത്തതെന്നു സ്ത്രീ വിചാരിച്ചു. ഒടുക്കം അദ്ദേഹം അവളുടെ വീട്ടിൽ നിന്നു ഇറങ്ങാൻ തയ്യാറായി. അപ്പോൾ അവൾ പറഞ്ഞു: 'അല്ലയോ! സ്വാമി! ഈ പാൽ കുടിച്ച് എന്നെ അനുഗ്രഹിക്കയില്ലയോ?' സന്യാസി മറുപടി പറഞ്ഞു: 'ഹേ ദേവി! അത് ഒരു സന്യാസിക്കു തൊടാൻ കൊള്ളുന്നതല്ല.' അവൾ ചോദിച്ചു: 'എന്തുകൊണ്ട് ?' അദ്ദേഹം പ്രതിവചിച്ചു: 'നിങ്ങൾ പാൽ പകർന്നു പഞ്ചസാരയും പാൽപ്പാടയും ചേർത്തതിനുപുറമെ 'ഹാ! കഷ്ടം!' കൂടി അതിൽ ചേർത്തു. ആ 'ഹാ! കഷ്ടം!'

ചേർത്ത പാൽ ഞാൻ കുടിക്കയില്ല.' അവൾ തീരെ ലജ്ജിച്ചുപോകയും സന്യാസി വീട്ടിൽ നിന്നിറങ്ങിപ്പോകയുംചെയ്തു.

ആ പാൽ സന്യാസിക്കു കൊടുത്തതു നന്നായിരുന്നു. എന്നാൽ 'ഹാ! കഷ്ടം' കൂടി ചേർത്തതു തെറ്റായിപ്പോയി. അതുപോലെ, വേദാന്തം പറയുന്നു: 'വേല ചെയ്യുക; കാമങ്ങളെ വഹിക്കുക; എന്നാൽ നിങ്ങൾ എന്തെങ്കിലുംചെയ്യുമ്പോൾ, നിങ്ങളുടെ ഹൃദയം എന്തിനു തകരുന്നു ? അതു വരരുത്. ഒരിക്കലും അതു വേലയോടു കൂട്ടിച്ചേർക്കരുത്. ജോലി ചെയ്യുക; എന്നാൽ അതു ശ്രദ്ധാരഹിതനെന്നതുപോലെ, ഗണ്യമാക്കാതെ പ്രവർത്തിക്കുക. മനഃസ്വാസ്ഥ്യം കൈവിട്ടുകളയരുത്. സാഹചര്യങ്ങൾക്കനുരൂപമായി നില്ക്കുക; നിങ്ങൾ ശരിയായ ചൈതന്യത്തിൽ യോഗ്യമായ മനഃസ്ഥിതിയിൽ വേലചെയ്യുമ്പോൾ, നിങ്ങളുടെ പണിയെല്ലാം വിജയകരമായി ഭവിക്കുമെന്നും, അതു അത്യത്ഭുതകരവും വിസ്മയകരവുമാംവിധം ആയിരിക്കുമെന്നും നിങ്ങൾ കാണും.

## 15. ബന്ധങ്ങൾ ബന്ധുരങ്ങൾ

നിങ്ങൾക്കു എങ്ങനെ നിങ്ങളുടെ നില യഥായുക്തം പരിപാലിക്കാം ? എങ്ങനെ സമാധാനത്തിലും മനഃസാമ്യത്തിലും ഇരിക്കാം ? ജനങ്ങൾക്കുള്ള വലിയ പ്രയാസം അവരുടെ ബന്ധങ്ങളും സമ്പർക്കങ്ങളും ശാസ്ത്രവിരുദ്ധവും അശുദ്ധവും ആണെന്നുള്ളതത്രേ. നിങ്ങളുടെ ബന്ധങ്ങളും കെട്ടുപാടുകളും നിങ്ങൾക്കു സഹായകരമായിരിക്കണമെന്നും തടസ്സമായിരിക്കരുതെന്നും വേദാന്തം ഉപദേശിക്കുന്നു. നിങ്ങൾ ഈ ലോകത്തിൽ കണ്ടുമുട്ടുന്നതെല്ലാം ഉയരുന്നതിനുള്ള കല്പടികളായിരിക്കണം. തടസ്സങ്ങളെ കല്പടികളാക്കി രൂപാന്തരപ്പെടുത്തണം.

ഇത് ഒരു ഇരുട്ടുമുറി ആയിരിക്കയും നാം അതിൽ പ്രവേശിക്കുകയുമാണെങ്കിൽ ആദ്യം നാം യാതൊന്നും കാണുന്നില്ല. ഇതു നിങ്ങൾക്കറിയാം. എന്നാൽ നാം ഇരുട്ടത്തു നോക്കിക്കൊണ്ടു നില്ക്കുമ്പോൾ ഇരുട്ടുമുറിയിലെ സാധനങ്ങൾ അല്പാല്പം കാണപ്പെടാൻ തുടങ്ങുന്നു: സൂക്ഷിച്ചുനോക്കുമ്പോൾ മുറിയിലെ സകല പദാർത്ഥങ്ങളും ദൃശ്യമാകുന്നു.

നിങ്ങളെ അന്ധരാക്കുന്ന - കുരുടന്മാരാക്കുന്ന - നിങ്ങളുടെ പരമാർത്ഥതയാകുന്ന ഈശ്വരനിൽ നിന്നു നിങ്ങളെ മാറ്റിനിർത്തുന്ന ഈ ബന്ധങ്ങളിലെല്ലാംകൂടി സൂക്ഷിച്ചുനോക്കി പര്യവലോകനം ചെയ്ത്, നിഷ്കൃഷ്ടമായി വീക്ഷിച്ചാൽ ഇവ പ്രകാശസഞ്ചാരക്ഷമമാകുമെന്ന് വേദാന്തം പ്രഖ്യാപിക്കുന്നു. അവയ്ക്കു പിന്നിൽ ഈശ്വരത്വം കാണ്മാൻ സാധിക്കും. ഇതാദ്യം ആശ്ചര്യമായി തോന്നും; എന്നാൽ ക്രമേണ ഇത് പ്രായോഗികമായിത്തീരും. നിങ്ങളുടെ സ്ഥാനം ക്രമപ്പെടുത്തിക്കൊണ്ട്, ശരിയായവിധം വസ്തുതകളെ വീക്ഷിച്ചുകൊണ്ട്, ഇരുന്നാൽ സകല

ബന്ധങ്ങളും സമ്പർക്കങ്ങളും സ്ഫടികസദൃശം പ്രകാശഗമനക്ഷമങ്ങൾ ആയിത്തീരുന്നു. നമ്മുടെ കാഴ്ചയ്ക്കു അവ തടസ്സമുണ്ടാക്കുന്നില്ല. സകലതും പ്രകാശസഞ്ചാരക്ഷമമാകണം; തടസ്സമായിരിക്കരുത്. മാത്രമല്ല, നിങ്ങൾ ശരിക്കു ഗ്രഹിക്കുകയാണെങ്കിൽ, ഒറ്റും കല്ലുകളെ പ്രകാശഗമനക്ഷമങ്ങളാക്കുക മാത്രമല്ല, മൂക്കുകണ്ണാടികളാക്കി രൂപാന്തരപ്പെടുത്തി കാഴ്ചയ്ക്കു സഹായികളാക്കി കൊണ്ടുവരാനും നിങ്ങൾക്കു സാധ്യമാണ്.

ഒരു ടണ്ണോ അധികമോ, ഭക്ഷ്യപദാർത്ഥങ്ങൾ ഒരു ആനയുടെ പുറത്തു കയറ്റിവച്ചാൽ, ആന അതു ചുമക്കണം; പ്രയാസം സഹിച്ചും ശക്തി ഉപയോഗിച്ചും ആന അത് കൊണ്ടുനടക്കണം. എന്നാൽ ഈ ഭാരം ആന ഭക്ഷിച്ച് തൻെറ ശരീരത്താടു കൂട്ടിച്ചേർത്താൻ അതു ആനയ്ക്കൊരു ബലഹേതുവായിത്തീരുകയില്ലേ ? തീർച്ചയായും!

അതുകൊണ്ട് ലോകത്തിലെ സകല ഭാരങ്ങളും അതുപോലെ - ഭാരമറിയാത്തതുപോലെ - ചുമലിൽ വഹിച്ചുകൊണ്ടുപോകാൻ വേദാന്തം നിങ്ങളോടുപദേശിക്കുന്നു. നിങ്ങൾ അവയെ തലയിൽ വച്ചാൽ അവ കഴുത്തു ഞെരിച്ചുകളയും. നിങ്ങളവയെ നിങ്ങളോടു സംയോജിപ്പിച്ചാൽ നിങ്ങളുടെ സ്വന്തമാക്കിയാൽ - ഭക്ഷിച്ച് ദഹിപ്പിച്ചുചേർക്കുന്നതു പോലെ ചെയ്താൽ - അവ നിങ്ങൾതന്നെയാണെന്നു ബോദ്ധ്യമാക്കിയാൽ, നിങ്ങൾ ക്ഷണത്തിൽ പുരോഗമിക്കയും ആ പുരോഗമനം തടസ്സപ്പെടാതെ വിസ്മയകരമായി പ്രവർത്തിക്കയും ചെയ്യുന്നു.

നിങ്ങൾ വേദാന്തം സാക്ഷാത്കരിക്കുമ്പോൾ - നിങ്ങൾ ഈശ്വരനെ കാണുന്നു - ഈശ്വരനെ ഭക്ഷിക്കുന്നു - ഈശ്വരനെ പാനംചെയ്യുന്നു - ഈശ്വരൻ നിങ്ങളിൽ ജീവിക്കുന്നു. നിങ്ങൾ ഈശ്വരനെ പ്രാപിക്കുമ്പോൾ നിങ്ങൾ ഇതു കാണും. നിങ്ങളുടെ ഭക്ഷണം ഈശ്വരനാകും; ഈശ്വരദൃഷ്ടികൾ സകല സാധനങ്ങളിലും പ്രവേശിക്കും. വേദാന്തികളുടെ കണ്ണുകൾ സകലത്തെയും ഈശ്വരനാക്കുന്നു. ഇവിടെയുള്ള സകല വസ്തുക്കളും പ്രിയപ്പെട്ട ഏകം - ഈശ്വരൻ; ഈശ്വരൻ എല്ലാ വശത്തും നമ്മെ അഭിമുഖീകരിക്കുന്നു; എല്ലാ ദിക്കുകളിലും മുക്കുകളിലും കോണുകളിലുംനിന്നു നമ്മെ തുറിച്ചുനോക്കുന്നു. ലോകമശേഷം പറുദീസാ - സ്വർഗ്ഗം - ആയി മാറുന്നു. ഇങ്ങനെ നിങ്ങളുടെ കാമങ്ങളെ ദൂരീകരിച്ച് വേദാന്തം നിങ്ങളെ സുഖഹീനരാക്കുന്നില്ല. എന്നാൽ കാമങ്ങളോട് അനുരഞ്ജിപ്പിച്ച് അവയെ വേദാന്തം നിങ്ങൾക്കു അധീനപ്പെടുത്തിത്തരുന്നു. കാമങ്ങൾ നിങ്ങളെ അടിമപ്പെടുത്തി ഉപദ്രവിക്കുന്നതിനു പകരം നിങ്ങൾ അവയുടെ നാഥന്മാരാകാൻ വേദാന്തം ആവശ്യപ്പെടുന്നു.

ഒരു മനുഷ്യൻ ഒരു കുതിരയുടെ വാൽ ചാടിക്കടന്നുപിടിക്കുന്നു. അതു തൊഴിക്കുന്നു, പുറംതിരിയുന്നു, ഓടിപ്പോകുന്നു, ചാടുന്നു, അവ

നെ വലിച്ചിഴച്ചുകൊണ്ടുപോകുന്നു. ലൗകികജനങ്ങളുടെ വഴിയിതാണ്. കാമങ്ങൾ കുതിരകളെപ്പോലെയാണ്. അവർ കുതിരകളുടെ വാൽ കടന്നുപിടിക്കുന്നു. കുതിരകൾ (കാമങ്ങൾ) ജനങ്ങളെ വലിച്ചുകൊണ്ടു ഓടുന്നു;: അവരെ ദുർഘടനാശങ്ങളിൽ തള്ളിയിടുന്നു. വേദാന്തം പറയുന്നു: 'കാമമാകുന്ന കുതിരയുടെ വാലിൽ ചാടിപ്പിടിക്കരുത്. അതിന്റെ കടിഞ്ഞാണിൽ പിടിക്കുക; അടിമയോ ദാസനോ ആകാതെ സ്ഥിതിഗതികളുടെ നാഥനായിരിക്കുക. നിങ്ങളുടെ യഥാർത്ഥസത്തയെ - ആത്മാവിനെ - അനുഭവപ്പെടുത്തിയാൽ നിങ്ങൾക്കു ശരീരത്തിന്റെ നാഥനായിരിക്കാം. ഉള്ളിലെ ഈശ്വരനെ പ്രാപിച്ചാൽ - അപ്പോൾ മാത്രമേ - നിങ്ങൾ അധിപതിയാകയുള്ളു; അല്ലാതെയില്ല.

## 16. ഓംകാര മനനം

തത്ത്വം സാക്ഷാൽക്കരിക്കാനും, പരമാർത്ഥസത്തയിലേയ്ക്കു സ്വയം എത്താനും, ഓങ്കാരമന്ത്രം ഒരു പ്രാരംഭകന് വലിയ സഹായമായി ഭവിക്കും. ഓംകാരം ജപിക്കുമ്പോൾ, അതോടു ബന്ധപ്പെട്ടു വേദാന്തിക്കു തോന്നുന്ന താല്പര്യം ഇതാണ്: 'ഞാൻ തേജസ്തേജസ്സാണ്; ഞാൻ സൂര്യനാണ്; ഞാൻ യഥാർത്ഥ സൂര്യനത്രെ. കാണപ്പെടുന്ന സൂര്യൻ എന്റെ പ്രതിമ മാത്രമാണ്. ഏതൊരു സൂര്യന്റെ മുമ്പിൽ എല്ലാ ഗ്രഹങ്ങളും, എല്ലാ ശരീരങ്ങളും ചുറ്റുന്നുവോ, ആ സൂര്യൻ ഞാനത്രെ. എനിക്കുവേണ്ടി സകല സ്വർഗ്ഗീയശരീരങ്ങളും, മനുഷ്യശരീരങ്ങളും ഈ ചലനങ്ങൾ നിർവഹിക്കയും, സകലതും പ്രവൃത്തിചെയ്കയും ചെയ്യുന്നു. ഞാൻ സുസ്ഥിരനും, സനാതനനുമത്രെ: അന്നും ഇന്നും, എന്നും ഒരുപോലെ ഇരിക്കുന്നവനുമത്രെ. എന്റെ മുമ്പിൽ ഈ സമസ്തഗോളവും, സമസ്തപ്രപഞ്ചവും സ്വയം പ്രത്യക്ഷപ്പെടുന്നു. എല്ലാ വശങ്ങളിലും എന്നെ കാണിക്കാൻവേണ്ടി അതു കറങ്ങിക്കൊണ്ടിരിക്കുന്നു; അതിന്റെ സകല ഭാഗങ്ങളും എന്നെ കാണിക്കാൻ അതങ്ങനെ ചെയ്യുന്നു. ഭൂമി എന്റെ മുമ്പിൽ എല്ലാവശവും തുറന്നുകാണിക്കാനായി അതിന്റെ അച്ചുതണ്ടിൽ നിന്നുകൊണ്ടു ഭ്രമണംചെയ്യുന്നു. പ്രപഞ്ചം ആസകലം സകല പ്രവൃത്തികളും എനിക്കുവേണ്ടി ചെയ്യുന്നു. സൂര്യൻ എനിക്കായിട്ടു തന്റെ രശ്മികളെ വിതരണംചെയ്യുന്നു. എനിക്കുവേണ്ടി എന്റെ മുമ്പിൽ ചന്ദ്രൻ പ്രകാശിക്കുന്നു. എന്റെ ആജ്ഞപ്രകാരം, എന്റെ സാന്നിധ്യം കൊണ്ട്, ഈ പ്രപഞ്ചത്തിലെ സമസ്ത സംഭവങ്ങളും നടക്കുന്നു. വൃക്ഷങ്ങൾ വളരുന്നതും, മൃഗങ്ങളുടെ മാംസപേശികൾ ചലിക്കുന്നതും, മനുഷ്യർ ചിന്തിക്കുന്നതും, സൂര്യന്റെ സാന്നിധ്യംകൊണ്ടു നടക്കുന്നതുപോലെ, എന്റെ സാന്നിധ്യം ആണ് സകലത്തെയും ഉണർത്തുന്നത്. എന്റെ - യഥാർത്ഥ ചൈതന്യത്തിന്റെ -യഥാർത്ഥ ദൈവത്തിന്റെ - സാന്നിധ്യമാണ് സകലത്തെയും ഈ പ്രപഞ്ചത്തിൽ സംഭവിപ്പിക്കുന്നത്. ശരീരങ്ങളെല്ലാം - സ്വർഗ്ഗീയമോ, മാനുഷികമോ ആകട്ടെ - ഏതുതരം

പദാർത്ഥങ്ങളുമാകട്ടെ - എൻെറ സൃഷ്ടികൾ മാത്രമാണ്. അവയുടെ ദേവതകളും, ദേവന്മാരും അവരുടെ അസ്തിത്വത്തിനു എന്നോടു കടപ്പെട്ടിരിക്കുന്നു, അവരെല്ലാം എന്നിൽ ജീവിക്കുന്നു, ഞാൻ സൂര്യസൂര്യനത്രെ.'

'തേജസ്സുകളുടെ തേജസ്സാണു ഞാൻ. സ്വപ്നങ്ങളിൽ നാം ഒരു സാധനം കാണുന്നത് വിളക്കിലെ വെളിച്ചംകൊണ്ടോ, സൂര്യൻെറയോ, ചന്ദ്രൻെറയോ പ്രകാശംകൊണ്ടോ അല്ല. എന്നിട്ടും നാം അതു കാണുന്നു. വെളിച്ചമില്ലാതെ നമുക്കതു കാണാവതല്ലെന്നും നാം അറിയുന്നു. അപ്പോൾ നാം ഏതു പ്രകാശംകൊണ്ടാണ് അതു കാണുന്നത് ? എൻെറ യഥാർത്ഥചൈതന്യത്തിൻെറ പ്രകാശമാണ്; ആത്മാവിൻെറ പ്രകാശമാണത്. സ്വപ്നത്തിൽ സമസ്തവും ദൃശ്യമാകുന്നതു എൻെറ പ്രകാശം കൊണ്ടാണ്. ഞാൻ സ്വപ്നത്തിൽ ഒരു വജ്രം കാണുന്നുവെങ്കിൽ ഞാൻ എൻെറപ്രകാശംകൊണ്ടു അതു കാണുന്നു. എൻെറ പ്രകാശസമുദ്രത്തിൽ ഒരു കല്ലോലംമാത്രമാണ് വജ്രത്തിലെ തിളക്കംപോലും. ഞാൻ സ്വപ്നത്തിൽ ചന്ദ്രനെ കാണുമ്പോൾ ചന്ദ്രൻ അതുപോലെ തൻെറ പ്രഭാസമേതം എൻെറ തേജസ്സിൻെറ ഒരു തരംഗംമാത്രമാണ്. ഞാനൊരു സ്വപ്നത്തിൽ സൂര്യനെ കാണുമ്പോൾ, അതും അതിൻെറ പ്രകാശവും എല്ലാം എൻെറ തേജോവാരിധിയിലെ ഒരു തിരമാത്രമാണ്. അതുപോലെതന്നെയാണ് ജാഗ്രദവസ്ഥയിലും. സൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും സകലതും എൻെറ പ്രകാശസമുദ്രത്തിലെ വീചീഗണങ്ങൾ മാത്രമാണ്. ഞാൻ പ്രകാശങ്ങളുടെ പ്രകാശമാണ്. ഞാൻ പ്രപഞ്ചപ്രകാശമാണ്. എൻെറ സാന്നിധ്യമാകുന്ന സമുദ്രത്തിൽ, സകല വസ്തുക്കളും - സൂര്യൻ, നക്ഷത്രങ്ങൾ, ദേവന്മാർ ഉൾപ്പെടെ സമസ്തവും വലയങ്ങളും തിരമാലകളും പോലെ പെരുമാറുന്നു.

'ഞാൻ രാജാക്കന്മാരുടെ രാജാവാണ്; ലോകത്തിൽ രാജാക്കന്മാരായി കാണപ്പെടുന്നതെല്ലാം ഞാനാണ്; ഭിന്നഭിന്നാരാമങ്ങളിൽ സുന്ദരകുസുമങ്ങളായി പ്രത്യക്ഷപ്പെടുന്നതു ഞാൻതന്നെ. ദേവാംഗനകളുടെയൊക്കെയും വിലാസവശ്യാനനങ്ങളും, അവയിൽ ഭാസിക്കുന്ന മന്ദസ്മിതവും ഞാനത്രെ. യുദ്ധവീരന്മാരുടെ മാംസപേശികളെ ചലിപ്പിക്കുന്നതു ഞാനാണ്. എന്നിൽ പ്രപഞ്ചമെല്ലാം ജീവിക്കുന്നു, ചലിക്കുന്നു, അസ്തിത്വം വഹിക്കുന്നു. സർവത്ര എൻെറ ഇഷ്ടം ചെയ്യപ്പെടുന്നു. എൻെറ രാജ്യം എവിടെയും ഞാൻ അധിപതിയായി ഭരിക്കുന്നു. ഞാൻ സർവത്ര ശോഭിക്കുന്നു. ക്ഷുദ്രകീടം മുതൽ ഏറ്റവും വലിയ സൂര്യൻവരെ സമസ്തവും ഞാൻ ഭക്ഷണം കൊടുത്തു പോഷിപ്പിക്കുന്നു. ഓരോ സത്വങ്ങൾക്കും ഞാൻ ദൈനംദിനാഹാരംകൊടുക്കുന്നു. സൂര്യനുചുറ്റും ഭൂമിയെ ഞാൻ ചുറ്റി ഭ്രമിപ്പിക്കുന്നു. പ്രപഞ്ചാരംഭത്തിനുമുമ്പേ ഞാൻ ഉണ്ടായിരുന്നു.'

ദുഷ്ടചിന്തകളും, ലൗകികാശകളും വ്യാജശരീരത്തെയും, വ്യാജ മനസ്സിനെയും സംബന്ധിച്ചുള്ളവ മാത്രവും, അന്ധകാരവസ്തുക്കളും ആണ്. എൻെറ മുമ്പിൽ അവയ്ക്കു സന്നിഹിതങ്ങളായിരിക്കാൻ അവകാശമില്ല. പ്രപഞ്ചവും സകല ഭൗതികാകാശങ്ങളും യാതൊന്നിൽ പൊങ്ങിക്കിടക്കുന്നുവോ ആ പരമാകാശമാണ് ഞാൻ. സകല അണുക്കളിലും, സകല പദാർത്ഥത്തിലും ഞാൻ, പ്രകാശംപോലെ, പ്രസരിക്കയും, വ്യാപിക്കയും ചെയ്യുന്നു. ഞാൻ ഏറ്റവും നീചവും, ഏറ്റവും ഉൽകൃഷ്ടവുമാണ്. എന്നോടുകൂടി അതിനീചമോ, അത്യുന്നതമോ ഇല്ല. മനുഷ്യചക്ഷുസ്സുകൾ പതിക്കുന്നിടത്തെല്ലാം ഞാനുണ്ട്. ഞാൻ കാഴ്ചക്കാരനും, കാഴ്ച കാണിക്കുന്നവനും, പ്രവർത്തകനും ആണ്. യേശുവിൽ ഞാൻ പ്രത്യക്ഷമായി; മുഹമ്മദിൽ ഞാൻ സ്വയം വെളിപ്പെട്ടു. ലോകത്തിലെ പ്രശസ്തരായ ജനങ്ങൾ ഞാനാണ്; കുപ്രസിദ്ധരും, നിന്ദ്യരും, ആക്ഷേപയോഗ്യരും, ഏറ്റവും അധഃപതിച്ചവരും ഞാനത്രെ. ഞാൻ സർവ്വവും സർവ്വസ്വവും ആണ്. നിങ്ങളുടെ കാമവിഷയം എന്തായാലും അതു ഞാനാണ്. ഹാ! ഞാൻ എത്ര സുന്ദരനാണ്! ഞാൻ മിന്നൽകൊടിയിൽ പ്രകാശിക്കുന്നു; ഇടിനാദത്തിൽ ഗർജ്ജിക്കുന്നു; വൃക്ഷദലങ്ങളിൽ മർമ്മരാരവം പുറപ്പെടുവിക്കുന്നു; കാറ്റുകളിൽ ചീറ്റുന്നു; മറിയുന്ന സമുദ്രത്തിൽ ഞാൻ ഉരുളുന്നു. സ്നേഹിതന്മാർ ഞാനാണ്; ശത്രുക്കളും ഞാനാണ്. എനിക്കു മിത്രങ്ങളില്ല, ശത്രുക്കളില്ല, ദൂരെപ്പോകുവിൻ! ഹേ! ചിന്തകളേ! ലോകത്തിലെ ക്ഷണികങ്ങളും, ചഞ്ചലങ്ങളും ആയ ധനങ്ങളും കീർത്തിയും സംബന്ധിച്ച ആഗ്രഹങ്ങളേ! നിങ്ങൾ ഓടി മറയുവിൻ! ഈ ശരീരത്തിൻെറ സ്ഥിതി എന്തായിരുന്നാലും, അത് എന്നെ ബാധിക്കുന്നില്ല; സകല ദേഹങ്ങളും എൻേറതാണ്. ഞാൻ ഫ്രാൻക്ലിൻ ആയിരുന്നു; ന്യൂട്ടനായിരുന്നിട്ടുണ്ട്; കെൽവിൻപ്രഭു ആയിരുന്നു; ബലിഷ്ഠബാഹുവായ രാമനും, കാന്തിമനോഹരനായ കൃഷ്ണനും ഞാനാണ്. കാൻറിൻെറ മസ്തിഷ്കത്തിൽ പണിയെടുത്തത് ഞാനത്രെ. ബുദ്ധൻെറയും, മാതൃകാഭൂതനായ ശങ്കരൻെറയും ഹൃദയങ്ങളെ പ്രചോദിപ്പിച്ചത് ഞാനാണ്. സകല ഷേക്സ്പീയർമാർക്കും, പ്ലേറ്റോമാർക്കും വെളിച്ചം കടംകൊടുത്തതു ഞാനാണ്. ഉറവസ്ഥാനമായ എന്നിൽ അവർ വരുകയും, അവർ നിറയപ്പെട്ട് തിളങ്ങുകയും, പ്രതിഭാസിക്കയും ചെയ്യുന്നു. ഈ ലൗകികതൃഷ്ണകളെല്ലാം യഥാർത്ഥ മനുഷ്യനെ കെട്ടി താഴെ വലിച്ചിടുന്നു,.ഹേ! ഉല്ലാസജനകങ്ങളായ ഭൂതലക്കാഴ്ചകളേ! റോസാപ്പൂന്തോട്ടങ്ങളേ! നിങ്ങൾ ദൂരത്തുപോകുവിൻ! നിങ്ങൾ അശേഷം എന്നിലാണ്. നിങ്ങളിൽ ഒന്നും എന്നെ വഹിക്കാവതല്ല. എന്നിലാണ് ഈ പ്രപഞ്ചം. എന്നിലാണ് സർവ്വവും. എന്നെ എന്തിനു താങ്ങാം ? ഞാൻ എങ്ങനെ പരിമിതമാക്കപ്പെടാം ? പ്രപഞ്ചം എന്നിലാണ്! ലോകം എന്നിലാണ്! എന്നിട്ടും ഞാൻ ഓരോന്നിലും, എല്ലാറ്റിലും ആണ്. ഞാൻ ഓരോന്നിൻെറയും എല്ലാത്തിൻെറയും ഹൃദയങ്ങളിലും ചിന്തകളിലും സ്ഥിതിചെയ്യുന്നു.പ്രാണപ്രണയിതാ

വിൻെറ സ്പന്ദിക്കുന്ന നെഞ്ചിൽ ഞാനുണ്ട്; അഭിമാന മൂർത്തിയായ പ്രാണപ്രിയയുടെ മന്ദഹസിക്കുന്ന കണ്ണുകളിലും ഞാനുണ്ട്! ഓരോന്നിൻെറയും എല്ലാത്തിൻെറയും ഞരമ്പുകളിൽ ഞാൻ തുടിക്കുന്നു. ഞാൻ നിങ്ങളിലും ഉണ്ട്! ഇല്ല; നിങ്ങളും ഞാനും എന്നില്ല; വ്യത്യാസമില്ല. ഞാൻ ഞാനാണ്!

## 17. മുക്തി

'നാം സ്വതന്ത്രരാകും' എന്നു സ്വാമി പറയുന്നതിൻെറ അർത്ഥം എന്താണ് ?

കൃത്യമായി പറയുമ്പോൾ 'നാം സ്വതന്ത്രരാകും' എന്നു പ്രസ്താവിക്കുന്നതു വാസ്തവത്തിൽ തെറ്റാണ്. നാം സ്വതന്ത്രരാകുകയല്ല, എന്തെന്നാൽ നാം ഈ ക്ഷണത്തിൽ - ഇപ്പോൾതന്നെ - സ്വതന്ത്രരാണ്; നാം മുമ്പേ തന്നെ സ്വതന്ത്രരാണ്; നാം ഒരിക്കലും അടിമത്തത്തിലോ, ബന്ധനത്തിലോ ആയിരുന്നില്ല. അതിനാൽ 'നാം സ്വതന്ത്രരാകും' എന്നു പറയുന്നത്, കൃത്യമായി നോക്കിയാൽ, തെറ്റാണ്. എന്നാൽ സാധാരണ പറയുന്ന അർത്ഥത്തിൽ അതിൻെറ താല്പര്യം ജ്ഞാനം അഥവാ ജ്ഞാനസമ്പാദനം എന്ന് ആകുന്നു. ഈ ലോകത്തിലെ ജനങ്ങളെ വിടുതൽ ചെയ്യാനും, ഉയർത്താനും ഇടയാക്കുന്ന - ആവശ്യം ഉണ്ടാക്കിക്കൊടുക്കുന്ന - അടിമത്തശൃംഖല യഥാർത്ഥത്തിലുള്ള അടിമത്തമല്ലെന്നു - നിങ്ങൾക്കറിയാമല്ലോ. അത് ഒരു അബദ്ധചിന്ത - അജ്ഞാനം അഥവാ വ്യാജജ്ഞാനപ്രയോഗത്തിൻെറ ഫലം മാത്രമാണ്. വാസ്തവത്തിൽ അടിമത്തമോ, ബന്ധനമോ ഇല്ല. സത്യജ്ഞാനത്തിൻെറ പ്രാപ്തി - യഥാർത്ഥ സത്തയുടെ അഥവാ ആത്മാവിൻെറ സാക്ഷാൽക്കാരം പെട്ടെന്നു നിങ്ങളെ മുക്തരാക്കുന്നു. ശാശ്വതമായി മുക്തരാക്കുന്നു. ആ സ്വാതന്ത്ര്യം ഒരിക്കലും നഷ്ടമായിരുന്നില്ല. അതിനാൽ ഒരു ഭവിഷ്യൽകാലത്തു വരേണ്ടതാണ് നിങ്ങളുടെ മുക്തി എന്നു ചിന്തിക്കാനില്ല. എപ്പോഴും നിങ്ങളുടേതായിരുന്നതും, നിങ്ങളുടെ ജന്മാവകാശവും, നിങ്ങളുടെ സഹജപ്രകൃതിയും ആയ മുക്തിയെപ്പറ്റി നമുക്കു ചിന്തിക്കാനേ ഉള്ളൂ.

ഒരുത്തന് അവൻെറ കഴുത്തിൽ വിലയേറിയ ഒരു ആഭരണമുണ്ടായിരുന്നു. ഒരിക്കൽ അവൻ അതിനെപ്പറ്റി തീരെ മറന്നുപോയി. കഴുത്തിൽ അതു കാണാഞ്ഞിട്ട് അയാൾ വളരെ വ്യസനിച്ചു. അന്ധനായി അതന്വേഷിച്ചു അങ്ങുമിങ്ങും ഓടിനടന്നു. എന്നാലതു കിട്ടിയില്ല. ആ മാല തൻെറ കഴുത്തിൽതന്നെ ഉണ്ടെന്നു ആരോ പറഞ്ഞു. അയാൾക്കു സന്തോഷമായി. ഇപ്പോൾ, ശരിയായ അർത്ഥത്തിൽ മാല കാണപ്പെടുകയുണ്ടായില്ല. എന്തെന്നാൽ അതു വാസ്തവത്തിൽ അവിടെത്തന്നെ ഉണ്ടായിരുന്നു. നഷ്ടപ്പെട്ടുപോയിരുന്നില്ല; പക്ഷേ വിസ്മരിക്കപ്പെട്ടിരുന്നു. അതുപോലെ, നിങ്ങളുടെ യഥാർത്ഥമായ ആത്മാവ് - യഥാർത്ഥ 'ഞാൻ' - ഇന്നലെയും,

ഇന്നും, എന്നും ഒരുപോലെയിരിക്കുന്നു. എന്നാൽ മനസ്സിനും ബുദ്ധിക്കും അജ്ഞാനത്തെ ജയിപ്പാനുണ്ട്. 'വിലയേറിയ മാല കിട്ടിയെന്നു - പോയി ട്ടില്ലെന്നു - മനസ്സു വിശ്വസിക്കുമ്പോൾ' - ഈ അർത്ഥത്തിൽ നിങ്ങൾ മുക്തി പുനഃസമ്പാദനം ചെയ്യുന്നുവെന്നു പറയാം. വാസ്തവ ത്തിൽ ഒരി ക്കലും നഷ്ടപ്പെടാതിരുന്ന മാല - സുന്ദരമായ ആഭരണം - നിങ്ങൾ കണ്ടെത്തി, നിങ്ങൾക്കു ലഭിച്ചു.

'നാം നമ്മുടെ ആത്മാവിന്റെ വ്യക്തിപ്രത്യേകത തുടരുകയാ ണോ ചെയ്യുന്നത് ?'

അതിനെപ്പറ്റിപ്പറയാം. 'ആത്മാവു എന്ന വാക്കിന്റെ അർത്ഥ ത്തിനെ അടിസ്ഥാനപ്പെടുത്തിയായിരിക്കും ഈ ചോദ്യത്തിന്റെ ഉത്തരം എന്നു നിങ്ങൾക്കറിയാമല്ലോ. 'നമ്മുടെ സത്ത' എന്ന അർത്ഥത്തിൽ ആത്മാവ് ജനിച്ചിട്ടില്ലാത്തതും, മരിക്കാത്തതും ആകുന്നു. മരണവുമില്ല, ജനനവുമില്ല; അതിനാൽ തുടർച്ചയ്ക്കു സംഭാവ്യതയുമില്ല. ആത്മാവെന്നു പറഞ്ഞാൽ നിങ്ങൾ അർത്ഥമാക്കുന്നത് പുനർജ്ജന്മമെടുക്കുന്ന ശരീരം അഥവാ സൂക്ഷ്മശരീരം എന്നാണെങ്കിൽ, ജീവിതത്തിനു ഒരു തുടർച്ച യുണ്ട്.

യാജ്ഞവൽക്യനു മൈത്രേയി എന്നും, കാത്യായനി എന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു. അദ്ദേഹം വലിയ ധനികനായിരുന്നു; ഇൻഡ്യ യിലെ ധനപ്രഭുക്കന്മാരായിരുന്ന രാജാക്കന്മാരിൽ ഒരാളുടെ ഗുരുവായി രുന്നു. അക്കാലത്തു തന്റെ സ്വത്തുക്കളെ രണ്ടു ഭാര്യമാർക്കുമായി ഭാഗിക്കണമെന്ന് അദ്ദേഹം വിചാരിച്ചു. തദനന്തരം വനത്തിൽ പോകണ മെന്നായിരുന്നു ആലോചന. മൈത്രേയി തന്റെ വീതം സ്വത്തു സ്വീകരി ക്കാൻ വിസമ്മതിച്ചു; എന്തെന്നാൽ അവൾ പറഞ്ഞു: 'ഇത് - ഈ സ്വത്ത് - അമരത്വത്തിലേയ്ക്കു നയിക്കുമായിരുന്നുവെങ്കിൽ - മോക്ഷത്തിനു തകുമായിരുന്നെങ്കിൽ - എന്റെ ഭർത്താവ് അതു പരിത്യജിക്കുമായിരു ന്നില്ല.'

തന്റെ പ്രിയതമൻ - ഇൻഡ്യയിലേയ്ക്കും വലിയ ഒരു ധനവാൻ - തന്റെ സ്വത്തെല്ലാം ഉപേക്ഷിച്ചിട്ടു മറ്റൊരുതരം ജീവിതം സ്വീകരിക്കാൻ തീരുമാനിച്ചത് എങ്ങനെയാണെന്നുള്ള ചിന്ത മൈത്രേയിയുടെ ഹൃദയ ത്തിൽ ഉയർന്നുവന്നു. നിങ്ങൾക്കു കാണാം. ഒരാൾ ഒരുമാതിരി ജീവിതം പരിത്യജിച്ചു മറ്റൊരു ജീവിതം അംഗീകരിക്കണമെങ്കിൽ തീർച്ചയായും രണ്ടാമത്തേതിനു കൂടുൽ സുഖമുണ്ടെന്നു അയാൾക്കു തോന്നിയിരി ക്കണം. അതിനാൽ തന്റെ ഭർത്താവു ഇപ്പോൾ സ്വീകരിക്കാൻ നിശ്ച യിച്ച ജീവിതക്രമം കൂടുതൽ ആനന്ദകരവും, ആസ്വാദ്യവും ആണെന്നു തെളിയുന്നു. അവൾ ആലോചിച്ചു. ഭർത്താവിനോടു ചോദിച്ചു: 'ആധ്യാ ത്മികസമ്പത്തിൽ ലൗകികസമ്പത്തിനെക്കാൾ അധികം ആനന്ദം ഉണ്ടോ ? അതോ മറിച്ചാണോ ?'

**യാജ്ഞവൽക്യൻ** മറുപടി പറഞ്ഞു: 'ധനികജനങ്ങളുടെ ജീവിതം ഒരു പ്രത്യേകതരമാണ്; എന്നാൽ അതിൽ യഥാർത്ഥ സന്തുഷ്ടിയില്ല; പരമാർത്ഥസുഖമില്ല. യഥാർത്ഥസ്വാതന്ത്ര്യവും ഇല്ല.' അപ്പോൾ മൈത്രേയി പറഞ്ഞു: ''യാതൊന്നിൻെറ സമ്പാദനംകൊണ്ടു നമുക്കു പൂർണ്ണമോക്ഷവും ലൗകികമോഹാദികളിൽനിന്നു സ്വാതന്ത്ര്യവും കിട്ടുമോ, അത് എന്താണ് ? ഈ ജീവാമൃതം എനിക്കുപദേശിച്ചു തരണം. അതെനിക്കാവശ്യമാണ്.'

തൻെറ സ്വത്തുക്കളും സമ്പത്തും എല്ലാം അദ്ദേഹം കാത്യായനിക്കു കൊടുത്തു. മൈത്രേയിക്കു തൻെറ ആധ്യാത്മികസമ്പാദ്യങ്ങളും കൊടുത്തു. ആ ആധ്യാത്മിക സ്വത്ത് എന്താണ് ?

*''ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യാത്മനസ്തു*
*കാമായ പതിഃ പ്രിയോ ഭവതി,*
*ന വാ അരേ ജായായൈ കാമായ ജായാ പ്രിയാ ഭവത്യാത്മനസ്തു*
*കാമായ ജായാ പ്രിയാ ഭവതി.''*

*(ബൃഹദാരണ്യകോപനിഷത്ത്)*

ഈ ഉദ്ധരണത്തിനു പല അർത്ഥങ്ങളുമുണ്ട്. മാക്സ്മുള്ളർ ഒരു തരത്തിൽ അതു തർജ്ജുമ ചെയ്തിരിക്കുന്നു; പല ഹിന്ദുക്കളും വേറൊരു തരത്തിൽ. തർജ്ജുമകൾ രണ്ടും ശരിതന്നെയാണ്.

ഒരു വ്യാഖ്യാനം ഇങ്ങനെയാണ്: 'ഭർത്താവു ഭാര്യയ്ക്കു പ്രിയപ്പെട്ടവനായിരിക്കുന്നതിൻെറ കാരണം അവനിൽ ചില സൽഗുണങ്ങൾ ഉള്ളതോ, അഥവാ, ആകർഷകമായി അവനിൽ പ്രത്യേകമെന്തെങ്കിലും ഉള്ളതോ അല്ല. അവൻ തനിക്കൊരു കണ്ണാടിപോലെ പ്രയോജനപ്പെടുന്നതുകൊണ്ട് ആണ് അവൻ പ്രിയപ്പെട്ടവൻ ആയിരിക്കുന്നത്. കണ്ണാടിയിൽ നാംതന്നെ പ്രതിബിംബിച്ചു കാണുന്നതുപോലെ, ഭാര്യ ഭർത്താവാകുന്ന കണ്ണാടിയിൽ അവളെത്തന്നെ പ്രതിബിംബിച്ചുകാണുന്നു. അതാണവൾ ഭർത്താവിനെ സ്നേഹിക്കുന്നത്. അതാണ് ഭർത്താവ് പ്രിയനായിരിക്കുന്നതും.'

മറ്റേ വ്യാഖ്യാനം ഇങ്ങനെയാണ്: 'ഭാര്യ ഭർത്താവിനു വേണ്ടി ഭർത്താവിനെ സ്നേഹിക്കുന്നില്ല; എന്നാലവൾ ഭർത്താവിൽ യഥാർത്ഥ സത്തയെ - ഈശ്വരനെ - പരമാർത്ഥദിവ്യത്വത്തെ കാണേണ്ടതാണ്.'

പ്രേമത്തിനു പകരം തിരിയെ പ്രേമം ലഭിക്കുന്നില്ലെങ്കിൽ ആരും സ്നേഹിക്കുന്നതല്ലെന്നു നിങ്ങൾക്കറിയാം. അതിനാൽ അന്യന്മാരിൽ കൂടി പ്രതിബിംബിക്കുന്ന നമ്മെത്തന്നെയാണ് നാം സ്നേഹിക്കുന്നതെന്നുള്ളത് കാണിക്കുന്നു. നമുക്കു ഉള്ളിലുള്ള ദൈവത്തെ - നമ്മുടെ സത്യമായ സത്തയെ - കാണണം; നാം യാതൊന്നിനെയും അതിൻെറ ആവശ്യത്തിനായി സ്നേഹിക്കുന്നില്ല.

ഇതാ! ഒരു ആശയം. അതു പരിശോധിക്കുക; സൂക്ഷിച്ചു പരീക്ഷിക്കുക. അതു ഇതാണ്: 'നമ്മുടെ യഥാർത്ഥമായ അസ്തിത്വംതന്നെയാണ് മറ്റു സംഗതികളെ പ്രിയപ്പെട്ടതാക്കുന്നതിൻെറ കാരണം. നിങ്ങളുടെ അകത്തുള്ള യഥാർത്ഥസത്തയാണ് സകല മാധുര്യവും; ആ വികാരങ്ങളെ ദുരുപയോഗപ്പെടുത്തരുത്. നിങ്ങളെ ഉയർത്താൻ ഉദ്ദേശിക്കപ്പെട്ട കോവണി നിങ്ങളുടെ അധഃപതനത്തിലോ, കഷ്ടതയിലേയ്ക്കും അജ്ഞാനത്തിലേയ്ക്കുള്ള വീഴ്ചയ്ക്കോ കാരണമാകാതെയിരിക്കട്ടെ. ഈ വിഷയം ചർച്ചചെയ്താൽ യഥാർത്ഥമായ മാധുര്യം - പരമാനന്ദം - വാസ്തവസുഖം എവിടെയിരിക്കുന്നുവെന്നു നിങ്ങൾക്കു കാണാം. അത് ഈശ്വരനും, വാസ്തവാത്മാവുമായ നിങ്ങളുടെ സത്തയിൽ മാത്രമാണ് ഇരിക്കുന്നത്. അതു കണ്ടു മുക്തനാകുക; അതറിഞ്ഞു ലൗകികമോഹങ്ങൾക്കപ്പുറം കയറുക; സ്വയം ഉദ്ധരിക്കുക; നീചനിസ്സാര കാമങ്ങൾക്കു മുകളിൽ സ്വയം ഉയർന്നുനില്ക്കുക. ഈശ്വരനോടു ഐക്യംഅടയുക.

*ന വാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്ത്യാത്മന*
*സ്തുകാമായ പുത്രാഃ പ്രിയാ ഭവന്തി.*

*(ബൃഹദാരണ്യകം)*

തീർച്ചയായും, പുത്രന്മാർക്കുവേണ്ടിയല്ലാ പുത്രന്മാർ പ്രിയപ്പെട്ടവർ ആയിരിക്കുന്നത്; എന്നാൽ സ്വന്തം ആത്മാവിനു വേണ്ടി പുത്രന്മാർ പ്രിയപ്പെട്ടവർ ആയിരിക്കുന്നു. 'യഥാർത്ഥസത്തയ്ക്ക് - സത്യമായ ആത്മാവിനു - വേണ്ടി പുത്രന്മാർ പ്രിയപ്പെട്ടവരായിരിക്കുന്നു.' നിങ്ങളുടെ മക്കൾ നിങ്ങൾക്കെതിരാകുമ്പോൾ, നിങ്ങൾക്കു ഉപദ്രവം ഉണ്ടാകുന്നു; നിങ്ങൾ അവരെ പുറത്താക്കുന്നു; ദൂരെത്തള്ളുന്നു. അഹോ, ആർക്കുവേണ്ടിയാണ് മക്കൾ പ്രിയപ്പെട്ടവർ ആയിരിക്കുന്നതെന്നു ഇപ്പോൾ കാണരുതോ ?

ദൃഷ്ടാന്തത്തിന്, നിങ്ങളുടെ മകനുവേണ്ടി കുറേ വസ്ത്രങ്ങൾ വാങ്ങാൻ നിങ്ങൾ ആവശ്യപ്പെടുന്നു എന്നിരിക്കട്ടെ. നിങ്ങൾ ആ വസ്ത്രങ്ങളെ വളരെ പ്രിയപ്പെടുന്നു. എന്നാൽ അവ അവയ്ക്കുവേണ്ടിയല്ല, മകനുവേണ്ടിയാണ് നിങ്ങൾക്കു പ്രിയമായിരിക്കുന്നത്. മകൻ വസ്ത്രങ്ങളേക്കാൾ അധികം പ്രിയതരനാണ്. അതുപോലെ ഇവിടെ മകൻ തൻെറ സ്വന്താത്മാവിനു വേണ്ടിയാണ് പ്രിയപ്പെട്ടിരിക്കുന്നത് എന്നു നാം കാണുന്നു. മകനിലേക്കാൾ ആത്മാവിൽ - യഥാർത്ഥസത്തയിൽ - അധികം ആനന്ദം ഉണ്ട്.

*ന വാ അരേ വിത്തസ്യകാമായ വിത്തം പ്രിയം ഭവത്യാത്മനസ്തു*
*കാമായ വിത്തം പ്രിയം ഭവതി*

*(ബഹുദാരണ്യകം. അദ്ധ്യായം 2 - ബ്രാഹ്മണം-4)*

തീർച്ചയായും സ്വത്ത് അതിനുവേണ്ടിയല്ല പ്രിയമായിരിക്കുന്നത്; സ്വാത്മാവിനുവേണ്ടി സ്വത്തു പ്രിയമായിരിക്കുന്നു.' നിങ്ങൾ ഈ ദൈവ

ത്തോടും, ആ ദൈവത്തോടും പ്രാർത്ഥിച്ചുകൊണ്ടു പറയുന്നു: 'ഹേ! സർവേശ്വരാ! അങ്ങു വളരെ ഉന്നതനാണ്; വളരെ മനോഹരനാണ്; വളരെ ദയാലുവും, സ്നേഹശാലിയും ആണ്. അങ്ങു സകലതും ചെയ്യുന്നു' എന്നും മറ്റും. എന്തിനു നിങ്ങൾ ഇങ്ങനെചെയ്യുന്നു ? നിങ്ങളിലുള്ള യഥാർത്ഥ - സത്യ - സത്തയെ - സ്വന്തം ആത്മാവിനെ ദൈവം സേവിക്കയും, നിങ്ങളുടെ ആവശ്യങ്ങളെ ദൈവം സാധിപ്പിക്കയും ചെയ്യുമെന്നു വിശ്വസിക്കുന്നതുകൊണ്ട്. നിങ്ങളുടെ സ്വന്തസത്തയ്ക്കുവേണ്ടി ദൈവം പ്രിയപ്പെട്ടവനായിരിക്കുന്നു; അല്ലാതെ ദൈവത്തിൻെറ സ്വന്തം ആവശ്യത്തിനുവേണ്ടിയല്ല. ഇതു ശ്രദ്ധിക്കുക. യഥാർത്ഥാത്മാവാണ് എല്ലാ സന്തുഷ്ടിയുടെയും ആനന്ദത്തിൻെറയും ഉത്ഭവസ്ഥാനം. അതറിഞ്ഞു സാക്ഷാൽക്കരിക്കുക.

ഇൻഡ്യയിലെ പാവക്കൂത്തിൽ, ഒരു തിരശ്ശീലയ്ക്കു പിന്നിൽ ഒരു മനുഷ്യൻ ഇരുന്ന്, പാവകളുടെ സ്ഥൂലശരീരങ്ങളുമായി ബന്ധമുള്ള ചെറിയ നിരവധി കമ്പികൾ കയ്യിൽപ്പിടിച്ചുകൊണ്ടിരിക്കുന്നു. കളി കാണാൻ വരുന്നവർ വളരെ ചെറുതായ ആ കമ്പികൾ കാണുന്നില്ല; പുറകിൽ ഇരിക്കുന്ന - കമ്പികൾ വലിക്കുന്ന - മനുഷ്യനെയും കാണുന്നില്ല. അതുപോലെ, ഈ ലോകത്തിൽ സകല സ്ഥൂലശരീരങ്ങളും, സ്ഥൂലങ്ങളായ പാവകളെപ്പോലെയാണ്. സാമാന്യജനങ്ങൾ ഈ സ്ഥൂലശരീരങ്ങൾ യഥാർത്ഥത്തിൽ പ്രവർത്തിക്കുന്നുവെന്നു പരിഗണിക്കുന്നു. അവ സ്വതന്ത്രപ്രവർത്തകരും, ഏജൻറുമാരും ആണെന്നുകരുതി, പ്രത്യക്ഷവും, വ്യക്തിപരവും, ആപേക്ഷികവും ആയ ചൈതന്യത്തിൻെറ നിലയിൽനിന്നു, എല്ലാത്തിനെയും തെളിയിക്കുവാൻ നോക്കുന്നു. ശരീരമാണ് സ്വതന്ത്രപ്രവർത്തകൻ എന്നു അവർ ഗണിക്കുന്നു. അവരുടെ സ്നേഹിതനോ, ബന്ധുക്കളോ ഇഷ്ടമായ കാര്യം ചെയ്യുമ്പോൾ അവർ സന്തോഷിക്കുന്നു; പ്രതികൂലമായി പ്രവർത്തിക്കുമ്പോൾ അവരോടു അതൃപ്തിയും, ദ്വേഷവും, ശണ്ഠയും, പ്രകടിപ്പിക്കുന്നു; സ്നേഹിതരെയും ബന്ധുക്കളെയും സ്നേഹിക്കുന്നതിനുപകരം വെറുക്കുന്നു. ഇതൊരുതരം ജനങ്ങളാണ്. വേറൊരുതരം ജനങ്ങൾ ഉണ്ട്. അവർ നൂലിനെ - സൂക്ഷ്മമായ കമ്പികളെ - വളരെ വില മതിക്കുന്നു. ഇവർ അധികം ബുദ്ധിമാന്മാരും, തത്വജ്ഞരും, ആത്മീയപ്രകൃതിയുള്ളവരും ആണ്. അവർ പ്രാധാന്യം മുഴുവനും സൂക്ഷ്മമായ നൂലിനും കമ്പിക്കും കൊടുക്കുന്നു. യഥാർത്ഥകാരണം അശരീരിയായ അഭൗതികസ്വതന്ത്രപദാർത്ഥമോ, ആത്മാവോ - വേറൊരു ലോകത്തിലെ ആത്മാക്കളോ ആണെന്നും പരമാത്മാവു തന്നെയായ ചൈതന്യമല്ലെന്നും, സൂക്ഷ്മശരീരത്തോട് ഐക്യമാർന്ന ചൈതന്യമാണെന്നും പരിഗണിക്കുന്നു.

ഈ കൂട്ടർ എത്രദൂരം പോകുന്നുവോ, അത്രത്തോളം അവർ പറയുന്നതു ശരിയാണ്. അവർ ഒരു കാര്യവും ഒരു കാരണവും കാണുന്നു. അവർ ചെറുകമ്പികളും, സ്ഥൂലദേഹങ്ങളിലുള്ള ഫലവും - സംഭവങ്ങളും

- കാണുന്നു. എന്നാൽ, മനുഷ്യനെ സംബന്ധിച്ചിടത്തോളം, ശക്തി - യാഥാർത്ഥ്യം, അഥവാ തിരശ്ശീലയ്ക്കു പിന്നിലുള്ള ജീവി - ചെറിയ കമ്പികളെ വലിക്കുന്ന യഥാർത്ഥ ചൈതന്യം. വാസ്തവത്തിൽ വികാരങ്ങളുടെ സകലസ്വരൂപങ്ങളും - ഇവയെല്ലാംതന്നെ ആത്മാവെന്ന അവർണ്ണനീയശക്തിയാൽ നിയന്ത്രിക്കപ്പെടുന്നതായി നാം കാണുന്നു. ഈ ശക്തിക്കു കാരണമോ, കാലമോ സ്ഥലമോ മൂലമുള്ള പരിമിതികൾ യാതൊന്നുമില്ല. അതാണു യഥാർത്ഥമായ അമർത്യത്വം - യഥാർത്ഥ സന്തോഷം. നിങ്ങൾ ശരീരമാകുന്ന സ്വരൂപത്തെ വന്ദിക്കുന്നു. നിങ്ങൾ ചെയ്യുന്ന വന്ദനം നിഴലിനെ വന്ദിക്കുകയാണ്; ഈശ്വരനെ വന്ദിക്കുകയല്ല. ഫലമോ ? നിങ്ങൾ വേദനയും കഷ്ടതയും അനുഭവിക്കുക എന്നതാണ്. ഇതാണ് നിയമം. നിങ്ങൾ ലൗകികജോലികൾക്കു പോകുമ്പോൾ അകത്തെ ഈശ്വരനെ - ആത്മാവിനെ - വീക്ഷിക്കണമെന്നു വേദങ്ങൾ പറയുന്നു. ജനങ്ങളുമായിട്ടുള്ള ലോകവ്യവഹാരങ്ങൾക്കു രണ്ടാം പ്രാധാന്യമേ സങ്കല്പിക്കാവൂ. അത് ഒരു തനി സ്വപ്നംപോലെ പരിഗണിക്കണം. അന്തർല്ലീനമായ പരമാർത്ഥത്തിൻെറയോ, സത്യത്തിൻെറയോ നിലയിൽ അതിനു പ്രാധാന്യംകൊടുക്കരുത്. പരമാർത്ഥതത്വം വ്യക്തിത്വത്തെക്കാൾ വലിയതാണെന്നു ബോധിക്കുക. ഒരു സ്നേഹിതൻെറ പടത്തിനെ സ്നേഹിക്കയോ വിലമതിക്കയോ ചെയ്യുന്നത് പടത്തിനു വേണ്ടിയല്ല, സ്നേഹിതൻ കാരണമാണ്. സ്നേഹിതൻ പടത്തെക്കാൾ പ്രിയതരനാണ്. വിഷയപദാർത്ഥങ്ങളെക്കാൾ അവയിലെ സത്തായ സത്തയെ ദർശിക്കുക. അപ്പോൾ പ്രാപഞ്ചികബന്ധങ്ങളും, ലോകവ്യവഹാരങ്ങളും സുഗമമായി, മൃദുവായി, ലഘുവായി പുരോഗമിക്കും. അല്ലാഞ്ഞാൽ തടസ്സവും, സ്വൈരക്കേടും, ഉപദ്രവങ്ങളും നേരിടും. അതാണു ചട്ടം.

നമുക്കിവിടെ ഒരു കഥ പറയാം. ഒരു ചെറുഗ്രാമത്തിൽ ഒരിക്കൽ ഒരു ഭ്രാന്തി താമസിച്ചിരുന്നു. അവൾക്കു ഒരു പൂവൻകോഴിയുണ്ടായിരുന്നു. ഗ്രാമവാസികൾ അവളെ അസ്വസ്ഥപ്പെടുത്തുകയും, ഉപദ്രവിക്കയും ചെയ്തുവന്നിരുന്നു. സമീപത്തുള്ള ഗ്രാമജനങ്ങളോടു അവൾ പറഞ്ഞു: 'നിങ്ങൾ എന്നെ വളരെ ഉപദ്രവിക്കുന്നു, കഠിനമായി ദ്രോഹിക്കുന്നു. ഞാൻ വെറുതേ നോക്കിയിരിക്കയില്ല. ഞാൻ ഇതിനു പകരം ചോദിക്കും.' ആദ്യം ജനങ്ങൾ ഇതു ശ്രദ്ധിച്ചതേ ഇല്ല. ഇവൾ വിളിച്ചുപറഞ്ഞു: 'ഗ്രാമനിവാസികളേ! ഞാൻ നിങ്ങൾക്കു വളരെ കഠിനമായി പ്രതികാരം ചെയ്യും.' അവൾ എന്തു ചെയ്യുമെന്ന് അവർ ചോദിച്ചു. അവൾ പറഞ്ഞു: 'ഞാൻ ഈ ഗ്രാമത്തിൽ സൂര്യൻ ഉദിക്കാൻ സമ്മതിക്കയില്ല.' അവൾ അതെങ്ങനെയാണ് ചെയ്യാൻ പോകുന്നത് എന്നു അവർ ചോദിച്ചു. അവൾ മറുപടി പറയുകയായിരുന്നു: 'എൻെറ കോഴികൂകുമ്പോഴാണ് സൂര്യൻ ഉദിക്കുന്നത്. നിങ്ങളെന്നെ ദ്രോഹിക്കാൻ തുടരുകയാണെങ്കിൽ, ഞാൻ എൻെറ കോഴിയെ വേറൊരു ഗ്രാമത്തിൽ കൊണ്ടുപൊയ്ക്കളയും. അപ്പോൾ ഈ ഗ്രാമത്തിൽ സൂര്യൻ ഉദിക്കുന്നതല്ല.'

കോഴി കൂകിയപ്പോൾ സൂര്യൻ ഉദിച്ചു എന്നതു ശരിയാണ്. എന്നാൽ സൂര്യോദയത്തിനു കോഴിയുടെ കൂകൽ കാരണമല്ല. അവൾ ഗ്രാമംവിട്ടു വേറൊരു ഗ്രാമത്തിൽപോയി. അവൾ ചെന്നുചേർന്ന ഗ്രാമത്തിൽ കോഴി കൂകി; ആ ഗ്രാമത്തിൽ സൂര്യൻ ഉദിക്കയും ചെയ്തു. എന്നാൽ അവൾ ഉപേക്ഷിച്ച ഗ്രാമത്തിലും സൂര്യൻ ഉദിച്ചു. ഇതുപോലെ, കോഴിയുടെ കൂകൽ നിങ്ങളുടെ ആഗ്രഹങ്ങളുടെ, യാചിക്കയും കെഞ്ചുകയും ചെയ്യുന്ന പ്രകൃതിയാണ്. നിങ്ങളുടെ കാമങ്ങൾ കോഴികൂകുന്നതുപോലെയാണ്. കാമ്യവിഷയങ്ങൾ നിങ്ങൾക്കു വരുന്നത് സൂര്യൻ ഉദിക്കുന്നതുപോലെയും ആണ്. ആഗ്രഹങ്ങൾക്കു വിഷയമായ സാധനങ്ങളോടുള്ള ആർത്തിയും, ആവേശവും അപരിമേയാത്മാവാകുന്ന ഏകസൂര്യനാൽ സൃഷ്ടിക്കപ്പെടുന്നതും, ഭരിക്കപ്പെടുന്നതും, നിയന്ത്രിക്കപ്പെടുന്നതും ആണ്. പ്രഭാതവും, സന്ധ്യയും, രാവും, പകലും ഉണ്ടാകുന്നത് ഭരണകർത്താവായ സൂര്യൻ - യഥാർത്ഥസത്ത - ആണ്. യഥാർത്ഥാത്മാവായ അപരിമിതമാണ് സകല ലോകവ്യവഹാരങ്ങളെയും ഭരിച്ചു നിയന്ത്രിക്കുന്നത്. അതു ഇന്ദ്രിയങ്ങളിൽ ചുഴിഞ്ഞുകയറുന്നു. ചരടുവലിക്കുന്നവനെ നിയന്ത്രിക്കുന്നതു ആ പ്രകാശപ്രകാശവും സൂര്യസൂര്യനുമാണ്. അതോർമ്മിക്കുക.

ഇതെല്ലാം ക്ഷുദ്രമായ, കെഞ്ചുന്ന, യാചിക്കുന്ന സ്വാർത്ഥപരവ്യക്തിത്വം മൂലമാണെന്നു സാമാന്യജനങ്ങൾ പ്രായേണ പരിഗണിക്കുന്നു. ആ തെറ്റു ചെയ്യരുത്. അതിൽനിന്നു ശ്രദ്ധാപൂർവ്വം ഒഴിഞ്ഞുനില്ക്കുക. ഒന്നു പരിശോധിച്ചു നോക്കുക. ഒരേ സൂര്യനാണ് പ്രഭാതത്തെ അലങ്കരിക്കുന്നതും, കോഴിയുടെ കണ്ണുകളിൽകൂടി ചുഴിഞ്ഞുകയറുന്നതും, അതിൻെറ തൊണ്ട തുറപ്പിക്കുന്നതും, കൂകുവാൻ പ്രേരിപ്പിക്കുന്നതും; പ്രഭാതോദയവും സൂര്യൻെറ സുഖകരമായ ചൂടും വാസ്തവത്തിൽ നിയന്ത്രിക്കുന്നത്; സൂര്യസൂര്യനും പ്രകാശപ്രകാശവും യഥാർത്ഥ സത്യവും വാസ്തവസത്തയും ആയ ആ ആത്മാവുതന്നെ. അതിനെ അറിഞ്ഞു സ്വതന്ത്രനാകുക. വ്യാജമായ ആരോപണങ്ങൾ ചെയ്യരുത്. പിഴച്ച വ്യാഖ്യാനങ്ങൾ ചെയ്യരുത്. പദാർത്ഥങ്ങൾ സ്വയം യഥാർത്ഥമാണെന്നു പരിഗണിക്കരുത്. ഭൗതികപദാർത്ഥങ്ങൾ സ്വയം സങ്കടത്തിനും, വേദനയ്ക്കും യഥാർത്ഥ കാരണങ്ങളാണെന്നു ചിന്തിക്കുന്നത് വ്യാജവിശ്വാസം മാത്രമാണ്.

ഈ തത്വങ്ങൾ സാക്ഷാല്ക്കരിച്ച മനുഷ്യൻ അതുമായിട്ടു - ദിവ്യത്വവുമായിട്ടു സംയോജിക്കുന്നു; അവൻ പിന്നെ നാമങ്ങളെയും രൂപങ്ങളെയും ആശ്രയിക്കയില്ല.

*സഹോവാചമൈത്രേയി, അത്രൈവ മാ ഭഗവാൻ മുമുഹദ്,*
*ന പ്രേത്യസംജ്ഞാസ്തി ഇതി.*

'അപ്പോൾ മൈത്രേയി പറഞ്ഞു: ഇവിടെ അങ്ങെന്നെ വ്യാമോഹിപ്പിച്ചു; ഭഗവാനേ! അതു പോയാൽ പിന്നെ ജ്ഞാനമില്ലെന്നു പറഞ്ഞപ്പോൾ അതാണ് സംഭവിച്ചത്.'

മൈത്രേയിയുടെ ഹൃദയത്തിൽ ശങ്ക ഉണ്ടായി . ഈ സത്ത എല്ലാ ഉപദ്രവവും ഉണ്ടാക്കിയെങ്കിൽ ശോകത്തിൻെറയും, സങ്കടത്തിൻെറയും, സൈ്വരക്കേടിൻെറയും നിദാനം അതായിരുന്നു എങ്കിൽ, നമ്മുടെ മനസ്സും വ്യക്തിസത്തയും നശിച്ചാൽ നാം സമ്പൂർണ്ണം നഷ്ടമാകുന്നു. അവൾ പറയുന്നു: 'എനിക്കു നാശംവേണ്ട; നാശവും, മരണവും, അവസാനവും ആയ - അങ്ങു പറയുന്ന സത്ത എനിക്കു വേണ്ട. ഞാനെല്ലാം നഷ്ടപ്പെടണമെങ്കിൽ എനിക്കതു വേണ്ട.'

*സഹോവാച, ന വാ അരേ ƒഹം മോഹം ബ്രവീമ്യലം വാ, അരേ ഇദം വിജ്ഞാനായ (13)*

*യത്രഹി ദ്വൈതമിവ ഭവതി, തദിതര ഇതരം ജിഘ്രതി, തദിതര ഇതരം പശ്യതി, തദിതര ഇതരം ശൃണോതി, തദിതര ഇതരം അഭിവദതി, തദിതര ഇതരം മനുതേ, തദിതര ഇതരം വിജാനാതി, യത്ര വാ അസ്യ സർവമാത്മൈവാ, ഭൂത, തത് കേന കം ജിഘ്രേൽ തത് കേന കം പശ്യേൽ, തത് കേന കം ശൃണുയാൽ, തത്കേനകം അഭിവദേത, തത്കേന കം മന്യേത, തത് കേന കം വിജാനീയാൽ യേനേദം സർവം വിജാനാതി തം കേന വിജാനീയാത്? വിജ്ഞാതാരമരേ കേന വിജാനീയാത് - (14)*

എന്നാൽ യാജ്ഞവൽക്യൻ പറഞ്ഞു: 'ഹേ! മൈത്രേയി! വ്യാമോഹിപ്പിക്കുന്നതൊന്നും ഞാൻ പറയുന്നില്ല. ഹേ! പ്രിയതമേ! വിജ്ഞാനത്തിനു ഇതുമാത്രം മതി.

'എന്തെന്നാൽ ദ്വൈതം - രണ്ട് - ഉണ്ടെന്നുവച്ചാൽ, ഒന്നു മറ്റേതിനെ കാണുകയും, മണക്കുകയും, കേൾക്കുകയും വന്ദിക്കുകയും, ചിന്തിക്കുകയും, അറിയുകയും ചെയ്യുന്നു. എന്നാൽ സർവവും ആത്മാവു മാത്രമാണെങ്കിൽ, അവൻ എങ്ങനെ മറ്റൊന്നിനെ മണക്കുന്നു, എങ്ങനെ കാണുന്നു, എങ്ങനെ കേൾക്കുന്നു, എങ്ങനെ വന്ദിക്കുന്നു, എങ്ങനെ ചിന്തിക്കുന്നു, എങ്ങനെ അറിയുന്നു ? യാതൊന്നിനാൽ ഇതെല്ലാം അറിയപ്പെടുന്നുവോ അതിനെ അവനെങ്ങനെ അറിയും ? ഹേ! പ്രിയതമേ! അവർജ്ഞാതാവായ തന്നെത്തന്നെ എങ്ങനെ അറിയണം.'

കേൾക്കാത്തത് രണ്ടുകാരണം കൊണ്ടാകാം. ഒന്നുകിൽ ഒരുത്തൻ മൂകനും ബധിരനും ആയേക്കാം; അല്ലെങ്കിൽ അയാളുടെ പുറമേ ശബ്ദം ഇല്ലാത്തതുകൊണ്ടായേക്കാം. കാണായ്ക രണ്ടു കാരണം കൊണ്ടാകാം. ഒരുപക്ഷേ നിങ്ങൾ കുരുടനാകാം, അഥവാ നിങ്ങളല്ലാതെ കാണത്തക്കതൊന്നും ഇല്ലായിരിക്കാം. മണക്കാത്തതും രണ്ടുകാരണം കൊണ്ട് ആകാം. ഒന്നുകിൽ നിങ്ങൾക്കു മണം അറിഞ്ഞുകൂടാ; അല്ലെങ്കിൽ മണക്കപ്പെടുവാൻ ഒന്നുമില്ലായിരിക്കാം. അതാണ് മൈത്രേയി ഇവിടെ ഉന്നയിച്ച പൂർവപക്ഷം. യഥാർഥവും സത്യവും ആയ ആത്മാവ് മുഖേന നാം കേൾക്കുകയും കാണുകയും രുചിക്കുകയും വേണമെങ്കിൽ നാം പരമാർത്ഥ

ത്തിൽ മൂകരും, ബധിരരും, കുരുടരും ആയിരിക്കേണ്ടതല്ലേ ? ഇതിൻെറ ഉത്തരം ഇങ്ങനെയാണ്: അകത്തു യഥാർത്ഥാത്മാവിനെ കാണുന്നതുകൊണ്ടല്ലായിത്; പിന്നെയോ, അപരിമേയാത്മാവായ നിങ്ങളെ കൂടാതെ നിങ്ങൾക്കു കാണ്മാൻവേറൊന്നുമില്ലാത്തതിനാലാണ്. ശബ്ദം കേൾക്കാനുള്ള ശക്തിയില്ലാഞ്ഞല്ല, നിങ്ങൾ കേൾക്കാത്തത്; കേൾക്കാൻ യാതൊന്നും ഇല്ലാത്തതുകൊണ്ടാണ്. രണ്ടെന്നഭാവമേ ഇല്ല. അതിരുമില്ല. നിങ്ങൾക്കു കാണാൻ വസ്തുക്കളില്ല. ചിന്താശക്തി ഇല്ലാഞ്ഞല്ല, ആത്മാവല്ലാതെ വേറൊന്നും ഇല്ലായ്കയാലാണ് ചിന്തിക്കാത്തത്. പിന്നെയും, അപരിമിതനായ ആത്മാവു മാത്രം ഉള്ളതിനാൽ, ആ അപരിമേയാത്മാവാണ് ചെവി കേൾക്കാനും; മൂക്കു മണക്കാനും, കാരണമായിട്ടുള്ളത്. അതെല്ലാം ആത്മാവിൻെറ ശക്തികൊണ്ടാണ്. ആത്മാവിൻെറ മാഹാത്മ്യവും പ്രകാശനവുംകൊണ്ട് കണ്ണുകൾ കാണുന്നു. ഏകനും അദ്വയനും ആയ പരമാത്മാവായ കാരണംകൊണ്ടാണ് ഇന്ദ്രിയങ്ങളുംടെ അസ്തിത്വംതന്നെ ഭവിക്കുന്നത്.

ആ അപരിമേയാവസ്ഥയിലേയ്ക്ക് അവർണ്ണനീയലോകത്തിലേയ്ക്കു, മനസ്സുയരുമ്പോൾ, അതിനു സാക്ഷാൽക്കരിക്കാൻ പറ്റുകയില്ല. എന്തെന്നാൽ അവിടെ ചിന്ത കയറിച്ചെല്ലുന്നില്ല. ചിന്തയെ ഭരിക്കുന്ന അതിലേയ്ക്കു ചിന്ത എങ്ങനെ പ്രവേശിക്കും ?

നമുക്കു ഒരുകൂട്ടം കൊടിൽ ഉണ്ടെന്നു ഊഹിക്കുക. ആ കൊടിലിനെ നിങ്ങളുടെ വിരലുകളാണ് നിയന്ത്രിക്കുന്നത്. കൊടിലിനെ വിരലുകൾ അമർത്തിപ്പിടിക്കുന്നു. അതിനാൽ കൊടിലുകൾ കൊണ്ടു മറ്റു പദാർത്ഥങ്ങളെ പിടിച്ചെടുക്കാൻ കഴിയുന്നു. എന്നാൽ കൊടിലുകൾക്കു പുറകോട്ടു തിരിഞ്ഞ് അവയെ പിടിക്കുന്ന - നിയന്ത്രിക്കുന്ന - വിരലുകളെ പിടികൂടാൻ ശക്തിയില്ലല്ലോ.

അതുപോലെ, നിങ്ങളുടെ ബോധവും (അഥവാ, ബുദ്ധിയും മനസ്സും അഥവാ തലച്ചോറും) കൊടിലുകളെ പോലെയാണ്. എന്നാൽ ഇതൊരു വിശേഷപ്പെട്ട കൊടിലാണ്; സാധാരണ കൊടിലുകൾക്കു രണ്ടു കാലുകൾ ഉണ്ട്. എന്നാൽ ഈ കൊടിലിനു മൂന്നു പാദങ്ങൾ അഥവാ കൈപിടികൾ ഉണ്ട്. ഒന്നാമത്തേത് എന്തുകൊണ്ട് എന്നതിൻെറയും, രണ്ടാമത്തേത് എപ്പോൾ എന്നതിൻെറയും മൂന്നാമത്തേത് എവിടെ എന്നതിൻെറയും പിടികളാണ്. അതായത്, കാരണം, കാലം, സ്ഥലം ഇവ മൂന്നും.

ഒരു സംഗതിയോ വസ്തുതയോ പൂർണ്ണമായി ഗ്രഹിക്കുക എന്നു പറയുന്നതിൻെറ അർത്ഥം എന്താണ് ?

ഒരു കാര്യം സമ്പൂർണ്ണമായി ഗ്രഹിക്കുകയെന്നു പറഞ്ഞാൽ ഈ മൂന്നു പടികളിൽകൂടി - മൂന്നു പാദങ്ങളിലുംകൂടി - അതിനെ പിടികൂടുക എന്നാണർത്ഥം. ഒരു കാര്യത്തിൻെറ കാരണവും, കാലവും, സ്ഥലവും

(എങ്ങനെ, എപ്പോൾ, എവിടെ) എന്നതു നാമറിയുന്നതോടുകൂടി അതിനെ നാം അറിയുന്നു.

ബുദ്ധി (ഗ്രഹണശക്തി) മൂന്നു ശിഖരത്തോടുകൂടിയ വിചിത്ര മായ കൊടിലുപോലെയാണ്. എല്ലാ വിഷയങ്ങളും ബുദ്ധികൊണ്ടറിയാം. എന്നാൽ അതേസമയം, കൊടിലുപോലെ, ഈ ബുദ്ധി - നിങ്ങളുടെ ഈ മനസ്സ് - ചിന്തിക്കുന്നവനായ അത്ഭുത നാടുവാഴിയുടെ നിയന്ത്രണത്തിൽ സ്വയം ഇരിക്കുന്നു. ഗ്രഹണശക്തിയെ ഈ അത്ഭുതനിയന്ത്രണശക്തി നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു.

നിങ്ങളുടെ മനസ്സും ബുദ്ധിയും സ്വതന്ത്രങ്ങളാണോ ? ആണെ ങ്കിൽ ആലസ്യാവസ്ഥയിലും, സുഷുപ്തിയിലും അതില്ലാത്തതെന്ത്? അത് സ്വതന്ത്രമാണെങ്കിൽ, എല്ലാ അവസ്ഥയിലും അങ്ങനെയിരിക്കണം. അതിനാൽ അത് സ്വതന്ത്രമല്ല; ബുദ്ധിയും ഗ്രഹണശക്തിയും കൂടുതൽ ഉയർന്ന ഒരു ശക്തിയുടെ നിയന്ത്രണത്തിലാണ്. അപരിമിതമായ വാസ്ത വാത്മാവിനെ തിരിയെ കടന്നു പിടികൂടാൻ അതിൻെറ കീഴിലുള്ള ബുദ്ധി ക്കു ശക്തിയില്ല. എങ്ങനെ, എപ്പോൾ അഥവാ എവിടെ ആയിരുന്നു നീ ? എന്നു ചോദിപ്പാൻ ബുദ്ധിക്കു കഴിവില്ല. സത്യാത്മാവിനോട് ഈ ചോദ്യം ചോദിക്കാൻ ബുദ്ധിക്കു കരുത്തില്ല. ബുദ്ധിക്കു ആത്മാവിനെ ഗ്രഹിക്കാനോ പിടിക്കാനോ കഴിവില്ല. ആത്മാവ് അതിനും അപ്പുറ ത്താണ്.

ബുദ്ധിക്ക് ആത്മാവിനെ ഗ്രഹിക്കാൻ ശക്തിയില്ലെങ്കിലും സമുദ്ര ത്തിലെ പോളകൾ സമുദ്രത്തിൽ എന്നതുപോലെ, അതിന് ആത്മാവിൽ ലയിക്കാൻ കഴിയും. പോളകൾക്കു സമുദ്രത്തിൽ നിന്നു പുറത്തുവരാൻ കഴിവില്ല. എന്നാൽ അവയ്ക്ക് പൊട്ടിത്തകർന്നു സമുദ്രത്തലേയ്ക്കു മഗ്നമാകാം. അതുപോലെ ബുദ്ധിക്ക് ആത്മാവിനെ ഗ്രഹിക്കാൻ മേലെ ങ്കിലും, ആത്മാവിൽ ചേർന്നു ലയിച്ച് സ്വയം നശിക്കാം. ഇതാണു വാസ്ത വത്തിൽ മായ എന്നതിൻെറ രത്നച്ചുരുക്കം. 'എങ്ങനെ, എപ്പോൾ, എവിടെ നീ ഈ സംസാരം സൃഷ്ടിച്ചു ?' എന്നു ബുദ്ധിക്കു ഈശ്വരനോടു അഥവാ ആത്മാവോടു ചോദിക്കാവതല്ല; അതിനു സധൈര്യംചോദിക്കാവതല്ല.

അപരിമേയത്തോടു ഐക്യം പ്രാപിക്കുന്നതിന്, പരമാർത്ഥവസ്തു വിൻെറ യഥാർത്ഥ സമുദ്രമായ, നിയന്ത്രിക്കയും, ഭരിക്കുകയും ചെയ്യുന്ന ശക്തി ആയ, ഈ ആത്മാവിനെ ഗ്രഹിക്കയും, അറിയുകയും, കാണു കയും, ചിന്തിക്കുകയും, സാക്ഷാൽക്കരിക്കുകയും ചെയ്യേണ്ടതാകുന്നു. ഈ സത്യാത്മാവിനെയാണ് 'സോഹം' എന്നു പറയുന്നത്. ഈ സത്യ ത്തെ, കേവലമായ ഞാൻ, കാരണത്തിനും കാലത്തിനും സ്ഥലത്തിനും അതീതനാണ്. ഈ കേവല പരമാർത്ഥാത്മാവിനെയാണ് പ്രണവം - ഓങ്കാരം - പ്രതിനിധീകരിക്കുന്നത്. 'ഓം' എന്നതിൻെറ അർത്ഥം 'സോഹം' (ഞാനാകുന്നു) എന്നാകുന്നു. 'ഓം' എന്നു ജപിക്കുമ്പോൾ നിങ്ങൾ

വേറാരെയും സംബോധനചെയ്യുന്നില്ല. 'ഓം' ജപിക്കുമ്പോൾ നിങ്ങളിൽ നിന്നു ഭിന്നമായ വേറൊരു ബാഹ്യവസ്തുവിനെ വിളിക്കുന്നു എന്നു സ്മരിക്കരുത്. 'ഓം' ജപിക്കുമ്പോൾ ഈ യഥാർത്ഥ 'സോഹം' - 'ഞാനാകുന്നു' - എന്നതിനോട് നിങ്ങൾ ഏകമാണെന്നു ബോധിക്കുക. ബലവത്തായ ഈ ബോധംമൂലം മനസ്സ് യഥാർത്ഥത്തിൽ ലയിക്കുന്നു. ശക്തമായ ഈ വിശ്വാസംകൊണ്ട്, മനസ്സിൻെറ ഈ സജീവജ്ഞാനംകൊണ്ട് മനസ്സ് ഒരു കുമിളപോലെയായി.അതു പൊട്ടി ബലമായ സമുദ്രത്തിൽ - സത്തയാകുന്ന വാരിധിയിൽ - ലയിച്ചുപോകുന്നു. ഇതാണ് അനുഭവസിദ്ധിക്കുള്ള മാർഗ്ഗം.

ചിലർ പറയുന്നു: 'സാമി! ഞങ്ങൾക്കു മനസ്സ് ഏകാഗ്രപ്പെടുത്താൻ എന്തെങ്കിലും മാർഗ്ഗംവേണം, സാക്ഷാൽകാരമാർഗ്ഗം വേണം. ഞങ്ങൾക്കു പ്രസംഗങ്ങൾ വേണ്ട; ഞങ്ങൾക്കൊന്നും വായിക്കേണ്ടാ.' ഇവർക്കു തെറ്റിപ്പോകുന്നു, ഈശ്വരനിലും, ഈശ്വരബോധത്തിലും, സാക്ഷാൽക്കാരത്തിലും നിന്നു നിങ്ങളെ അകറ്റുന്നതും, നിങ്ങളുടെ മാർഗ്ഗമദ്ധ്യേ മേഘംപോലെ തടസ്സംചെയ്യുന്നതും എന്താണ് ? അതു അജ്ഞാനമാണ്. അജ്ഞാനമെന്നാൽ എന്താണ് ? അത് സംശയങ്ങൾ, ശങ്കകൾ, ലൗകികാഭിപ്രായങ്ങൾ, അബദ്ധചിന്തകൾ - ഇതെല്ലാമാണ് അജ്ഞാനം. വ്യാജ ചിന്തകൾ, പ്രാപഞ്ചികവിചാരങ്ങൾ, ദുഷ്ടവാസനകൾ ഇവയാണ് അജ്ഞാനം. നിങ്ങളുടെ പുരോഗതി തടയുന്ന മേഘങ്ങൾ ഇവയാണ്. വിശ്വാസഹീനത അജ്ഞാനമാണ്. താനും ഈശ്വരനും തമ്മിലുള്ള ഐക്യബന്ധത്തെപ്പറ്റി സംശയിക്കാത്തവൻ സദാ ഒരുവക സമാധിയിലാണ്. നിങ്ങളുടെ സംശയങ്ങളും, സന്ദേഹങ്ങളും നിങ്ങളുടെ ഹൃദയങ്ങളെ അലഞ്ഞു തിരിയുന്ന അവസ്ഥയിൽ ആക്കിത്തീർക്കുന്നു. സംശയങ്ങളാണ് നിങ്ങളെ വഴിതെറ്റിക്കുന്നത്. നല്ലതരം സാഹിത്യം വായിക്കുകയും ഇക്കാര്യങ്ങൾ ഗവേഷണം ചെയ്കയും, പഠിക്കുകയും ചെയ്യുന്ന ഒരു മനുഷ്യൻ ക്രമേണ തൻെറ സന്ദേഹങ്ങളെല്ലാം ദൂരീകരിക്കുന്നു. ആ മനുഷ്യൻ നടക്കുകയും, സംസാരിക്കയും, തിന്നുകയും, കുടിക്കയും ചെയ്യുമ്പോൾ, സാധാരണ മനുഷ്യൻ വെറുതെയിരിക്കുമ്പോഴത്തെപ്പോലെയാണ് - കണ്ണുമടച്ചു ധ്യാനിക്കുന്നതുപോലെയാണ്. ഈ സ്ഥിതി സാധാരണമായി ലഭിച്ചിട്ടുള്ള ഒരു മനുഷ്യന് അസാധാരണനിലയിൽ ഇരിക്കുന്ന മിക്ക മനുഷ്യരെയുംകാൾ കൂടുതൽ ശക്തിയുണ്ട്.

ഓം! ഓം!!

## 18. സാക്ഷാത്ക്കാര തടസ്സങ്ങൾ

പ്രവൃത്തികളുടെ കർത്താവായ ആത്മാവ് അബാധിതനായിട്ടിരിക്കുന്നോ ? മനുഷ്യരുടെ കർമ്മങ്ങളിൽ ആത്മാവ് പ്രബുദ്ധനാണോ ?

അല്ല. യഥാർത്ഥാത്മാവ് - പരമാത്മാവ് - വേദാന്തതത്ത്വപ്രകാരം കർത്താവോ, ഭോക്താവോ അല്ല. അതു കർത്താവോ, ഭോക്താവോ

ആയിരുന്നാൽ അതിനു നിർബ്ബാധമായിട്ടിരിക്കാൻ തരമില്ല. നിങ്ങളിലെ പ്രവർത്തകനും ഏജൻറും പ്രത്യക്ഷവ്യക്തിയാണ്, യഥാർത്ഥാത്മാവല്ല. ഈ പ്രത്യക്ഷവ്യക്തി അതിൻെറ ശക്തിയും ജീവനും എല്ലാം യഥാർത്ഥാത്മാവിൽനിന്നു സംഭരിക്കുന്നു.

ഒരു വ്യാമോഹത്തിൽ നിങ്ങൾ ഒരു കോണിൽ ഒരു സർപ്പത്തെ കാണുന്നു. എന്നാൽ നിങ്ങൾ അതിനെ തൊടാൻ ഭാവിച്ചപ്പോൾ അതൊരു പാമ്പല്ല, വെറും ഒരു കയറാണ് എന്നു മനസ്സിലായി. ഇങ്ങനെ സർപ്പം കയറിൽ ആരോപിക്കപ്പെട്ടു. എന്നാൽ വാസ്തവത്തിൽ സർപ്പം ഇല്ല. പ്രത്യക്ഷത്തിൽ കയറു പാമ്പിൻെറ ആധാരം - പാമ്പിനെ താങ്ങി ധരിച്ചവൻ - ആയിരുന്നു. എന്നാൽ യഥാർത്ഥത്തിൽ കയറു പാമ്പിനെ വഹിക്കയോ, താങ്ങുകയോ ചെയ്തുമില്ല. ഇങ്ങനെ വ്യാമോഹത്തിൻെറ നിലയിൽനിന്നു നോക്കിയാൽ കയർ പാമ്പിൻെറ താങ്ങും, അതിനെ വഹിക്കുന്നതും ആണ്. എന്നാൽ പരമാർത്ഥ നിലയിൽനിന്നു നോക്കിയാൽ കയർ ഒരിക്കലും പാമ്പായിരുന്നില്ല, അതു സദാ കയർതന്നെയായിരുന്നു; പാമ്പുണ്ടായിരുന്നതേ ഇല്ല. അതുപോലെ ബുദ്ധിയുടെയും,യുക്തിവാദിയായ സത്തയുടെയും (അതു ഇനിയും മായയിൽ ഇരിക്കയാണ്) നിലയിൽ യഥാർത്ഥാത്മാവ് പരമാത്മാവ് - ഈശ്വരൻ നിങ്ങളുടെ പ്രവൃത്തികളെയെല്ലാം താങ്ങുകയും വഹിക്കുകയും ചെയ്യുന്നു; നിങ്ങുടെ ജീവനെയും, ശക്തികളെയും, ചൈതന്യത്തെയും താങ്ങുന്നു. സാധാരണ ചിന്തകൻെറ നിലയ്ക്ക്, നിങ്ങളുടെ ബോധത്തിൻെറയും, പ്രപഞ്ചിക വ്യാമോഹത്തിൻെറയും ദൃഷ്ടിയിൽ, സകലതും താങ്ങുന്നതും, വഹിക്കുന്നതും ആത്മാവു മാത്രമത്രെ. എന്നാൽ പരമാത്മാവിൻെറയും, സത്യത്തിൻെറയും സ്വന്തനിലയിൽ, ആത്മാവോ, യഥാർത്ഥസത്തയോ, പ്രവൃത്തികളെയോ, ശരീരത്തെയോ, വസ്തുവിനെയോ യാതൊന്നിനെയും താങ്ങുകയോ, വഹിക്കുകയോ ഒന്നും ചെയ്യുന്നില്ല. ചുരുക്കത്തിൽ പറയുമ്പോൾ രണ്ടു ഭിന്നനിലകൾ ഉണ്ടെന്നു സാരം. ഒരു നിലയിൽ നിന്നു നോക്കിയാൽ ആത്മാവു സകലതും ചെയ്യുന്നു. മറ്റേ നിലയിൽനിന്നു നോക്കിയാൽ ആത്മാവു തീരെ സ്വതന്ത്രനും, ഒന്നും ചെയ്യാത്തവനും ആണ്.

സാക്ഷാത്കാരമാർഗ്ഗത്തിലുള്ള ചില വിഘ്നങ്ങളെപ്പറ്റി നമുക്കിനി പര്യാലോചിക്കാം. സാക്ഷാത്കാരമാർഗ്ഗത്തിലുള്ള ഏറ്റവും ആപല്ക്കരമായ ഒന്നിനെ - വിഘ്നത്തെ - നിങ്ങളുടെ മുമ്പിൽ പ്രതിപാദിക്കാം. അതു വിമർശനമാണ് - അകത്തുനിന്നും പുറത്തുനിന്നും ഉള്ള വിമർശനം.

ബാഹ്യവിമർശനത്തെ ആദ്യം നോക്കാം. എങ്ങനെയോ എന്തോ, മിക്ക ജനങ്ങൾക്കും ഇതരജനങ്ങളെ വിമർശിക്കാനുള്ള ശക്തിമത്തായ ഒരു വാസനയുണ്ട്. ഇങ്ങനെ അന്യരെപ്പറ്റി ന്യായവിചാരം ചെയ്യുകയും, അവരെ കുറ്റപ്പെടുത്തുകയും, സംഗതികളുടെ ഇരുണ്ടവശം നോക്കുകയും

ചെയ്യുന്ന കാലത്തോളം ഈശ്വരപ്രാപ്തിക്ക് നിങ്ങൾക്കു വളരെ പ്രയാസ മാണെന്നു നിങ്ങൾ കാണും.

ഇതാ! ഒരു കുഞ്ഞ്. അതിൻെറ ഉള്ളിൽ കള്ളനില്ല. ഒരു കുഞ്ഞി ൻെറ മുമ്പിൽ കള്ളൻ പോയാൽ അവനു സകലതും എടുത്തുകൊണ്ടു പോകാം. എന്തെന്നാൽ കുഞ്ഞിൻെറ ഉള്ളിൽ മോഷ്ടാവില്ല. കുഞ്ഞിനു പുറത്തും കള്ളനില്ല. പുറമേ കള്ളനെ കണ്ടുപിടിക്കാൻ ശ്രമിക്കുമ്പോൾ നിങ്ങൾ നിങ്ങളുടെ ഉള്ളിൽ കള്ളനെ സ്ഥാപിക്കുന്നു.

നിങ്ങൾ അന്യന്മാരിൽ കുറ്റങ്ങളും കുറവുകളും കാണാൻ ശ്രമിക്കു മ്പോൾ, നിങ്ങളിലേക്ക് ആ കുറ്റങ്ങളും കുറവുകളും നിങ്ങൾ ക്ഷണിച്ചു വരുത്തുന്നു. നിങ്ങൾ വേറൊരുവനെ വെടിവയ്ക്കാൻ തുടങ്ങുമ്പോൾ, അതു പുറകോട്ടു ചാടി നിങ്ങൾക്കും ഒരു പ്രത്യാഘാതം ഏല്പിക്കുന്നു; തോക്ക് നിങ്ങൾക്കെതിരായി പ്രതിക്രിയ ചെയ്യുന്നു. നിങ്ങൾ അന്യരെ കുറ്റപ്പെടുത്തുമ്പോൾ ചില കുറ്റങ്ങൾ നിങ്ങൾക്കും വന്നുചേരുന്നു. എന്തെന്നാൽ ഇതാണു നിയമം. അന്യരെ ദുഷിക്കാതിരിക്കു ന്നതുകൊണ്ട്, അവരെ രക്ഷിക്കുന്നതിനെക്കാൾ നിങ്ങൾ നിങ്ങളെത്തന്നെ രക്ഷിക്ക യാണ് അധികമായി ചെയ്യുന്നത്. ഈ കുറ്റപ്പെടുത്തുന്ന, വിമർശിക്കുന്ന, ദുഷിക്കുന്ന പ്രകൃതത്തിനെല്ലാം ഉപരി പ്രവേശിച്ചുനില്ക്കുക.

അന്യൻെറ കണ്ണിലെ സൂചി കാണ്മാൻ അവനവൻെറ കണ്ണിലെ കമ്പു കാണുന്നതിനെക്കാൾ വളരെ എളുപ്പമാണ്. സ്പർദ്ധ, അസൂയ, വിമർശനം, കുറ്റം കണ്ടുപിടിക്കുക എന്നീ ദുർഗ്ഗുണങ്ങൾ സംബന്ധി ച്ചുള്ള ചിന്തകൾ പുറത്തേക്കയയ്ക്കുന്ന സമയം, നിങ്ങൾ അതേ ചിന്ത കളെ കൈവരിക്കുകയാണെന്നുള്ളതു സദാ ഓർമ്മിക്കുക; നിങ്ങളുടെ സഹോദരൻെറ കണ്ണിൽ സൂചി കാണുമ്പോൾ നിങ്ങളുടെ കണ്ണിൽ കമ്പു കയറ്റുകയാണു ചെയ്യുന്നത്. നിങ്ങളോടുതന്നെ കാരുണ്യമുണ്ടായിട്ട് കുറ്റം കാണാനും, അന്യരെ ദുഷിക്കാനും ഉള്ള പ്രകൃതം നിങ്ങൾ ഉപേക്ഷി ക്കണം. അവർക്ക് അത്തരം പ്രവൃത്തി നന്നായിരിക്കാമെന്നും, അതേസമയം അതു നിങ്ങൾക്കു ദോഷകരമായേക്കാമെന്നും ഓർമ്മിക്കുക. അവരിൽ നിങ്ങൾ തെറ്റാണെന്നു കാണുന്ന പ്രവൃത്തിയെ നിങ്ങൾക്കു പരിത്യജി ക്കാം. എന്നാൽ നിങ്ങൾ അവനെ ആ പ്രവൃത്തിക്കായി ദുഷിക്കരുത്. എന്താണ് ഈ വിമർശനസ്വഭാവം - കുറ്റപ്പെടുത്തുന്ന പ്രകൃതം ഇത്ര സാർവ്വജനീനമായിട്ടിരിക്കുന്നതെന്നു നിങ്ങൾ അറിയുന്നുണ്ടോ ? അതി ന് ഒരു നല്ല അസ്തിവാരം - അടിസ്ഥാനം - ഉണ്ട്.

ജനങ്ങൾ എന്തിന് അന്യന്മാരെ വിമർശിക്കുന്നു ? ഏറ്റവും അധി കമായി വിമർശിക്കുന്നത് ആരാണ് ? ബലഹീനരായ മനുഷ്യർ - അജ്ഞ രായ മനുഷ്യർ - ഇവരാണ് ഏറ്റവും അധികം വിമർശിക്കുന്നത്. സദാപി! ഇതിൻെറ കാരണം വിമർശനചൈതന്യംകൊണ്ട് അവർക്കു തന്നെത്താൻ

സംരക്ഷിക്കണം എന്നുള്ളതാണ്. ആത്മരക്ഷയും, സ്വാത്മപോഷണവും ആകുന്ന ആശയം അന്യരെ വിമർശിക്കുക എന്ന രൂപം എടുത്തു പ്രത്യക്ഷപ്പെടുന്നതാണ്.

താൻ ചെയ്താൽ തനിക്കുപദ്രവമുണ്ടാകുന്ന ഒന്ന്, എതിർകക്ഷി ചെയ്യുന്നത് ഒരു മനുഷ്യൻ കാണുന്നു. അതിനാൽ ആ പ്രവൃത്തിയെ അവൻ വെറുക്കാൻ തുടങ്ങുന്നു. അവന് ആ പ്രവൃത്തിയെ വെറുക്കണമെന്നുള്ളത് ആവശ്യംതന്നെയാണ്. നമ്മുടെ ആത്മീയപുരോഗതിക്കു ചില പതനങ്ങളിൽ വിമർശനം അത്യാവശ്യമാണ്. ഒരു മനുഷ്യൻെറ ദുഷ്ടപ്രവൃത്തികൾ മൂലം അവനെ ദ്വേഷിക്കാനും, വെറുക്കാനും ആരംഭിക്കുന്നതിലാണ് നാം തെറ്റു ചെയ്യുന്നത്. തെറ്റുകളെ നിങ്ങൾക്കു കുറ്റപ്പെടുത്തുകയും, വിമർശിക്കുകയും ചെയ്യാം. ആ പ്രവൃത്തികളെയും സംഭാഷണങ്ങളെയും നിങ്ങൾക്കു വിമർശിക്കാം. ദുഷിച്ച മനഃസ്ഥിതിയെ നിങ്ങൾക്കാക്ഷേപിക്കാം. എന്നാൽ ആ മനുഷ്യനെ ദ്വേഷിക്കാനോ, വെറുക്കാനോ നിങ്ങൾക്കവകാശമില്ല. പഴയ ഒരു ചൊല്ലുണ്ട്, 'പാപത്തിനെ വെറുക്കുക, എന്നാൽ പാപിയെ ദ്വേഷിക്കരുത്.' പാപത്തിനെ വെറുക്കുകയും പാപിയെ സ്നേഹിക്കയും ചെയ്യുക പ്രായോഗികമാണോ ? അത് അനുഷ്ഠാനക്ഷമമാണോ ? അതെ! അതു പ്രായോഗികമത്രെ. ഒരല്പം ജ്ഞാനംമാത്രമേ ഇതിനു വേണ്ടതായിട്ടുള്ളു.

ചില പ്രത്യേക കൃത്യങ്ങൾ പാപകരവും, മറ്റു ചിലതു പുണ്യകരവും ആണെന്നു ഞാൻ പറഞ്ഞുതുടങ്ങിയാൽ ഞാൻ ഒരു തെറ്റാണ് ചെയ്യുന്നത്. ഒരു പ്രവൃത്തിയും സ്വയം പാപമോ പുണ്യമോ ആകുന്നില്ല. പൂജ്യത്തിനു മാത്രം വിലയൊന്നും ഇല്ലെങ്കിലും, ദശാംശബിന്ദുവിൻെറ വലത്തുവശത്തു വയ്ക്കുമ്പോഴും, ഇടത്തുവശത്തു വയ്ക്കുമ്പോഴും അതു സംഖ്യയ്ക്കു വലിപ്പച്ചെറുപ്പങ്ങൾ ഉണ്ടാക്കുന്നു. പൂജ്യത്തിനു എന്നാൽ വിലയൊന്നും ഇല്ലതാനും. ആ പൂജ്യംപോലെ, പ്രവൃത്തി സ്വയം പാപകരമോ, പുണ്യകരമോ അല്ല.

കുറ്റം കാണുന്ന ശീലം മാറ്റിവച്ച് ചുറ്റും ഈശ്വരനെ കാണണം. സകലതിലും സന്നിഹിതമായിരിക്കുന്ന ദിവ്യതത്ത്വം വിശ്വസിക്കുക. സകലരിലും ഈശ്വരനെ കാണുക. എല്ലാവരിലും അപരിമിതത്വം ദർശിക്കുക; വളരെ മതഭക്തിയും, യൗവ്വനത്തിൽ അത്യന്തം സന്മാർഗ്ഗനിഷ്ഠയും ഉള്ളവർ തീരെ ദുഷ്ടന്മാരായിത്തിരിയുന്നത് ധാരാളം കാണാം. ഇംഗ്ലണ്ടിലെ രാജാവ് ഹെൻറി അഞ്ചാമൻ ചെറുപ്പത്തിൽ വളരെ ദുഷ്ടനായിരുന്നു; പിന്നീട് അദ്ദേഹം ബഹുഗുണവാനായിത്തീർന്നു. ഇങ്ങനെ ആരുടെയും സ്വഭാവത്തെ മുദ്രയടിക്കാൻ തുനിയരുത്. എന്തെന്നാൽ, ഇന്നത്തെ ദുഷ്ടന്മാർ നാളെ ധാരാളം നന്നായെന്നുവരാം, സർ വാൾട്ടർ സ്കോട്ട് ബാലനായിരുന്നപ്പോൾ മന്ദബുദ്ധിയായിരുന്നു. പിന്നീട് അദ്ദേഹം വലിയ മഹാനായി ഭവിച്ചു. കണക്കുപാഠങ്ങൾ ശരിയായി ചെയ്യാഞ്ഞതിനാൽ

സർ ഐസക്ക് ന്യൂട്ടൺ പല തവണ ശിക്ഷിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ പിന്നീട് അദ്ദേഹം എന്തായി എന്നു നോക്കുക. മഗ്ദലനമറിയം യൗവ്വനത്തിൽ ബഹുദുഷിക്കപ്പെട്ടവൾ ആയിരുന്നു. എന്നാൽ പിന്നീട് അവൾ ക്രിസ്തുവുമായി കണ്ടുമുട്ടിയതിനുശേഷം, അത്യന്തം ദൈവഭക്തയായ മഹതിയായി; അവൾ ക്രിസ്തുവിൻെറ ഒരു ശിഷ്യയായി. ഇന്നത്തെ സാധാരണ പാപി കുറെ കഴിയുമ്പോൾ ഒരു പുണ്യവാൻ - ഏറ്റവും പരിശുദ്ധനായ പുരുഷൻ - ആയിത്തീർന്നേയ്ക്കാം. ഒരു മനുഷ്യൻ തെറ്റു ചെയ്താൽ, അവനെതിരായി എഴുന്നേറ്റുനിന്ന് അവനെ ദ്വേഷിക്കാൻ നിങ്ങൾക്കവകാശമില്ല. അവനിലെ ഈശ്വരത്വം കാണുക. സർവത്രയും, സകലതിലും ദൈവത്തെ വീക്ഷിക്കുക. ആരെങ്കിലും നിങ്ങളെപ്പറ്റി ദുഷ്ടചിന്ത ചെയ്താൽ, മറ്റുള്ളവർ നിങ്ങളെ കുറ്റം പറഞ്ഞാൽ നിങ്ങൾ പ്രതിക്രിയ ചെയ്യണമോ ? വേണ്ടാ! ഒരിക്കലും വേണ്ടാ!

വിമർശനവും ദുഷ്ടവിചാരങ്ങളും നിങ്ങളെ എങ്ങനെ ക്ഷതപ്പെടുത്തുന്നു ? നിങ്ങൾ അവയെ സ്വീകരിച്ചെങ്കിലേ അവ നിങ്ങൾക്കു ദോഷം ചെയ്യുകയുള്ളൂ. നിങ്ങൾ അവ സ്വീകരിക്കാത്തപക്ഷം അവ നിങ്ങളെ ഉപദ്രവിക്കയില്ല. ഒരാൾ നിങ്ങൾക്കു ഒരു കത്തയയ്ക്കയും നിങ്ങൾ അതു വാങ്ങിക്കയും ചെയ്യുന്നതുപോലെ, നിങ്ങളിൽ അതിനു നല്ല ഫലമോ ചീത്ത ഫലമോ ഉണ്ടാക്കാൻ കഴിയും. ലറ്റർ നിങ്ങൾ തുറക്കാതിരുന്നാൽ, നിങ്ങൾ അതു വാങ്ങാതിരുന്നാൽ, അഥവാ ലറ്റർ പോസ്റ്റാഫീസിൽ തന്നെ കിടന്നാൽ, അതു അയച്ച ആൾക്കു തിരിയെ പൊയ്ക്കൊള്ളും. അതുപോലെ, ഇതരന്മാർ ദുഷ്ടവിചാരങ്ങൾ അയയ്ക്കയും നിങ്ങൾ അവ കൈക്കൊള്ളാതിരിക്കയും ചെയ്താൽ, ആ ദുഷ്ടചിന്തകൾ തിരിയെ പോകുന്നു. എന്നാൽ കൈപ്പറ്റിക്കൊണ്ടിരുന്നാൽ സംഗതികൾ തകരാറിലാകും. അവരുടെ വിമർശനം സ്വീകരിക്കരുത്. എങ്ങനെ ? നിങ്ങളുടെ ഈശ്വരത്വം ആസ്പദമാക്കി ഉറച്ചുനിന്നുകൊണ്ടും, കേന്ദ്രത്തിൽ തന്നെ സ്ഥിതിചെയ്തുകൊണ്ടും യഥാർത്ഥചൈതന്യത്തിൽതന്നെ ജീവിച്ചുകൊണ്ടും സത്യത്തെ സാക്ഷാൽക്കരിച്ചുകൊണ്ടും.

## 19. ശരീരവും ആത്മാവും

'ഞാൻ ശരീരമല്ല; ഞാൻ ആത്മാവാണ്, ഞാൻ സ്വസത്തയാണ്' എന്നു പറയുന്നതെന്താണ് ?

പരമാർത്ഥാത്മാവിൽ വാക്കുകളില്ല. യഥാർത്ഥാത്മാവിൻെറ നിലയിൽനിന്നു നോക്കിയാൽ ഈവിധം പ്രസ്താവന ചെയ്യുന്നതിനുള്ള സാദ്ധ്യതയില്ല. 'ഞാൻ ബ്രഹ്മമാണ്; ഞാൻ ഇതാണ്, അഥവാ ഞാനതാണ്.'യഥാർത്ഥാത്മാവിൽ വാക്കുകൾ എത്തുന്നില്ല. ആത്മാവ് വാക്കുകൾക്കതീതനാണ്. 'ഞാൻ ബ്രഹ്മമാണ്, ഞാൻ ആത്മാവാണ്, ഞാൻ ഈശ്വരത്വം ആണ്' എന്ന പ്രഖ്യാപനങ്ങൾ അങ്ങനെ ആത്മാവു ചെയ്യുന്നില്ല. എന്തെന്നാൽ ആത്മാവു വാക്കുകൾക്ക് ഉയരെ നില്ക്കുന്നു. ഈ

പ്രസ്താവനകൾ ചെയ്യുന്നതു ബുദ്ധി (സൂക്ഷ്മശരീരം) - അഥവാ നിങ്ങൾ കൊടുക്കുന്ന എന്തു പേരുമാകട്ടെ - അതാണ്. 'ഞാൻ ബ്രഹ്മമാണ്, ഞാൻ ഈശ്വരനാണ്' എന്ന പ്രസ്താവന മനസ്സാണു ചെയ്യുന്നത്. എങ്കിൽ, മനസ്സും ബുദ്ധിയും ബ്രഹ്മമല്ലെന്നും അതിനാൽ പ്രസ്താവന ചെയ്യുന്നത് അവയ്ക്കു ന്യായമല്ലെന്നും ആണ് വരുന്നത്. വേദാന്തം പറയുന്നു: 'ഒരു നിലയിൽ നിന്നു നോക്കിയാൽ മനസ്സും ബുദ്ധിയും ബ്രഹ്മമല്ല. എന്നാൽ മറ്റൊരു ദൃഷ്ടികോണത്തിൽനിന്നു നോക്കിയാൽ മനസ്സും ബുദ്ധിയും ബ്രഹ്മമല്ലാതെ വേറൊന്നുമല്ല, ശരീരംപോലും ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല. പ്രപഞ്ചത്തിലെ സകലതും ബ്രഹ്മമൊഴിച്ചു മറ്റൊന്നുമല്ല. കറുത്ത പാമ്പ് കയറാണെന്നു നാം പറയുമ്പോൾ 'കയർ' എന്ന ധർമ്മം പാമ്പിൻേറതല്ലാത്തതുപോലെ, അതേവഴിക്കു 'കറുത്ത' എന്ന വിശേഷണം പാമ്പിനില്ലെന്നുള്ളതുപോലെതന്നെ. സർപ്പം കറുത്തതാണ്. ഇവിടെ 'കറുപ്പെ'ന്ന ഗുണം പാമ്പിനുള്ളതാണ്. എന്നാൽ പാമ്പു കയറാണെന്നു പറയുമ്പോൾ, കയറു പാമ്പിൻെറ വിശേഷണമല്ല. അതുപോലെ മനസ്സോ, ശരീരമോ, ബുദ്ധിയോ ബ്രഹ്മം അഥവാ ആത്മാവ് ആണെന്നു നാം പറയുമ്പോൾ, ബ്രഹ്മമോ, ആത്മാവോ, മനസ്സിൻെറയോ, ബുദ്ധിയുടെയോ, ശരീരത്തിൻെറയോ വിശേഷണമല്ല. മനസ്സോ, ബുദ്ധിയോ, ശരീരമോ പ്രത്യക്ഷവസ്തുവിനെ നിഷേധിക്കുന്നുവെന്നും ഈശ്വരനെയോ, ദൈവത്തെയോ കാണുന്നുവെന്നും ആണ് ഒരേ അർത്ഥം. 'ഞാനീശ്വരനാണ്, ദിവ്യത്വമാണ്' എന്നു നാം പറയുമ്പോൾ, ഈശ്വരൻ എൻെറ വിശേഷണമാണെന്നു അതു വിവക്ഷിക്കുന്നില്ല. 'ഞാൻ രാജാവാകുന്നു' എന്നു പറയുമ്പോൾ ഉള്ളതുപോലല്ല. എന്തെന്നാൽ അവിടെ 'രാജാവ്' എന്നത് ഒരു വിശേഷണമാണ്; ഈശ്വരനെന്നത് ഒരു വിശേഷണമല്ല. 'ഞാൻ ഈശ്വരനാണ്' എന്നത് 'സർപ്പം കറുപ്പാണ്' എന്നതുപോലുള്ള ഒരു പ്രസ്താവനയല്ല. 'ഞാൻ ഈശ്വരനാണ്' എന്ന പ്രസ്താവന ഈശ്വരനെ ഒരു വിശേഷണമാക്കുകയാണെങ്കിൽ അതൊരു മതവിരുദ്ധപ്രസ്താവനയാകും. എന്നാൽ യഥാർത്ഥത്തിൽ 'ഞാൻ ഈശ്വരനാണ്' എന്നതിൻെറ അർത്ഥം ഇതാണ്: 'ഈ പ്രത്യക്ഷവസ്തു ഒരു വ്യാമോഹം - മതിഭ്രാന്തി - മാത്രം ആയിട്ടു ഗ്രഹിക്കേണ്ടതാണ്. യഥാർത്ഥാത്മാവ് അതിൻെറ പൂർണ്ണവളർച്ചയിൽ പ്രകാശിക്കപ്പെടേണ്ടതാണ്. ഹാ! ഈശ്വരൻ ഞാൻ ആണ്.

ഒരു മനുഷ്യൻ ഉറങ്ങിക്കിടന്നിരുന്നു. സ്വപ്നത്തിൽ അയാൾ സ്വയം ഒരു മോഷ്ടാവായി പിടിക്കപ്പെട്ടു; സ്വപ്നത്തിൽ അവൻ സകലതരം ദേവന്മാരോടും സഹായം അഭ്യർത്ഥിച്ചു. അവൻ ആ കോർട്ടിലും ഈ കോർട്ടിലും പോയി; ആ വക്കീലിൻെറയും, ഈ വക്കീലിൻെറയും അടുത്തു പോയി. കൂട്ടുകാരുടെ അടുത്തെല്ലാം പോയി സഹായം അപേക്ഷിച്ചു. എന്നാൽ സഹായമൊന്നും ലഭിച്ചില്ല. അയാൾ ജയിലിൽ അടയ്ക്കപ്പെട്ടു. സങ്കടപ്പെട്ടു കരഞ്ഞു; എന്തെന്നാൽ അവന് ഒരു സഹായവും കിട്ടിയില്ല.

ഒരു പാമ്പു വന്ന് അവനെ കടിച്ചു. അവന് അസഹ്യവേദനയുണ്ടായി. ഈ വേദനയുടെ കാഠിന്യംകൊണ്ടു അവൻ പെട്ടെന്നു ഉണർന്നു. ഉറക്കത്തിൽ കടിച്ച പാമ്പിനോട് അയാൾ കൃതജ്ഞനായിരിക്കേണ്ടതാണ്. നാം സങ്കടകരമായ ഭയങ്കരവസ്തുക്കൾ സ്വപ്നംകാണുമ്പോൾ, പേടിപ്പിക്കുന്ന കാഴ്ചകൾ കാണുമ്പോൾ, നാം ഉണരുന്നു, അതുപോലെ സ്വപ്നസർപ്പം അവനെ കടിച്ചുണർത്തി. താൻ മെത്തയിൽ സുഖമായി കിടക്കുകയാണ് എന്നു അവൻ കണ്ടു. ചുറ്റും കുടുംബാംഗങ്ങൾ നില്ക്കുന്നതും കണ്ടു. അവൻ സന്തോഷിച്ചു. സ്വപ്നത്തിൽ അവൻ ബന്ധിതനായിരുന്നതായി നാം കാണുന്നു. അവനു മോചനം വേണ്ടിയിരുന്നു. സ്വപ്നത്തിൽ ആ പാമ്പുവന്നു കടിച്ചു. ഈ പാമ്പു സ്വപ്നത്തിലെ മറ്റു വസ്തുക്കൾപോലെ തന്നെയായിരുന്നു. എന്നാൽ ഒരു ഭേദമുണ്ട്. ഈ പാമ്പു അവനെ ഞെട്ടിച്ചുണർത്തി. അതു അവനെ ഭക്ഷിച്ചു. പാമ്പു മനുഷ്യനെ ഭക്ഷിച്ചു എന്നല്ല, മനുഷ്യൻെറ സ്വപ്നം കണ്ടുകൊണ്ടിരുന്ന അഹംഭാവനയെ ഭക്ഷിച്ചു എന്നാണർത്ഥം. ഈ ഭാവനാപുരുഷനും സ്വപ്നത്തിലെ ഇതര വസ്തുക്കളെപ്പോലെയായിരുന്നു. ഈ പാമ്പു മനുഷ്യൻെറ സ്വപ്നദ്രഷ്ടാവായ സത്തയെ മാത്രമല്ല, സകല സ്വപ്നവസ്തുക്കളെയും നശിപ്പിച്ചു. അതായത് ജയിലിനെയും, പട്ടാളക്കാരെ ഒക്കെയും. എന്നാൽ ഈ പാമ്പ് ഒരു അത്ഭുതസർപ്പമായിരുന്നു, അതൊരു അസാധാരണ കൃത്യംകൂടി ചെയ്തു. അതു തന്നത്താൻ ഭക്ഷിച്ചുകളഞ്ഞു! എന്തെന്നാൽ മനുഷ്യൻ ഉണർന്നപ്പോൾ ഈ അത്ഭുതസർപ്പത്തെ അവൻ കണ്ടതേയില്ല.

വേദാന്തപ്രകാരം നിങ്ങൾ കാണുന്ന ഈ ലോകമശേഷം വെറും ഒരു സ്വപ്നം - മായ - മാത്രമാണ്. സ്വപ്നംകാണുന്ന നിങ്ങളെപ്പറ്റി എന്തു പറയാം ? നിങ്ങൾ സ്വപ്നംകാണുന്ന അഹംഭാവന - സ്വപ്നം കാണുന്ന കള്ളൻ - നിങ്ങളുടെ സകല സ്നേഹിതന്മാർ; ജയിലിലെ ഇതര കൂട്ടുകാർ ഒക്കെയാണ്. ഇവരോടാണ് സഹായം തേടുകയും അഭ്യർത്ഥിക്കയും ചെയ്തത്. സ്വർഗ്ഗത്തിലും നരകത്തിലുമുള്ള സകല ദേവന്മാരോടും സഹായാർത്ഥന ചെയ്തു. അവർക്കു മോചിപ്പിക്കാൻ കഴിഞ്ഞില്ല. നിങ്ങൾ സ്നേഹിതനോടു സഹായം യാചിച്ചു. സമാധാനം കിട്ടില്ല, യഥാർത്ഥ സഹായമില്ല. സർപ്പംകടിച്ചു എന്നു കാണുംവരെ യഥാർത്ഥസുഖമോ, ആനന്ദമോ കിട്ടിയില്ല. അതെന്തു പാമ്പാണ് ? ത്യാഗമാകുന്ന സർപ്പം - ത്യാഗം സർപ്പസമാനമായിത്തോന്നുന്നു. അതു നിങ്ങളെ കടിക്കുന്നു. ത്യാഗമെന്ന വാക്കു നിങ്ങൾക്കു ഭയങ്കരമായി തോന്നുന്നു. അതു നിങ്ങളെ കുത്തുന്നത് - കടിക്കുന്നതുപോലെ തോന്നുന്നു. പരമാർത്ഥത്യാഗം ജ്ഞാനമാകുന്നു - അതു വേദാന്തം ആണെന്നർത്ഥം.

ഈ യഥാർത്ഥ ത്യാഗം വരുമ്പോൾ, നാം ജ്ഞാനമെന്നു പറയുന്നതു പുറമേ എത്തുന്നു. 'ഞാൻ ബ്രഹ്മമാണ്; ഞാൻ ഈശ്വരനാണ്, ഞാൻ ദേവാധിദേവനാണ്' എന്ന മഹദ്വാക്യം അപ്പോൾ സാക്ഷാല്ക്കരിക്ക

പ്പെടുന്നു. ഇവിടെ 'ഞാൻ ബ്രഹ്മം - ആത്മാവ് - ആണ്' എന്ന പ്രസ്താവന അമേരിക്കരുടെയും യൂറോപ്യരുടെയും ചെവികളിൽ ചീറ്റുന്ന ശബ്ദം പോലെ പതിക്കുന്നു. അതു നിങ്ങളെ കടിക്കുന്ന ചീറ്റപ്പാമ്പാണ്. നിങ്ങൾ പറയുന്നു: 'ഹാ! നന്നായി! അത്തരം അസംബന്ധമായ സിദ്ധാന്തം ഞാൻ എങ്ങനെ സ്വീകരിക്കുന്നു ? അത്തരം അസംബന്ധം പറയാൻ ഞാൻ എങ്ങനെ ധൈര്യപ്പെടും ?'

ഹേ! മനുഷ്യരേ! സർപ്പം നിങ്ങളെ കടിക്കട്ടെ. അതിന്റെ കുത്തുകളും കടികളും സ്വാഗതാർഹമാണ്. അവ നിങ്ങളെ മുക്തരാക്കും, നിങ്ങളുടെ സകല സങ്കടങ്ങളിലും കഷ്ടതകളിലുംനിന്നു നിങ്ങളെ മോചിപ്പിക്കും. ഈ സത്യം നിങ്ങളിൽ വിഷം കുത്തിക്കയറ്റുന്നില്ല; എന്നാൽ നിങ്ങളുടെ ജീവനിൽ അമൃതം കുത്തിവയ്ക്കുന്നു. നിങ്ങൾ ഉണർന്ന്, സ്വപ്നംകാണുന്ന ദ്രഷ്ടാവ് മറയുമ്പോൾ, പ്രപഞ്ചവുംകൂടി പൊയ് പോകുന്നു.

രാമൻ ഈ പറയുന്നതു വെറും മനോരാജ്യഭാവനയല്ല; ഒരു പരമാർത്ഥം മാത്രമാണ്, സത്യമാണ്. നിങ്ങൾക്കു നിങ്ങളുടെ സ്വന്തം അനുഭവംകൊണ്ടു പരീക്ഷിക്കാവുന്നതാണ്. സകല വേദനയും, കുഴപ്പവും, നിരാശയും അപ്പോൾ പെട്ടെന്നു അസ്തമിക്കുന്നു.

'ഞാൻ ഈ ശരീരമല്ല' എന്ന പ്രസ്താവന സ്വപ്നത്തിലെ കള്ളനാണു ചെയ്യുന്നത്. എന്തെന്നാൽ നിങ്ങൾ ഈശ്വരനെ മോഷ്ടിച്ചു; നിങ്ങൾ സത്യം മോഷ്ടിച്ചു; നിങ്ങൾ നിങ്ങളുടെ യഥാർത്ഥസത്തയെ ഒളിച്ചുകളഞ്ഞു; അതിനാൽ സ്വപ്നത്തിൽ നിങ്ങൾ മോഷ്ടാവാണ്. സ്വപ്നത്തിലെ ഈ മോഷ്ടാവിനെ സത്യമാകുന്ന സർപ്പം കുത്തി - 'ഞാൻ ആത്മാവാണ്' എന്ന സത്യം. ഇങ്ങനെ 'ഞാൻ ആത്മാവാണ്' എന്നതിന്റെ ജീവ (ചൈതന്യ) സന്ദായകമായ കുത്ത് സ്വപ്നമോഷ്ടാവു സ്വീകരിക്കുന്നു. ഫലമോ നിങ്ങൾ ഉണരുന്നു എന്നുള്ളതാണ്. യഥാർത്ഥാത്മാവ് പൂർണ്ണചൈതന്യത്തോടെ പ്രകാശിക്കുന്നു. ഈ ആത്മാവ് അപ്രാപ്യനാണ്. അതു സകല വർണ്ണനയ്ക്കും അതീതനാണ്. ഭാഷയ്ക്കതിനെ എത്തിപ്പിടിക്കാവതല്ല.

ജീവിക്കുന്നവരുടെ ഉറക്കംപോലെയാണു മരണമെങ്കിൽ, ആ സമയത്ത് മരണലോകത്തിൽ നടക്കുന്നതു നാം അറിയുന്നില്ലെന്നാണോ അർത്ഥമാക്കുന്നത് ?

നിങ്ങൾ മരണമാകുന്ന നിദ്ര അനുഭവിക്കുമ്പോൾ, നിങ്ങളുടെ സ്വന്തസൃഷ്ടിയായ ഒരു ലോകത്തിൽ നിങ്ങൾ ജീവിക്കുന്നു. ജാഗ്രദവസ്ഥയിൽ തന്നെയും നിങ്ങളുടെ സ്വന്തസൃഷ്ടിയായ ഒരു ലോകത്തിലാണു നിങ്ങൾ ജീവിക്കുന്നത്; നിങ്ങൾ നിങ്ങൾക്കു ചുറ്റുമുള്ള നിസ്സാരമായ ഒരു ചെറുലോകത്തിൽ ജീവിക്കുന്നു. അതുപോലെ മരണമാകുന്ന നിദ്രയിൽ നിങ്ങളുടെ സ്വസൃഷ്ടിയായ ഒരു ലോകത്തിൽ നിങ്ങൾ ജീവിക്കുന്നു.

ഇങ്ങനെ സ്വപ്നലോകം ജാഗ്രൽക്കാലലോകത്തോടു വഹിക്കുന്ന സംബന്ധംതന്നെ, മരണലോകം ജാഗ്രൽക്കാലലോകത്തോടും വഹിക്കുന്നു.

ചൈതന്യത്തിന് - ആത്മാവിന് വിശ്രമം ആവശ്യമില്ലാത്തതിനാൽ ഉറങ്ങുന്നു എന്നു പറയുന്നത് എന്താണ് ?

ആത്മാവ് - യഥാർത്ഥ ദൈവം - ഒരിക്കലും ഉറങ്ങുന്നില്ല. നിദ്ര യഥാർത്ഥാത്മാവിനെ സ്പർശിക്കുന്നില്ല. വേദാന്തമതമനുസരിച്ച് ഈ നിദ്രാവസ്ഥയും, അതുപോലെ ജാഗ്രദവസ്ഥയും വെറും മായ - വ്യാമോഹം - അല്ലാതെ മറ്റൊന്നുമല്ല. നിദ്ര മനസ്സിനോ അഥവാ മായാനിർമ്മിതമായ വ്യാജപുരുഷനോ മാത്രമേ ഉണ്ടാകുന്നുള്ളൂ. നിദ്ര അയഥാർത്ഥമായ - വെറുതെ ഉണ്ടെന്നു തോന്നപ്പെടുന്ന - സൂക്ഷ്മശരീരത്തിനു മാത്രമേ സ്വയംസംബന്ധപ്പെടുന്നുള്ളു. നിദ്ര എന്നത് നിങ്ങളുടെ വ്യാജാഹങ്കാരം - മായ - സ്വപ്നം - മനഃഭ്രാന്തി - ഇതിൻെറ ഒരു ഉപാധിയാണ്.

## 20. പ്രേതം ഉള്ളിൽനിന്ന്

പ്രേതങ്ങളിൽനിന്നു മദ്ധ്യവർത്തികൾ മുഖേന സന്ദേശങ്ങൾ ലഭിക്കുമോ ?

ജാഗ്രദവസ്ഥയിൽപോലും നിങ്ങൾക്കു ലഭിക്കുന്ന സന്ദേശങ്ങൾ സകലതും നിങ്ങളിൽനിന്ന് - അകത്തുനിന്നു - തന്നെ വരുന്നതാണെന്നു രാമൻ പറയുന്നു. ജാഗ്രദവസ്ഥയിൽ പുറമേ പ്രത്യക്ഷമാകുന്ന സകല വസ്തുക്കളും നിങ്ങളുടെ അകത്തുണ്ട്. മാസ്മരികമായ, ഹിപ്നട്ടിസപരമായ, മദ്ധ്യവർത്തിപരമായ നിലയിലും സകലതും നിങ്ങളുടെ ഉള്ളിൽനിന്നുതന്നെ വരുന്നു. ലോകസംഭവങ്ങളെല്ലാം നിങ്ങളുടെ യഥാർത്ഥ അസ്തിത്വമാകുന്ന വസ്തുതയിൽനിന്നുതന്നെ വരുന്നു എന്നും, സൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും, സ്ഥൂലമായി തോന്നുന്ന ലോകം സമസ്തവും, നിങ്ങളുടെ സ്വന്തസൃഷ്ടി മാത്രമാണെന്നും, സർവ്വശക്തിയോടുകൂടി വേദാന്തം സ്ഥാപിക്കുന്നു. പ്രേതങ്ങളുടെയും പുണ്യവാന്മാരുടെയും കോടികൾ നിങ്ങളിൽ ഉണ്ട്; ഉള്ളിൽ ഉണ്ട്. നിങ്ങളിൽനിന്നു ബാഹ്യമായി യാതൊന്നുമില്ല; നിങ്ങൾക്കു പുറമേ ഒന്നുമില്ല.

## 21. ശരീരവും ആത്മാവും

ഒരു മനുഷ്യൻ ഉരുണ്ടുവീണു കാലൊടിച്ചു. അവൻ ഭൂമിയുടെ ഗുരുത്വാകർഷണശക്തിയെ കുറ്റപ്പെടുത്തി പറയുന്നു: 'ഛേ! നശിച്ച ഗുരുത്വാകർഷണം! നീയെന്നെ തള്ളിയിട്ടു!' ലക്ഷോപലക്ഷം ജനങ്ങൾ ഉരുണ്ടുവീണ് അവരുടെ കാൽ ഒടിയുന്നതാണ് ഗുരുത്വാകർഷണം ഇല്ലാതെയാക്കുന്നതിനെക്കാൾ നല്ലത്. ആകർഷണശക്തിയുമായി യുദ്ധം ചെയ്യരുത്. കാലു സൂക്ഷിച്ചുവയ്ക്കുക; എന്നാൽ വീഴുകയില്ല. നിങ്ങളുടെ വീഴ്ചകളെല്ലാം, മുറിവുകളൊക്കെ, ചതവുകൾ സകലതും, ബുദ്ധി

മുട്ടുകളും ഉൽക്കണ്ഠകളും സമസ്തവും നിങ്ങളുടെ ഉള്ളിലെ ബലക്ഷയം കൊണ്ടാണ്. അതു നീക്കുക; സാഹചര്യങ്ങളുമായിട്ടു മല്ലിടരുത്. കൂട്ടുകാരെ കുറ്റപ്പെടുത്തരുത്; അന്യന്മാരുടെ ചുമലിൽ കുറ്റം എറിയരുത്; എന്നാൽ നിങ്ങളുടെ സ്വന്തം ദൗർബല്യം നീക്കുക. നിങ്ങളുടെ പതനവും കഷ്ടതയും ഉപദ്രവവും എന്തായാലും അതു ഉള്ളിലെ ക്ഷീണതകൊണ്ടാണെന്നു ഓർമ്മിക്കുക; അതു സ്മരിക്കുക. ഗുരുത്വാകർഷണവുമായി മല്ലിടരുത്.

അകത്തെ, ഈ ദൗർബല്യം എന്താണ് ? ശരീരവും ഇന്ദ്രിയങ്ങളും നിങ്ങൾ ആണെന്നു വീക്ഷിക്കാൻ നിങ്ങളെ പ്രേരിപ്പിക്കുന്ന അന്ധകാരമയമായ അജ്ഞാനമാണത്. അതു പരിത്യജിക്കുക; ദൂരെത്തള്ളുക; അപ്പോൾ നിങ്ങൾ ശക്തിതന്നെയായിത്തീരും. നിങ്ങളുടെ കുടലോ, ഹൃദയമോ നിങ്ങൾ ഓർക്കുന്നത് എപ്പോഴാണ് ? അതു തകരാറിൽപെടുമ്പോഴാണ്. ശ്വാസകോശങ്ങളെപ്പറ്റി നിങ്ങൾ നിനയ്ക്കുന്നതെപ്പോൾ ? അവയ്ക്കു കേടുവരുമ്പോൾ; മൂക്കിനു കേടില്ലാത്തപ്പോൾ നിങ്ങളത് ഓർമ്മിക്കുന്നില്ല.

അതുപോലെ, നിങ്ങൾ ദേഹത്തെ സ്മരിക്കുമ്പോൾ അതിൽ ദേഹത്തിന് - എന്തോ രോഗമുണ്ട്. പൂർണ്ണാരോഗ്യത്തിൽ ഇരിക്കുമ്പോൾ നിങ്ങൾക്കു ധൈര്യവും ബലവും തോന്നും; നിങ്ങൾ ശരീരമോ, വ്യക്തി പ്രത്യേകതയോ ഓർക്കുകയില്ല. നിങ്ങളീ നേരമ്പോക്കിനുയരെ നില്ക്കും ; ഈ വ്യാജസത്തയ്ക്കു മുകളിൽ നില്ക്കും. നിങ്ങൾക്കു ലോകമെല്ലാം നിങ്ങളുടെ ദേഹമായിരിക്കും. ഈ ശരീരമാകുന്ന അന്ധവിശ്വാസത്തിനു മുകളിൽ നില്ക്കും. ആ സ്ഥിതിയിൽ എത്തിനില്ക്കുന്ന നിമിഷത്തിൽ, ആനന്ദം നിങ്ങളുടേതാണ്; നിങ്ങൾ അതിനോ, ഇതിനോവേണ്ടി ആഗ്രഹിക്കുകയില്ല, നിങ്ങളുടെ ക്ഷീണത നിങ്ങളെ വീണ്ടുംവീണ്ടും തള്ളിയിടും; ഈ നിങ്ങളുടെ ക്ഷീണത - ഈ അജ്ഞാനം - നിങ്ങളെ ശരീരത്തെപ്പറ്റി ഓർമ്മിപ്പിക്കുന്നു.

ഒരു മഹാത്മാവിനോട് ചോദിക്കപ്പെട്ട ചോദ്യം ഇതാണ്: 'ക്രിസ്തുവിനെ കുരിശിൽ തറച്ച സമയം അദ്ദേഹം സങ്കടപ്പെടാത്തത് എന്തുകൊണ്ട് ? ആ സമയം ആ മഹാത്മാവിന്റെ അടുത്ത് കുറെ നാളികേരം ഉണ്ടായിരുന്നു. ഒരു നാളികേരം പച്ചയും, മറ്റൊന്ന് ഉണങ്ങി കുടുക്കമുള്ളതും ആയിരുന്നു. മഹാത്മാവു പറഞ്ഞു: 'ഈ നാളികേരം പച്ചയാണ്. ഞാൻ ഈ ചിരട്ട പൊട്ടിച്ചാൽ അകത്തെ കഴമ്പും പൊട്ടിക്കീറിപ്പോകും; അതിനും കേടുപറ്റും. അതാ! ഉണങ്ങിയ തേങ്ങ ? അതിന്റെ ചിരട്ട പൊട്ടിച്ചാലോ ? അകത്തെ കഴമ്പിന് കേടുവരുകയില്ല.' ഉണങ്ങിയ നാളികേരത്തിൽ കഴമ്പ് പ്രത്യേകം നില്ക്കുന്നു; അതിന് ചിരട്ടയുമായി ബന്ധമില്ല. പച്ചത്തേങ്ങയിൽ കഴമ്പു ചിരട്ടയോടു ചേർന്നിരിക്കുന്നു.'ക്രിസ്തുവിനെ കുരിശിൽ തറച്ചപ്പോൾ, പുറത്തെ ശരീരം അഥവാ ചിരട്ട കുരിശിൽ തറ

യ്ക്കപ്പെടുകയോ, കേടുവരുത്തപ്പെടുകയോ ചെയ്തു. പുറത്തെ ചിരട്ട പൊട്ടിച്ചു; അകം അഭേദ്യമായിരുന്നു.' 'സാധാരണ മനുഷ്യരുടെ കാര്യത്തിൽ കഴമ്പു ചിരട്ടയോടു ബന്ധപ്പെട്ടിരിക്കും. അതിനാൽ ചിരട്ട - ബാഹ്യശരീരം - തകരുമ്പോൾ അകത്തെ കഴമ്പിനും കേടുഭവിക്കുന്നു. അതാണ് വ്യത്യാസം.'

ഇങ്ങനെ ചിരട്ടയോടു പറ്റിപ്പിടിച്ചു നില്ക്കുന്നതാണ് ശരീരവുമായി ബന്ധിച്ചുനിൽക്കുന്നതാണ് ക്ഷീണത. ചിരട്ടയിൽനിന്നു വേർപെടാത്ത പക്ഷം, നിങ്ങൾക്കു മരണത്തെ ജയിക്കാവതല്ല; നിരാശയ്ക്കും ദീനത്തിനും നരകത്തിനും മുകളിലേക്കു പ്രവേശിക്കാവതല്ല. മുക്തനായ പുരുഷൻ - സ്വതന്ത്രനായ മനുഷ്യൻ - ഈശ്വരത്വത്തിൽ, ദൈവത്തിൽ, ശരീരം ഇല്ലാത്തവനെപ്പോലെ ജീവിക്കുന്നതാണ്.

'ഞാൻ ജനിക്കാതിരുന്നുവെങ്കിൽ നന്നായിരുന്നു: എന്നു പറയപ്പെടുന്നത് പലതവണ കേട്ടിട്ടുണ്ട്. ഞാൻ സ്വിഫ്റ്റ് ജോബിൻെറ പുസ്തകത്തിൽനിന്ന് ഈ വാക്യം വായിക്കാറു പതിവുണ്ടായിരുന്നു: 'ഞാൻ ജനിച്ച ദിവസം നശിക്കട്ടെ!' രാമൻ പറയുന്നു: 'സോദരാ! നിങ്ങൾ ജനിച്ച ദിവസം നശിപ്പിക്കാനുള്ള വഴി ഇതല്ല. ശരീരവും കാമങ്ങളും നശിക്കട്ടെ. ഒരിക്കലും ശരീരം ജനിച്ചിട്ടില്ലാതിരുന്നതുപോലെ, അതൊരിക്കലും ഉണ്ടായിരുന്നിട്ടില്ലാത്തതുപോലെ, നിങ്ങൾ ജനിച്ച ദിവസമേ ഉണ്ടായിരുന്നിട്ടില്ലാത്തുപോലെ, നിങ്ങൾ ഈശ്വരബോധത്തിൽ അത്രയ്ക്കു ലീനനായി ജീവിക്കണം.' സുഷുപ്തിസ്ഥിതിയിൽ നിങ്ങൾ പ്രവേശിക്കുംപോലെ, ജാഗ്രദവസ്ഥയിലെ അനുഭവങ്ങൾ എല്ലാം നിങ്ങളിൽ നിന്നു മറയണം; അവയെ വിസ്മരിക്കണം. നിങ്ങളുടെ പൂർവ്വബന്ധങ്ങളെല്ലാം തീരെ മറക്കത്തക്കവിധം ഈശ്വരചൈതന്യത്തിലേക്കു നിങ്ങൾ അത്രയ്ക്ക് ഉയർന്നു സ്ഥിതിചെയ്യണം. ഇതാണ് ചിരട്ടയോടുള്ള ചേർച്ച വിടുർത്തിക്കിട്ടാനുള്ള മാർഗ്ഗം; അപ്പോൾ നിങ്ങൾ മൃത്യുവിനെ ജയിക്കുന്നു.

നിങ്ങളുടെ പഴയ പാട്ടുകളെല്ലാം ഈ പുതിയ രാഗത്തിൽ ക്രമപ്പെടുത്തുന്നതാണ് സാക്ഷാൽക്കാരം എന്നതിൻെറ അർത്ഥം. പഴയ ഗാനങ്ങൾ എല്ലാം അങ്ങനെതന്നെ നില്ക്കും. എന്നാൽ അവ ഒക്കെ തികച്ചും പുതിയ രാഗത്തിൽ സംവിധാനംചെയ്യപ്പെടും; തീരെ പുതിയ ഒരു നിലയിൽനിന്നു നിങ്ങൾ പ്രപഞ്ചത്തെ വീക്ഷിക്കുന്നു. നിങ്ങൾക്കു രണ്ടു നിലകളും കൂടി കൂട്ടിക്കലർത്താവതല്ല. ചില സംഭവങ്ങളെ ലൗകികനിലയിൽനിന്നും, മറ്റുള്ളവയെ ഈ പുതിയ നിലയിൽനിന്നും നോക്കാവുന്നതല്ല. നിങ്ങളുടെ ദൃഷ്ടികോണം തീരെ മാറട്ടെ. സകലതും ഈശ്വരനായി, ദിവ്യത്വമായിക്കാണുക. നിങ്ങൾക്കു ലോകത്തോടുള്ള ബന്ധം, ഈശ്വരന് ലോകത്തോടുള്ള ബന്ധമായി പരിണമിക്കട്ടെ. സമ്പൂർണ്ണമായ ഒരു മാറ്റം! ഇതു ചില കഥകൾകൊണ്ടു വർണ്ണിക്കാം.

ഞങ്ങൾക്കെല്ലാം ഈശ്വരബോധം നിറഞ്ഞിരുന്നിരുന്ന ഒരു യോഗത്തിൽ ഒരാൾ ഒരിക്കൽ വന്നു. വന്ന ഉടനെ അയാൾ കരയാനും, മുറവിളിക്കാനും, നെഞ്ചത്തടിക്കാനും തുടങ്ങി. ആരും അയാളെ ഗൗനിച്ചില്ല. അയാൾ രാമൻെറ മകൻ മരിച്ചതിനെപ്പറ്റി ദുഃഖിക്കയായിരുന്നു. കുട്ടി ആ മനുഷ്യനുമായി സംബന്ധപ്പെട്ടിരുന്നു. ആരും അയളെ ഗൗനിച്ചില്ല. കുറേക്കഴിഞ്ഞ് സമാധാനപ്പെടാനും, സങ്കടമെല്ലാം ഒതുക്കാനും അയാളോട് സൗമ്യമായും ശാന്തമായും, തുറന്നും പറഞ്ഞു. തനിക്കു കുഞ്ഞിൻെറ (രാമൻെറ മകൻെറ) മരണം സഹിക്കാൻ പാടില്ലെന്ന് അയാൾ പറഞ്ഞു. ശ്രോതാക്കളിൽ ആർക്കും കരയാനോ, ദുഃഖലക്ഷണങ്ങൾ പ്രകടിപ്പിക്കാനോ കഴിഞ്ഞില്ല. എന്തെന്നാൽ അവർ ഈശ്വരബോധാവസ്ഥയിലായിരുന്നു; സകലതും ഈശ്വരൻെറ നിലയിൽനിന്നു പരിഗണിക്കുന്ന ഒരു സ്ഥിതിയായിരുന്നു അവിടെ. പഴയ ഗാനങ്ങൾ പുതിയ ഈശ്വരഗീതത്തിൻെറ രാഗത്തിന് യോജിപ്പിച്ചുവച്ചിരുന്നു. അപ്പോൾ പറയപ്പെട്ട വാക്കുകൾ ഇതായിരുന്നു: 'ഹേ! സഹോദരാ! കാറ്റടിക്കുന്നു' എന്ന് ആരെങ്കിലും വന്നുപറഞ്ഞാലത്തെപ്പോലെയേ ഉള്ളൂ നിങ്ങൾ ബന്ധുവാണെന്നുള്ള വസ്തുത. എന്നാൽ അല്ലയോ സ്നേഹിതാ! കാറ്റടിക്കുന്നതുകൊണ്ടെന്ത് ? അതു നമ്മെ തകിടംമറിക്കാൻമാത്രം അത്ര പ്രകൃതിവിരുദ്ധമായ ഒരു കാര്യമല്ലല്ലോ! അഥവാ, നദി ഒഴുകുന്നു; എന്നാലെന്ത് ? അത് പ്രകൃതി സഹജമാണ്. അത് നമ്മെ തകരാറിലാക്കുന്നതെന്തിന് ? ഇതിലെങ്ങും അസാധാരണമോ, അക്രമമോ ആയിട്ട് ഒന്നും ഇല്ല. അതുപോലെ, നമ്മുടെ പുത്രൻ മരിച്ചുവെന്നു നിങ്ങൾ വന്നുപറഞ്ഞാൽ, അതിൽ അസാമാന്യമായിട്ടൊന്നുമില്ല; പ്രകൃതിവിരോധമായിട്ടൊന്നുമില്ല. ജനിച്ചവരെല്ലാം മരിക്കാനാണ് ജനിക്കുന്നത്. നിങ്ങൾ സർവകലാശാലയിൽ കയറുമ്പോൾ എന്നും അവിടെയിരിക്കാൻ പോകുന്നില്ല. കുറച്ചുകാലമേ അവിടെ കഴിക്കുന്നുള്ളൂ. പരീക്ഷ കഴിഞ്ഞാലും എന്നും നിങ്ങൾ പഠിച്ചുകൊണ്ട് അവിടെത്തന്നെ ഇരിക്കാൻ പോകുന്നോ ? ആദ്യക്ലാസ്സിൽ കയറുമ്പോൾ ഒരു നാൾ അടുത്ത ക്ലാസ്സിൽ കടക്കണമെന്നു വിചാരിച്ചുതന്നെയാണല്ലോ പ്രവേശിക്കുന്നത്.

നിങ്ങൾ കോണിപ്പടിയിൽ കയറുമ്പോൾ എന്നും അതിന്മേൽ തന്നെ നില്ക്കണമെന്നുദ്ദേശിച്ചല്ലല്ലോ കയറുന്നത്. താമസിയാതെ അതിനെ വിടണമല്ലോ. നിങ്ങൾ പുനർജ്ജനിക്കുമ്പോൾ, മുൻജന്മം അഥവാ പൂർവ്വജന്മം നിങ്ങൾ കൈവെടിയണമെന്നു പറയേണ്ടതില്ലല്ലോ.

അതുപോലെ നിങ്ങൾ ഈ ശരീരത്തിൽ പ്രവേശിക്കുമ്പോൾ, അത് ഉപേക്ഷിക്കേണ്ടതാണെന്നുള്ളതു സ്പഷ്ടമാണ്. അതിനാൽ രാമൻെറ മകനെന്നു നിങ്ങൾ പറയുന്ന ആ കുട്ടി മരിച്ചെങ്കിൽ, അതു പ്രകൃതി സഹജമാണ്; വിശേഷമായിട്ട് അതിൽ ഒന്നും ഇല്ല; അത് അത്ഭുതമല്ല. അതു നിങ്ങളെ കുഴക്കേണ്ടതില്ല; നിങ്ങളുടെ നഖം കീറിപ്പോയെന്നു പറ

യുന്നതുപോലെയേ അതുള്ളൂ. മകൻ മരിച്ചാൽ, ശരിതന്നെ! അതിൽ പ്രകൃതിസഹജമല്ലാതൊന്നുമില്ല.

ഇങ്ങനെയാണു നിങ്ങളുടെ ലൗകികസംബന്ധങ്ങളെ പരിഗണിക്കേണ്ടത്; വിവക്ഷിക്കേണ്ടത്. ഇങ്ങനെ നിങ്ങൾ സ്വതന്ത്രനാകണം. പരമാർത്ഥത്തിൻെറ നിലയിൽനിന്ന്, രാമനെ പരമാർത്ഥാത്മാവാക്കി, ഈശ്വരത്വം സ്വഭവനമാക്കി, നിങ്ങളുടെ പരിചയങ്ങളും, ബന്ധങ്ങളും, കൂട്ടുകെട്ടുകളും എല്ലാം ആ നിലയിൽനിന്നു വീക്ഷിക്കണം. നക്ഷത്രബംഗ്ലാവിൽ - നിന്നു ജനങ്ങൾ പ്രാപഞ്ചികസംഭവങ്ങളെ വീക്ഷിക്കുന്നതുപോലെ, നിങ്ങളുടെ ആത്മാവാകുന്ന നക്ഷത്രബംഗാവിൽനിന്ന്, ദിവ്യബോധമാകുന്ന ദൂരദർശിനിയിൽക്കൂടി പ്രപഞ്ചത്തെ - ലോകത്തെ - നോക്കുക. അപ്പോൾ നിങ്ങൾ ഈശ്വരനും ദേവദേവനും തേജസ്തേജസ്സും, സത്യവും ആണെന്നു കാണും. അതുതന്നെയാണ് 'ഞാൻ'; ശരീരമല്ല, മനസ്സല്ല; ഈ ചെറിയ, അസത്യമായ, മോഹിക്കുന്ന 'അഹം' അല്ല. ഞാൻ ഈശ്വരനാണ്. അതനുഭവിക്കുക; അതു ബോധിക്കുക! നിങ്ങൾ ജഗന്നായകനാണെന്നുള്ളത് ആസ്വദിക്കുക. ഈ ശരീരം ഒരു ഇരുട്ടു തുറുങ്കിലാണെങ്കിൽ, ഞാനോ, നിങ്ങളോ, ആരുമോ എന്തിനു ഗൗനിക്കുന്നു ? ഈ ഈശ്വരബോധം പാലിക്കുക. നിങ്ങളെവിടെയിരുന്നാലും അവിടം സ്വർഗ്ഗമായിത്തീരും. ഈ ദേഹം ദണ്ഡിപ്പിക്കപ്പെട്ടാൽ എന്തിനു ഗൗനിക്കണം? ഈശ്വരബോധം നിങ്ങളിൽ ഉണ്ടാകട്ടെ. ലോകത്തിലെ നിധികളെല്ലാം നിങ്ങളുടേതാണ്; പ്രപഞ്ചത്തിലെ സ്വത്തുമുഴുവൻ നിങ്ങളുടേതാണ്. ഇതുമാത്രം സാക്ഷാല്ക്കരിക്കുക; മറ്റു സകലതും ദൂരെയെറിയുക.

## 22. മതം

നിങ്ങൾ ഒരു പുതിയ മതത്തിനുവേണ്ടി വാദിക്കുകയാണോ ?

രാമൻ യാതൊരു മതത്തിൻെറയും വക്കീൽ അല്ല; സത്യം തന്നെ ത്താൻ അവകാശവാദം ചെയ്യുന്നു. രാമൻ അനങ്ങാതെ,. യജമാനനു തടസ്സമുണ്ടാക്കാതെയിരിക്കുകമാത്രം ചെയ്യുന്നു; സ്വയം പ്രകാശവിധേയനായി, പ്രകാശത്തിൻെറ സഞ്ചാരവീഥിയായി നിലകൊള്ളുന്നു; പ്രകാശം സ്വയം പ്രസരിക്കാനനുവദിക്കുന്നു. അതേതു രൂപത്തിലും പ്രകാശിച്ചുകൊള്ളട്ടെ. ശരീരവും, മനസ്സും, സകലതും അഗ്നിയിൽ ഹോമിക്കപ്പെടട്ടെ! 'സന്ദേശം യഥാസ്ഥാനത്തു എത്തിക്കുക; ദൂതൻ സംഹരിക്കപ്പെടുക' എന്ന നിലയെക്കാൾ അധികം ഭാഗ്യമായിട്ടു യാതൊന്നും ഇല്ല. ഞാൻ ഈശ്വരൻതന്നെയാണ്. നിങ്ങളും അങ്ങനെതന്നെയാണ്; ശരീരം എൻെറ വാഹനമാണ്.

നിങ്ങളുടെ സന്ദേശം വിജയിക്കുകയില്ല. അതു സ്വീകരിക്കാൻ ജനങ്ങൾ തയ്യാറല്ല. എങ്കിൽ ?

അതുകൊണ്ടെനിയ്ക്കെന്ത് ? ഞാൻ (സത്യം) ഈ 'കാശുപിടിത്ത' ചിന്തകളോടുകൂടി സഞ്ചരിക്കുന്നില്ല. യുഗങ്ങൾ എൻേറതാണ്. സനാ

തനത്വം എനിക്കുള്ളതാണ്. ക്രിസ്തുവിനെ അദ്ദേഹത്തിൻെറ ജനങ്ങൾ ത്യജിച്ചെങ്കിൽ, സമസ്ത ലോകവും അദ്ദേഹത്തെ സ്വീകരിച്ചു. തൻെറ കാലം തന്നെ തള്ളിക്കളഞ്ഞെങ്കിൽ, പിൽക്കാലങ്ങൾ അദ്ദേഹത്തിൻേറ തായി.

നിങ്ങളുടെ ചിന്താഗതിയെ ചരിത്രം പിൻതാങ്ങുന്നില്ലല്ലോ ?

നിങ്ങളുടെ ചരിത്രം അപൂർണ്ണമാണ്. ഈ സത്യം എഴുതപ്പെട്ടിരിക്കുന്ന ചരിത്രാധ്യായം നിങ്ങൾ ഇനിയും വായിച്ചിട്ടില്ല. ഒരേ ഒരു മനുഷ്യൻെറതായിരുന്നാലും, ഇച്ഛയ്ക്കു മുമ്പിൽ ചരിത്രം ചുളുങ്ങിച്ചുരുളുന്നു. ആഭ്യന്തരകാരണം കൈവിട്ടുംവച്ച് ചരിത്രം ലക്ഷണങ്ങളെ മാത്രം പഠിച്ചു സ്വയം നഷ്ടമായി ഭവിക്കുന്നു.

## 23. പ്രപഞ്ചവും സത്യവും

നിങ്ങളുടെ ബന്ധം സത്യത്തോടു മാത്രമായിരിക്കണം. നിങ്ങൾ ഏകനായി നില്ക്കാൻ നിർബ്ബന്ധിതനായാലും സത്യത്തോടു ചേർന്നു തന്നെ ജീവിക്കണം; സത്യത്തോടു ചേർന്നുനിന്നു മരിക്കണം. സത്യജീവിതത്തിൻെറ ആകാശോച്ചസ്ഥാനങ്ങളിൽ നീ ഏകനായി നിർത്തപ്പെട്ടാലും, ധർമ്മമാകുന്ന - നീതിയാകുന്ന - സൂര്യൻ മാത്രം നിനക്കു കൂട്ടു കിട്ടിയാൽ മതിയായിരിക്കണം. നിങ്ങളിൽനിന്നുള്ള സജീവ നിർദ്ദേശങ്ങളെ സ്വീകരിച്ചുകൊണ്ടു സഖാക്കൾ കൂട്ടമായി വരാൻ തുടങ്ങിക്കൊള്ളും. അങ്ങനെ രൂപവൽകൃതമാകുന്ന സംഘടന പ്രകൃതിസഹജമായിരിക്കും. വിട്ടുവീഴ്ചകൾ ചെയ്തുകൊണ്ട് രാജിയുണ്ടാക്കി സ്ഥാപനങ്ങൾ സൃഷ്ടിക്കാൻ ഓടരുത്. ജനങ്ങളെ മാനസാന്തരപ്പെടുത്തി എനിക്കു പിൻഗാമികളെയോ, കൂട്ടുകാരെയോ സമ്പാദിക്കാൻ ആഗ്രഹമില്ല. ഞാൻ സത്യമനുസരിച്ചു അങ്ങനെ ജീവിക്കുന്നു. സത്യത്തിനു രക്ഷയോ രക്ഷിതാക്കന്മാരോ ആവശ്യമില്ല. സൂര്യപ്രകാശത്തിന് ഏതെങ്കിലും പ്രചാരകന്മാരോ, ദൂതന്മാരോ, ഏജൻറന്മാരോ വേണോ ? ഞാൻ സത്യം പ്രചരിപ്പിക്കുന്നില്ല; സത്യം എന്നെ പ്രേരിപ്പിച്ചു ഓടിച്ചുകൊണ്ടു സ്വയം പ്രചരിപ്പിക്കുന്നു.

മിൽട്ടൻെറ ഗ്രന്ഥങ്ങൾ പഠിക്കാൻ ഒരു മിൽട്ടൻതന്നെ വേണമെന്നു പറയപ്പെട്ടിരിക്കുന്നു. വളരെ ശരിയാണ്! അതുപോലെ ഒരു ധർമ്മപ്രവാചകനെ മനസ്സിലാക്കാൻ ഒരു പ്രവാചകൻതന്നെ വേണം. ക്രിസ്തുവിനെ ഗ്രഹിക്കാൻ നിങ്ങൾ ഒരു ക്രിസ്തുതന്നെ ആകണം. വേദങ്ങൾ ഗ്രഹിക്കാൻ നിങ്ങൾ വേദങ്ങൾ തന്നെ ആയിത്തീരണം. തങ്ങളുടെ നാമങ്ങളെ ഉപയോഗിക്കാതെ, തങ്ങളുടെ ഗ്രന്ഥങ്ങളെമാത്രം ഉപയോഗിക്കുന്ന വേദാന്തഗ്രന്ഥകാരന്മാർ ഈ തത്വം എത്ര ഭംഗിയായി പ്രകടിപ്പിച്ചിരിക്കുന്നു! വായനക്കാരൻെറ ശരീരം തങ്ങളുടെ ശരീരം ആണെന്നു ഈ ഗ്രന്ഥകർത്താക്കൾ അത്രമാത്രം സാക്ഷാൽക്കരിച്ചിരുന്നു. വേദങ്ങളിൽ ഈമാതിരി പ്രതിപാദനങ്ങൾ സുലഭമായി കാണപ്പെടുന്നു: 'ഹേ! ജന

ങ്ങളേ! വേദങ്ങൾക്കു മുകളിലേയ്ക്കുയരുക. ശാസനങ്ങളെ ഉപയോഗപ്പെടുത്തുക; അവകൊണ്ടു പ്രയോജനമെടുക്കുക' 'ഈശ്വരന്മാർക്കും ദേവന്മാർക്കും ഉയരെ കടക്കുക! നിങ്ങൾ എന്താണെന്നു കാണുക. നിങ്ങൾ സർവസ്വവുമാകുന്നു' ഇതുപോലെ യേശുവും പറയുന്നു. ഈവിധം അർത്ഥമുള്ള വാചകങ്ങൾ ബൈബിളിൽനിന്നും ഉദ്ധരിക്കാം. 'സ്വർഗ്ഗരാജ്യം നിൻെറ ഉള്ളിലാണ്.' ജനങ്ങൾ ഇതിനെ തീരെ തെറ്റായി ഉപയോഗിക്കുന്നു; അവർ ഇതിൻെറ അർത്ഥം ദുർവ്യാഖ്യാനം ചെയ്യുന്നു. രാമനെ ഇത് ഒരു കഥ ഓർമിപ്പിക്കുന്നു.

പണ്ട് ഒരു ആചാര്യവര്യൻ വളരെ ക്ഷീണിച്ച് കട്ടിലിൽ കിടന്നുകൊണ്ടു തൻെറ കാലിൻെറ അടുത്തുവന്നു അതിനെ ചവിട്ടിത്തിരുമ്മാൻ ഒരു ശിഷ്യനോടു ആവശ്യപ്പെട്ടു. ഇത് ഇൻഡ്യയിൽ സുലഭമായി നടപ്പിലിരിക്കുന്ന ഒരു സമ്പ്രദായമാണ്. അതിനാൽ ഗുരു ശിഷ്യനോട് അങ്ങനെ ചവിട്ടിത്തിരുമ്മാൻ പറഞ്ഞതാണ്. എന്നാൽ യുവാവായ ശിഷ്യൻ അതു ചെയ്യാൻ കൂട്ടാക്കാതെ ഇങ്ങനെ പറഞ്ഞു: 'അത് പ്രയാസമാണ്. ഞാൻ അതു ഒരിക്കലും ചെയ്കയില്ല. അവിടുത്തെ ശരീരം തുലോം പരിശുദ്ധമാണ്. അവിടുത്തെ വ്യക്തിത്വം വളരെ പുണ്യകരമാണ്. ഞാൻ എൻെറ കാൽ അവിടുത്തെ ദേഹത്തു വയ്ക്കുകയില്ല. ഞാൻ അത്തരം മഹാപാതകം ചെയ്കയില്ല. ഞാൻ അവിടേയ്ക്കു വേറെ എന്തുവേണമെങ്കിലും ചെയ്യാം. ഞാൻ എൻെറ ജീവൻവേണമെങ്കിൽ കളയാം. എന്നാലും ഞാൻ അവിടുത്തെ ശരീരത്തിൽ എൻെറ കാൽകൊണ്ടു തൊടുകയില്ല'. ആചാര്യൻ പ്രതിവചിച്ചു: 'ഞാൻ ഏറ്റവും ക്ഷീണിച്ചിരിക്കുന്നു. വരൂ. വന്നു എൻെറ ദേഹം ഒന്നു ചിവിട്ടിത്തിരുമ്മൂ!' ശിഷ്യൻ കരയാൻ തുടങ്ങി. എന്നിട്ടും മഹാപാപം ചെയ്യാൻ അയാളെ പ്രേരിപ്പിക്കാൻ കഴിഞ്ഞില്ല! ആചാര്യൻ തുടർന്നു പറഞ്ഞു: 'എടോ! മൂഢനായ കുട്ടി! നിനക്കു നിൻെറ കാൽകൊണ്ടു എൻെറ കാലുകൾ ചവിട്ടാൻ കഴിയുകയില്ല; നിനക്കെൻെറ ശരീരത്തെ അപമാനിക്കാൻ സാധിക്കയില്ല. എന്നാൽ എൻെറ പരിശുദ്ധമായ അധരോഷ്ഠങ്ങളിൽ നിനക്കു ചവിട്ടാം. നീയെൻെറ പവിത്രമുഖത്തു ചവിട്ടാൻ തയ്യാർ! അതു അധികം വലിയ പാപമല്ലേ ? ഗുരുവിൻെറ വാക്കിനെ - ആജ്ഞയെ ചവിട്ടിത്തേയ്ക്കുന്നതോ, ശരീരത്തിൽ ചവിട്ടിത്തിരുമ്മുന്നതോ ഏതാണ് അധികം പാപകരം ?

സ്വപ്നസൃഷ്ടാവായ വ്യാഘ്രത്തെ ഇല്ലായ്മചെയ്യാൻ സ്വപ്നസൃഷ്ടമായ ഒരു വാൾതന്നെ ആവശ്യമാണെന്നുള്ളതു ശരിതന്നെ. എന്നാൽ ജാഗ്രൽബോധത്തിൻെറ നിലയിൽനിന്നു നോക്കുമ്പോൾ, സ്വപ്നത്തിലെ വ്യാഘ്രവും വാളും രണ്ടും ഒരുപോലെ അവഗണനീയമാണ്. പ്രായോഗികഭൗതികസയൻസുകളും, കലകളും, അതേ പ്രകാരം തന്നെയാണ്. പ്രാപഞ്ചികജ്ഞാനമെന്ന നിലയിൽ അവ എത്രകണ്ട് അപരിത്യാജ്യങ്ങളായിരുന്നാലും, ദിവ്യമായ ഉണർവിൽ - സാക്ഷാല്ക്കാ

രത്തിൽ - അവയ്ക്കു യാതൊരു വിലയും ഇല്ല. ആത്മസാക്ഷാല്ക്കാരത്തിൻെറ മാർഗ്ഗത്തിലെ വലിയ വിഘ്നങ്ങളിൽ ഒന്നു മസ്തിഷ്കപരമായ മുതലിനു കൊടുക്കുന്ന അനർഹമായ ബഹുമതിയും മാന്യതയും ആണ്; സർവകലാശാലാബിരുദങ്ങൾ, സർട്ടിഫിക്കറ്റുകൾ, പദവികൾ, സ്ഥാനമാനങ്ങൾ, മറ്റു മാനസികമായ സമ്പാദ്യങ്ങൾ ഇവയ്ക്കു കൊടുക്കുന്ന അയുക്തമായ വിലയാണ്. സാക്ഷാല്ക്കാരസമ്പന്നനായ ഒരു മനുഷ്യന് പ്രപഞ്ചമശേഷം ഭ്രമം മാത്രമാണ്. വേദാന്തശാസനമനുസരിച്ച് ലോകമാസകലം നിങ്ങളുടെ സ്വന്തം സൃഷ്ടി, സ്വന്തം സങ്കല്പസൃഷ്ടി ആയതുകൊണ്ട് നിങ്ങൾ ഒരു നികൃഷ്ടനും പാപിയും ആണെന്ന് എന്തിനുചിന്തിക്കുന്നു ? ഭയരഹിതനായി, സ്വാശ്രയശീലനായി ദൈവത്തിൻെറ ഒരവതാരമാണ് നിങ്ങൾ എന്നു സങ്കല്പിക്കാത്തതെന്ത് ?

ഒരു മനുഷ്യൻ ഒരിക്കൽ വിശപ്പുകൊണ്ടു കുഴങ്ങി. വിശപ്പടക്കാനായി അയാൾ ഒരിടത്തിരുന്നു ഭക്ഷണം കൂടി കഴിക്കുന്നതായി സങ്കല്പിച്ചു തുടങ്ങി. കുറെക്കഴിഞ്ഞ് അയാൾ വാതുറന്ന് പൊള്ളിയതുപോലെ നാക്കു പുറത്തിട്ട് ഇരുന്നു. വേറൊരാൾ വന്ന് ഇതെന്തു കഥയാണെന്നു അയാളോടു ചോദിച്ചു. തൻെറ ഭക്ഷണത്തിൽ ഒരു മുളക് ഉണ്ടായിരുന്നു. അതുകാരണം നാക്കു നീറിപ്പോയി. അതുകേട്ട് മറ്റേയാൾ പറഞ്ഞു മനപ്പായസം കഴിക്കുകയാണെങ്കിൽ മധുരമുള്ള നല്ല സാധനം കഴിക്കാമായിരുന്നില്ലെ. ഇതു നിങ്ങളുടെ സ്വന്തം സൃഷ്ടിയായതുകൊണ്ട് - നിൻെറ സ്വന്തം വിചാരമായതുകൊണ്ട് - നീയെന്താണ് നല്ലതു തിരഞ്ഞെടുക്കാത്തത് ?

## 24. സർവ്വത്ര ഈശ്വരദർശനം

രണ്ടു കുട്ടികൾ ഒരു ആചാര്യൻെറ അടുത്തുചെന്നു തങ്ങളെ ധർമ്മതത്വങ്ങൾ പഠിപ്പിക്കണമെന്നു അപേക്ഷിച്ചു. അവരെ അദ്ദേഹം പരീക്ഷിക്കാൻ തീരുമാനിച്ചു. ഓരോ പ്രാവിനെ കയ്യിൽ കൊടുത്തിട്ട് ഏതെങ്കിലും സ്ഥലത്തുപോയി ആരും കാണാതെ പ്രാവിനെ കൊന്നിട്ടു വരുവാൻ പറഞ്ഞു. ഒരുവൻ തെരുവിൽ പോയി നിന്നുകൊണ്ട് തൻെറ തലയിൽക്കൂടി മുണ്ടിട്ടുമൂടി പക്ഷിയെ പിടിച്ച് കഴുത്തുപിരിച്ച് കൊന്നു. എന്നിട്ട് ആചാര്യൻെറ അടുക്കൽ എത്തി. സ്വാമി ചോദിച്ചു: 'ആരും കാണാതെയാണോ നീയാ പ്രാവിനെ കൊന്നത് ?' 'അതേ' എന്നവൻ മറുപടി പറഞ്ഞു. നിൻെറ കൂട്ടുകാരൻ എന്തുചെയ്തു എന്നു നോക്കട്ടെ എന്ന് സ്വാമി പ്രത്യുത്തരം നല്കി.

മറ്റേക്കുട്ടി പ്രാവിനേയുംകൊണ്ട് ഒരു വിജനപ്രദേശത്തുപോയി പ്രാവിനെ കൊല്ലാൻ ഭാവിച്ചു. പ്രാവിൻെറ മൃദുലവും ലളിതവും ഉജ്വലവും ആയ കണ്ണുകൾ തൻെറ മുഖത്തു നോക്കുന്നതായി അവൻ കണ്ടു. ഗുരു നിർദ്ദേശിച്ച വ്യവസ്ഥ പാലിക്കാൻ കഴിയുകയില്ല എന്നവൻ മനസ്സി

ലാക്കി. ആ സാക്ഷി, ദ്രഷ്ടാവ് ആ പ്രാവിൻെറ കണ്ണിൽപോലും സന്നി ഹിതനാണ്. 'ആരും കാണാത്ത സ്ഥലത്തല്ല ഞാനിരിക്കുന്നത് ഞാൻ സദാ ദർശിക്കപ്പെട്ടുകൊണ്ടിരിക്കുന്നു.'

അയാൾ തിരിച്ചുവന്നു ഗുരുവിനോടു പറഞ്ഞു. അങ്ങു പറഞ്ഞതു പോലെ പ്രവർത്തിക്കാൻ എനിക്കു കഴിയില്ല.

ഗുരുപറഞ്ഞു: 'ഹേ! ബാലകാ! നീ കൊല്ലാൻ തുടങ്ങിയ പക്ഷി യിൽ - അതിൻെറ കണ്ണിൽ ദ്രഷ്ടാവിനെ കണ്ടതുപോലെ തന്നെ, നീ എവിടെ പോയാലും ഈശ്വരൻെറ - ദ്രഷ്ടാവിൻെറ - സാന്നിധ്യം ദർശി ക്കുക. നിൻെറ പ്രേമത്തിനാസ്പദമായ സ്ത്രീയുടെ കണ്ണുകളിലും, മാംസത്തിലും ഉള്ള സാക്ഷിയെ - ഈശ്വരനെ - ദർശിക്കുക. നിൻെറ ഈശ്വരൻ അവളുടെ കണ്ണുകളിൽക്കൂടിപോലും നോക്കുന്നുവെന്നു വിശ്വസിക്കുക. ആ മഹാചാര്യൻെറ സാന്നിധ്യത്തിൽ സദാ നീ ഇരി ക്കുന്നു എന്നു ചിന്തിച്ചു പ്രവർത്തിക്കുക.

അത്ഭുതശക്തികൾ ഒരുത്തനെ പരിശുദ്ധനാക്കുമെങ്കിൽ പട്ടികൾ വളരെ പരിശുദ്ധ ജന്തുക്കൾ ആകണം. പട്ടികൾ മാൻ കിടക്കുന്ന സ്ഥലം മണത്തറിയുന്നു. മനുഷ്യനില്ലാത്ത ഘ്രാണശക്തി പട്ടിക്കുണ്ട്. അതി നാൽ പട്ടികൾ വിശുദ്ധരായിരിക്കണം.

ഒരാൾ ദിവ്യശക്തി നേടി തൻെറ ഗുരുവിനെ സമീപിച്ചു. ഗുരു ശിഷ്യനു ഒരു മന്ത്രം പറഞ്ഞുകൊടുത്തു. പക്ഷേ മന്ത്രം ജപിക്കുമ്പോൾ കുരങ്ങിനെ ഓർമ്മിക്കരുതെന്ന ഒരു വ്യവസ്ഥയും കൂടെ പറഞ്ഞു.

രണ്ടുദിവസം കഴിഞ്ഞു ശിഷ്യൻ മടങ്ങിവന്നു പറഞ്ഞു: 'ഗുരോ കുരങ്ങിൻെറ കാര്യം അവിടുന്നു എന്നോടു പറയാതിരുന്നു എങ്കിൽ ഞാൻ വിജയിച്ചേനേ. എന്നാൽ ഇപ്പോൾ വാനരസ്മരണ വിട്ടുമാറാതെ നില്ക്കുന്നു.

ഇതുപോലെ നമ്മുടെ ഗുരുക്കന്മാർ സദാ അശുദ്ധിയേയും പാപ ങ്ങളേയുംപറ്റി നമ്മോടു പറയാതിരിക്കയും അവയെ നിന്ദിക്കാതിരിക്കയും ചെയ്തിരുന്നു എങ്കിൽ അവ എത്രയോ മുൻപേ തന്നെ ലോകത്തിൽ നിന്നു പോകുമായിരുന്നു.

## 25. വിവാഹം

വിവാഹം ദോഷകരമല്ല; അതിനെ ഭരിക്കാൻ അനുവദിക്കപ്പെടുന്ന ബലഹീനതമാത്രമാണ് ദോഷപ്രദം. നമ്മെ അടിപെടുത്തി അധഃ പതിപ്പിക്കുന്ന ഘടകങ്ങൾ - ഭയം, വിഷയാനുരക്തി, രൂപം, 'ഞാൻ ഈ ശരീര മാണ്, എൻെറ കൂട്ടുകാരി - ഭാര്യ - ശരീരമാണ്' എന്നിങ്ങനെയുള്ള ചിന്ത ഉറപ്പിച്ചുവയ്ക്കുക, ഉടമസ്ഥതാബോധം വന്നു പിടികൂടുന്നത് - ഇതൊക്കെ ഹാനികരമാണ്. വിവാഹബന്ധങ്ങളെ പരിപാലിക്കുന്നതു ഈ ഘടകങ്ങളെ വച്ചുകൊണ്ടു അവയെ അടിസ്ഥാനപ്പെടുത്തി ആണെ

ങ്കിൽ, ഒരു മനുഷ്യന് വിവാഹജീവിതത്തിൽ സാക്ഷാല്ക്കാരം സാധ്യമല്ല തന്നെ.

നെയ്തുകൊണ്ടും, നെയ്തതിനെ അഴിച്ചുകൊണ്ടും പെനിലപ്പി വേലചെയ്യുന്നു. അവളുടെ പണി എപ്പോഴെങ്കിലും അവസാനിക്കുമോ? സമ്പാദിക്കുന്നതെല്ലാം സദാ ധ്വംസിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ എങ്ങനെ പുരോഗതി അടയും ? നിങ്ങൾ ശക്തികൊണ്ടു പ്രചോദിതനും, പ്രേമംകൊണ്ടു പരിപൂർണ്ണനും, വ്യാജമായി പ്രേമം എന്നു വിളിക്കപ്പെടുന്നതിൻെറ അപമാനകരമായ സ്വാധീനതയിലും ക്ഷുദ്രീകരണത്തിലും നിന്നുയർത്തപ്പെട്ടവനും - ശരീരബോധത്തിൽനിന്നുണർന്നെഴുന്നേറ്റവനും - ആകാതെ പറ്റുകയില്ല എന്നു വേദാന്തം നിർഭയം പ്രഖ്യാപിക്കുന്നു. നിങ്ങൾ ഭർത്താവിലോ, ഭാര്യയിലോ ശരീരംമാത്രം കാണുമ്പോൾ, നിങ്ങൾ ധ്വംസിക്കപ്പെടുന്നു! ജനങ്ങൾ വിവാഹമേ കഴിക്കരുതെന്നാണോ ഇതു കൊണ്ടുവരുന്നത് ? അല്ല. എന്നാൽ വിവാഹത്തിൻെറ പ്രയോജനം വേറൊന്നായിരിക്കണം. വേദാന്തപാഠങ്ങളെ ഹൃദിസ്ഥമാക്കുക. വിവാഹബന്ധം നിങ്ങളെ ഉയർത്താൻ ഒരു ഉപകരണമാക്കുക; അപ്പോൾ അതു വലിയ ഒരു സഹായമായി ഭവിക്കും. തടസ്സപ്പെടുത്തുന്ന പ്രതിബന്ധം അപ്പോൾ ഒരു ഉൽക്കർഷസോപാനം - കയറിപ്പോകാനുള്ള ചവിട്ടുപടി - യായി ഭവിക്കും. വിവാഹം വികാരങ്ങൾക്ക് അടിമത്തം ആയിത്തീരുകയും, ഓരോ മൈഥുനേച്ഛയ്ക്കുംശേഷം നിങ്ങളുടെ അടിമത്തം ഉറയ്ക്കുകയും ചെയ്യുമ്പോൾ. നിങ്ങൾ അധഃപതിക്കുന്നു.

'സ്ത്രീ നരകത്തിൻെറ കവാടമാണ്' എന്നുപറഞ്ഞ്പ്രവാചകന്മാരും, ജഗദ്ഗുരുക്കന്മാരും, മതാചാര്യന്മാരും അവൾക്കെതിരായി പ്രസംഗിക്കുന്നു. രാമൻ ഇവരോടു വിയോജിക്കുന്നു. ഒരു കുപ്പി വീഞ്ഞു പോക്കറ്റിൽനിന്നു തള്ളിനില്ക്കേ, ഒരു മനുഷ്യൻ തെരുവിൽ സഞ്ചരിക്കുന്നു. അയാൾ ഒരു പുരോഹിതനെ കാണുന്നു, ജയിലിലേയ്ക്കു വഴി ചോദിക്കുന്നു. പുരോഹിതൻെറ കയ്യിൽ ഒരു വടിയുണ്ട്. അതുകൊണ്ടു അദ്ദേഹം വീഞ്ഞുകുപ്പി തൊട്ടുകൊണ്ടു പറയുന്നു: 'സഹോദരാ! ഇതാണു ഏറ്റവും ചെറിയ കുറുക്കുവഴി!' ഇതു നിങ്ങളെ തീർച്ചയായും അവിടേയ്ക്കു നയിക്കും.'അതുപോലെയാണ് സ്ത്രീയെപ്പറ്റിയും പറയുന്നത്. പ്രപഞ്ചം ഒരു ജയിലാണ്; ആധുനികകാലത്തെ വിവാഹരീതി നിശ്ചയമായും നിങ്ങളെ അവിടെ എത്തിക്കും. പുരുഷനും ഭാര്യയും പരസ്പരം ഓരോരുത്തരുടെയും അധഃപതനത്തിനു കാരണമായിരുന്നാൽ, ബൈബിൾ എഴുതിയ അതേ ദൈവം, സ്ത്രീയെ അന്വേഷിക്കണമെന്നു, പുരുഷൻെറ ഹൃദയത്തിൽ എന്തിനു എഴുതി ? ഒരു വലിയ പരസ്പരവിരുദ്ധത! ഈ ബന്ധത്തിൽ രഹസ്യമായ ഒരു സാരം ഉണ്ട്. അജ്ഞാനമാണ് അതിനെ നാശകാരണമാക്കുന്നത്. അതുമാത്രമേ അധിക്ഷേപയോഗ്യമായിട്ടുള്ളൂ; വിവാഹമല്ല. ആക്ഷേപം എങ്ങനെ ദൂരീകരിക്കാമെന്നാണ് ചോദ്യം.

ഇതാ! ഒരു ദൃഷ്ടാന്തം! ഇവിടെ ഇതാ! ഒരു പൂജ്യം (ശൂന്യം). ദശാംശചിഹ്നത്തിനു വലത്തുവശം അതിനെ സ്ഥാപിച്ചാൽ സംഖ്യയുടെ വില കുറയും; ഇടത്തുവശത്തു വച്ചാൽ വിലവർദ്ധിക്കും. പൂജ്യത്തിന് അതിൻെറ സ്ഥാനത്തോടു സംബന്ധിച്ചല്ലാതെ നിരപേക്ഷമായ ഒരു വിലയില്ല. അതുപോലെ, പ്രസ്തുത വിഷയത്തിൽ നിങ്ങളുടെ നിലയാണ് വിവാഹബന്ധത്തിൻെറ വിലയെ ക്ലിപ്തപ്പെടുത്തുന്നത്. അല്ലാതെ അതിനു സ്വന്തമായ ഒരു വിലയില്ല; വിലയെല്ലാം നിങ്ങളുടെ സ്വന്തം നിലയെ ആശ്രയിച്ചിരിക്കുന്നു.

ഒരു മനുഷ്യൻ എന്തിന് തൻെറ ഭാര്യയിൽ ആനന്ദമുണ്ടെന്നു വിചാരിക്കയും, അതു ആസ്വദിക്കയും ചെയ്യുന്നു ? ഇതൊന്നു ഗവേഷണം ചെയ്യേണ്ടതാണ്. അല്ലാഞ്ഞാൽ വിഷമത പരിഹരിക്കാൻ തരമില്ല. ഈ സങ്കല്പിതമായ ആനന്ദമാണ് പുരുഷന്മാരെ അടിമകൾ ആക്കുന്നത്. സ്ത്രീയിൽനിന്നു തന്നെയാണ് ആനന്ദം ഉണ്ടാകുന്നത് എന്നു പറയുന്നത് വ്യാജമാണ്. അതിലെ - പറച്ചിലിലെ -യുക്തിക്കുഴപ്പം നമുക്കു മനസ്സിലാക്കണം. അവളിലോ, ശരീരത്തിലോ അശേഷം ആനന്ദം ഇരിപ്പില്ല.

പ്രേമപദാർത്ഥത്തിൽ - പ്രേമവിഷയത്തിൽ - ആണ് ആനന്ദം കേന്ദ്രീകൃതമായിരിക്കുന്നത്; എങ്കിൽ ഭാര്യയും ഭർത്താവും അനവരതം സൗഭാഗ്യത്തിൻെറ പരസ്പരഹേതുവായിരിക്കണം. എന്നാൽ ഇത് സത്യമല്ലെന്നും, അങ്ങനെ ഇരിക്കുന്നില്ലെന്നും, നാം അറിയുന്നു. നിങ്ങളുടെ ആനന്ദം കൊയ്തെടുത്ത് ആസ്വദിച്ചതിനു ശേഷം നിങ്ങൾ ഏതു സ്ഥിതിയിൽ ആകുന്നു ? കൂടുതൽ ആനന്ദബോധരഹിതനാകുന്നോ ? നിങ്ങൾ പുരുഷത്വം ഇല്ലാത്തവനാണെങ്കിൽ - ഷണ്ഡനാണെങ്കിൽ - സ്ത്രീ ആനന്ദത്തിൻെറ ഇരിപ്പിടമായിത്തോന്നുമോ ? നിങ്ങളുടെ ഭാര്യ ദീനക്കാരിയോ, അവിശ്വസ്തയോ നിങ്ങൾ രോഗഗ്രസ്തനോ ആണെങ്കിൽ, അവളിൽ ആനന്ദം സ്ഥിതിചെയ്യുന്നില്ല. ഞാൻ ശരീരമല്ല അവളും ശരീരമല്ല; ശരീരത്തിനും, മനസ്സിനും ലോകത്തിനും ഉയരെയാണ്. അപ്പോൾ നിങ്ങൾ ഓജസ്സും, പരമാനന്ദവും, നിങ്ങളുടെ സ്വന്താത്മവും, അതുതന്നെ (തത് ത്വം അസി) ആകുന്നുവെന്നു വേദാന്തം പറയുന്നു. ഭർത്താവും, ഭാര്യയും അടിസ്ഥാനതത്വത്തിലേയ്ക്കു നിമഗ്നരാകുമ്പോൾ, സകലതും അതിലേക്കുരുകിച്ചേരുന്നു; ലോകമെല്ലാം അപ്രത്യക്ഷമാകുന്നു - ആത്മാവിനാൽ ഭക്ഷിക്കപ്പെടുന്നു.

കാട്ടിനകത്ത് ഒരാൾ നിലത്ത് ഒരു പുസ്തകം കിടക്കുന്നതു കാണുന്നു;: ഇടിമിന്നൽ ഉണ്ടാകുന്നു; അറിവില്ലാതെ അവൻ പുസ്തകമാണ് മിന്നൽ ഉണ്ടാക്കിയത് എന്നു വിചാരിക്കുന്നു. എന്തുപറഞ്ഞാലും മറ്റൊന്നും അയാൾ സമ്മതിക്കുന്നില്ല; രണ്ടു പദാർത്ഥങ്ങളെ ഒന്നിച്ചു കാണുന്നു; അവയിൽ ഒന്ന് മറ്റേതിൻെറ കാരണമാണെന്ന് അയാൾ കരുതുന്നു. എന്തെന്നാൽ ഇങ്ങനെയാണ് മനസ്സിലെ ചിന്താബന്ധം. അതുപോലെ,

പുരുഷനോ, സ്ത്രീയോ വാസ്തവത്തിൽ ഉണ്ടാക്കുന്നില്ലാത്തതും, ഈശ്വരൻെറ പരമാർത്ഥത്വത്താൽ ഉല്പന്നമാകുന്നതും ആയ ആനന്ദം വിവാഹബന്ധത്തിൽ ഒരുത്തൻ കാണുന്നു.

സ്വർണ്ണം എന്താണെന്നു കുഞ്ഞിനെ പഠിപ്പിക്കാൻ വേദാന്തി ഒരു മോതിരം കാണിച്ചുകൊണ്ട് അതിനോടു പറയുന്നു: 'ഇതു സ്വർണ്ണമാണ്.' കുഞ്ഞുചോദിക്കുന്നു: 'ഉരുണ്ട രൂപമാണോ സ്വർണ്ണം ?' അല്ല. 'നിറമാണോ സ്വർണ്ണം ?' അല്ല. 'മിനുസമാണോ സ്വർണ്ണം ?' 'ഘനമാണോ അത് ? അല്ല, അല്ല. എങ്ങനെ അതിനെപ്പറ്റി ഒരു ബോധംകൊടുക്കാം ? സ്വർണ്ണംകൊണ്ടു തന്നെ പണിയിക്കപ്പെട്ട വേറൊരു പദാർത്ഥം കാണിക്കുന്നു. ഈ പ്രകാരത്തിൽ അവസാനത്തിൽ ഒരു ബോധമുണ്ടാക്കുന്നു. കുഞ്ഞ് അത് ഒടുക്കം മനസ്സിലാക്കുന്നു. ഗുണങ്ങളെ - ധർമ്മങ്ങളെ - തിരിച്ചറിഞ്ഞുകൊണ്ട് അതുകളെ ചൈതന്യത്തിലേയ്ക്കു പണിചെയ്തുണ്ടാക്കണം.

അന്ധന്മാരോ കാഴ്ചയുള്ളവരോ ഭൂരിപക്ഷക്കാരെന്ന് ബേർബൽ രാജാവിനോടു ചോദിച്ചു; വാദപ്രതിവാദം ഉണ്ടായി. അതു തെളിയിക്കണമെന്നായി. ന്യൂനപക്ഷമാണ് അന്ധന്മാരെന്നു രാജാവ് അഭിപ്രായപ്പെട്ടു. തെളിവിനായിട്ട് ഒരു കഷണം തുണിയും കൊണ്ടു ബേർബൽ വന്നു. അതു തലിയൽ കെട്ടിയുംവച്ച് അദ്ദേഹം ചോദിച്ചു: 'ഇതെന്താണ് ?' 'ഒരു തലപ്പാവാണ്' എന്ന ഉത്തരംവന്നു. അദ്ദേഹം അതു തോളിലിട്ടു; എന്നിട്ട് 'അതെന്താണ് ?' എന്നു വീണ്ടും ജനങ്ങളോടു ചോദിച്ചു. 'സാൽവാ' - ഉത്തരീയം; എന്ന മറുപടികിട്ടി. മൂന്നാമത് അദ്ദേഹം അതുടുത്തു. അപ്പോൾ അവർ അതു ഉടുതുണിയാണെന്നു പറഞ്ഞു. 'അന്ധന്മാർ! എല്ലാവരും അന്ധന്മാർ! ഇത് ഈ പറഞ്ഞതൊന്നും അല്ല. പിന്നെയോ വെറും തുണിക്കഷണമാണ്. പേരുകളിലും രൂപങ്ങളിലുമായി തുണി ഒളിച്ചുവയ്ക്കപ്പെട്ടിരുന്നു.'

ആത്മാവെന്താണെന്നു സാക്ഷാൽക്കരിക്കുക. സ്വർണ്ണം കാണുവാൻ നിങ്ങൾ അതിനെ പൊട്ടിക്കേണ്ടതില്ല, നിങ്ങൾ പുരുഷനെയും, സ്ത്രീകളെയും, തുണിയെയും, സ്വർണ്ണത്തെയുംപറ്റി ചിന്തിക്കുമ്പോൾ അവയ്ക്കെല്ലാം പുറകിൽ നില്ക്കുന്ന യാഥാർത്ഥ്യത്തെക്കുറിച്ചു ആലോചിക്കുന്നില്ല.

വിവാഹം മതത്തിനു വിരുദ്ധമാണെന്നു പറയരുത്. ആനന്ദത്തിൻെറ യഥാർത്ഥാവസ്ഥ എന്താണെന്നു കാണുക. യഥാർത്ഥാത്മാവെന്തെന്നു കാണുക. സാക്ഷാൽക്കാരത്തിന് ആഗ്രഹിക്കുന്ന ഒരു മനുഷ്യൻ യഥാർത്ഥാനന്ദവും, സത്തും, പ്രാഥമികത്വവും ധ്യാനിക്കുന്നതുപോലെ ധ്യാനിക്കുകയും കാണുകയും ചെയ്യുക. യഥാർത്ഥാത്മാവുമായിട്ടുള്ള സാത്മ്യഭാവനയുടെ ബോധം നഷ്ടപ്പെട്ട്, ധ്യാനംചെയ്ത്, ബന്ധങ്ങളുടെ കാരണം നീക്കുകയും, പരമാർത്ഥവസ്തുവിലേക്കു മുങ്ങി ലയിക്കയും ചെയ്യുക.

## 26. രണ്ടു സ്വപ്നങ്ങൾ

ലോകം എന്റെ സ്വന്തം ഭാവന, സങ്കല്പം (ഘനീഭൂതമനസ്സ്) ആണെങ്കിൽ, എന്തുകൊണ്ടു എന്റെ ഇച്ഛയ്ക്കനുരൂപമായി ബാഹ്യ വസ്തുക്കൾ ഭേദപ്പെടുന്നില്ല ?

ഗൗഡപാദാചാര്യർ പറയുന്നു: 'സ്വപ്നരാജ്യത്തിലെ വെറും ചിന്ത, ഒരു പുറത്ത് ബാഹ്യവസ്തുക്കളായും, മറുവശത്ത് ആഭ്യന്തരവികാരങ്ങൾ, കാമങ്ങൾ മുതലായവയായും സ്വയം രണ്ടായി തിരിയുന്നു. മാത്രമല്ല, ആ അവസ്ഥയിലെ ആന്തരചിന്ത ഒരുവന്റെ സ്വയംനിയന്ത്രണത്തിൽ ഇരിക്കുന്നതായും, മാറത്തക്കതായും, താരതമ്യേന അയഥാർത്ഥമായും തോന്നപ്പെടുന്നു. എന്നാൽ (ഒരു സ്വപ്നത്തിലെന്നതുപോലെ) ബാഹ്യവസ്തുക്കൾ താരതമ്യേന നിയന്ത്രണാതീതവും, സ്ഥിരവും ആയി അവയുടെ സ്വന്തസത്യം ഉൾക്കൊള്ളുന്നതായി കാണപ്പെടുകയും ചെയ്യുന്നു.'

ഇവിടെ വാസ്തവത്തിൽ ജാഗ്രദവസ്ഥയിൽ ഇരിക്കുന്ന മനുഷ്യന്റെ നോട്ടത്തിൽ, സ്വപ്നത്തിലെ യഥാർത്ഥവും അയഥാർത്ഥവും, ബാഹ്യവും ആഭ്യന്തരവും ആയ ഉപാധികൾ രണ്ടും, വെറും തനി ചിന്ത മാത്രമാണ്. എന്നുമാത്രമല്ല, അവ ഒരുവന്റെ സ്വന്തഭാവനയും, സ്വന്ത സൃഷ്ടിയും ആകുന്നു. വീണ്ടും, ജാഗ്രദവസ്ഥയിൽ ജനങ്ങൾ സ്ഥൂലവും സ്ഥിരവും ആയ ബാഹ്യപദാർത്ഥങ്ങൾ എന്നു പറയപ്പെടുന്നവയെയും, യഥാർത്ഥമല്ലാത്ത ആന്തരചിന്ത എന്നു പറയപ്പെടുന്നതിനെയും വേർതിരിച്ചറിയുന്നു. എന്നാൽ ആത്മസാക്ഷാൽക്കാരം സിദ്ധിച്ച മനുഷ്യന് സ്ഥൂലഭൗതികപദാർത്ഥങ്ങളും, മാറുന്ന ചിന്തകളും കാലക്രമേണ വെറും സ്വപ്നംപോലെ അനസ്തിത്വമായി - ഇല്ലാത്തതായി - ഭവിക്കുന്നു. അവയുടെ കാഴ്ച നിലനില്ക്കുന്നിടത്തോളംകാലം അവ അവന്റെ സ്വന്തമെന്നതുപോലെ അവനെ ബാധിക്കുന്നു. ഇഷ്ടംപോലെ അവയെ മാറ്റാൻ അവനു കഴിവില്ലെങ്കിലും, അവ അവന്റെ സ്വന്തസങ്കല്പങ്ങൾ മാത്രമാണ്. നിങ്ങളുടെ രോമവളർച്ചയെയോ, മുഖ കാന്തിയെയോ പറ്റി തെളിയിക്കാൻ ബുദ്ധിയ്ക്കു പ്രയാസമാണെങ്കിലും രോമവും, മുഖഭംഗിയും നിങ്ങളുടെ സ്വന്തമാണന്നു പരിഗണിക്കുന്നു. അതുപോലെതന്നെ ഒരു ജീവന്മുക്തൻ സ്വയം സകലത്തിന്റെയും സത്ത - നിലനില്പ് - തന്നിൽ തന്നെ കണ്ടുകൊണ്ട് എല്ലാ വസ്തുവും തന്റെ സ്വന്തമെന്നു ഗണിക്കുന്നു. അവൻ സർവ്വപ്രേമമാണ്. അവന് സമസ്തവും ഏകം മാത്രമാണെന്നും, രണ്ടാമതായിട്ടൊന്നുമില്ലെന്നും ഉള്ള ബോധം, കാലക്രമേണ യഥാർത്ഥമായി തീരുന്നു.

## 27. ബന്ധവും മോചനവും

പ്രത്യക്ഷമായിതോന്നുന്ന സകലസൗന്ദര്യത്തിന്റെ കഴമ്പ് - സാരം - അകത്തെ ഈശ്വരനാണ്, അതു ഓർമ്മിക്കുക, അതു നോട്ടു

ചെയ്തുവയ്ക്കുക. നിങ്ങൾ ഒരാളിനെ നോക്കുമ്പോൾ, നിങ്ങളെ അഭിമുഖീകരിച്ചു നേരെ കണ്ണിലേയ്ക്കു നോക്കുന്നത് ആര്? അകത്തെ ഈശ്വരൻ ബാഹ്യചക്ഷുസ്സുകളും, ചർമ്മവും, ചെവികളും എല്ലാം കേവലം - വേഷം - മാത്രമാണ്;

ഈ ലോകത്തിലെ ജനങ്ങൾ ഓരോ പദാർത്ഥങ്ങളെ കാമിക്കുകയും, മോഹിക്കയും ചെയ്യുമ്പോൾ അവർ വെറും ഡ്രസ്സിനെ - വസ്ത്രാലങ്കാരത്തെ- സ്നേഹിക്കുന്നു. എന്നാൽ ആ യാഥാർത്ഥ്യമാണ് ഡ്രസ്സിൽക്കൂടി പ്രകാശിക്കുന്നത്. അകത്തെ സത്യമാകുന്ന യഥാർത്ഥതയെക്കാൾ അവർ ഡ്രസ്സിനെ - വേഷത്തെ അധികം ആരാധിക്കുന്നു. ഈ പാപത്തിന്റെ ദുഷ്ടഫലങ്ങൾ അവർ അനുഭവിക്കുന്നതിങ്ങനെയാണ്; അതിനപ്പുറം കടക്കുക; മുകളിൽ കയറി നില്ക്കുക; ഓരോ ഭാര്യാഭർത്താക്കന്മാരും പരസ്പരം ഉള്ളിലുള്ള ദൈവത്തെക്കാണട്ടെ. അകത്തെ ഈശ്വരനെ കാണുവിൻ!

സകലതും നിങ്ങൾക്കു ദിവ്യമായിത്തീരണം. നരകത്തിലേയ്ക്കു വിസ്താരമായി തുറന്നുകിടക്കുന്ന ഒരു വാതിലാകാതെ ഭാര്യ ഭർത്താവിന് ഈശ്വരനെ കാണാൻ ഉപകരിക്കുന്ന ഒരു കണ്ണാടിപോലെയാകണം. അതുപോലെ ഭർത്താവും ഭാര്യയ്ക്കു ദിവ്യദർശനത്തിനുള്ള ഒരു കണ്ണാടിയായിത്തീരണം.

സർവശക്തികളുടെയും ഈ വേദാന്തപരമായ സമാഹാരത്തിലേയ്ക്കു - ദിവ്യത്വത്തിലേയ്ക്കു - സാക്ഷാല്ക്കാരത്തിലേയ്ക്കു ഭാര്യയ്ക്കോ ഭർത്താവിനോ തന്റെ ഇണയെ എങ്ങനെ ഉയർത്താം? അവർക്കെങ്ങനെ അതു ചെയ്യാം?

ബാഹ്യമാലിന്യങ്ങളിൽ നിന്നു ഭർത്താവിനെ ആദ്യമായി രക്ഷിച്ചാലേ ഒരു ഭാര്യ ഭർത്താവിന്റെ രക്ഷിതാവാകയുള്ളു. വിവാഹത്തിനു മുമ്പേ അവൻ വിവിധചാപല്യങ്ങളിൽ വീണുപോകാൻ ഇടയുണ്ടായിരുന്നു; ദിവ്യജ്ഞാനമില്ലാത്ത ഒരുവൻ അവിവാഹിതനായിരിക്കുമ്പോൾ എല്ലാപുറത്തു നിന്നും വരുന്ന മലിനീകരണശക്തികളെ സഹിക്കേണ്ടതായിട്ടുണ്ടാകാം. വിവാഹത്തോടുകൂടി ആദ്യമായിട്ടു ഭാര്യ ഈ മാലിന്യങ്ങളിൽ നിന്നു അവനെ രക്ഷിക്കണം. സാധാരണ ഭാര്യമാർ ഭർത്താക്കന്മാരെ ഈ പരീക്ഷകളിൽ നിന്നു രക്ഷിക്കുന്നില്ല. അതുമാത്രമല്ല, അവർതന്നെ ഭർത്താക്കന്മാരുടെ ചുമലിൽ ഒരു ഭാരമായി പതിക്കുന്നു. ഒരു മനുഷ്യൻ നാണയം സകലതും കൊടുത്ത് അതുകൊണ്ട് ഒരു വലിയ വിലയുള്ള കടലാസുനോട്ടു വാങ്ങുന്നതുപോലെതന്നെയാണിത്. മറ്റു വശീകരണങ്ങളുടെ ഭാരമെല്ലാം ഒരുവിധം നീങ്ങുന്നുണ്ട്. എന്നാൽ ഇപ്പോൾ വന്നിരിക്കുന്ന പരാശ്രയത്വം പഴയ അപമാനങ്ങളെക്കാളൊക്കെ ഘനം കൂടിയതാണ്. ഈ ഒരു ചാപല്യം മാത്രം അവന്റെ അധഃപതനത്തിനു മതിയാകും.

രക്ഷ മോഹിച്ച് ഒരു മനുഷ്യൻെറ അടുക്കൽ എത്തിച്ചേർന്ന കുതിരയുടെ കഥപോലെയാണിത്. കാട്ടിൽ ഒരു കുതിര ഒരു കലമാനുമായിട്ട് യുദ്ധംചെയ്തു തോറ്റുപോയി. കലമാൻ കൊമ്പുകൾ കൊണ്ട് അതിനെ കുത്തിക്കളഞ്ഞു. സഹായത്തിനുവേണ്ടി കുതിര മനുഷ്യനെ സമീപിച്ചു. മനുഷ്യൻ പറഞ്ഞു: - ശരിതന്നെ, ഞാൻ സഹായിക്കാം. എൻെറ കയ്യിൽ അസ്ത്രങ്ങളുണ്ട്. നീയെന്നെ പുറത്തുകയറ്റിക്കൊണ്ടു പോയാൽ, ഞാൻ കൂടെവന്ന് ശത്രുക്കളെ നശിപ്പിക്കാം. മനുഷ്യൻ കുതിരയുടെ പുറത്തു സവാരി തുടങ്ങി. കാട്ടിൽവച്ചു കലമാനെ കൊന്നു. കുതിരയ്ക്കു വളരെ ആഹ്ലാദമായി. അതു കൃതജ്ഞത പറഞ്ഞു പോകാൻ തുടങ്ങി. മനുഷ്യൻ പഞ്ഞു: ഹേ! കുതിരേ! നിനക്കെവിടെ പോകണം? നിന്നെക്കൊണ്ട് ഇത്രമാത്രം ഉപയോഗമുണ്ടെന്നു ഞാനറിഞ്ഞിരുന്നില്ല. നിന്നെ വിട്ടയയ്ക്കയില്ല. നീ എൻെറ ഭൃത്യനായിരിക്കണം, കാട്ടിലെ കലമാൻ മറ്റു മൃഗങ്ങൾ ഇവയിൽ നിന്നെല്ലാം കുതിര രക്ഷപ്പെട്ടു. എന്നാൽ അതിൻെറ സ്വാതന്ത്ര്യം അതോടുകൂടി പോയി. ബാഹ്യമായി വിജയമെന്നു തോന്നിയതിൽ നിന്ന് അടിമത്തം ഉണ്ടായി. ഈ അടിമത്തം കേവലം സ്വാതന്ത്ര്യനാശത്തെക്കാൾ കഠിനതരമായിരുന്നു.

ഇങ്ങനെതന്നെയാണ് മനുഷ്യനും; വിവാഹാനന്തരം നിരവധി പൂർവചാപല്യങ്ങളിൽനിന്നും രക്ഷകിട്ടി. അപ്പോൾ ഒരു വശീകരണശക്തി - ഭാര്യാസംബന്ധമായ ഒരു പ്രബലശക്തി അവനെ പരാധീനതയിലും പരാശ്രയത്തിലും കൊണ്ടുപോയി തള്ളിയിട്ടു.

ഭാര്യ പുരുഷൻെറ രക്ഷിതാവാകുന്നതെങ്ങനെയാണ്? മറ്റ് ആകർഷണങ്ങളിലും ചപലതകളിലും നിന്ന് അവൾ അവനെ തടയുന്നു എന്നുള്ളത് ഒന്ന്. ഇതു നല്ലതുതന്നെ; അത്രത്തോളം അതുകൊള്ളാം. ഇനി അടുത്ത കാര്യം, അവൾ അവനെ അടിമപ്പെടുത്തുന്നുവെന്നുള്ള ദോഷത്തിനു പരിഹാരമാണ് വേണ്ടത്. ഇതെങ്ങനെ സാധിക്കാം? ഭാര്യ ഭർത്താവിനെ അടിമപ്പെടുത്താതിരിക്കുകയും, ഭർത്താവു ഭാര്യയെ ആശ്രയിക്കാതിരിക്കുകയും ചെയ്യണം. ഇതാണു അടുത്ത പടി. ഇതുസാധിച്ചാൽ വളരെ ആശയ്ക്കു വകയുണ്ട്; ഇല്ലെങ്കിൽ യാതൊരാശയ്ക്കും വകയില്ലതാനും. ഇതു അപൂർവമായി നിങ്ങളുടെ ശ്രദ്ധയിൽപെടുത്തപ്പെടുന്ന ഒരു സംഗതിയാണ്. പക്ഷേ ഈ സംഗതി യഥാർത്ഥമാണ്. ക്രിസ്തു മനുഷ്യജാതിയുടെ രക്ഷിതാവാണെന്നു നിങ്ങൾ അറിയുന്നു. അദ്ദേഹം ജഗത്തിനെ - എല്ലാം രക്ഷിക്കുമെന്നു പറയപ്പെടുന്നു. അദ്ദേഹം സകലപാപവും നശിപ്പിക്കും; ഭൂമിയിൽ സ്വർഗ്ഗരാജ്യം കൈവരുത്തും. എന്നാൽ നിങ്ങളുടെ ബൈബിളുകളും ഖുറാൻകളും വേദങ്ങളും എല്ലാം ഉണ്ടായിരുന്നിട്ടും ലോകം പണ്ടത്തെപ്പോലെ മതഹീനമായിരിക്കുന്നു. എന്താണ് കാരണം? പാപത്തിൻെറ യഥാർത്ഥകാരണം നീക്കാഞ്ഞിട്ട്; വാസ്തവത്തിൽ ഉള്ള വിഘ്നങ്ങൾ ഗാർഹികവൃത്തങ്ങളിലാണ് കിടക്കുന്നത്. ഭാര്യ ഭർത്താവി

ൻെറയും, ഭർത്താവ് ഭാര്യയുടെയും പരമാർത്ഥനന്മ വർദ്ധിപ്പിക്കാൻ ചുമതലപ്പെടാത്തിടത്തോളംകാലം മതം അഭിവൃദ്ധിപ്പെടുകയില്ല.

ഹേ! ക്രിസ്ത്യാനികളേ!, ഹേ! ഹിന്ദുക്കളേ!, അല്ലയോ! മുസൽമാന്മാരേ! ഈ ലോകത്തിലെ കഷ്ടതകൾ നീക്കണമെന്നു നിങ്ങൾ ആത്മാർത്ഥമായി ആഗ്രഹിക്കുന്നുവെങ്കിൽ, മനുഷ്യവംശത്തിൻെറ സങ്കടങ്ങൾ നീക്കാൻ നിങ്ങൾ വിചാരിക്കുന്നുവെങ്കിൽ, നിങ്ങളിക്കാര്യത്തിൽ ശ്രദ്ധ ചെലുത്തണം. വൈവാഹികബന്ധങ്ങൾ ന്യായവും, മര്യാദയും ആയ വ്യവസ്ഥകളിൽ സ്ഥാപിക്കണം. ഓരോ ഭാര്യയിലും ഭർത്താവിലും താൻ തൻെറ ഭർത്താവിനോടും ഭാര്യയോടും യേശുക്രിസ്തുവായിത്തെളിയിക്കപ്പെടേണ്ട കടമയുണ്ടെന്നു പ്രബലമായി ഉൽബോധിപ്പിച്ചുറപ്പിക്കണം. ഇതു ചെയ്യേണ്ടത് നമ്മുടെ ശക്തിമത്തും, സുപ്രധാനവും ആയ ഒരു ബാധ്യതയാണ്; ക്രിസ്തുവിനെ സ്പഷ്ടീകരിക്കേണ്ടത് നമ്മുടെ കടമയാണ്. അതെങ്ങനെ ചെയ്യാം? ഭാര്യയ്ക്കു തൻെറ ഭർത്താവിനെ അടിമപ്പെടുത്തുകയോ, ഭർത്താവിനു തൻെറ ഭാര്യയെ ആശ്രിതയാക്കുകയോ ചെയ്യേണ്ട ആവശ്യമില്ലെന്നു വരുത്തുന്നതുകൊണ്ടു അത് സാധിക്കാം. സകലത്തെയും നിങ്ങളിൽ നിന്നു സ്വതന്ത്രമാക്കി വിടുക; നിങ്ങൾ അപ്പോൾ സ്വതന്ത്രനായിത്തീരും - ഇതാണ് നിയമം. ആഘാതവും, പ്രത്യാഘാതവും തുല്യബലവും പരസ്പരവിരുദ്ധവും ആണ്. അവളെ നിങ്ങളുടെ ആശ്രിതയാക്കുക; അവളെ നിങ്ങളുടെ അടിമയാക്കുക; ഉടൻ നിങ്ങളും അടിമയായിത്തീരും.

ഒരു മനുഷ്യൻ ഒരു കയറിൻെറ അറ്റം ഒരു കാളയുടെ കഴുത്തിലും, കൊമ്പുകളിലും ആയികെട്ടി മറ്റേ അറ്റം തൻെറ കയ്യിൽ പിടിക്കുന്നു. കാള തൻെറ അടിമയും, സേവകനും ആണെന്നു അവൻ കരുതുന്നു. എന്നാൽ കാള അവൻെറ അടിമയായിരിക്കുന്നിടത്തോളം അത്രയ്ക്ക് അവൻ കാളയുടെ അടിമയും അത്രേ. കാള അവനെ വിടുകയില്ലെന്നുള്ളത് മാത്രമാണ് അവൻെറ അവകാശത്തിനു കാരണമെങ്കിൽ, അവനു കാളയെ വിട്ടിട്ട് പോകാനാവില്ലെന്നു നമുക്കും പറയാം. കാള അവനെ വിടാത്തത് അവൻ കാളയെ വിടാത്തതുകൊണ്ടാണ്. കാളയെ വിട്ടാൽ അവനും കാളയും സ്വതന്ത്രരാകും.

## 28. ഇരുളും വെളിച്ചവും

ജനങ്ങൾ എന്തിനു കഷ്ടപ്പെടുന്നു? അവരുടെ സ്വന്തം സത്തയെ അറിയാത്തുകൊണ്ടു അവർ കഷ്ടപ്പെടുന്നു. ഈ അജ്ഞാനം മൂലം അവർ സ്വന്തം ആത്മാവിനെ മറക്കുന്നു; അതുമൂലം അവർ അന്യന്മാർ അവരെ വിളിക്കുന്നതെന്തോ അതാണെന്നു ചിന്തിക്കാൻ പ്രേരിതരാകുന്നു. ഈ അജ്ഞാനം ഇരിക്കുന്നിടത്തോളം; മനുഷ്യൻ തൻെറ സ്വന്തം ഈശ്വരത്വം അനുഭവിക്കാത്തിടത്തോളം എല്ലായ്പോഴും കഷ്ടത ഉണ്ടായിരിക്കും.

അജ്ഞാനം എന്നതു അന്ധകാരം ആണ്. നിങ്ങൾ ഒരു ഇരുട്ടു മുറിയിൽ പോകുകയാണെങ്കിൽ ഭിത്തിയിൽ തല്ലുകയും, തല എന്തിലെങ്കിലും ഇടിക്കയും മറ്റും ചെയ്യുമെന്നുള്ളതു തീർച്ചയാണ്. അതു ഒഴിച്ചു നീക്കാൻ തരമില്ല; ഇൻഡ്യയിലെ ചില ദരിദ്രകുടിലുകളിൽ, വിളക്കു കത്തിക്കാൻ നിവൃത്തിയില്ല. രാത്രിയിൽ ഇരുട്ടത്ത് വീട്ടിൽ കയറുമ്പോൾ ഗൃഹനാഥന്മാർ എല്ലായ്പ്പോഴും വീട്ടിലുള്ള ഭാര്യയെയും മറ്റും കുറ്റപ്പെടുത്തിക്കൊണ്ടിരിക്കും. അവർ വിളിച്ചു പറയും: 'ഛേ! നിങ്ങളീ മേശ ഇവിടെവച്ചതെന്തിന്? ഞാനെൻെറ മുട്ടു അതിൽതല്ലി മുറിഞ്ഞു; നിങ്ങൾ ആ കസേര അവിടെ എന്തിനുവച്ചു? ഞാനതിൻെറ മേൽ തട്ടി കയ്യുമുറിഞ്ഞു' ഇതുപോലെ മറ്റു പരാതികളും അവർ പറയും. ഇതിനു പരിഹാരമുണ്ടോ? ഇല്ല; യാതൊന്നുമില്ല. എന്തെന്നാൽ ഭാര്യ മേശയും കസേരയും വേറെ ഒരു മുറിയിലോ, മൂലയിലോ വച്ചാൽ; ഇരുട്ടത്തു മനുഷ്യർക്കു അവിടെയും പോകേണ്ടിവരും. അപ്പോഴും സംഘട്ടനവും മുറിവും മറ്റും ഉണ്ടാകും. ഇരുട്ടുള്ളിടത്തോളം കാലോ, കയ്യോ, എവിടെയെങ്കിലും തട്ടിപ്പൊട്ടും, ഇതിനു പരിഹാരമില്ല മുറിയിൽ വെളിച്ചം വച്ചാൽ, സാധനങ്ങൾ എവിടെയായിരുന്നാലും, നിങ്ങൾക്കു സൈ്വരക്കേട് ഉണ്ടാകയില്ല. അപ്പോൾ ഒരിടത്തു നിന്നു മറ്റൊരിടത്തേയ്ക്കു കേടുപറ്റാതെ പോകാം.

ലോകത്തിലും ഇങ്ങനെതന്നെയാണ്. നിങ്ങളുടെ കഷ്ടത നീക്കാൻ, ചുറ്റുപാടുകൾ ശരിപ്പെടുത്തിയാൽ മതിയാകുമെന്നു വിചാരിക്കരുത്. അഥവാ നിങ്ങളുടെ ജീവിതനിലകൊണ്ടു ശരിയാക്കാമെന്നും കരുതരുത്. ഉള്ളിലെ സൂര്യനെ യഥാസ്ഥാനത്തു നിർത്തുന്നതുകൊണ്ടു മാത്രം ഉണ്ടാകുന്ന പരിഹാരത്തെ ആശ്രയിക്കണം. മേശകസേരകൾ ശരിയാക്കി വയ്ക്കുന്നതുപോലെയുള്ള അനുരഞ്ജന പദ്ധതികൊണ്ടും, ലോകത്തിലെ അതും ഇതും ഒക്കെ ക്രമപ്പെടുത്തുന്നതുകൊണ്ടും, അഥവാ പണം സംഭരിക്കുന്നതിനാലും, ഉന്നതഹർമ്മ്യങ്ങൾ പണിയിക്കുന്നതിനാലും, മറ്റും കഷ്ടതകൾ നീക്കാമെന്നു എല്ലാവരും കരുതി പ്രയത്നിക്കുന്നു. എന്നാൽ ഇതുകൊണ്ടൊന്നും കഷ്ടത മാറുകയില്ല. നിങ്ങളുടെ മുറിയിലേയ്ക്കു വെളിച്ചം കൊണ്ടുവരുന്നതുകൊണ്ട്, നിങ്ങളുടെ ഹൃദയഗഹ്വരങ്ങളിൽ ജ്ഞാനം പ്രവേശിപ്പിക്കുന്നതുകൊണ്ടു മാത്രമേ കഷ്ടത നീക്കുകയോ പരിഹരിക്കുകയോ ചെയ്യാൻ സാധിക്കൂ. അന്ധകാരം പോകട്ടെ; യാതൊന്നും നിങ്ങളെ ദ്രോഹിക്കയില്ല.

ഒരുകാലത്തും തീപറ്റിക്കാത്ത ഒരുകൂട്ടം കാട്ടുജാതിക്കാർ ഹിമാലയങ്ങളുടെ ഒരുഭാഗത്തു പാർത്തിരുന്നു. തീയ്യുണ്ടാക്കാൻ അവർ പഠിച്ചിരുന്നില്ല. അവർ വെയിലത്തു ഉണങ്ങിയ മത്സ്യമാണ് ഭക്ഷിച്ചിരുന്നത്; സന്ധ്യയ്ക്കുമുമ്പേ അവർ ഉറങ്ങിയിരുന്നു. സൂര്യോദയത്തിനു മേലേ അവർ എഴുന്നേല്ക്കും തന്മൂലം ഭൗതികമായ ഇരുട്ടുകാണാൻ അവർക്കു സന്ദർഭം ലഭിച്ചിരുന്നുമില്ല. അവർ താമസിച്ചിരുന്ന സ്ഥലത്തിനടുത്തു

വലിയ ഒരു ഗുഹ ഉണ്ടായിരുന്നു. ആ ഗുഹയിൽ അവരുടെ പൂർവ്വികന്മാർ ചിലർ താമസിച്ചിരുന്നുവെന്നു ഈ കാട്ടുജാതിക്കാർ വിചാരിച്ചിരുന്നു. വാസ്തവത്തിൽ അവരുടെ പൂർവ്വികർ ചിലർ ഈ ഗുഹയിൽ കിടന്നു മരിച്ചിട്ടും ഉണ്ടായിരുന്നു. ആ ഗുഹയിലെ ചെളിയും തലതല്ലിയാൽ പൊട്ടിക്കുന്ന കല്ലുഭിത്തികളും എല്ലാം കാരണം അവർ മരിച്ചതായിരിക്കാം. അന്ധകാരവുമായി യാതൊരു പരിചയവും ഇല്ലാതിരുന്ന ഇവർ ഗുഹയിലെ ഇരുട്ട് ഒരു ഭയങ്കരപിശാചാണെന്നു കരുതി അതിനെ ഓടിക്കാൻ നിശ്ചയിച്ചു. (ചിരി). നിങ്ങളീ ഭോഷത്തം കേട്ടു ചിരിക്കുന്നു. എന്നാൽ ഇന്നത്തെ ജനങ്ങൾ ഇതിലും വലിയ ഭോഷത്തങ്ങൾ കാണിക്കുന്നുണ്ട്. ചിലർ അവരോടു പറഞ്ഞുകൊടുത്തത് വളരെ ഭക്തിബഹുമാനപുരസ്സരം - സമസ്കാരപൂർവ്വം ഗുഹയിൽ പോയാൽ പിശാചു പൊയ്ക്കളയുമെന്നാണ്. അതിനാൽ അവർ ബഹുകാലം ഗുഹയുടെ മുമ്പിൽ ചെന്ന് നമസ്കരിച്ചു നോക്കി . എന്നാൽ ഈ ഉപാസനകൊണ്ടു പിശാച് ഗുഹവിട്ടു പോയില്ല. അതിനെ ഭയപ്പെടുത്തി അതുമായിട്ടു മല്ലുവെട്ടിയാൽ അതു പൊയ്ക്കൊള്ളുമെന്നു മറ്റൊരാൾ പറഞ്ഞുകൊടുത്തു. അതിനാൽ അവർ വില്ലും ശരങ്ങളും, വടിയും, പാറക്കഷണങ്ങളും, കൊണ്ടു അന്ധകാരത്തെ തല്ലാനും, എറിയാനും തുടങ്ങി. എന്നിട്ടും ഇരുട്ടു മാറിക്കൊടുത്തില്ല. വേറൊരാൾ പറഞ്ഞുകൊടുത്തു: ഉപവസിച്ചു നോക്കുക; വ്രതം നല്ലതാണ്, നിങ്ങൾ ഉപവസിച്ചാൽ ഇരുട്ടു മാറും; സാധുക്കൾ പട്ടിണി കിടക്കാൻ തുടങ്ങി. എന്നാൽ എത്രയായിട്ടും അന്ധകാരം പോയില്ല. ധാരാളം ഭിക്ഷ കൊടുത്താൽ - ഇരുട്ടിനെ അടിച്ച് ഓടിക്കാമെന്നു പിന്നെയൊരാൾ പറഞ്ഞു. അവർ ഉടനെ തങ്ങൾക്കുണ്ടായിരുന്നതെല്ലാം വിതരണം ചെയ്തു. ഇരുട്ടെന്നിട്ടും ഗുഹയിൽ നിന്നുപോയില്ല. അവസാനം ഒരു മനുഷ്യൻ വന്നു തൻെറ ഉപദേശപ്രകാരം ചെയ്താൽ ഇരുട്ടു പോകുമെന്നു പറഞ്ഞു. അയാൾ പറഞ്ഞു: 'കുറേ നീളമുള്ള മുളങ്കമ്പുകൾ കൊണ്ടുവരിക; അവ കൂട്ടിക്കെട്ടുന്നതിനു കുറേ ഉണങ്ങിയ പുല്ലും, കുറേ മത്സ്യത്തിൻെറ എണ്ണയും' അല്പം വയ്ക്കോലും മറ്റും കൂടെ കത്തിക്കാൻ കൊണ്ടുവരാനും പറഞ്ഞു. മുളങ്കമ്പുകളുടെ അറ്റത്തു അയാൾ ഇതെല്ലാം വച്ചുകെട്ടി. ഒരു കല്ലുകൊണ്ടു വേറൊന്നിൽ തട്ടിച്ചു കടഞ്ഞു തീയ്യുമുണ്ടാക്കി മുളയ്ക്കറ്റത്തെ വയ്ക്കോലിൽ തീപിടിപ്പിച്ചു.

ഇതു ആ മലമൂഢന്മാർക്കു വളരെ ആശ്ചര്യമായിരുന്നു. അവർ അന്നു ആദ്യമായിട്ടാണ് തീ കണ്ടത്. ആ മൂളംചൂട്ടു എടുത്തുകൊണ്ടു ഗുഹയിലേയ്ക്കു ഓടാൻ അയാൾ അവരോടു പറഞ്ഞു. ആദ്യം ഈ നിർദ്ദേശം അവർക്കു പിടിച്ചില്ല. അതു ശരിയായിരിക്കയില്ലെന്നു അവർ പറഞ്ഞു. എന്തെന്നാൽ അവരുടെ പൂർവികന്മാർ പറഞ്ഞിരുന്നത് ഗുഹയ്ക്കു മുമ്പിൽ നമസ്കരിക്കണമെന്നും, വ്രതം കയ്ക്കൊള്ളണമെന്നും, ധർമ്മം കൊടുക്കണമെന്നും ഒക്കെയായിരുന്നു. അങ്ങനെ ചെയ്കയും ചെയ്തു.

എന്നിട്ടും പിശാചു പോയില്ല. അവർ പറഞ്ഞു: 'ഇപ്പോഴിതാ! ഒരു അന്യൻ വന്നിരിക്കുന്നു. അയാൾക്കെന്തറിയാം? അയാൾക്കു നമ്മെ ശരിയായി ഗുണദോഷിക്കാൻ നിശ്ചയമായും സാധിക്കയില്ല. നമുക്കതു കേൾക്കാൻ തരവുമില്ല. തീർച്ചതന്നെ.' അവർ അതിനാൽ തീകെടുത്തിത്തുടങ്ങി. എന്നാൽ അവരിൽച്ചിലർ അത്ര നിർബന്ധക്കാരായിരുന്നില്ല. അവർ വെളിച്ചം എടുത്തു ഗുഹയ്ക്കകത്തു പോയി. ഭൂതങ്ങളൊന്നും അവിടെ കാണപ്പെട്ടില്ല. അവർ ഗുഹയ്ക്കകത്തുകടന്ന് എല്ലാസ്ഥലത്തും നോക്കി. അതൊരു ദീർഘമായ ഗുഹയായിരുന്നു. എന്നിട്ടും പിശാചിനെ കണ്ടില്ല. ഗുഹയിലെ വിടവുകളിലും, വിള്ളലുകളിലും പിശാച് ഒളിച്ചിരിക്കുകയാണെന്നു അവർ വിചാരിച്ചു. എല്ലാ ദ്വാരങ്ങളിലും അവർ പരിശോധിച്ചു. എന്നാൽ ഒരിടത്തും പിശാചു കാണപ്പെട്ടില്ല. അത് ഒരിക്കലും അവിടെയെങ്ങും ഉണ്ടായിരുന്നതായി തോന്നിയുമില്ല.

ഇതുപോലെ, അജ്ഞാനമാണ് പിശാച്. അന്ധകാരം. അതു നിങ്ങളുടെ ഹൃദയമാകുന്ന ഗുഹയിൽ പ്രവേശിക്കുന്നു. അവിടെ സകല തകരാറുകളും ഉണ്ടാക്കുന്നു; എല്ലാ ഉൽകണ്ഠയും അസ്വാസ്ഥ്യവും, കഷ്ടതയും, വേദനയും നിങ്ങളിൽ തന്നെ - ഉള്ളിൽ തന്നെ - കിടക്കുന്നു. ഒരിക്കലും പുറത്തല്ല. ആരെങ്കിലും നിങ്ങളെ ചീത്തപറയുന്നു; കുറ്റപ്പെടുത്തുന്നു എന്നിരിക്കട്ടെ. ഭക്ഷിച്ചാൽ നിങ്ങൾക്കു ദൂഷ്യം ചെയ്യുന്ന ഭക്ഷണം അയാൾ ഉണ്ടാക്കിവയ്ക്കുന്നു. അതു എന്തായാലും നിങ്ങൾ ഭക്ഷിക്കാനും, സ്വന്തമാക്കാനും തുടങ്ങാത്തപക്ഷം അതു നിങ്ങളെ പ്രകോപിപ്പിക്കുകയോ, ഇളക്കുകയോ ചെയ്കയില്ല. രാമൻ യാതൊരു സംഗതിയും സ്വീകരിച്ചു സ്വന്തമാക്കാറില്ല. തെരുവുകളിൽ കൂടി പോകുമ്പോൾ പലരും - പല അഭിപ്രായങ്ങളും പ്രകടിപ്പിക്കാറുണ്ട്. എന്നാൽ അവയെ സ്വീകരിക്കാത്ത പക്ഷം ആ വാക്കുകൾക്ക് ഒരു ഫലവും ഇല്ല തന്നെ.

## 29. ചിത്രകാരന്മാർ

രണ്ടു ചിത്രമെഴുത്തുകാർ രാജാവിനെ സമീപിച്ച് കൊട്ടാരത്തിലെ ചുമരിൽ ചിത്രം വരയ്ക്കാൻ തങ്ങളെ അനുവദിക്കണമെന്ന് ആവശ്യപ്പെടുകയും എതിർവശത്തുള്ള രണ്ടു ഭിത്തികളിൽ പരീക്ഷണാർത്ഥം ചിത്രമെഴുതാൻ അദ്ദേഹം അവരെ നിയോഗിക്കുകയും ചെയ്തു.

പരസ്പരം കാണാതെ സ്വതന്ത്രമായി വേലചെയ്യണമെന്നുദ്ദേശിച്ച് ഭിത്തികളുടെ മദ്ധ്യത്തിൽ ഒരു മറ സ്ഥാപിച്ചുകൊടുക്കപ്പെട്ടു. ഏതാണ്ടൊരു മാസത്തേയ്ക്കു അവർ വേല ചെയ്തു. അതിൻെറ അവസാനത്തിൽ ഒരു ചിത്രകാരൻ രാജാവിൻെറ അടുത്തുവന്ന് തൻെറ ജോലി പൂർത്തിയായെന്നും, അദ്ദേഹം വന്നു നോക്കാൻ കാലമായി എന്നും, പറഞ്ഞ് അദ്ദേഹത്തെ ക്ഷണിച്ചു. മറ്റവനോടു രാജാവു ഇനിയും എത്രകാലം കൂടി അവൻെറ ജോലി പൂർത്തിയാകാൻ വേണ്ടിവരുമെന്നു ചോദിച്ചു.

അവൻ പറഞ്ഞു: 'തിരുമേനി! ഞാനും ജോലി പൂർത്തിയാക്കി'. ദിവസം നിശ്ചയിക്കപ്പെട്ടു. രാജാവും അദ്ദേഹത്തിൻെറ സകല പരിവാരങ്ങളും മറ്റു സന്ദർശകന്മാരും കൂടി ഏതു ചിത്രകാരനാണ് അധികം നന്നായി ജോലിചെയ്തതെന്നു പരിശോധിക്കാൻ ഹാജരായി. ആദ്യചിത്രകാരൻെറ ഭിത്തിക്കുമുന്നിലുള്ള മറ നീക്കി. ജോലി വിസ്മയകരവും, അത്യന്ത മനോഹരവും ആയി എന്നു രാജാവും കൂട്ടരും എല്ലാം മുക്തകണ്ഠം അഭിപ്രായം പറഞ്ഞു; എന്നല്ലാ അവരെല്ലാം അതു മഹനീയവും, ശ്രേഷ്ഠവും ആയി എന്നു കരുതി ആനന്ദപരവശരുമായി ഭവിച്ചു. രാജാവ് എതിർ ഭിത്തിയുടെ മറകൂടി എടുക്കാൻ കല്പന കൊടുത്തു. അതു നീക്കിയപ്പോൾ ഹാഹാ ! ജനങ്ങൾ അത്ഭുതസ്തബ്ധരായി നിന്നുപോയി! അവർ വായുംപൊളിച്ച്, കരങ്ങളും പൊക്കി, ആശ്ചര്യംകൊണ്ടു ശ്വാസരഹിതരായി, നിർന്നിമേഷരായി സ്തംഭിച്ചുനിന്നുപോയി. അഹോ !ആശ്ചര്യത്തിലും ആശ്ചര്യം! അതു അത്ഭുതാവഹമായി കാണപ്പെട്ടു.

അവർ എന്താണ് കണ്ടതെന്ന് നിങ്ങൾ മനസ്സിലാക്കിയോ? ഈ മാസം മുഴുവനും ഈ രണ്ടാംചിത്രകാരൻ ഭിത്തിയിൽ ഒരു ചിത്രമെങ്കിലും വരച്ചിരുന്നില്ല. ഭിത്തി കഴിയുന്നതും സ്ഫടികം പോലെ പ്രതിഫലനക്ഷമമാക്കാൻ അയാൾ പണിചെയ്തിരുന്നു. ഭിത്തി തേച്ചുരച്ചു മിനുസമാക്കി, സ്ഫടികസ്ഫുടമാക്കി, അയാൾ അതിനെ അലങ്കരിച്ചു. ഈ ചുവർ സമ്പൂർണ്ണം പ്രതിഫലനക്ഷമമാക്കുന്നതിൽ അയാൾ വിജയം പ്രാപിച്ചു. ഭിത്തി പരിശോധിച്ചപ്പോൾ, അവൻെറ എതിരാളി എതിർവശത്തെ ചുവരിൽ എഴുതിയിരുന്ന ചിത്രമെല്ലാം ഈ ഭിത്തിയിൽ പരിപൂർണ്ണമായി പ്രതിബിംബിച്ചിരുന്നു. കൂടാതെ; ഈ ഭിത്തി അത്യന്തം മിനുസവും, നിരപ്പുള്ളതും, ഭംഗിയേറിയതും ആയിരുന്നു. എതിർഭിത്തിയാകട്ടെ പരുപരുത്ത്, നിരപ്പില്ലാതെ, വൃത്തികെട്ടു കാണപ്പെട്ടു. ആ ഭിത്തിയിലെ ചിത്രങ്ങളെല്ലാം, സുന്ദരവും, മിനുസവും മനോഹരവും ആയ മറ്റതിൽ പ്രതിഫലിതമായി കാണപ്പെട്ടു. അതിനാൽ ആദ്യ ചുവരിൻെറ ആകർഷണം മുഴുവൻ ഇതിനോടു ചേർക്കപ്പെടുകയും ചെയ്തുകാണപ്പെട്ടു. നിങ്ങളുടെ മനസ്സും, ബുദ്ധിയും മറവില്ലാത്തതും പ്രകാശഗമനക്ഷമവും, മിനുസമുള്ളതും, ലോലവും ആയ ഭിത്തിപോലെ ആക്കിത്തീർക്കാൻ, തേച്ചുരച്ചു മിനുസപ്പെടുത്താൻ ശ്രമിക്കുകയാണ് ഈ പദ്ധതി. ഹൃദയം ശുദ്ധീകരിച്ച്, അതിനെ പ്രകാശപ്രതിഫലനക്ഷമമാക്കിയാൽ സകല ജ്ഞാനവും - പ്രാപഞ്ചികമായ സകല അറിവും മനസ്സിൽ പ്രതിബിംബിക്കും.

## 30. ശുകസന്ദേശം

ഇൻഡ്യയിലെ ഒരു സദസ്സിൽ വലിയ ബുദ്ധിമാന്മാരും, കേമന്മാരും ആഗതരായിരുന്നു; ഹിന്ദുമതഗ്രന്ഥങ്ങളിൽ നിന്നു പല പരിശുദ്ധഭാഗങ്ങളും അവിടെ പാരായണം ചെയ്യപ്പെട്ടു; പണ്ഡിതന്മാർ അവയെ വ്യാ

ഖ്യാനിച്ചു പ്രസംഗിച്ചുകൊണ്ടിരുന്നു. സദസ്സു പിരിയാറായപ്പോൾ, ശ്രോതാക്കളിൽപ്പെട്ട ഒരു മാന്യൻ ആ നഗരത്തിൽ വന്നിട്ടുണ്ടായിരുന്ന ഒരു മഹർഷിയെപ്പറ്റി ചില വിവരങ്ങൾ പറഞ്ഞു. ജനങ്ങൾക്കപ്പോൾ അദ്ദേഹത്തെപ്പറ്റി കൂടുതൽ അറിയാൻ പ്രകൃത്യാ മോഹമുണ്ടായി. സംന്യാസിയെക്കുറിച്ചുള്ള ഈ സംഭാഷണം അവിടെ കൂട്ടിലടയ്ക്കപ്പെട്ടിരുന്ന ഒരു തത്ത കേട്ടു. (പട്ടണത്തിൽ വന്നു യോഗിയെക്കുറിച്ചുള്ള ഈ സംഭാഷണം കേട്ടത് ഒരു അടിമയാണെന്നു വേണമെങ്കിൽ നിങ്ങൾക്കു പറയാം.) തത്ത ആ മാന്യനോട് ഇങ്ങനെ പറഞ്ഞു: 'നിങ്ങൾ ആ മഹാത്മാവിന്റെ അടുത്തു പോകുമ്പോൾ എനിക്കു വേണ്ടി - ബദ്ധനായ എനിക്കുവേണ്ടി - ഒരു കാര്യം ചോദിച്ചു മറുപടികേട്ട് വന്നുപറയണം. ബന്ധനത്തിൽ ഇരിക്കുന്ന എനിക്കും അഥവാ, മറ്റ് അടിമകൾക്കും സ്വാതന്ത്ര്യം ലഭിക്കാനെന്താണ് മാർഗ്ഗം? ആദ്യം ആ സംന്യാസിയെ കണ്ടിരുന്ന ആ മാന്യൻ വീണ്ടും അദ്ദേഹത്തെ കാൺമാൻ പോയി; അദ്ദേഹം ആറ്റിൽ കുളിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹത്തോടു നമ്മുടെ മാന്യൻ - ദൂതൻ - ചോദിച്ചു : 'ആ തത്തയ്ക്ക് അഥവാ ബന്ധനസ്ഥനായ അടിമയ്ക്കു സ്വാതന്ത്ര്യം ലഭിക്കാൻ എന്തുചെയ്യണം? അതിനെങ്ങനെ പുറത്തു പോകാം? ചോദ്യം കേട്ട ഉടൻ സംന്യാസി ജലപ്രവാഹത്തിൽ മുങ്ങിപ്പോയതായി തോന്നത്തക്കവിധം ജലത്തിൽപ്പെട്ടു. അദ്ദേഹം മുങ്ങിച്ചത്തുപോയെന്നു ജനങ്ങൾ വിചാരിച്ചു. ചോദ്യം ചോദിച്ച ആളിനെ അവർ വളരെ ഭർത്സിക്കയും ശകാരിക്കയും ചെയ്തു. ബന്ധിതനായ തത്തയോടോ, അടിമയോടോ തോന്നിയ അനുകമ്പകൊണ്ട് ആ സംന്യാസിവര്യൻ മോഹാലസ്യപ്പെട്ട് ഒഴുക്കിൽ വീണ് മരിച്ചുപോയെന്നാണ് അവർ വിചാരിച്ചത്. അദ്ദേഹം അന്നു കരയ്ക്കുകയറി വന്നതായും ആരും കണ്ടുമില്ല. അടുത്തദിവസം സദസ്സു കൂടിയപ്പോൾ തത്ത പഴയ മാന്യനോട് വിവരം ചോദിച്ചു. താൻ പറഞ്ഞു കൊടുത്തിരുന്ന ചോദ്യം അയാൾ സംന്യാസിയോടു ചോദിച്ചോ ? അദ്ദേഹത്തിന്റെ മറുപടി എന്താണ് ? എന്നെല്ലാം ആ തത്ത - അഥവാ അടിമ - ചോദിച്ചു. ആ മാന്യൻ മറുപടി പറഞ്ഞു: 'എനിക്കാ കാര്യം പറയാൻ തന്നെ സങ്കടമുണ്ട്. നശിച്ച തത്തയുടെ സന്ദേശംകാരണം ആ മഹാത്മാവ് മരിക്കൻ ഇടയായി. ഞാൻ അദ്ദേഹത്തോടു വിവരം പറഞ്ഞ ഉടനെ അദ്ദേഹം മോഹാലസ്യപ്പെട്ടു വെള്ളത്തിൽ വീണു മരിച്ചുപോയി.' 'ഇതെന്തൊരത്ഭുതകഥ ?' എന്നെല്ലാം വിചാരിച്ച് ശ്രോതാക്കൾ വിസ്മയിച്ചു നിന്നുപോയി. എന്നാൽ തത്ത രഹസ്യമെല്ലാം പ്രവൃത്തികൊണ്ടു വെളിപ്പെടുത്തി. ആ മാന്യന്റെ മറുപടികേട്ട ഉടനെ തത്ത - അതു വലിയ ബുദ്ധിശാലിനിയല്ലായിരുന്നുവെങ്കിലും - മോഹാലസ്യപ്പെട്ടു വീണു. അത് - അടിമ - ചത്തുപോയതുപോലെ ആളുകൾക്കു തോന്നി. നോക്കിനിന്നവരെല്ലാം അന്ധാളിച്ചുപോയി. ഈ ചോദ്യം - സന്ദേശം - ഇതാ! വളരെ കഠിനമായിരിക്കുന്നു. അതു കേട്ടമാത്രയിൽ സംന്യാസി മരിച്ചു; ഇപ്പോളിതാ! തത്തയും (ബന്ധനസ്ഥനായ അടിമയും) മൂർച്ഛിച്ചു വീണു മരി

ച്ചിരിക്കുന്നു. പിന്നെ എന്താണ് സംഭവിച്ചത് ? തത്ത ചത്തുപോയെന്നു അവിടുള്ളവർ കണ്ടപ്പോൾ, പിന്നീടതിനെ കൂട്ടിൽ സൂക്ഷിച്ചിട്ടാവശ്യമില്ലെന്നുവിചാരിച്ച് അവർ കൂടു തുറന്നു. പെട്ടെന്നു തത്ത പുറത്തേയ്ക്കു ചാടി പറന്നുപൊങ്ങി. എന്നിട്ടു സദസ്യരോടു പറഞ്ഞു: 'ഹേ! ജനങ്ങളേ! നിങ്ങൾ വായന കേൾക്കാൻ ദിവസംതോറും വരുന്നുണ്ടെങ്കിലും, മോക്ഷം കിട്ടാൻ, ഈശ്വരാനുഭൂതി സമ്പാദിക്കാൻ, ദിവ്യപ്രചോദനം സമ്പാദിക്കാൻ എന്തുവേണമെന്നു നിങ്ങളാരും അറിയുന്നില്ല. യോഗിവര്യനോടു ഞാൻ ചോദിച്ച ചോദ്യത്തിനു കിട്ടിയ മറുപടികൊണ്ടു ഞാൻ ഇന്ന് കാര്യം മനസ്സിലാക്കി. ആ സംന്യാസിശ്രേഷ്ഠൻ മോഹാലസ്യപ്പെട്ടതല്ല; മോഹാലസ്യം അഭിനയിച്ചു മറുപടി തരികയായിരുന്നു. മുക്തിക്കും, ഈശ്വരാനുഭൂതിക്കും ഉള്ള മാർഗ്ഗം പ്രത്യക്ഷമായ മരണമത്രേ! അതല്ലാതെ മറ്റൊന്നുമല്ല; ദിവ്യപ്രചോദനത്തിനു വേറെ മാർഗ്ഗമില്ല. മോക്ഷാനുഭവത്തിന് ശരീരത്തിൽനിന്നുയർന്ന് ആധ്യാത്മികനിലയിലേയ്ക്ക് കയറണം; ആഭ്യന്തരമോക്ഷാവസ്ഥ പ്രാപിക്കണം. ശരീരം മരിച്ചതുപോലെയാകണം; ചെറിയ 'ഞാൻ' എന്ന വ്യക്തിത്വവിചാരം തീരെ നശിക്കണം. ഇതാണ് സത്യജീവിതത്തിൻെറ മാർഗ്ഗം. സംസ്കൃതത്തിൽ രണ്ടു പ്രധാന വാക്കുകൾ ഉണ്ട്. 'ഭോഗം' എന്നും, 'യോഗം' എന്നും. 'ഭോഗം എന്നതു വിഷയസുഖാനുഭവം എന്നും, 'യോഗം' എന്നത് 'വിരക്തി' യെന്നും അർത്ഥം വഹിക്കുന്നു. ഈ ലോകത്തിലെ ജനങ്ങൾ സുഖാനുഭവത്തെപ്പറ്റി സംസാരിക്കുന്നു. സുഖാനുഭവം എന്നാൽ എന്ത് ? നിങ്ങളത് പരിശോധിച്ച് അപഗ്രഥിച്ചു പരീക്ഷിക്കയാണെങ്കിൽ അതു യോഗംതന്നെ - ത്യാഗംതന്നെ - ആണെന്നു കാണാം. ത്യാഗത്തിലല്ലാതെ യഥാർത്ഥ സുഖാനുഭൂതിയില്ല; ത്യാഗത്തിലല്ലാതെ ദിവ്യപ്രചോദനമില്ല; ത്യാഗത്തിലല്ലാതെ പ്രാർത്ഥനയില്ല. ആനന്ദത്തോടു ചേർത്തു നിങ്ങളുടെ ചെറിയ വ്യക്തിത്വം - അതായത്, അനുഭോക്താവിനെ - ഒരേ സമയം ചേർത്തു വയ്ക്കാൻ സാധ്യമല്ല. ആനന്ദം ഉണ്ടാകുമ്പോൾ, അതനുഭവിക്കുന്ന വ്യക്തി അവിടെ കാണുകയില്ല. ദിവ്യപ്രചോദനം ഉണ്ടാകുമ്പോൾ, 'ഞാൻ ചെയ്യുന്നു' 'ഞാൻ അറിയുന്നു' എന്നും മറ്റു പറയുന്ന ഭാവം അസ്പഷ്ടമാകും. ഇതാണ് പ്രസ്തുത വിഷയത്തെക്കുറിച്ചു വലിയ മഹർഷിമാർ പറഞ്ഞിട്ടുള്ളത്. 'സ്വയംനാഥനായിട്ടിരിക്കുന്നവൻ കാവ്യത്തിൻെറ കവാടത്തിൽ വ്യർത്ഥമായിട്ടു മുട്ടുന്നു.' അതിനാവശ്യമില്ല. കവിതയെഴുതാനും അതേസമയം അതു ആസ്വദിക്കാനും നിങ്ങൾ പ്രാപ്തരല്ല. നിങ്ങൾ സ്വയംനാഥനായിരിക്കുമ്പോൾ, ആ സമയംതന്നെ കവിതയെഴുതാൻ സാധിക്കയില്ല. താൻ എഴുതുന്നുവെന്ന ബോധത്തോടുകൂടി ആർക്കും കവിത എഴുതുക ശക്യമല്ല. അവൻ ആ ബോധംതന്നെ ആയിരിക്കുമ്പോൾ, അപ്പോഴാണ് പ്രചോദനത്തിൻെറ സ്ഥാനത്തു തൊടുന്നത്. കലാകാരൻ കലയ്ക്കുവേണ്ടി ഹോമിക്കപ്പെടണം. ഏറ്റവും വലിയ കലാകാരൻെറ ഭാഗം നിങ്ങൾ നടിക്കുമ്പോൾ, മറ്റുള്ളവരുടെ കണ്ണിൽ നിങ്ങൾ

വലിയ കലാകാരനാണെന്നു തോന്നുമെങ്കിലും, നിങ്ങളുടെ നിലയ്ക്കു അങ്ങനെയായിരിക്കയില്ല. 'ഞാൻ ചെയ്യുന്നു' എന്ന ചിന്ത ഇല്ലാതെയാകുമ്പോൾ, നിങ്ങൾ 'സർവ്വസ്വവും' ആയ ഈശ്വരനുമായി ഐക്യം പ്രാപിക്കുന്നു. നിങ്ങളുടെ സ്ഥാനത്തുനിന്നു നിങ്ങൾ കലാകാരനല്ല; അവിടെ പ്രകടകനും, എഴുത്തും, കർത്താവും ഒന്നായിഭവിക്കുന്നു. സകല വ്യത്യാസങ്ങളും അവിടെ നശിക്കുന്നു. അവിടെ പ്രചോദനത്തിൻെറ രഹസ്യ പ്രകൃതം പ്രകാശിക്കുന്നു. 'അവനൊരു ആത്മീയമഹാപുരുഷൻ ആണ്' എന്ന് ജനങ്ങൾ പറയുന്നു; എന്നാൽ അവൻ ആ പ്രചോദനത്തിൽ മഗ്നനാകുമ്പോൾ, അയാളുടെ നിലയിൽ നിന്നു നോക്കിയാൽ താൻ പ്രചോദനസ്പൃഷ്ടനല്ല. മറ്റുള്ളവർ പ്രചോദനബാധിതനെന്നു അയാളെ വിവരിക്കയും ചെയ്യും. മഴവില്ലു നോക്കിക്കൊണ്ടു അതിൽ പല വർണ്ണങ്ങളും കാണുന്നുവെന്നു പറഞ്ഞു മറ്റു ജനങ്ങൾ അഭിനന്ദിക്കയും രസിക്കയും ചെയ്യുന്നു. എന്നാൽ മഴവില്ലിൻെറ അടുത്തുപോയി നോക്കിയാൽ അവിടെ മഴവില്ലേ കാണുകയില്ല. മറ്റുള്ളവരുടെ കണ്ണിലേ മഴവില്ലുള്ളൂ. ഇതുപോലെ, മറ്റുള്ളവരുടെ നോട്ടത്തിൽ പ്രചോദനമുണ്ടെന്നു തോന്നാമെങ്കിലും ഒരു മഹാനോ, ഗ്രന്ഥകർത്താവിനോ, ചിന്തകനോ, തത്ത്വജ്ഞാനിക്കോ അയാളുടെ സ്വന്തംനിലയ്ക്കു പരിശോധിച്ചാൽ ആമാതിരി മൗഢ്യമൊന്നും തോന്നുകയില്ല. 'ഞാൻ എഴുതുന്നു. ഞാൻ പ്രചോദിതനാണ്' എന്നബോധം അയാൾക്കില്ല. കലാകാരനായ വ്യക്തി കലയ്ക്കു വേണ്ടി ത്യജിക്കപ്പെടണം. തേനീച്ചകളെപ്പോലെ കലാകാരന്മാർ തങ്ങളുടെ ചെറു ജീവൻ തങ്ങളുടെ കുത്തുകളിൽ - തൊഴിലിൽ - സമർപ്പിക്കണം. ദിവ്യ പ്രചോദനത്തിൻെറ രഹസ്യം മുഴുവൻ അവിടെയാണ് കിടക്കുന്നത്. തേനീച്ച കുത്തുന്നതിൻെറ കൂടെ മരിക്കുന്നു. പ്രചോദനം ലഭിച്ചവൻ, അതുപോലെ, തൻെറ ജീവൻ അശേഷം തൻെറ കുത്തിൽ, സമർപ്പിച്ചു കൊടുക്കണം. രഹസ്യം അശേഷം അവിടെയുണ്ട്. നിങ്ങൾക്കു പ്രചോദനം സമ്പാദിക്കാനും, അതേസമയം സുഖിക്കാനും സാധ്യല്ല. ഒരു വിഷയസുഖം അനുഭവിക്കാൻ തുടങ്ങുമ്പോൾ, ആ നിമിഷം പ്രചോദനം നിലയ്ക്കും. ഇതരന്മാർ നിങ്ങളെ ആസ്വദിക്കും; ലോകം നിങ്ങളെ - പ്രചോദനമഗ്നരായ നിങ്ങളെ - അനുഭവിച്ചു രസിക്കും. എന്നാൽ നിങ്ങൾ ഒരേ സമയം പ്രചോദിതനും സുഖാനുഭവിയും ആയിട്ടിരിക്കയില്ല. എന്നാൽ അതിനെക്കാൾ ശ്രേഷ്ഠമായ ആനന്ദംതന്നെയായിത്തീരും.

# രാമൻെറ പ്രഖ്യാപനം

ഭാരതത്തിൽ എത്ര സൊസൈറ്റികളും സമാജങ്ങളും സ്ഥാപനങ്ങളും ഉണ്ടോ അതെല്ലാം രാമൻേറതുതന്നെയാണ്. അവയിൽ എല്ലാത്തിലും രാമൻ പണി എടുക്കും. കൃസ്ത്യാനി, ആര്യൻ, സിക്ക്, ഹിന്ദു, പാഴ്സി, മുസൽമാൻ എന്നീ വിധമുള്ള ജനങ്ങളെല്ലാം യാതൊന്നിൻെറ അംശങ്ങളും അസ്ഥികളും രക്തവും മസ്തിഷ്കവും ആണോ, ഏതൊരു ഇഷ്ട ദേവതയായ ഭാരതഭൂമിയുടെ അന്നവും ലവണവും കൊണ്ടു സൃഷ്ടിക്കപ്പെട്ടവരാണോ, ആ ഭൂമിയുടെ സന്താനങ്ങളെല്ലാം എൻെറ സഹോദരങ്ങളാണ്. അതെ! അവരെല്ലാം സ്വയം ഞാൻ തന്നെയാണ്.

'ഞാൻ രാജാധിരാജനായ രാമനാണ്. എൻെറ സിംഹാസനം നിങ്ങളുടെ ഹൃദയത്തിലാണ്. ഞാൻ വേദോപദേശങ്ങൾ കൊടുത്തപ്പോഴും, കുരുക്ഷേത്രത്തിൽവച്ചു ഗീത ചൊല്ലി കേൾപ്പിച്ചപ്പോഴും മെക്കയിലും യറൂശലേമിലുംവച്ചു ഞാൻ തന്നെ എൻെറ സന്ദേശങ്ങൾ പ്രഖ്യാപിച്ചപ്പോഴും ജനങ്ങൾ എന്നെ തെറ്റിദ്ധരിച്ചു. എൻെറ ശബ്ദം നിങ്ങളുടെ ശബ്ദം തന്നെയാണ്.

'തത് ത്വം അസി'

ഭൂപ്രകൃതി കാഴ്ചകളുടേയും, നദികളുടേയും, തടാകങ്ങളുടേയും സന്ദർശനം നമ്മെ ഉത്തേജിപ്പിക്കയും വശീകരിക്കയും ആനന്ദപുളകിതരാക്കുകയും ചെയ്യുന്നതെന്തുകൊണ്ടാണ് ? അതു നമ്മിൽനിന്നു നമ്മുടെ പരിമിതവ്യക്തിത്വബോധം നീക്കുകയും നമ്മെ അമർത്തിവയ്ക്കുന്ന, വച്ചുകെട്ടിയ നാട്യങ്ങളെ ദൂരീകരിക്കയും ചെയ്യുന്നതുകൊണ്ട്.

ഒരു സംഘത്തിൻെറ മുൻപിൽ പ്രസംഗിക്കാൻ രാമൻ നിർബന്ധിതനാകുമ്പോൾ റൂളും ചട്ടവും അനുസരിച്ചു സംസാരിക്കണമെന്നു വരുമ്പോൾ, രാമൻെറ പ്രയത്നങ്ങൾ നന്നാകുന്നില്ല. അവ പ്രകൃതിക്കു പ്രതികൂലമായി പോകുന്നു.

കുയിലിൻെറ പ്രകൃതിസഹജമായ പാട്ട് സ്ഥലകാലകാരണങ്ങളാൽ ബന്ധിക്കപ്പെട്ടതല്ല; നിയമവും അതിനെ ബാധിക്കുന്നില്ല. അതിനിഷ്ടമുള്ളപ്പോൾ അതു പാടും; നിങ്ങൾ അതിനോടു പാടൂ എന്നു പറയുമ്പോഴല്ല.

സംഭാഷണത്തിനും പ്രസംഗത്തിനും സമയം ക്ലിപ്തപ്പെടുത്തുന്നതു ഉപാധികളെ കയറ്റിവയ്ക്കുകയാണ്, ഉത്തമഫലം പുറപ്പെടുവിക്കുകയില്ല.

വലിയ ചെലവുകാരിയായ പ്രകൃതി ദിവസംതോറും ലക്ഷോപലക്ഷം ധാതുവർഗ്ഗങ്ങളേയും സസ്യജാലങ്ങളേയും മൃഗാവലികളേയും ബലികഴിക്കുന്നു. മണിക്കൂർതോറും ലക്ഷക്കണക്കിന് ജീവിതങ്ങളും നിധികളും വലിച്ചെറിഞ്ഞുകളിക്കാൻ പ്രകൃതിക്കും രാമനും കഴിവുണ്ട്. വസ്തു എവിടെ നഷ്ടമാകും ? എവിടെ പോയാലും അതു എന്നിലാണ്.

# താക്കീതുകൾ

ഏറ്റവും പുരാതനമാണെന്ന കാരണത്താൽ നാം ഒരു മതവും സ്വീകരിക്കരുത്. പഴക്കമുണ്ടെന്നുള്ളത് അതിൻെറ സത്യാവസ്ഥക്കു തെളിവാകയില്ല.

ഏറ്റവും നവീനമാണെന്ന കാരണത്താൽ ഒരു മതവും സ്വീകരിക്കരുത്.

മനുഷ്യവംശത്തിൻെറ ബഹുഭൂരിപക്ഷം വിശ്വസിക്കുന്നതാണെന്നുവച്ച് ഒരു മതം അംഗീകരിക്കരുത്. ആ ഭൂരിപക്ഷം വിശ്വസിക്കുന്നത് അജ്ഞാനത്തിൻെറ മതമായിരിക്കാം.

ഒരു വലിയ മഹർഷിയിൽനിന്നു വന്നതാണെന്ന കാരണത്താൽ ഒരു മതവും സ്വീകാര്യമല്ല. അനേകം മഹാത്മാക്കൾ തനി മതഭ്രാന്തന്മാർ ആയിട്ടു കാണുന്നുണ്ട്.

സുപ്രസിദ്ധനായ ഒരാളിൽ നിന്നു വന്നതാണെന്നും വച്ച് ഒരു മതം അംഗീകാരയോഗ്യമല്ല.

രാജാക്കന്മാരിലും ഭരണാധിപന്മാരിലും നിന്നു വന്നുവെന്നതു കൊണ്ട് ഒരു മതവും സ്വീകാര്യമല്ല. ഇക്കൂട്ടർ പലപ്പോഴും അധ്യാത്മ വിഷയത്തിൽ പാപ്പർപുള്ളികളത്രേ.

അതിനാൽ ഒരു മതത്തെ അതിൻെറ സ്വന്ത നന്മകൾ നോക്കി വിശ്വസിക്കുക. നിങ്ങൾ നേരിട്ടതു പരിശോധിക്കുക; പരീക്ഷിക്കുക. നിങ്ങളുടെ സ്വാതന്ത്ര്യത്തെ ബുദ്ധനോ, യേശുവിനോ, മുഹമ്മദിനോ, കൃഷ്ണനോ വിറ്റുകളയരുത്.

മതത്തെ അതിൻെറ സ്വന്തനന്മകൾ നോക്കി വിശ്വസിക്കുക. നിങ്ങൾ നേരിട്ടതു പരിശോധിക്കുക. നിങ്ങളുടെ സ്വാതന്ത്ര്യത്തെ ബുദ്ധനോ, യേശുവിനോ, മുഹമ്മദിനോ, കൃഷ്ണനോ വിറ്റുകളയരുത്.

സ്വാമി രാമതീർത്ഥൻ